## ഡോ. സുവർണ്ണ നാലപ്പാട്ട്

1946 മെയ് 6-ന് ജനിച്ചു. എം.ബി.ബി.എസ്., എം.ഡി. (പാഥോളജി) ബിരുദങ്ങൾ. 1998-ൽ മെഡിക്കൽ കോളജ് സർവീസിൽനിന്നും റിട്ടയർ ചെയ്തശേഷം 2004 ഡിസംബർ വരെ കൊച്ചിയിലെ അമൃത ഇൻസ്റ്റിറ്റ്യൂട്ട് ഒഫ് പാഥോളജിയിൽ പ്രൊഫസറും ഹെഡ് ഒഫ് ദ ഡിപ്പാർട്ടുമെന്റുമായിരുന്നു. *സുധാസിന്ധു, താമരപ്പൂക്കൾ, അമരജ്യോതി, പുഴയുടെ കഥ, ഇന്ത്യയെ കണ്ടെത്തൽ—വരാഹമിഹിരന്റെ പഞ്ചസിദ്ധാന്തികയിലൂടെ, നാലപ്പാടിന്റെ ചക്രവാളച്ചെമ്പുരുളി, ഒരു കാലഘട്ടത്തിന്റെ ഓർമ്മയ്ക്ക്, പത്മസിന്ധു, മുദ്ര, സാന്ദ്രാനന്ദം, മധുരലയം, സൗവർണ്ണം, ഇന്നത്തെ അമ്മ, Without a Stumble—A Book on the Spirituality of Music* എന്നിവ കൃതികൾ.

Malayalam Language
**Pādheyam**
Autobiography
by **Suvarna Nalappat**

First published December 2004

*Cover Design*
James

*Typesetting*
Rosco, Aluva

Printed in India
at D C Press (P) Ltd., Kottayam 686 012

*Publishers*
**Current Books**, Kottayam 686 001
Kerala State, India
website : www.dcbooks.com
e-mail : info@currentbooks.com
Online Bookstore : www.dcbookstore.com

*Distributors*
**Current Books**
Kottayam, Thiruvananthapuram, Kollam, Pathanamthitta, Thiruvalla, Alappuzha, Thodupuzha, Eranakulam, Aluva,Irinjalakuda, Palakkad, Kozhikode, Vatakara, Thalassery, Kalpetta, Kanhangad
D C Bookshop Thrissur, Kairali Pusthakasala Thrissur
**D C Books**
Thiruvananthapuram, Kottayam, Eranakulam, Cochin Airport,
Thekkady, Palakkad, Kozhikode, Kannur, New Delhi



ISBN 81-240-1472-8

CURRENT BOOKS - The first Indian Book Publishing House to get ISO Certification

**Rs. 100.00**

Sl.No. 2199-04/146-CVIII-CBD. 1718-1000-1204-And 18.6-p na-r(t) ns-d(t) aj

ഒരാളുടെ ജീവിതത്തിൽ സ്വയം അറിയാവുന്നവ, സ്വയം അറിയാനാവാത്തവ (Subconscious, Superconscious) മറ്റുള്ളവർ അറിയുന്നവ, മറ്റുള്ളവർ അറിയാത്തവ (മറ്റുള്ളവരെ അറിയിക്കാതെ ഒളിച്ചുവയ്ക്കുന്നവയും, അനുഭവരാഹിത്യംകൊണ്ട് മറ്റുള്ളവർക്ക് ഗ്രഹിക്കാൻ സാധിക്കാത്തവയും ഇതിൽപ്പെടും) എന്ന് നാല് ഉള്ളറകൾ ഉണ്ട്. ഇങ്ങനെ അറകളില്ലാതെ സർവ്വം തുറക്കുന്ന ജ്ഞാനത്തെ പണ്ട് 'യോഗ'മെന്ന് വിളിച്ചുപോന്നു. ഇന്ന് വിദ്യാഭ്യാസമനശ്ശാസ്ത്രത്തിൽ sensitivity training കൊണ്ട് ചെയ്യുന്നതും ഏതാണ്ട് ഇതാണ്.

1988-ൽ ഡയറിക്കുറിപ്പുകളായി ഈ ആത്മകഥ തുടങ്ങി. അതോടെ എന്റെ സ്വയംവിശകലനം (self analysis) ആരംഭിച്ചു. കുമ്പസാരിക്കേണ്ട പാപങ്ങളുടെ ചുമടോ, ജീവിതക്ലേശങ്ങൾ ഏല്പിച്ചവരോട് പരാതിയോ പരിഭവമോ എനിക്കില്ല എന്നതാണ് വലിയ ആശ്വാസം. ഇന്നുവരെ ഇങ്ങനെ കഴിഞ്ഞുകൂടാൻ എന്നെ സഹായിച്ചത് പൂർവ്വജന്മവാസനകളോ, ജനിതകങ്ങളോ, വളർന്നചുറ്റുപാടോ, കിട്ടിയ ജീവിതസാഹചര്യങ്ങളോ, ഭാഗ്യമോ? ഈ ചോദ്യം എന്നോടുതന്നെ ചോദിക്കുമ്പോൾ ചില ഉത്തരങ്ങൾ കിട്ടാറുമുണ്ട്. സ്വയം നിരീക്ഷിക്കുന്ന ഒരാത്മാവിന് ആത്മാവുതന്നെ കണ്ണാടിയിലെന്നപോലെ പ്രതിബിംബിപ്പിക്കുന്ന ഉത്തരങ്ങൾ... ഇവ സ്വപ്നത്തിലും സുഷുപ്തിയിലും ധ്യാനത്തിലും ജാഗ്രദവസ്ഥയിലും ഒക്കെ പലപ്പോഴായി കിട്ടും. ഇത്തരം അനുഭവങ്ങളും ഉൾക്കാഴ്ചകളും ഞാൻ രേഖപ്പെടുത്തിവെച്ചത് എന്നെ എനിക്കുതന്നെ പഠിക്കാനാണ്.

ഈ പഠനംകൊണ്ട് പ്രസിദ്ധിയോ പണമോ അവാർഡോ ഞാൻ മോഹിച്ചിട്ടില്ല; എനിക്ക് കിട്ടിയിട്ടുമില്ല. കിട്ടിയത് മനഃശാന്തിയും മനുഷ്യരെയും പ്രകൃതിയെയും ഞാനായിത്തന്നെ സ്നേഹിക്കാനുള്ള കഴിവുമാണ്. അതിന്റെ മൃദുസ്പർശം ഏറ്റുവാങ്ങാൻ അപൂർവ്വമായി, എന്നെ തേടിയെത്തുന്ന ചുരുക്കം ചില സൗഹൃദബന്ധങ്ങളും.

ഇതിൽ അദ്ധ്യാപിക, ഡോക്ടർ, ഗവേഷക എന്നീ നിലകളിലുള്ള ജീവിതാനുഭവങ്ങൾ മനഃപൂർവ്വം ഒഴിവാക്കിയിരിക്കയാണ്. അതൊക്കെ, ഏതാനും ചിലർക്കു മാത്രമുള്ള അനുഭവങ്ങളാണ്. എല്ലാ ജീവജാലങ്ങൾക്കും സത്യമായി അനുഭവപ്പെടുന്ന ജനനം, മരണം, അവയ്ക്കിടയിലെ ഇടവേളയായ ജീവിതം—ഈ ഇടവേളയിൽ ഒരു സാധാരണ മിഡിൽ ക്ലാസ് വനിതമാത്രമായ ഞാൻ കണ്ട സ്വപ്നങ്ങൾ, ദർശനങ്ങൾ, അനുഭവങ്ങൾ—അവ എനിക്കുതന്ന ജീവിതാവബോധം, സ്നേഹം—ഇത്രയേ ഈ വഴിച്ചോറിൽ ഉള്ളൂ.

നമ്മളെല്ലാം ഇന്നല്ലെങ്കിൽ നാളെ ഈ ശരീരം ഉപേക്ഷിക്കും. വീടും സ്വത്തുക്കളും ഉപേക്ഷിക്കും. ബന്ധുക്കളെ ഉപേക്ഷിച്ച് പോകേണ്ടിവരും. കണ്ണദാസൻ പാടിയപോലെ,

വീടുവരൈ ഉറവ്
വീഥിവരൈ മനൈവി
കാടുവരൈ പിള്ളൈ
കടൈശി വരയാരോ...?

ആ 'അവസാന'ക്കാരൻ ജനിച്ചപ്പോഴേ നമ്മുടെ കൂടെയുണ്ട്. ഓരോ പ്രഭാതത്തിലും ഒരു ഉണ്ണിസ്സൂര്യന്റെ ഉദയത്തിൽ 'കോകിലപ്രിയ' പാടിക്കൊണ്ട്; ഒരു നല്ല ഗാനശകലം കേൾക്കുമ്പോൾ മനസ്സിൽ ഒരു മധുരലയസിന്ധു രചിച്ചുകൊണ്ട്; ഒരു ശാസ്ത്രമോ കലയോ തത്ത്വമോ ഗ്രഹിക്കാൻ ബുദ്ധി തന്ന ഈശ്വരഹസ്തങ്ങളെ മുറുകെ പിടിച്ചുകൊണ്ട്—ഇങ്ങനെ ജീവിക്കാൻ സാധിച്ചത് അതുകൊണ്ടാണല്ലോ. ഇതാണ് എന്റെ റൊമാന്റിസിസം. ഈ പ്രേമത്തെയാണ് ഞാൻ ഈശ്വരനെന്ന് വാഴ്ത്തുന്നതും.

ജീവിതം ഏല്പിച്ച മുറിവുകളും നിന്ദകളും പരാതി കൂടാതെ, തലകുനിച്ച് ഏറ്റുവാങ്ങാൻ സഹായിച്ച പരമശക്തിക്ക് നന്ദി. ഈ പുസ്തകത്തിൽ സ്വപ്നദർശനങ്ങളെക്കുറിച്ചും പുനർജ്ജന്മത്തെക്കുറിച്ചും പറയുമ്പോൾ ഒരു വിഭാഗം ആളുകൾ ശുദ്ധഭ്രാന്തെന്നോ, നുണയെന്നോ പറഞ്ഞേക്കാം. അതറിഞ്ഞുകൊണ്ടുതന്നെയാണ് ഇത് പ്രസിദ്ധീകരിക്കുന്നത്. അതിന്റെ 'ലോജിക്ക്' ശാസ്ത്രീയമായി തെളിയിക്കാൻ എനിക്കാവും എന്ന ആത്മവിശ്വാസമല്ല അതിനു കാരണം. എന്നെപ്പറ്റി ആരെന്തു പറഞ്ഞാലും, ദുഃഖമനുഭവിക്കുന്ന ഒരു വിഭാഗം ആളുകൾക്ക് ഇതൊരു സാന്ത്വനമായേക്കാം എന്ന അജിതയുടെ വാക്കാണ്. അജിതയും സഞ്ജീവനും സാന്ത്വനചികിത്സാവിഭാഗത്തിൽ ജോലി ചെയ്യുന്ന ഡോക്ടർമാരാണ്. എന്റെ പൂർവ്വവിദ്യാർത്ഥികൾ! മരണം മുന്നിൽ കാണുന്ന രോഗികളുമായി നിരന്തരസമ്പർക്കമുള്ളവർ. അത്തരക്കാർക്ക് മാഡത്തിന്റെ ഈ ഡയറിക്കുറിപ്പുകൾ പ്രസിദ്ധീകരിക്കുന്നത് സാന്ത്വനമായേക്കാമെന്ന് പറഞ്ഞവർ!

മറ്റൊരാൾ പ്രസവിച്ച കുഞ്ഞിനെ സ്വന്തം കുഞ്ഞായി സ്നേഹിക്കാൻ കഴിഞ്ഞാൽ നമുക്ക് ലോകത്തെ മുഴുവൻ സ്നേഹിക്കാനാവും. അമ്മാമനും അമ്മമ്മയും, അച്ഛനും, അമ്മയും ഈ പാഠം സ്വന്തം ജീവിതത്തിലൂടെ എനിക്കു കാണിച്ചുതന്നു. 'പാവങ്ങ'ളിലെ പാഠവും അതാണല്ലോ. എന്നെപ്പോലെ ഒരാൾക്കും അത് സാധിക്കുമെന്ന് ജീവിതം പഠിപ്പിച്ചു. അതിനു സഹായിച്ച എല്ലാ കുഞ്ഞുങ്ങൾക്കും നന്ദി. എന്നെ ഞാനാക്കിയ ലോകത്തിനും ജീവിതത്തിനും നന്ദി.

ഇത് അകലെയും അരികിലും ഇരിക്കുന്ന എല്ലാ കുഞ്ഞുങ്ങൾക്കുമായി അമ്മ ഉരുട്ടിവെച്ച വഴിച്ചോറ്. ജീവിതയാത്രയ്ക്കുള്ള ഒരു ഉരുള 'പാഥേയം'. ഇത് രസനയെ പോഷിപ്പിക്കട്ടെ... എല്ലാ ഉണ്ണിക്കണ്ണന്മാരുടെയും ശരീരത്തെയും മനസ്സിനെയും ബുദ്ധിയെയും പോഷിപ്പിക്കുന്ന അന്നമായി ആത്മാവിലലിഞ്ഞ് സാന്ദ്രാനന്ദാവബോധമായിത്തീരട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

സ്നേഹപൂർവ്വം

**സുവർണ്ണ നാലപ്പാട്ട്**

# പാഥേയം പ്രസാദമാവുമ്പോൾ

**സുവർണ്ണ നാലപ്പാടിന്റെ ആത്മകഥയെ അധികരിച്ച് ചില സാഹിത്യചിന്തകൾ**

പാഥേയമെന്ന പദം എപ്പോഴും യാത്രയോട് ബന്ധപ്പെട്ടുനിൽക്കുന്നു. വഴിച്ചോറ്, നാം ഗൃഹത്തിൽ വച്ചല്ലല്ലോ അശിക്കുക. ഇതിൽ മറ്റൊരു സൂചനകൂടി വായിക്കാം. –Frugality, അഥവാ കഷ്ടിച്ചുള്ള ആഹാരം. വയറുനിറഞ്ഞുള്ള യാത്രകൾ നമ്മെ, ഒരിക്കലും വലിയ ദൂരങ്ങളിലേക്ക് നയിക്കുകയില്ല. ജീവസന്ധാരണത്തിനുതകുന്ന രീതിയിൽ, അളവിൽ മാത്രമാണ്, ഇവിടെ ഭക്ഷ്യപേയങ്ങൾ. വിശപ്പ് ചെറുക്കപ്പെടുമ്പോൾ, കാമവും ചെറുക്കപ്പെടുന്നു. ആസക്തമല്ലാത്ത ഒരു സ്ഥായി, നാം ചിന്തിച്ചുപോവുന്നു. ആദ്ധ്യാത്മിക ജീവചരിത്രമെന്ന് അല്പമൊരു താൻപോരിമയോടെ, ഗ്രന്ഥകർത്ത്രി വിശേഷിപ്പിച്ച ഈ ആത്മകഥയുടെ സ്ഥായി, ആസക്തിയില്ലായ്മതന്നെയാണ്. ആസക്തമായ ചേതനയോടെ നമുക്കിടയിൽ ജീവിച്ചുപോരുന്ന നാലപ്പാട്ടെ മറ്റൊരു സാധ്വിയുമായി ഇവർക്ക് സാജാത്യങ്ങളൊന്നുമില്ല. ജ്യേഷ്ഠസഹോദരിയെന്ന നിലയിൽ അവരുടെ ചില ലാളനകൾ, സുവർണ്ണ ഓർമ്മിക്കുന്നുണ്ട്. സംവേദനങ്ങളെ നിർവ്വചിക്കാൻ ആ ലാളനകൾ ഉതകിയിരിക്കാം. അതിനപ്പുറമുള്ള കൊടുക്കൽവാങ്ങലുകളൊന്നും സംഭവിച്ചിട്ടില്ലെന്ന് വ്യക്തം. ഉപനിഷത്തുക്കളോട് ആബദ്ധതയുള്ളതിനാലല്ല സുവർണ്ണയുടെ ആത്മകഥ, ആദ്ധ്യാത്മികതയുടെ ശ്രുതി സ്വീകരിച്ചത്. അതിലെ സാരാംശങ്ങളെ ജീവിതത്തിൽ സമന്വയിക്കാൻ ശ്രമിച്ചതിനാലാണ്. സ്ഥലത്തിലൂടെയോ കാലത്തിലൂടെയോ അല്ല, അവർ താണ്ടുന്ന ദൂരങ്ങൾ. അത്തരത്തിൽ ഒരു യാത്ര പ്രതീക്ഷിക്കുന്നവർ ഇച്ഛാഭംഗം നേരിടുകയേയുള്ളു. ഒരു ഭിഷഗ്വരയെന്ന നിലയിലുള്ള അസ്തിത്വംപോലും, ചെറിയൊരളവുവരെയേ പരാമർശിക്കപ്പെടുന്നുള്ളു. ഒരർത്ഥത്തിൽ ഇതൊരു പരിമിതിയാണ്. രോഗത്തോടും മരണത്തോടും ഏറ്റവും സമീപസ്ഥരായി വർത്തിക്കുന്നവരാണ് ഭിഷഗ്വരർ. അവർ കാണുന്ന മുഖങ്ങൾ, ഏറ്റവും പ്രാഥമികമായ ഭാവങ്ങൾ മറ്റൊരുതലത്തിൽപ്പെട്ട ആരും കാണുകയില്ലെന്നുതന്നെ മനസ്സിലാക്കാം. മനുഷ്യനെ അവന്റെ കൊടിയ അസഹായതയിൽ നേരിടുന്നവർ ജീവിതത്തിന്റെ ആഴങ്ങളിൽത്തന്നെയാണ് നേരിടുക. ഒരു ഡോക്ടറുടെ മുഖത്ത് പ്രതിഫലിക്കുന്ന പ്രശാന്തി, എത്രയോ വേദനകൾ ശുഷ്കി

ച്ചകറ്റിയതിന്റെ നിറവാണെന്ന് നാം പലരും ഓർക്കാറില്ല. എക്കാല ത്തെയും മികച്ച ക്ലാസിക്കുകളിലൊന്നായ സാൻമിഷാലിന്റെ കഥയിൽ ഡോ. എക്സെൽ മൻതോ, ഏറ്റവും വൈകാരികതീവ്രതയുള്ള കഥകൾ എഴുതുന്നത്, ജീവിതമാണെന്ന് സൂചിപ്പിച്ചിട്ടുണ്ട്. പക്ഷേ, മരണത്തിന്റെ തച്ച്, ജീവിതത്തേക്കാൾ ഗുരുതരമായിത്തീരുന്നു. ഒരു ഡോക്ടർക്കല്ലാ തെ, കലാത്മകത കൈയൊഴിയാത്ത എന്നുകൂടി ചേർക്കട്ടെ, മറ്റാർക്കും ഇത് ആധികാരികമായി പ്രസ്താവിക്കാവതല്ല. പ്രകൃതികൊണ്ടും സംഗീ തംകൊണ്ടും നിർഭരമായ സാൻമിഷാലിന്റെ കഥയിൽ മരണത്തിന്റെ സ്പന്ദം തീക്ഷ്ണമായുണ്ട്. ജീവിതത്തേക്കാൾ മരണം സത്യമല്ലേ എന്ന് വ്യഞ്ജിപ്പിക്കുംവിധം. അന്തഃസത്തയിൽ, സുവർണ്ണയുടെ രചന സാൻമി ഷാലിന്റെ കഥയുമായി താരതമ്യം ചെയ്യാവുന്നതല്ല. അഥവാ, ചെയ്യേ ണ്ടതുമില്ല. മരണത്തിലൂടെയും രോഗത്തിലൂടെയും ചരിക്കുകയായിരു ന്നില്ല, എക്സെൽ മൻതോ. റെയിൻ ഡിയറുകളും ലിപ്പും ഷുബർട്ടിന്റെ സംഗീതവും വർഷിച്ച ഒരു ശബളാഭമായ പ്രകൃതി, അശ്രുസമൃദ്ധമായ, മുന്നിൽ നിവരുന്ന അനുഭവം പുനരുജ്ജീവിക്കയായിരുന്നു. മരണത്തിന്റെ ഭീകരത, പകർച്ചവ്യാധികളുടെ ക്രൂരത, അവരെപ്പോലെ, ഇവിടെ നാം അഭിമുഖീകരിച്ചിട്ടില്ലെന്നത് ഒരു വസ്തുതയാവാം. എഴുത്തുകാർ, അത് അഭിമുഖീകരിക്കാൻ നിൽക്കുമോ എന്നത് വേറെ കാര്യം. സമാർദ്രമായ കവിതകളെഴുതിയ ലിയോപാർഡി, നേപ്പിൾസിൽ മഹാമാരി പൊട്ടിപ്പു റപ്പെട്ടപ്പോൾ ശരണാർത്ഥിയായി ഓടിപ്പോയെന്ന് വായിച്ചിട്ടുണ്ട്. മനു ഷ്യത്വം പുനർനിർവ്വചിക്കപ്പെടുന്ന അത്തരം ആസന്നസന്ദർഭങ്ങൾ ഏറ്റവും ആദ്യം കരഗതമാവുന്നത്, ഡോക്ടർമാർക്കാണ്. അവരിൽത്ത ന്നെ എത്രപേർ, അതിന് തയ്യാറാവുമെന്ന് നിശ്ചയമില്ലല്ലോ. ഡെമോക്രി റ്റസിന്റെ പ്രതിജ്ഞ, ജീവിതത്തിൽ ഇങ്ങോളം അനുശീലിക്കുന്നവർ എത്ര വിരളമാണ്? തനിക്ക് ചികിത്സിച്ച് ഭേദപ്പെടുത്താൻ വയ്യാത്ത എത്രയോ പാവം രോഗികളുടെ കുഴിമാടത്തിൽ വിമൂകനായി നിന്നുപോവുന്ന എക്സെൽ മൻതോ, നിശ്ശബ്ദമായി അനുഷ്ഠിക്കുന്നത് ശ്രാദ്ധമാണ്. സുവർണ്ണ നാലപ്പാട്ടിന് അത്തരത്തിൽ ഒരു ശ്രാദ്ധം നിർവ്വഹിക്കാനില്ല. തന്റെ വിശദമായ പത്തോളജിക്കൽ കേസ് ഹിസ്റ്ററിയിലെ നനവാർന്ന അനുഭവങ്ങൾ, അവർ കുറിച്ചിട്ടിരിക്കാം, കൃത്യമായി അറിയാൻവയ്യ. പക്ഷേ, പാഥേയത്തിൽ അവർ മരണത്തെ തികച്ചും ദാർശനികമായ വീക്ഷണത്തിലാണ് പരിചരിക്കുന്നത്. അതിന് അവർ ധരിക്കുന്ന കവച ങ്ങൾ ഉപനിഷദ് പൈതൃകത്തിന്റേതാണ്. ജീവിതത്തിന് മാത്രമല്ല, സ്വപ്നാത്മകത്വം, മരണത്തിനും അത് ബാധകമാണ് എന്ന് സ്ഥൈര്യ ത്തോടെ അവർ എഴുതുന്നു. വൈദ്യത്തിന്റെ സാംഗത്യത്തിലല്ല; വൈദി കതയുടെ സാംഗത്യത്തിൽ. മതബദ്ധമായ രീതിയിലാണ്, അവർ ഈ വൈദികത സ്വാംശീകരിക്കുന്നതെന്നത് നമ്മെ നിരുന്മേഷരാക്കുന്നില്ല. ഏതു മതത്തിന്റെയും സാരാംശമായ കനിവിലൂടെ, നാം, ഈ യാത്ര പങ്കുപറ്റുമ്പോൾ മിച്ചമാവുന്നത് സൗമ്യവിചാരങ്ങളാണ്. ഭാവബദ്ധതക



ളൊന്നുമില്ലാത്ത, മരണം ഭീതിഹരമായ ഒരനുഭവമാണെന്ന അറിവ് പക രാൻ ശ്രമിക്കുന്ന, ഈ സഞ്ചാരം അങ്ങനെയാണ് പ്രസാദമായി ഭവിക്കു ക. എല്ലാ ആത്മകഥകളും അവനവനുവേണ്ടിയാണ് രചിക്കപ്പെടുന്നത്. അതിൽ നീക്കുപോക്കുകളൊന്നും ആവശ്യമായി വരുന്നില്ല. പക്ഷേ, അഹം ഹനിക്കപ്പെടുമ്പോൾ ആരായലുകൾ ഗാഢതയാർന്ന് വിലസു ന്നു. ആ ആരായലുകൾ ഇതരസത്തകൾക്കും വഴിവിളക്കുകളായിത്തീ രുന്നു. ഇത്തരത്തിലൊരു ആത്മകഥ അവർ രചിച്ചില്ലായിരുന്നെങ്കിൽ, അനു ഭവത്തിന്റെ നിസ്വാർത്ഥമായ ഒരു ഖണ്ഡം നമുക്ക് നഷ്ടമായിപ്പോയേനെ എന്ന് ഇപ്പോൾ, ഓർത്തുപോവുന്നു. മരണത്തെ അതിവർത്തിക്കാൻ സുവർണ്ണ നടത്തുന്ന ശ്രമം, എക്സെൽ മൻതോവിനോട്, അദ്ദേഹം അനു ഷ്ഠിക്കാൻ മുതിർന്ന ശ്രാദ്ധകർമ്മത്തോട് വിരുദ്ധശൈലിയിലെങ്കിൽ, അങ്ങനെ അടുത്തുവരുന്നു. മരണത്തിന്റെ ശിരോവസ്ത്രം ജീവനെ വിശു ദ്ധമാക്കുന്നു എന്ന ഉല്പത്തിപുസ്തകത്തിലെ പ്രമാണവും, മരണം ദേഹിക്ക് പുതിയ വസ്ത്രങ്ങളേകുന്നു എന്ന ആർഷപ്രമാണവും തമ്മിൽ വലിയ അർത്ഥഭേദങ്ങളില്ല. ഇത്തരമൊരു ശ്രമത്തിനുള്ള ഊർജ്ജം അവർക്ക് ലഭിക്കുന്നത് വൈദികതയിൽനിന്നാണെന്ന് പറഞ്ഞല്ലോ. വിറ ളിപൂണ്ട മനുഷ്യമനസ്സിൽ അല്പമെങ്കിലും ശമം ചൊരിയാൻ പര്യാപ്ത മെങ്കിൽ, ഈ വൈദികാംശം സ്വാഗതാർഹമാണ്. അത് അന്വേഷിച്ചുചെ ല്ലുന്നത്, ചരിതാർത്ഥതയാണ്.

ഈ പാഥേയത്തിൽ നമ്മെ എതിരേൽക്കുന്ന ചില പ്രത്യക്ഷാനു ഭൂതികളെ, സംഭ്രാന്തി കൂടാതെ സ്വീകരിക്കാൻ നാമപ്പോൾ തയ്യാറായേ ക്കാം. യുക്തിയുടെ നാലതിരുകളിൽ മൂർത്തമാവുന്നവയല്ല, ആ പ്രത്യ ക്ഷാനുഭൂതികളെന്നതിനാൽ, ഇത്രയും.

**മൈത്രീഭാവം**

ഉപനിഷത്തുകളിൽ സ്ത്രീത്വത്തിന് വലിയ പ്രാതിനിധ്യമൊന്നും നൽകപ്പെട്ടിട്ടില്ലെന്ന്, ഹൈന്ദവദർശനങ്ങൾ ശരിക്കും ഉൾക്കൊള്ളാത്ത ചിലർ ഉന്നയിക്കാറുണ്ട്. സ്ത്രീയെ സംബന്ധിച്ചിടത്തോളം സാക്ഷാത്കാ രമെന്നത് ഗാർഹസ്ഥ്യത്തിൽ ഒതുങ്ങിനിൽക്കുന്നതാണോ? സത്യാന്വേ ഷണത്തിന്, അവൾ, പുരുഷനെപ്പോലെ സന്നദ്ധയാവരുതെന്നുണ്ടോ? പ്രകൃതി പുനരുജ്ജീവനമെന്ന പ്രക്രിയയ്ക്ക്, അവളെയാണ് സജ്ജമാ ക്കിയിരിക്കുന്നത്, വാസ്തവം. പക്ഷേ ഈ രതിവാഞ്ഛ ഭക്ത്യുന്മുഖത യായി പരിവർത്തിപ്പിക്കരുതെന്ന് ഏതു സൂക്തത്തിലും പറഞ്ഞിട്ടില്ല. ഈ പരിവർത്തനത്തിന് അവൾ പുരുഷനോളം കെല്പുറ്റവളായിത്തീരുന്നി ല്ല. ശരീരശാസ്ത്രപരമായ കെട്ടുപാടുകളാൽ. ഏതു സ്ത്രീക്കും പ്രാഥ മികമായ നിറവേറൽ, അഥവാ, ഉർവ്വരതയുടെ പൂവിടൽ, ബീജം വഹി ക്കുമ്പോഴാണ്. ഈ ഉർവ്വരതയ്ക്ക് ശരീരാതീതമായ ഒരു ഗണം നല്കാൻ സ്ത്രീ തുനിയുകയാണെങ്കിൽ, ആർക്കും വിലക്കാൻ അധികാരമില്ല. ആ സ്വാതന്ത്ര്യയത്നം യശസ്കരിക്കപ്പെടുന്നൊരു അപൂർവ്വദൃഷ്ടാന്തം ബൃഹ

ദാരണ്യകോപനിഷത്തിലുണ്ട്. യാജ്ഞവത്ക്യന്റെയും കാത്ത്യായനിയുടെയും മൈത്രേയിയുടെയും ഒത്തുവാഴ്‌വിന്റെ ആഖ്യാനം ശീതളവും ശമദായകവുമാണ്. ഗാർഗി ഉത്തരംമുട്ടിച്ച യാജ്ഞവത്ക്യനെക്കുറിച്ചേ, പൊതുവായി പരാമർശിക്കപ്പെടാറുള്ളു. കാത്ത്യായനി പത്നിയായിരിക്കേ, വിദുഷിയും ലാവണ്യവതിയുമായ മൈത്രേയിയെ ശിഷ്യയായി പരിഗണിച്ച യാജ്ഞവത്ക്യന്റെ കന്മഷരഹിതമായ മനസ്സ് അധികമാരും കണ്ടിട്ടില്ല. ഒരു പുരുഷനും സ്ത്രീയും തമ്മിലുള്ള കാമമുക്തമായ സംവാദങ്ങൾ ഇത്രയും മനോഹരമായി ഇതിഹാസങ്ങളിൽപോലും പ്രതിപാദിക്കപ്പെട്ടിട്ടില്ല. മൈത്രേയിയിൽ നിലീനമായ ഈ സത്ത, ഓരോ സ്ത്രീയിലും, ഉപബോധമനസ്സിന്റെ തുടിപ്പുകളായി കുടികൊള്ളുന്നുണ്ടാവണം; ബഹിസ്ഫുരിക്കാൻ വെമ്പിക്കൊണ്ട്. സാഹചര്യങ്ങളുടെ പ്രാതികൂല്യമോ, ഇച്ഛാശക്തിയുടെ പോരായ്മയോ ആവണം അതിനെ തടസ്സപ്പെടുത്തുന്നത്. ജീവിതത്തിന്റെ നിർണ്ണായകഘട്ടങ്ങളൊന്നിൽ സുവർണ്ണ നാലപ്പാട്ട്, സ്വാമി രംഗനാഥാനന്ദനെ കണ്ടുമുട്ടുമ്പോൾ ഉന്നയിക്കുന്ന ചോദ്യം അതുകൊണ്ടാവണം, അത്ര അപരിചിതമായി തോന്നാത്തത്. (Can a housewife practice non attachment?) ഗാർഹസ്ഥ്യത്തിന്റെ തലത്തിൽ വർത്തിച്ചുകൊണ്ട് പുരുഷന് ഇത് ശീലിക്കാൻ അത്രയേറെ പ്രയാസമില്ല. പക്ഷേ, സ്ത്രീയിൽ, പുരുഷാധിപത്യമുള്ള സമൂഹത്തിലായാലും അല്ലെങ്കിലും നിക്ഷിപ്തമായ പാശങ്ങൾ, കുറേക്കൂടി ഭേദിക്കാൻ കഠിനങ്ങളാണ്. ലേഖിക എങ്ങനെയാണ് അത് നിറവേറ്റിയതെന്നത്, വലിയൊരളവുവരെ, നമ്മിൽ പ്രസാദമായി പെയ്യാതെ വയ്യ. Detachment എന്ന പതിവുപ്രയോഗമല്ല, അവർ കൈക്കൊണ്ടതെന്ന് ശ്രദ്ധിക്കുക. സ്വാമി രംഗനാഥാനന്ദൻ കനിവോടെ ശരിവെച്ച ഈ പ്രയോഗത്തിന്റെ സാധുത, വാസ്തവത്തിൽ തർക്കങ്ങൾക്കതീതമാണ്. sense ആയാലും detail ആയാലും violence ആയാലും entity ആയാലും ordinary ആയാലും fiction ആയാലും plan ആയാലും അവയുടെയെല്ലാം വിപരീതം non എന്നു ചേർക്കുമ്പോഴാണ്. മനുഷ്യൻ ജന്മനാ ബന്ധിതനാണെന്ന ഒരു പ്രസക്തിയിൽ മാത്രമേ detachment സ്വീകരിക്കാനാവൂ. ഒരു ഒട്ടലിനെക്കുറിച്ച് സ്വാമി പരാമർശിക്കുന്നുണ്ടല്ലോ, ഇത് തർക്കവിഷയമാവുമ്പോൾ. പൊക്കിൾക്കൊടി മുറിച്ചുകളയുമ്പോൾ, മറ്റു ചില നാളീബന്ധങ്ങൾ ദൃഢതരമാവുന്നു – ജന്മത്തിന്റെയും കർമ്മത്തിന്റെയും അദൃശ്യപാശങ്ങൾ, നാളുകൾ കഴിയുന്തോറും, നമ്മെ വരിയുകയാണല്ലോ. പലരും, ഒരുപക്ഷേ, ഇവയിൽനിന്ന് മുക്തി കാംക്ഷിക്കുന്നുണ്ടാവില്ല. കാംക്ഷിക്കുമ്പോൾപോലും, വിധിഗത്യാ, വീണ്ടും അവയിൽ അകപ്പെട്ടുപോവുന്ന ദൃഷ്ടാന്തങ്ങളുമുണ്ട്. ജീവിതത്തിൽ അങ്ങനെ അനാസക്തിയോഗം പരിപാലിക്കുമ്പോൾ, ഭവസാഗരത്തിലെ പ്രസാദവും അവസാദവും മനുഷ്യന് രുചിക്കാൻ അവസരം കിട്ടുമോ എന്നത് വേറെ ചോദ്യമാണ്, ദിശയാണ്. അതതു പൊഴുതുകളിൽ ആബദ്ധരാവുകയെന്ന സെൻ പ്രമാണത്തിന് അത് നിരക്കുമോ എന്നത് സംശയവുമാണ്. മനസ്സിൽ വീണ ഒരി



തൾ, വടകെട്ടിയ ഒരു വിഷാദം അത്ര എളുതായി നീക്കം ചെയ്യുകയെന്നതും വൈരാഗീഭാവത്തിന് സദൃശമാണ്! സുവർണ്ണ തന്റെ വ്യസനങ്ങളെ കുറേക്കൂടി നിർമ്മമത്വത്തോടെ അതിജീവിച്ചതായി നാം മനസ്സിലാക്കുന്നു, ഈ ജീവാഖ്യായികയിലൂടെ സഞ്ചരിക്കുമ്പോൾ. കിളികളിലും സംഗീതത്തിലും കുതുകിയായ ഒരു സ്ത്രീചിത്തം സഗുണോപാസനയ്ക്കേ വശംവദയാവുകയുള്ളു. പക്ഷേ, അതിക്രമണത്തിനുള്ള വാഞ്ഛ സ്നിഗ്ദ്ധമായ ഒരു അപാരാക്ഷാനുഭൂതിയായി വെളിപ്പെടുമ്പോൾ, നാം അതിനപ്പുറമുള്ള ധ്യാനാത്മകതയെക്കുറിച്ച് ചിന്തിച്ചുപോവുന്നു. അതിക്രമണത്തിന്റെ സ്വപ്നതുല്യമായ ഈ പ്രത്യക്ഷങ്ങൾ ചിത്തത്തിൽ അങ്കുരിക്കുന്നത് അത്ര സുലഭമല്ല. ഒരർത്ഥത്തിൽ അബോധപരമായ ത്വരയുടെ പൂർത്തീകരണങ്ങളാണിവ. അത് ഉൾക്കൊള്ളാൻ തയ്യാറാവാത്ത മനസ്സുകൾക്ക്, വെറും മതിഭ്രമമായേ അനുഭവപ്പെടുകയുള്ളു. യോഗാത്മകമായ അവബോധതലത്തെക്കുറിച്ച് ധാരണയുള്ളവരല്ലല്ലോ അവർ. പ്രാചീനാന്ധവിശ്വാസങ്ങളിൽ കുരുങ്ങിപ്പോയ ദുർബ്ബലമനസ്സിന്റെ മതിഭ്രമങ്ങളല്ല, ഈശ്വരനും ധ്യാനാനുഭൂതികളെന്നും, വികാസോന്മുഖമായ ചേതനയുടെ സ്ഫുരണങ്ങളാണെന്നും ഗ്രഹിക്കാൻ ചില ഗൃഹപാഠങ്ങൾ അനിവാര്യമാണ്. പ്രാണശക്തി സുഷുമ്നയിലേക്ക് കടക്കുന്നതോടെ, അഷ്ടനാദഘോഷങ്ങൾ അനുഭവസ്ഥമാവുമെന്നത്, ആരാണ്, സന്ദേഹാലേശമെന്യേ സ്വീകരിക്കുക? ലൗകികമായ സന്ധാരണങ്ങളിൽ ബന്ധിതരായ സാമാന്യജനത, വിശേഷിച്ചും? പക്ഷേ, അതുകൊണ്ട് അത്തരം അവസ്ഥകൾ അസാധുവെന്ന് കരുതാൻ നമുക്കധികാരമില്ല. അറിവ് ചിലപ്പോൾ, ഇന്ദ്രിയാതീതവുമാവുമല്ലോ. അഷ്ടനാദഘോഷങ്ങളിലൊന്ന് സമുദ്രഝംകാരമാണ്. അതെ, അപാരതയുടെ ഝംകാരം. ആഴിയും ആകാശവും അതിക്രമണത്തിന്റെ പ്രത്യക്ഷങ്ങളായി, അന്നേ യുങ് നിർണ്ണയിച്ചിട്ടുണ്ട്. ആധുനികശാസ്ത്രം ആദ്ധ്യാത്മികാവസ്ഥകളെ വരവുവച്ചു തുടങ്ങുന്നതിനുമുൻപുതന്നെ, യുങ് മനുഷ്യമനസ്സിന്റെ കുതിപ്പുകൾ ഗ്രഹിച്ചിരുന്നു. പ്രകാശത്തോടുള്ള മനുഷ്യന്റെ ഉന്മുഖത, അവന്റെ വിദൂരപിതൃക്കളായ ബബൂണുകളിൽ പോലും പ്രകടമാണെന്ന്, ഒരുപക്ഷേ, യാദൃച്ഛികമായി കണ്ടെത്തുകയും ചെയ്തിരുന്നു. നിസ്സീമിതയെ പ്രതീകവത്കരിക്കുന്ന ആഴിയും ആകാശവും മനുഷ്യന്റെ യോഗാത്മകകല്പനകളിൽ കടന്നുവരുന്നത്, അതിന്റെ യഥാർത്ഥ പ്രസക്തിയിൽ, തിരിച്ചറിഞ്ഞ മനഃശാസ്ത്രജ്ഞൻ യുങ് ആയിരിക്കണം. നമ്മുടെ ഛന്ദസ്സുകളിൽ അത് നേരത്തെ ആവിഷ്കരിക്കപ്പെട്ടിരുന്നു. സമുദ്രജലത്തിലേക്ക് ആഴ്ന്നുപോവുന്ന സ്വപ്നദൃശ്യം ഗർഭപാത്രത്തിലേക്ക് മടങ്ങുന്നതിന്റെ ധ്വനിയാണ്. സമുദ്രം ഭേദിക്കുമ്പോഴാണ്, ആകാശമെന്നതുപോലെ, അതിലംഘനത്തിന്റെ പൊരുളുണരുക. അലയാഴിയുടെ സംഗീതമല്ല, സുവർണ്ണയ്ക്ക് അനുഭവസ്ഥമായത്, അലയാഴിതന്നെയാണ്. തനിക്ക് സ്വപ്നത്തിലൂടെ ആവർത്തിച്ച് ഗോചരമായ ഈ തിരമാലകളെക്കുറിച്ച് ഗുരു നിത്യയോട് സൂചിപ്പിക്കുമ്പോൾ, അദ്ദേഹം ഒരു

ഞൊടിയിൽ അത് ഉൾക്കൊള്ളുന്നു. വെറും കടലല്ലല്ലോ, പ്രകാശത്തിന്റെ കടലല്ലേ എന്ന് ആരായുകയും ചെയ്യുന്നു. അവർക്ക് അത്തരമൊരു സ്വപ്നാനുഭൂതി ഉണ്ടാവാമെന്ന് കാലേക്കൂട്ടി നിരൂപിച്ചവിധം! അതിക്രമണത്തിന്റെ ഈ വൈഷ്ണവപ്രത്യക്ഷം ഇപ്പോഴും സുവർണ്ണയ്ക്ക് ഉണ്ടാവാറുണ്ടോ എന്ന് നിശ്ചയമില്ല. അദൃശ്യത്തിന്റെ ജ്യോതിസ്സ് അവരിൽ നിറഞ്ഞുനിൽക്കുന്നതുമാത്രം മനസ്സിലാക്കുന്നു. പാമ്പിൻകാവിൽനിന്ന് ഇലഞ്ഞിപ്പൂവും ഇലഞ്ഞിക്കുരുവും പെറുക്കി അതിർത്തിയിലെ കല്ലുകളെ സ്വയംവരമാല്യം ചാർത്തി ഓടിനടന്ന പെൺകുട്ടി, വിദുഷിയോ അതിലുപരി വിരാഗിയോ ഒക്കെ ആയിത്തീർന്നതിനുപിറകിൽ, ആ ജ്യോതിസ്സായിരിക്കണം. തനിച്ചാവുക എന്ന വിധിയെ, അതിന്റെ യോഗാത്മകപ്രസക്തിയിൽ ഉൾക്കൊള്ളാൻ ത്രാണി നല്കിയതും ആ സാവിത്രിദർശനമായിരിക്കണം. അപ്പോൾ, വിരഹം, മഥിക്കുന്ന ഒരു വേദനയാവുന്നില്ല. തനിച്ചാവുകയെന്നത് വൈകാരികസംക്ഷേപമാണ്. പ്രപഞ്ചത്തിന്റെ സത്തയുമായി സാത്മീഭവിക്കാൻ കഴിയുമ്പോൾ, ആ തനിച്ചാവൽ ഒരു പ്രാരംഭം മാത്രമാണ്. തന്റെ മനസ്സ് ഒരു 'ശ്വേതപുണ്ഡരീക'മായി വിടർന്നെന്ന് സുവർണ്ണ എഴുതുന്നു. 'പ്രപഞ്ചാന്തർഗത തേജസ്സ്' എന്റെ സിരകളിൽ ലയിക്കവേ, ഞാനറിയാതെ ഒരു പ്രസാദാത്മകത്വം എന്നിൽ നിറഞ്ഞു. ശോകവുമില്ല, മോഹവുമില്ല; സുഖവുമില്ല, ദുഃഖവുമില്ല.

ഈ അവസ്ഥയിൽ ഒരു പൊഴുതെങ്കിലും മരുവിയവർക്ക്, പിന്നീട്, മാനുഷികമായ ദൗർബ്ബല്യങ്ങളൊന്നും ഉണ്ടാവില്ലെന്നല്ല. പക്ഷേ, അതിനുപരി തന്റെ ചില നിയോഗങ്ങൾ ഇത്തരമൊരു ചേതന തിരിച്ചറിയുന്നു എന്നതാണ് പ്രധാനം. സുവർണ്ണ ദർശിച്ചത് പ്രകാശസമുദ്രമാണെന്ന് സഹജജ്ഞാനംകൊണ്ട് ധരിച്ച ഗുരുനിത്യ, ഈ യോഗാത്മകദൃശ്യത്തിന്റെ ആദേശമെന്തെന്ന് വ്യഞ്ജിപ്പിക്കുന്നുണ്ട്. മനുഷ്യനന്മയ്ക്കുവേണ്ടി ചിലതു പ്രവർത്തിക്കാനുള്ള സത്തയായി നിങ്ങൾ identify ചെയ്യപ്പെട്ടിരിക്കുന്നു. ഓരോ അശ്രുകണം തുടച്ചുമാറ്റുമ്പോഴും നമ്മിൽ അമൂർത്തമായൊരു ചാരിതാർത്ഥ്യം കിനിയുന്നു. ഈ ഭവസാഗരത്തോട്, നിങ്ങൾ, അപ്പോൾ ബന്ധിതയാവുകയല്ലേ എന്ന ചോദ്യം ഖണ്ഡിക്കുന്നില്ല. സംഗമുക്തമായ മനസ്സിൽ ഇത്തരം ചാരിതാർത്ഥ്യത്തിന്റെ പാടകൾപോലും ശേഷിക്കരുതല്ലോ. സുവർണ്ണ ഒരു അലൗകികമായ വാഴ്വ് നയിക്കുന്നുവെന്ന നേർത്ത ധാരണപോലും അരുത്. ലൗകികങ്ങളിൽ ആമഗ്നയാവുമ്പോഴും, മൈത്രേയീഭാവം, ആത്മസത്തയുടെ സ്മൃതി, അവരിൽ തുടിക്കുന്നുവെന്ന് മനസ്സിലാക്കിയാൽ മതി. ഈ ജാഗ്രദ്ബോധം തന്നിൽ ആദ്യമേ ഉണ്ടായിരുന്നിരിക്കണമെന്ന് മന്ത്രിച്ചുകൊണ്ടാണ്, അവർ, ഈ പാഥേയത്തിന്റെ രണ്ടാംഭാഗം തുടങ്ങുന്നത്. പ്രകടമായൊരു ഋതുപ്പകർച്ച അനുഭവപ്പെടുന്നതുകൊണ്ടുതന്നെ, ഈ രണ്ടാംഭാഗം നീതിമത്കരിക്കപ്പെടുകയാണ്. ഒരുഘട്ടത്തിൽനിന്ന് മറ്റൊരു ഘട്ടത്തിലേക്ക് കടക്കുകയാണെന്ന് ബോദ്ധ്യപ്പെടുമ്പോഴേ ഏതു കഥയുടെയും രണ്ടാം



ഭാവം പ്രസക്തമാവുകയുള്ളൂ. അല്ലാത്തത് വെറും സ്വയം അഭിരമിക്കൽ മാത്രമായിത്തീരുന്നു. ആത്മകഥയാവുമ്പോൾ അതിനുള്ള വഴുക്കലുകൾ ഏറെയാണ്. മിക്ക ആത്മകഥകളും വിരസമായി ഭവിക്കുന്നതിനുള്ള കാരണം വേറൊന്നല്ല. വ്യക്തിത്വത്തിന്റെ പരിണാമഭേദങ്ങൾ സ്ഫുരിക്കുമ്പോഴേ, ജീവന്റെ അയനം സാർത്ഥകമാവുന്നുള്ളൂ. ഈ സാർത്ഥകതയാണ് ഏതു ഗാഥയേയും ജ്യോതിർമുഖമാക്കുക. അനുഭവങ്ങളുടെ വൈവിദ്ധ്യമോ തീവ്രതയോ ഒക്കെ ഇവിടെ നിയാമകമായേക്കാം. പക്ഷേ, അപ്പോഴും, ഈ വൈവിദ്ധ്യം ഒരിടത്തുനിന്ന് മറ്റൊരിടത്തേയ്ക്ക് ചെല്ലുന്നതാവണം. ഹിമാനിക്ക് നിസ്സീമമായ ഭംഗിയുണ്ടെന്നത് നേര്. പക്ഷേ, അത് ചലിക്കുന്നില്ലെങ്കിൽ, വീണ്ടും വീണ്ടും ആ ദൃശ്യം നമ്മെ കുതുകിയാക്കയില്ല. ചലനമുഖരമായ ഒരു ജീവിതമേ ദൂരങ്ങൾ താണ്ടുകയുള്ളൂ. ബാഹ്യമായ യാത്രകൾ സുവർണ്ണ ഏറ്റെടുത്തിരുന്നോ എന്ന് നിശ്ചയമില്ല. പക്ഷേ, ആന്തരികമായ സഞ്ചാരങ്ങൾ, അവരെ എപ്പോഴും ത്വരിപ്പിച്ചിരുന്നെന്ന് മനസ്സിലാക്കാവുന്നതേയുള്ളൂ.

## ഋതുപ്പകർച്ച

ചിന്ത ദ്രവ്യമാണെന്ന ഒരാശയം, അവർ, രണ്ടാംഭാഗം തുടങ്ങുമ്പോൾ അവതരിപ്പിക്കുന്നുണ്ട്. സ്പന്ദം, ചലനം, സ്ഫുരണം എന്നിങ്ങനെയുള്ള പ്രക്രിയകളുടെ ആവർത്തനത്തിലൂടെ പ്രാപിക്കുന്ന ചാക്രികവികാസത്തെ സ്ഫുലനം എന്ന് അവർ വിശേഷിപ്പിക്കുന്നു. സ്വന്തം സത്ത ഉൾക്കൊള്ളുന്നതിൽ, ഈ സ്ഫുലനം ഒരു തിരിനാളമാണ്. ബൃഹദാരണ്യകോപനിഷത്തിൽ, ഇരുകരകളിലേക്കും മാറിമാറിപ്പോവുന്ന ഒരു മഹാമത്സ്യത്തിന്റെ ദൃഷ്ടാന്തമുണ്ട് (ബ്രാഹ്മണം 3, മന്ത്രം 18) നദിയിൽ കിഴക്കും പടിഞ്ഞാറുമുള്ള രണ്ടു കരകളിലേക്ക് മാറിമാറി സഞ്ചരിക്കുന്ന മഹാമത്സ്യത്തെപ്പോലെ, ഈ ആത്മാവ് സ്വപ്നവും ജാഗരിതവുമാവുന്ന രണ്ടു സ്ഥാനങ്ങളിലേക്ക് മാറിമാറി സഞ്ചരിക്കുന്നു. സ്വപ്നത്തിന് ഉൺമയുണ്ടോ എന്ന് നിങ്ങൾ ഇപ്പോൾ ഉന്നയിച്ചേക്കാം. ജാഗ്രത്തിനെപ്പോലെ നിർദ്ദിഷ്ടമായ ഒരു കര സ്വപ്നത്തിനുണ്ടോ എന്നും! (dreamshore) ചിന്തയും സ്വപ്നവും മുളപൊട്ടുന്നത് തലച്ചോറിന്റെ മൂന്നാം അടരിൽനിന്നാണ്, ഈ ആവർത്തനം സഹിക്കുക. സ്വപ്നത്തിന്റെ സ്ഥപതി ആരെന്ന് ഇനിയും നിർണ്ണയിക്കപ്പെട്ടിട്ടില്ല. ചിന്തയ്ക്ക് പിന്നിലുള്ള ബോധപരത, സ്വപ്നത്തിന് പിന്നിലല്ലെന്നത് സത്യമാണ്. പക്ഷേ, ചിന്തയ്ക്ക് ദ്രവ്യമുണ്ടെങ്കിൽ, സ്വപ്നത്തിനും അതുണ്ട്. പിടിച്ചെടുക്കാൻമാത്രം സ്പർശിനികൾ പ്രവർത്തനക്ഷമമാവണമെന്നേയുള്ളൂ. ഇതേ മന്ത്രത്തിന്റെ വ്യാഖ്യാനത്തിൽ ഒരു സൂചനയുണ്ട്. മനസ്സിൽ സുപ്തമായ സംസ്കാരഭാവങ്ങളാണ്, സ്വപ്നത്തിന്റെ മഞ്ഞുവീഴ്ചയിൽ സ്പഷ്ടമായോ അമൂർത്തമായോ പ്രത്യക്ഷപ്പെടുക. ചുവാൻചിങ്ങിന്റെ ഒരു കവിതയുണ്ട്.

എന്റെ ഇരുഭുജങ്ങളും
ചിത്രശലഭങ്ങളായി മാറുന്നു
അവയിൽ, വർണ്ണങ്ങൾ, പരാഗങ്ങൾ
ഇതെന്റെ സ്വപ്നമാണ്,
അല്ല,
ചിത്രശലഭങ്ങളുടെ സ്വപ്നമാണ്,
ഞാൻ.

ഈ ഭൂമിയിലെ ഐശ്വര്യങ്ങളും നോവുകളും എന്റെ തോന്നലാണെങ്കിൽ, എന്റെ ആഹ്ലാദങ്ങളും വിഷാദങ്ങളും ആരുടെ തോന്നലാവുമെന്ന് നമ്മുടെ ദർശനങ്ങളിൽ വ്യാപദേശിക്കപ്പെടുന്നുണ്ട്. ആ പ്രഹേളികകൾ പിന്തുടരുകയല്ല, ഇവിടെ ഉദ്ദേശ്യം. സ്വപ്നത്തിന്റെ വേരുകളിൽ ചിലത്, എന്റേയും നിങ്ങളുടേയും സാംസ്കാരികചേതനയിൽ കണ്ടിരിക്കുന്നെന്ന് സൂചിപ്പിക്കുകമാത്രം. കണ്ടു മറക്കേണ്ടവയല്ല, ചില സ്വപ്നങ്ങളെങ്കിലും. ഗായത്രീദർശനത്തിന്റെ സന്ദേശമാവില്ല, മുട്ടറ്റം പൂക്കൾ വീണുകിടക്കുന്ന കളിമുറ്റം, അല്ലെങ്കിൽ, കാല്പാടുകൾ പുരളാത്ത മഞ്ഞിന്റെ അപാരത. സ്വപ്നത്തിന്റെയും സ്മൃതിയുടെയും ഈ ദ്രവ്യഭാവം ഉൾക്കൊള്ളുന്നതിനാലാവണം, സുവർണ്ണയുടെ ഈ പാഥേയം സാന്ദ്രമാവുന്നത്. എന്നുവെച്ചാൽ, ഒരു ജന്മത്തിനപ്പുറത്തേയ്ക്കും നീളുന്നുവെന്ന തോന്നൽ ഉളവാക്കുന്നത്. ഈ സാന്ദ്രച്ഛായയിലാണ്, രണ്ടാം ഭാഗം പ്രകാശിതമാവുക.

യശോധരയുടെ അംഗവസ്ത്രം കണ്ടപ്പോൾ സിദ്ധാർത്ഥന് പുനർജ്ജന്മസ്മൃതി തെളിഞ്ഞെന്നും അങ്ങനെ, സന്ന്യാസിയാവാൻ വിധിക്കപ്പെട്ടവനാണ് താനെന്ന് ധരിച്ചും, പരിണയത്തിന് സന്നദ്ധനാവുകയാണ് അദ്ദേഹമെന്നും ഉള്ള ഒരു കഥ, സുവർണ്ണ ഇവിടെ അനുസ്മരിക്കുന്നുണ്ട്. പൊയ്പ്പോയ ജന്മങ്ങളിലേക്ക് ആഞ്ഞിറങ്ങുന്ന ഓർമ്മയുടെ സർപ്പിളപഥങ്ങൾ ജനിതകമുദ്രകളിലൂടെ അവർ ആരായുമ്പോൾ കവിത ചോർന്നുപോവുന്നില്ല. അത്രയും നല്ലത്. സ്വപ്നത്തിൽനിന്ന് കവിത ചോർന്നാൽ, അത് ജീവസ്സറ്റതാണ്. അതുപോലെ സ്മൃതിയിൽനിന്നും ശിശിരത്തിൽ ഇലകൊഴിയുന്ന മഹാഗണിച്ചില്ലകൾ, വസന്തത്തിൽ അഗ്നിച്ചെരാതുകളായി തളിർക്കുമെന്നത്, ഒരു കേവലസ്വഭാവമായി അവർക്ക് മനസ്സിലാക്കാൻ കഴിയുന്നു. ഗൃഹാതുരതയുടെ സ്വരമല്ല, ഇവിടെ. വൃക്ഷങ്ങളെ മാനവവംശത്തിന്റെ ആദിമഖണ്ഡവുമായി ബന്ധപ്പെടുത്തിയുള്ള വിചിന്തനങ്ങൾ, ഈ ഗാഥയ്ക്ക് കൂടുതൽ ആയുസ്സ് നല്കുന്നുണ്ട്. പാമ്പിൻകാവുകൾ വാസനച്ചെപ്പാണെന്ന് ഉൽപ്രേക്ഷിക്കുന്നതിൽ, പാരിസ്ഥിതികമായ സുഗന്ധമാണുള്ളത്. വൃക്ഷങ്ങളെ പൗരാണികസ്തൂപങ്ങളായി വിഭാവനം ചെയ്യുന്ന ഒരു മനസ്സിന്, ഈ അവബോധം എത്ര അഭികാമ്യമെന്ന് പറയേണ്ടതില്ല. ഈ വാസനച്ചെപ്പിന്റെ മറ്റൊരു തലമാണ്, റിബോ ന്യൂക്ലിയർ അമ്ലത്തിന് ജീവന്റെ പുളിരസമാണുള്ളതെന്ന് അവർ ചൂണ്ടിക്കാട്ടുന്നത്. പുതിയ ഒരു അറിവിൽനിന്ന് ജന്യമാവുന്ന ആർ.



എൻ.എയെക്കുറിച്ച് ഹൈഡൻ എന്ന ശാസ്ത്രജ്ഞന്റെ തീർപ്പുകൾ അവർ ഉദ്ധരിച്ചുതരുന്നുണ്ടല്ലോ. ജന്മപരമ്പരകളിലേക്ക് തിരിയുന്ന ഈ കൈവെട്ടങ്ങൾ എത്രകണ്ട് സമഗ്രമാണെന്ന് അറിഞ്ഞുകൂടാ. പക്ഷേ, അവിടെ സാദ്ധ്യത നിരാകരിക്കാൻ വയ്യെന്നുമാത്രം. മാനവരാശിയുടെ സ്മൃതിസഞ്ചയത്തിലേക്ക് നിങ്ങളും കണ്ണിചേർക്കപ്പെടുകയാണെന്ന ദൃഢീകരിക്കുന്ന ഒരനുഭവം. കൃതാർത്ഥതാജന്യമാവാതെ വയ്യ. ഗുൽമോഹറുകളുടെയും ഏഴിലംപാലകളുടെയും ഇടയ്ക്ക് ഈ എഴുത്തുകാരി മുഗ്ദ്ധയായിപ്പോവുന്ന ഒരു സന്ദർഭമുണ്ട് - പേരറിയാത്ത ഒരു വൃക്ഷത്തിനുമുന്നിൽ. ആറ്റുവഞ്ചിയുടെ പ്രകൃതത്തിലുള്ള ജലവൃക്ഷത്തിന് നിച്ചുള; അംബുജ എന്നൊക്കെ പേരുള്ളതായി അമരകോശത്തിൽ കാണാം. കൃത്യമായി നിർവ്വചിക്കപ്പെടാത്ത ഒരു പൊരുളായി ഇത് അവരുടെ മനസ്സിൽ വർണ്ണിക്കുന്നു. അനാമികയായ ഈ വൃക്ഷത്തിന്റെ കണ്ടെത്തൽ എന്തിന്റെയോ നാന്ദിയായി അവർക്ക് അനുഭവപ്പെട്ടിരിക്കണം. ഋതുപ്പകർച്ച പ്രതിഫലിപ്പിക്കുന്ന രണ്ടാംഭാഗം ഉയിരാളുകയാണ്, തന്റെ പുരുഷനായ ഭാനുവിന്റെ നിശ്ചേഷ്ടതയിൽ, ജീവന്റെ ചേഷ്ടകളിലേക്കുള്ള തിരിച്ചുവരവിൽ. വീണ്ടുമുള്ള വിയോഗത്തിൽ, എന്നോ മുൻകൂർ കുറിക്കപ്പെട്ട, ചിതയിലേക്ക് ഒരുക്കപ്പെട്ട ഭർത്താവിന്റെ ഭൗതികദേഹം തന്നെ കരയിച്ചില്ലെന്ന് അവർ എഴുതുമ്പോൾ, നാം വിശ്വസിച്ചുപോവുന്നു. സംഗത്വം ശീലിച്ച കൺകളിൽ അസംഗത്വം ശീലമാവുന്നു. സ്വപ്നങ്ങളിലൂടെ, ഗായത്രീദർശനങ്ങളും ഹംസദർശനങ്ങളും സരോരുഹദർശനങ്ങളും അവരെ സ്ഫുടം ചെയ്തെടുത്തിരിക്കുമെന്നതിന്, എങ്ങനെയോ നാമും പങ്കുചേരുന്നു. പ്രകാശത്തിന്റെ കടലെന്നതുപോലെ, സരസ്സിലെ ഏഴരയന്നങ്ങളും യോഗാത്മകമായ അനുഭൂതിയുടെ സൂചകമാണ്. പിൽക്കാലജീവിതത്തിൽ സംഭവിച്ചേക്കാവുന്ന വിരഹത്തിന്റെ സ്വപ്നച്ഛവി കലർന്ന മുന്നറിയിപ്പുകളായി, അത് ഞാൻ ഗ്രഹിക്കുന്നു. ആ വിരഹത്തെ അതിവർത്തിക്കേണ്ടതെങ്ങനെയെന്ന അബോധപരമായ തയ്യാറെടുപ്പുകളായി, ഒരുപക്ഷേ, അസംഗത്വമാണ് ജീവിതത്തിൽ പ്രാപിക്കേണ്ടതെന്ന് ബോദ്ധ്യമുള്ള ഈ സ്ത്രീസത്ത എത്ര മൃദുതരമായാണ് ആ പ്രതിസന്ധി നേരിട്ടതെന്ന്, അപ്പോൾ നമ്മെ ആശ്ചര്യപ്പെടുത്തുന്നില്ല. അവരുടെ കരച്ചിലുകൾ ഏറെനേരത്തെ പിൻവാങ്ങിയിരിക്കണം. തന്റെ സഹചരനെ അവർ എത്ര ഗാഢമായാണ് സ്നേഹിച്ചതെന്ന് മനസ്സിലാവാൻ, ഒരൊറ്റ സന്ദർഭം ശ്രദ്ധിച്ചാൽ മതിയാവും. ശനീശ്വരന്റെ അനുഗ്രഹമുണ്ടെങ്കിൽ, സുവർണ്ണ എഴുതുന്നു, ശനി കുംഭത്തിലേക്ക് കടക്കുന്നതുവരെ ജീവിക്കാമല്ലോ - ശനി ഒരു രാശിയിൽ രണ്ടരക്കൊല്ലം നിൽക്കുമത്രേ! വൈഷ്ണവിയായ ഈ എഴുത്തുകാരി ശനീശ്വരനൊപ്പം, വിഷ്ണുവിന്റെ സ്ഥിതിമഹത്വത്തെയും ഉപാസിക്കുകയാണ്. ഇന്ദ്രിയങ്ങളേവയും കൂമ്പിപ്പോയ ഒരവസ്ഥയിലായിരുന്നു, അവരുടെ സഹചരൻ എന്നുകൂടി ഓർക്കുമ്പോഴേ, ശരീരാതീതമായ ആ സ്നേഹത്തിന്റെ ഗാഢത നമ്മിൽ പതിയുകയുള്ളൂ. എന്തായാലും അവരുടെ അർപ്പണം സഫലമാവുകയും

ഭാനു, ബോധത്തിന്റെ പുതിയ വസ്ത്രം ധരിച്ച് ജീവിതത്തിലേക്ക് മടങ്ങുകയും ചെയ്യുന്നു. മൃത്യു ആസന്നമായ അനുഭവം, ഭാനുവിന്റെ സംസാരോന്മുഖതയെ ആവതും ഇല്ലായ്മ ചെയ്തെന്ന് അവർ രേഖപ്പെടുത്തുന്നു. വസന്തത്തിന്റെ തളിരുമായി, പേരറിയാൻ വിഷമിച്ച ആ വൃക്ഷം പുനരുജ്ജീവിക്കുകയാണ്, ഈ ഘട്ടം പിന്നിടുമ്പോഴേക്കും.

## അകംപൊരുൾ

ഗൃഹസ്ഥാശ്രമത്തെ ഈ എഴുത്തുകാരി ഒരിക്കലും തിരസ്കരിച്ചിട്ടില്ലെന്നത് പ്രധാനപ്പെട്ട ഒരു പാഠമാണ്. യോഗാനുഭൂതികൾ വിളഞ്ഞത് അവരുടെ ഗാർഹികതയിൽനിന്നായിരുന്നു. അരയന്നങ്ങളുടെ ഭവിഷ്യദ്സൂചനകളുള്ള സ്വപ്നം ഓർമ്മിച്ചാൽ ഇത് സ്പഷ്ടമാവും. യോഗാനുഭൂതിയുടെ ദീപ്തമായ സൂചനകൾ, ചക്രവാളത്തിലേക്ക് പറന്നകലുന്ന ഹംസങ്ങളാണ്. അല്ലെങ്കിൽ, ഹിമശൃംഗങ്ങൾക്കിടയിലെ സരസ്സിൽ പരിലസിക്കുന്ന ഹംസങ്ങൾ. വീട്ടുമുറ്റത്തെ പൊയ്ക, വിശ്രാന്തിയുടെ പ്രതീകമാണ്. കൃത്യമായി പറഞ്ഞാൽ, ഗാർഹികതയുടെ. അരയന്നങ്ങൾ ഇവിടെ വിഹരിക്കുന്നതാവട്ടെ, യോഗൗത്സുക്യത്തിന്റെ കറതീർന്ന ഉദാഹരണവും. അങ്ങനെയാണ്, ആ സ്വപ്നം അവരുടെ ജീവിതാവസ്ഥയുടെ യഥാർത്ഥ പ്രതിബിംബമാവുക. പാലും വെള്ളവും വേർതിരിച്ചെടുക്കാനുള്ള അരയന്നങ്ങൾ എത്രകണ്ട് യഥാർത്ഥങ്ങളാണെന്ന് ധരിക്കാൻവയ്യ. പുരാകല്പനകളുടെ നിറക്കൂട്ട് എത്രകണ്ട്, അതിൽ കലർന്നിരിക്കുമെന്നും! പക്ഷേ, ആകാശമാർഗ്ഗത്തിൽ, ഉന്നതങ്ങളിലേക്ക് സഞ്ചരിക്കാനുള്ള പക്ഷങ്ങൾ അവയുടെ ഉരുവത്തിന്റെ പ്രത്യേകതയാണ്. ഹിമസരസ്സിലെ കാറ്റും ശൈത്യവും കാറ്റിലൂടെയുള്ള എന്തൊക്കെയോ തരംഗങ്ങളും അവയുടെ സത്തയിൽ ഉൾച്ചേർന്നിരിക്കുന്നു. ആ സരസ്സിൽനിന്ന് അടർത്തിയെടുക്കാവതല്ല, അരയന്നങ്ങളുടെ സ്വത്വം. ഒരുപക്ഷേ, ചെല്ലുന്നിടത്തൊക്കെ, അവർ സരസ്സിനെയും കൊണ്ടുപോവുന്നുണ്ടാവണം. ചിറകിൽ ഒരു സരസ്സ് എന്ന കല്പന! ഇത്തരം യോഗാത്മകപ്രത്യക്ഷങ്ങൾ അവരുടെ മനസ്സിനെ സഗുണോപാസനയിൽനിന്ന് വിലക്കുന്നില്ല, മുൻപ് പരാമർശിച്ചവിധം. അഥവാ, അതെന്തിന് വിലക്കാവണം? മതാത്മകമായ ആചാരങ്ങൾ അവയുടെ നിഷ്കളങ്കതയിൽ അനുഷ്ഠിക്കുന്നത് പിഴവല്ലല്ലോ. മതത്തെ സാംസ്കാരികതലത്തിൽമാത്രം ഉൾക്കൊള്ളുന്ന ഒരാൾക്ക് അതിന്റെ അനുഷ്ഠാനതലം വർജ്ജ്യമാവണമെന്നില്ല. ഈ എഴുത്തുകാരിക്ക് വൈഷ്ണവസത്തയാണുള്ളതെന്ന് നേരത്തെ പറഞ്ഞു. അതിന് അനുപദമായുള്ള ചര്യകൾ, ഭാനുവിന്റെ ആപത്ഘട്ടത്തിൽ, അവർ നിർവ്വഹിക്കുന്നുണ്ട്. നിവേദ്യമായും അർച്ചനയായും ഒക്കെ. ഇവയെക്കുറിച്ച് യാതൊരു ലജ്ജയും കൂടാതെ അവർ പ്രതിപാദനത്തിന് ഒരുങ്ങുമ്പോൾ, നാം ആ ആർജ്ജവത്തെപ്പറ്റി കൂടുതൽ ബോധവാന്മാരാവുന്നു. ഏതൊക്കെയോ സാഗരദർശനങ്ങളിലൂടെ കടന്നുപോയ ഒരു ചേതന ജീവിതത്തിന്റെ വൈകാരികമായ സന്ദിഗ്ദ്ധതയിൽ, ഏതു സാധാ



രണ സ്ത്രീയെപ്പോലെ വിറച്ചുപോയെന്ന് നാമറിയുമ്പോൾ, നനവാണ് പടരുക. നിർമുക്തയാണ്, താനെന്ന് അവർ എവിടെയും പ്രസ്താവിച്ചിട്ടില്ല. യോഗാനുഭൂതിയിൽ വിസ്മയം പൂണ്ടൊരു മനസ്സ്. പ്രാർത്ഥനയിൽനിന്ന് നിവൃത്തമാവേണ്ടതില്ല. സമാധിസ്ഥമായ ഒരു മനസ്സിന് ജപവും മന്ത്രവും ബാധകമാവുകയില്ല. യതോ വാചഃ നിവൃത്തന്തേ എന്നാണല്ലോ, ആ പൊരുളിന്റെ വിഭൂഷ. പക്ഷേ, അതിലേക്ക് പ്രാർത്ഥനയും സംഗീതവും മാർഗ്ഗദർശകങ്ങളായേ പറ്റൂ. മനുഷ്യന്റെ ദൗർബ്ബല്യമാണ് പ്രാർത്ഥനയെന്ന് വിവേകിയായ ആരും ഗ്രഹിക്കാനിടയില്ല. തനിക്കപ്പുറമുള്ള അപരിമേയതയുമായി സംവദിക്കാൻ മനുഷ്യന് പ്രാർത്ഥനയേ അവലംബിക്കാൻ കഴിയൂ. അതിൽ മുഴുകുമ്പോൾ അപരിമേയതയുടെ ചിദ്രൂപം തന്നിൽത്തന്നെ സന്നിഹിതമാണെന്ന തിരിച്ചറിവ് ഉളവാകുന്നു. സംഗത്വത്തിന്റെ മോഹവലയങ്ങളിൽ അഭിരമിക്കുന്ന മനസ്സ് അപ്പോൾ പിൻവലിയുകയാണ്. അദ്വൈതം തന്നെ പഠിപ്പിച്ചത്, ചരവും അചരവുമായ എല്ലാം താൻ ആണെന്ന പാഠമാണെന്ന്, സുവർണ്ണ സമ്മതിക്കുന്നുണ്ട്. യോഗാത്മകദർശനങ്ങൾ മനുഷ്യനെ സംയമിയാക്കുകയേയുള്ളു എന്ന്, ഈ പാഥേയം ദൃഢീകരിക്കുന്നു. സ്വപ്നങ്ങളിലെ വൃദ്ധാചലസ്മൃതിയോ സർപ്പദർശനമോ അവരെ ഒരു recluse-പിൻവലിഞ്ഞവൾ - ആക്കിത്തീർക്കയല്ല. തന്റെ പ്രിയപ്പെട്ടവന്റെ മൃത്യുവോടെ അവർ വിയോഗിനി ആവുകയല്ല ചെയ്തത്, യോഗിനിയാവുകയായിരുന്നു, ഒരർത്ഥത്തിൽ. കൗമാരംതൊട്ടേ അവരിൽ സുപ്തികൊണ്ട ആദ്ധ്യാത്മികത, ഇത്തരമൊരവസ്ഥയിലേക്ക് പൂർവ്വനിർണ്ണയം ചെയ്തെടുക്കുകയായിരുന്നതാവാം. പക്ഷേ, അതോടെ, ഈ എഴുത്തുകാരിയുടെ ചേതന അകംപൊരുളിലേക്ക് തിരിയാൻ തുടങ്ങിയിരിക്കണം. തനിക്കനുഭവപ്പെട്ട യുക്ത്യതീത ദർശനങ്ങളുടെ നാൾവഴി, ഈ ആത്മകഥയ്ക്കവസാനം അവർ ചേർത്തിട്ടുണ്ട്. ഒരു വിരിയലിന്റെ ചിത്രം അവയിലൂടെ ഉയിരാളുന്നത് ആർക്കും കാണാവുന്നതേയുള്ളു. ഒരു കേസ് ഹിസ്റ്ററി തയ്യാറാക്കുന്നതുപോലെയാണ് അവരത് ചെയ്തിട്ടുള്ളത്. തന്റെ സ്വപ്നങ്ങൾ സാങ്കല്പികങ്ങളായിരുന്നില്ലെന്ന് ഉറപ്പുവരുത്താനാവണം, ഇവരിത്, ഇതേ രൂപത്തിൽ നല്കിയിരിക്കുക. അഥവാ, സങ്കല്പം സ്വപ്നത്തിൽനിന്ന് ഏതു ശ്രുതിയിലാണ് വേർതിരിയുക. ശിരോകോശങ്ങളിൽനിന്നു വേണമല്ലോ (സമ്യക് കല്പയതി ഇതി സങ്കല്പഃ) സങ്കല്പങ്ങൾ മുളപൊട്ടുവാൻ.

## പ്രതിദ്വന്ദിയില്ലായ്മ

ഈ സങ്കല്പങ്ങളുടെ പൊരുൾ മുഴുവനായി ഗ്രഹിക്കണമെങ്കിൽ നാം അവലംബിക്കേണ്ടത് വിവേകാനന്ദ സാഹിത്യസർവ്വസ്വമാണ്. അതുതന്നെ എന്തു ധന്യതയെന്ന് ചിന്തിച്ചുപോവുന്നു. ഭോഗകലുഷമായ ഈ കാലഘട്ടത്തിൽ, ഒരു ആത്മകഥ നമ്മെ വിവേകാനന്ദനിലേക്ക് ഉണർത്താൻ പ്രേരിപ്പിക്കുന്നല്ലോ. വാക്കുകൊണ്ട് പൂർണ്ണമായി പകരാൻ

വയ്യാത്ത അനുഭൂതികളെ ആവിഷ്കരിക്കാൻ ശ്രമിക്കുമ്പോൾ ഭാഷ പത
റിപ്പോവുന്നു, സംസ്കൃതത്തിന്റെ കയങ്ങളിലേക്ക്. സാമാന്യാർത്ഥം ഗ്രഹി
ച്ചതുകൊണ്ട് ഈ സ്വപ്നനീലിമ കലർന്ന ദൃശ്യങ്ങൾ ബോദ്ധ്യപ്പെട്ടെ
ന്നുവരില്ല. എന്തുകൊണ്ട് ബോദ്ധ്യമാവുന്നില്ല എന്ന് തിരിച്ചറിവാൻ, ജന
സാമാന്യത്തോട് ഏറ്റവും സമീപസ്ഥനായി വർത്തിച്ച യോഗിവര്യനെ
തന്നെ തേടുക. മനുഷ്യശരീരത്തിൽ മൂന്നു പ്രാണധാരകളാണുള്ളത്.
ഇഡ, പിംഗള, സുഷുമ്ന. ഇവയിൽ ആദ്യത്തെ രണ്ടും എല്ലാ മനുഷ്യ
രിലും പ്രവർത്തനക്ഷമമാവുന്നു. പക്ഷേ, സുഷുമ്ന ഉണരുന്നത് യോഗി
യിൽ മാത്രമാണ്. ഓരോ ചിന്താധാരയും മസ്തിഷ്കത്തിൽ ചാലുകീറു
ന്നു. മനസ്സിനെ ഒരു സൂചിയായും മസ്തിഷ്കത്തെ ആ സൂചിക്ക് തുള
ച്ചുപോവാനുള്ള ഒരു പിണ്ഡമായും കരുതിയാൽ, നമ്മുടെ ഓരോ വിചാ
രധാരയും മസ്തിഷ്കത്തിൽ ഓരോ ചാലുകീറുന്നെന്ന് അനുമാനിക്കാം.
സാധാരണഗതിയിൽ ഇത് വേഗം അടഞ്ഞുപോവുന്നു. പക്ഷേ, മസ്തി
ഷ്കത്തിൽ, ഒരു ധൂസരദ്രവ്യം ഈ ചാലുകളെ മൃദുവായി ആവരണം
ചെയ്യുന്നുണ്ട്. സ്മൃതിക്ക്, സ്വപ്നത്തിന് ആധാരം ഈ ധൂസരദ്രവ്യമാ
ണ്. grey matter എന്ന് ആധുനികശാസ്ത്രം വിളിക്കുന്ന ഈ ദ്രവ്യം,
വിവേകാനന്ദൻ ഉൾക്കണ്ണിലൂടെ കണ്ടിരിക്കണം. അപൂർവ്വമായ ഒരു അനു
ഭവം ഉൾക്കൊള്ളാൻ, ഈ ചാലുകീറുകയേ നിർവ്വാഹമുള്ളു. സാൻമി
ഷാലിന്റെ കഥയിൽ ഒരുപക്ഷേ, ഇല്ലാത്തതും അതാണ്. യോഗം അനു
ശീലിച്ചെങ്കിലേ, പാഥേയം ഗ്രാഹ്യമാവുകയുള്ളു എന്ന് ഉടൻ തീർപ്പുക
ല്പിക്കരുത്. യോഗാത്മകത, ഇതിലെ നാദങ്ങളെയും ദൃശ്യങ്ങളെയും
അവയുടെ സാരപൂർണ്ണതയിൽ വെളിപ്പെടുത്തുന്നതിന് ഉതകുന്നെന്നു
മാത്രം. ധാരണാഭ്യാസത്തിന്റെ സിദ്ധികളെക്കുറിച്ച് പറഞ്ഞുതരുന്നത്
വിവേകാനന്ദൻതന്നെയാണ്. മനസ്സിനെ നാസാഗ്രത്തിൽ ധാരണ
ചെയ്താൽ ദിവ്യരസങ്ങളും അനുഭവസ്ഥമാവും. ജിഹ്വാമൂലത്തിൽ
ധാരണ ചെയ്താൽ ക്രമേണ ദിവ്യഗന്ധങ്ങൾ അനുഭവസ്ഥമാവും. സംവിദ്
ജ്യോതിസ്സിൽ ധാരണ ചെയ്യുമ്പോൾ ഇന്ദ്രിയ വിഷയാസക്തി നിശ്ശേഷം
നശിച്ചുപോവുന്നെന്ന് വായിച്ച ഒരു ചേതനയ്ക്ക് സുവർണ്ണ സ്വീകരിക്കുന്ന
പദസത്ത വിദൂരസ്ഥമാവുന്നില്ല. ചില അനുഭവങ്ങളെ നേർപ്പിക്കാനൊ
ക്കുകയില്ല; അതുപോലെ ചില ആഖ്യാനങ്ങളും.

സ്നേഹമെന്നത് ഒരു സ്വയം നിറവേറലാണ്. ഖലീൽ ജിബ്രാന്റെ
ഈ പ്രമാണം വിവേകാനന്ദനിൽനിന്ന് കേൾക്കുമ്പോൾ നിങ്ങൾ അത്ഭു
തപ്പെടരുത്. ഇന്ദ്രിയവാസനകളെ എങ്ങനെ അതിക്രമിക്കാമെന്ന് നമുക്ക്
പറഞ്ഞുതന്ന ഈ സന്ന്യാസി, എങ്ങനെയാണ് നിർമ്മലമായി അതിലൂടെ
കടന്നുപോവേണ്ടതെന്ന് ധ്വനിപ്പിച്ചിട്ടുണ്ട്. പ്രേമത്തിന്റെ മൂന്നു കോണു
കളെക്കുറിച്ച് പ്രതിപാദിക്കുന്ന ഘട്ടത്തിൽ. ഇവയിൽ മൂന്നാമത്തെ
കോൺ, പ്രതിദ്വന്ദിയില്ലായ്മയാണ് പെട്ടെന്ന് ഖലീൽ ജിബ്രാനെ ഓർമ്മി
പ്പിച്ചത്. മനസ്സിൽ ഒരു ശംഖ് മുഴങ്ങുന്നതുപോലെയാണ്, ആ വാക്കിന്റെ
അനന്തരശ്രുതി. നിഷ്കാമത്തേക്കാളേറെ, നിർഭയത്വത്തെക്കാളേറെ -



മറ്റു രണ്ടു കോണുകൾ - ഇത് മനസ്സിനെ ശമിപ്പിക്കുന്നു. ഈ എഴുത്തു
കാരിയുടെ വിഷയപർവ്വം ഈ സ്ഥായിയിലാണെന്ന് ഞാൻ മനസ്സിലാ
ക്കുന്നു. ശരീരബാഹ്യമായ സ്നേഹത്തിലായിരിക്കണം, അവർ ആബ
ദ്ധയായിരിക്കുക. ഇത്, സ്ത്രീപുരുഷബന്ധങ്ങളെ രത്യാത്മകമല്ലാത്ത
ഒരു പരിപ്രേക്ഷ്യത്തിൽ ഉൾക്കൊള്ളാൻ അവരെ സഹായിക്കുന്നു, നമ്മെ
യും. ശരീരത്തിന്റെ രസതന്ത്രം, പുരുഷനിലും സ്ത്രീയിലും വ്യത്യസ്ത
മാവാം. പക്ഷേ, ആദ്ധ്യാത്മികമായ അച്ചടക്കങ്ങൾ ശീലിച്ചുകഴിയുമ്പോൾ
മനസ്സിന്റെ രസതന്ത്രം സ്ത്രീയിലും പുരുഷനിലും വ്യത്യസ്തമാവുന്നി
ല്ല. വികാരങ്ങൾ, ആൻഡ്രോജൻ സ്രവിക്കുന്നതുമൂലമാണെന്ന് സാവ
കാശം പറയുന്ന അവർ, ഫെമിനിസത്തെ അതിന്റെ തീവ്രമായ വാശിക
ളിൽനിന്ന് വിടർത്തുന്നു. സ്ത്രീപുരുഷബന്ധം ലൈംഗികതയിൽ അധി
ഷ്ഠിതമാണെന്ന നാലപ്പാട്ടെ മറ്റൊരു സ്ത്രീപ്രജ ആവർത്തിക്കാറുള്ള
ഈ പ്രമാണം, നാം കനിവോടെ വിസ്മരിക്കുന്നു - സംഹിതയെ, സ്വന്തം
വാഴ്വ്കൊണ്ട്, അതിന് നേരിട്ട വിയോഗാനന്തരപഥംകൊണ്ട് അവർ റദ്ദ്
ചെയ്യുന്നു. ഒരു സ്വയംപരിശോധനയുടെ സ്വരം അന്തർവഹിക്കുന്ന ഈ
പാഥേയം ആർക്കൊക്കെയോ ഒരു ശമോപാധിയായിത്തീരുമെന്നു പറ
യുമ്പോൾ, ഞാനും ഒരു സ്വയം നിറവേറലിന്റെ ഇനിമ നുകരുന്നു. ദൃഷ്ട
മായ ഈ ജന്മത്തിലോ അദൃഷ്ടമായ മറുജന്മത്തിലോ അനുഭവപ്പെടുന്ന
കർമ്മാശയത്തിന്റെ പ്രസാദമായി, ഞാനിത് തിരികെ, നിങ്ങൾക്ക് സമർപ്പി
ക്കുന്നു.

**ആഷാമേനോൻ**

ആത്മകഥ എഴുതുന്നവർ മഹാന്മാരായിരിക്കണം; അല്ലെങ്കിൽ മഹാന്മാരെന്ന് സ്വയം വിശ്വസിക്കുന്നവർ; അതുമല്ലെങ്കിൽ പ്രസിദ്ധർ. ഞാൻ ഈ തരക്കാരിലൊന്നും പെടുന്ന വ്യക്തിയല്ല. ഒരു സാധാരണ കേരളീയവനിത. നാട്ടിൻപുറത്തിന്റെ ലാളിത്യത്തിൽ മനസ്സ് കുരുങ്ങി ക്കിടക്കുമ്പോഴും, ഉപജീവനത്തിനുവേണ്ടി നഗരമദ്ധ്യത്തിൽ വന്നുപെട്ട ഒരു മിഡിൽക്ലാസ്സ് വനിത. നഗരത്തിന്റെയും മോഡേൺ ടെക്നോളജി ക്കൽ സയൻസിന്റേയും പൊങ്ങച്ചമരുഭൂമിയിലും ഗ്രാമത്തിന്റേയും ആത്മീ യതയുടേയും ഒരുതുണ്ട് ജലാശയം സൃഷ്ടിച്ചുവെച്ച് അതിൽ സ്വയം മറന്ന് മുങ്ങിക്കിടക്കുന്ന ഒരുതുണ്ടു ചകിരി..... ഒട്ടും സൗന്ദര്യമില്ലാത്ത ഈ അസംസ്കൃതവസ്തുവിൽനിന്ന് ചീഞ്ഞഗന്ധം പുറപ്പെടുന്നുവോ? അതോ ഈശ്വരഹസ്തങ്ങൾ ഈ നിസ്സാരവസ്തുവിൽനിന്ന് ഒരു കലാ ശില്പം നെയ്തെടുത്തുവോ? അതു പറയേണ്ടത് ഞാനല്ലല്ലോ....... Secret Doctrine എന്ന ഗ്രന്ഥത്തിന്റെ ആമുഖമായി ശ്രീമതി മാഡം ബ്ലവാട്സ്ക്കി എഴുതി: "മാനവവംശത്തിന്റെ സേവനത്തിനുവേണ്ടിയാണ് ഇതെഴുതപ്പെട്ടത്. വരുംതലമുറയിലെ മാനവവംശമാണ് ഇതിനെ വില യിരുത്തേണ്ടത്." ഇത് എന്റെ ആത്മീയാനുഭവങ്ങളുടെ കഥയാണ്. ഒരു പക്ഷേ, 'ഉന്മാദ'മെന്നു പറയപ്പെട്ടേയ്ക്കാവുന്ന ചില ആത്മീയാനുഭവങ്ങ ളുടെ! കൃഷ്ണവിലാസ് എന്ന പഴയ ഉത്തരേന്ത്യൻ കവിതയിൽ സർവ്വത്ര ശ്യാമകൃഷ്ണമയമായിക്കണ്ട ഗോപികായോഗിനിമാർ പാടി.....

"കാണ്മതെല്ലാം ഘനശ്യാമമയം
ശ്യാമം കുഞ്ജം, ശ്യാമം വനം,
യമുനാ ശ്യാമാ.... ഗഗനം ശ്യാമം
കാർമുകിൽ ശ്യാമം....
സർവ്വവർണ്ണവും ശ്യാമഭരിതം....
ലോകർ പറയുന്നു - ഇതു നല്ല പുതുമ....
ഞാൻ 'ബാവ്രി'യാണോ? (ബാവ്രി = ഉന്മാദിനി)
അതോ ലോകർ അന്ധരോ....?
ശ്യാമൻ രൂപം മാറിയോ....?

ഞാൻ ഉന്മാദിനിയോ..... അതോ ഞാൻ കാണുന്നതു കാണാത്ത ലോകർക്കാണോ അന്ധത? അതുമല്ല, എനിക്കും ലോകത്തിനും ശ്യാമ വർണ്ണൻ രൂപംമാറി പ്രത്യക്ഷപ്പെടുകയാണോ....? അറിയില്ല..... പക്ഷേ ഞാൻ കണ്ടതെഴുതുന്നു. അനുഭവിച്ചതിന്റെ ഒരു തുള്ളി വാക്കിലൊതു ക്കാൻ ശ്രമിക്കുന്നു.... ആർക്കെങ്കിലും എന്നെങ്കിലും ഉപകരിച്ചാലോ.....

1988 ഡിസംബർ 14-15 തീയതികളിൽ അച്ഛന്റെ ശതാഭിഷേകാഘോഷമായിരുന്നു. ആയിരം പൂർണ്ണചന്ദ്രന്മാരെക്കണ്ട അച്ഛനെ അനുമോദിക്കുന്ന യോഗത്തിൽ ഞാനും ഒരു കവിത വായിച്ചു.... ആലിലക്കണ്ണൻ എന്ന കവിത.... എന്റെ ഓർമ്മയിൽ പതിഞ്ഞ ബാല്യകാലത്തിന്റെ ഏടുകളിൽനിന്ന് ഒന്ന് ചിക്കിയെടുത്ത് സദസ്സിൽ അവതരിപ്പിച്ചു. അതിൽ സുഭഗനായ ഒരു യുവാവിന്റെ ചിത്രമുണ്ടായിരുന്നു. എന്റെ അച്ഛന്റെ ചിത്രം! അച്ഛന്റെ ചിത്രം മകളുടെ വാക്കിലൂടെ പുനർജ്ജനിച്ചപ്പോൾ അച്ഛൻ എന്നോടു ചോദിച്ചു. "നിനക്കും ബാല്യകാലസ്മരണകൾ എഴുതിക്കൂടേ" എന്ന്. അങ്ങനെയാണ് 'പാഥേയ'മെന്ന ഈ കുറിപ്പുകൾ ആരംഭിച്ചത്.

മാധവിക്കുട്ടിയുടെ ബാല്യകാലസ്മരണകളിലൂടെ പുന്നയൂർക്കുളമെന്ന കുഗ്രാമം അനശ്വരമായിക്കഴിഞ്ഞു. അവിടത്തെ മനുഷ്യരും! എന്റെ ആദ്യകാലസ്മരണകളും അവിടെ ആരംഭിക്കുന്നു. ആരംഭത്തിലേ സാമ്യമുള്ളു..... അനുഭവങ്ങൾ വിഭിന്നം..... പ്രവർത്തനരംഗം വിഭിന്നം - എത്ര വിചിത്രം..... ഒരേ പ്രകൃതിയുടെ മക്കൾ.... ഒരേ ഒരാളാൽ വളർത്തപ്പെട്ടവർ.... അതിനാലാവാം സാദൃശ്യങ്ങൾ! ആത്മാവിന്റെ വാസനകൾ വേറെ..... ഈ ജന്മത്തിലെ അനുഭവങ്ങളും വേറെ.... അതിന്റേതായ വ്യത്യാസങ്ങൾ!! ജ്യേഷ്ഠത്തിയുടെ കണ്ണിൽ കണ്ട ലോകത്തെ, അനിയത്തിയുടെ കണ്ണിലൂടെ കാണുമ്പോൾ വ്യത്യാസവും സാദൃശ്യവും തേടുന്നവരോട് സർവ്വം ശ്യാമമയം എന്നേ പറയാനുള്ളൂ.

ജനിമൃതിചക്രത്തിൽ, പിതൃക്കളുടെ ചിത്രങ്ങൾ പുനർജ്ജനിപ്പിക്കുന്നു വംശവർദ്ധകരായ പുതിയ തലമുറകൾ.... അത്തരം അനേകം തലമുറകൾ ഉണരുകയും ഉറങ്ങുകയും ചെയ്ത ഭാരതത്തിന്റെ മണ്ണിലാണ് പുന്നയൂർക്കുളമെന്ന "ഠ"വട്ടവും കിടക്കുന്നത്. ആ ഇത്തിരിവെട്ടത്തിൽ, അനേകജന്മങ്ങളുടെ യോഗവാസനാഫലമായി പിറന്നുവീണ എന്റെ സ്മരണകളുടെ നെയ്ത്തിരി ഈ ശരീരത്തിന് ജന്മം നല്കിയ മാതാപിതാക്കളുടേയും മനസ്സും ബുദ്ധിയും വളർത്തിയ ആചാര്യന്മാരുടേയും മുന്നിൽ കൊളുത്തിവെക്കട്ടെ.

മാതൃദേവോ ഭവഃ
പിതൃദേവോ ഭവഃ
ആചാര്യദേവോ ഭവഃ

ഈ ജന്മത്തിന്റെ ആദ്യത്തെ അദ്ധ്യായം തുടങ്ങുന്നത് ഞാൻ ജനിക്കുന്നതിനുമുമ്പാണ്. അമ്മയുടെ ഗർഭത്തിൽ ഇരിക്കുന്നകാലത്ത്! എടപ്പാൾ ശ്രീ ശൂലപാണിവാരിയരാണ് 1976-ൽ ഈ കഥ എനിക്ക് പറഞ്ഞുതന്നത്.

1945 ഇടവമാസം സ്വാതി നക്ഷത്രത്തിലാണ് അമ്മയ്ക്കും അച്ഛനും ഓമനയായി വാസന്തി ജനിച്ചത്. ആയിടയ്ക്ക് പ്രസിദ്ധമായ ഒരു നാടകസംഘക്കാരുടെ 'വാസന്തി' എന്ന നാടകം കാണാനിടയായ അച്ഛൻ മൂത്ത



മകൾക്ക് ആ പേരുകൊടുത്തു. വാസന്തിയുടെ ജാതകം ചർച്ച ചെയ്യുമ്പോൾ അമ്മയുടെ അമ്മാമൻ നാലപ്പാട്ട് നാരായണമേനോൻ വാരിയരോട് ചോദിച്ചു: "ഈ കുട്ടിയുടെ സഹോദരഭാവം എങ്ങനെ" എന്ന്.

പ്രവചനവും സംഭവവും (Prediction and event) ഒന്നായിത്തീരലാണ് ശാസ്ത്രത്തിന് സാധുത നല്കുന്നത് - ഡോക്ടർമാർ - പ്രത്യേകിച്ചും എന്നെപ്പോലുള്ള പത്തോളജിസ്റ്റുകൾ - 'മരണം' പ്രവചിക്കുന്നവരാണ്; ശരീരങ്ങൾക്ക് ഈ ഭൂമിയിൽ ഇനി എത്രകാലം നിലനില്പുണ്ട് എന്ന് രോഗനിർണ്ണയത്തിലൂടെ അനുമാനിച്ചുപറയാൻ ശ്രമിക്കുന്നവരാണ്. (ഇതിന് Prognosis എന്നുപറയും.) അതെപ്പോഴും ശരിയാവണമെന്നില്ല; ഈശ്വരഹസ്തം പ്രവർത്തിച്ചാൽ ആയുസ്സിന്റെ ഏറ്റക്കുറച്ചിൽ ഡോക്ടറുടെ പ്രവചനത്തിനപ്പുറം പോകും എന്നറിയുന്നവരുമാണ്. ആരംഭക്കാരനെങ്കിലും പ്രവചനത്തിൽ കണിശക്കാരനായ വാരിയർ ഉടനെ സഹോദരസ്ഥാനത്ത് ഒരാളുണ്ടാവുമെന്ന് പ്രവചിച്ചു. കൃത്യസമയവും ദിവസവും കുറിച്ചു. 1946 മെയ്മാസം ആറാം തീയതി പകൽ 12 മണിക്കുമുമ്പായി പുണർതം നക്ഷത്രത്തിൽ ശുക്ലപക്ഷഷഷ്ഠിക്ക് വാസന്തിക്ക് കൂടപ്പിറപ്പായി; പതിനൊന്നുമാസം വ്യത്യാസത്തിൽ ജനിക്കാൻ, ഒരവകാശി അങ്ങനെ നേരത്തേ പ്രവചിക്കപ്പെട്ടു. പറഞ്ഞ തീയതിക്ക് 11 മണി 55 മിനുട്ടിനാണ് എന്റെ ഭൂസ്പർശയോഗം..... വാരിയരുടെ പഴയ രജിസ്റ്ററിൽ വാസന്തി - ചോതി, വാസന്തി - പുണർതം എന്ന് രണ്ടു ജാതകക്കുറിപ്പുകാണാം. അന്ന് ജനിച്ചിട്ടില്ലാത്ത വാസന്തിയുടെ കൂടപ്പിറപ്പാണ് 'വാസന്തി - പുണർതം' എന്ന് വാരിയർ പറയുകയുണ്ടായി - പേരിടാത്ത, ജനിച്ചിട്ടുതന്നെയില്ലാത്ത ഒരു കുഞ്ഞിന്റെ തലക്കുറി!!

മേടമാസം..... രാശിചക്രത്തിലെ ആദ്യരാശി.... സൂര്യൻ ഉച്ചത്തിലെത്തുന്ന ചൂടുകാലം.... തുംഗമാം മീനച്ചൂടാൽ തൈമാവിൻ മരതകക്കിങ്ങിണി സൗഗന്ധിക സ്വർണ്ണമായിത്തീർന്നശേഷം വരുന്ന ഉത്സവകാലം.... വിഷുവത്രേഖയ്ക്കു മുകളിൽ ചരിക്കുന്ന ഉണ്ണിസ്സൂര്യന്റെ ചെമ്മണ്ണു പടർന്ന കുഞ്ഞിക്കാലിൽ കൊന്നപ്പൂക്കൊലുസുകളണിയിച്ച് പ്രകൃതിമാതാവ് ഭംഗിനോക്കുന്ന കാലം! പഞ്ചസൂനബാണങ്ങളേന്തിയ ദേവൻ വസന്തമെന്ന തോഴനോടൊപ്പം പുനരവതരിച്ച മധുമാസകാലം.... മദിച്ച കുയിലുകൾ നാലപ്പാട്ടെ തൊടിയിൽ ശാഖ വിടർത്തിനിൽക്കുന്ന പച്ചപ്പിലിരുന്ന് നീട്ടിവിളിച്ച് പാടിത്തിമർക്കുന്ന കാലം..... ചൈത്രവൈശാഖങ്ങളുടെ ചൂടും, സൗന്ദര്യവും, പ്രശാന്തിയും, വൈഷ്ണവശോഭയും പ്രകൃതിയാകെ നിറഞ്ഞുനിൽക്കവെ, ആ പ്രകൃതിയിൽ ഒരാദിമനാദചലനംപോലെ, ഒരു കരച്ചിലുമായി ഞാനെന്ന കുട്ടി ഈ ലോകത്തേയ്ക്കു കടന്നുവന്നു. പൂർവ്വജന്മാർജ്ജിതവാസനകളുടെ ഒരു ഭാണ്ഡവും കൊണ്ട്.....! വെളുവെളുന്നനെ നീണ്ടുമെലിഞ്ഞ ഒരു കുട്ടി..... അമ്മയുടെ കൂട്ടുകാരി ശാരദ അതിനെ ഒരു ലക്സ് സോപ്പിന്റെ കട്ടയോട് ഉപമിച്ചു.

വാസന്തി ശാന്തയും സൗമ്യയുമായ ഒരോമനക്കുഞ്ഞായിരുന്നു. പുതുതായി വന്ന കുട്ടി അങ്ങനെയായിരുന്നില്ല. അനങ്ങാതെ കിടക്കാൻ

അത് വിസമ്മതിച്ചു. ഇരുപത്തെട്ടിനുമുമ്പുതന്നെ കുട്ടി ചവിട്ടിക്കുതിച്ച് കട്ടിലിൽനിന്ന് താഴെവീണത് അമ്മ പറയാറുണ്ട്. ഒരു ചെറിയ ഊർജ്ജ ഭാണ്ഡം (energy bundle)! വാശിക്കാരി.... വികൃതി....!

എന്റെ ഓർമ്മകൾ ആരംഭിക്കുന്നത് നാലപ്പാട്ടെ തൊടിയിലും പാമ്പിൻകാവിലും നടുമുറ്റത്തും തെക്കിനിയിലുമാണ്. ആദ്യത്തെ എട്ടു വർഷം അവിടെ തിരുവായ്ക്കെതിരില്ലാത്ത രാജകുമാരിയായിട്ടാണ് ഞാൻ വിരാജിച്ചത്.... "സൊർണ്ണക്കുട്ടി നടന്നുതുടങ്ങിയിട്ട് അവളുടെ പിന്നാലെ കുറച്ചുദിവസം നടന്നിട്ടുവേണം എനിക്കു മരിക്കാ"നെന്ന് പറഞ്ഞിരുന്നു വത്രെ അമ്മാമന്റെ അമ്മ മാധവിയമ്മ. അമ്മ പറഞ്ഞറിഞ്ഞതാണ്. എനിക്ക് അമ്മാമന്റെ അമ്മയെ കണ്ട ഓർമ്മയില്ല.... അമ്മമ്മയും അവരുടെ അമ്മ മറ്റമ്മമ്മയുമാണ് ഞാനറിയുന്ന മുത്തശ്ശിമാർ.... അവരുടെ സ്നേഹം.... പാമ്പിൻകാവിന്റെ നിത്യനൂതനഗന്ധങ്ങൾ.... ശാന്തത.... എന്റെ മനസ്സിന്റെ ചെപ്പിൽ അവയുടെ കർപ്പൂരഗന്ധം ഇന്നുമുണ്ട്. കോഴിക്കോട്ടായാലും ആലപ്പുഴയായാലും തൃശ്ശൂരായാലും എറണാകുളത്തായാലും ഒരുതുണ്ടു നീലാകാശത്തിൻ താഴെ പ്രകൃതിയുടെ ശാന്തഗംഭീരമായ കിടപ്പു കാണുമ്പോൾ ഞാൻ അതേ മൗനസുഗന്ധവും ശാന്തതയും ഇന്നും അനുഭവിക്കുന്നു.

കോഴിക്കോട്ട് മെഡിക്കൽ കോളേജ് കാമ്പസ്സിലെ ക്വാർട്ടേഴ്സിൽ റങ്കൂൺ ക്രീപ്പറുകളിലെ വെളുപ്പും ചുവപ്പും പൂങ്കുലകൾ വിടരുമ്പോൾ, നാലപ്പാട്ടെ നടശ്ശാലയിലെ ഗന്ധം! ഇവിടെ പൂക്കുന്ന രാജമല്ലിയിലും മെയ്ഫ്ളവറിലും ഈഴച്ചെമ്പകമെന്ന (പ്ലൂമേറിയ) കുങ്കുമത്തിലും അതേ പാമ്പിൻകാവിന്റെ മണം....

അവിടെ എനിക്കൊരു പാവയുണ്ടായിരുന്നു. ഒരിക്കൽ ഒരു പഴയ മുണ്ടുപെട്ടിയിൽനിന്ന് അതിനെ എടുത്തുതന്നിട്ട് അമ്മമ്മ പറഞ്ഞു: "ഇത് ആമി ചെറിയകുട്ടിയായിരുന്നപ്പോൾ വേലുആശാരി അവൾക്കുവേണ്ടി ഉണ്ടാക്കിയതാണ്." തൊഴുകൈപോലെ രണ്ടു കയ്യും മാറത്തു പിണച്ചുവെച്ച ഒരു മരപ്പാവ. അതിന്റെ കണ്ണിന് ഒരു നിർവ്വികാരത ഉണ്ടായിരുന്നു. കാത് കുത്തിനീട്ടിയപോലെ തൂങ്ങിക്കിടന്നു – അമ്മമ്മയുടെപോലെ.... ഗൗതമബുദ്ധന്റെപോലെ.... അമ്മമ്മയുടെ തൂങ്ങിയ കാതിൽ തോട ഉണ്ടായിരുന്നില്ല. അതുകൊണ്ട് എനിക്ക് ആ തുളയിൽ കയ്യിട്ടുകളിക്കാം. പാവയുടെ കാതിൽ അതിന് സൗകര്യമുണ്ടായിരുന്നില്ല. അതിനെ ഞാൻ കുളിപ്പിച്ചു. ഒരു കീറശ്ശീലകൊണ്ട് മുണ്ടുടുപ്പിച്ചു. പൊട്ടുതൊടീച്ചു. മടിയിൽ കിടത്തി പാട്ടുപാടി ഉറക്കി. ഉറങ്ങുമ്പോൾ അവളെ മടിയിൽവെച്ച് അനങ്ങാതിരുന്നിട്ട്, അമ്മാമൻ പറഞ്ഞുതരുന്ന 'പാവങ്ങ'ളെന്ന കഥയിലെ കൊസെത്തുകുട്ടിയാണ് ഞാനെന്ന് സങ്കല്പിച്ചു. ഴാങ്ങ്വാൽഴാങ് കൊസെത്തിന് സമ്മാനിച്ച 'മാന്യസ്ത്രീ' എന്നു വിളിക്കുന്ന സുന്ദരിപ്പാവയാണ് എന്റെ പാവ എന്ന് സങ്കല്പിച്ചു.

ഒരിക്കൽ ആരോ പറഞ്ഞു അത് വേലുആശാരിയുടെ ഭാര്യയുടെ ഛായയാണെന്ന്. എനിക്ക് ദേഷ്യംവന്നു. വേലുആശാരിക്ക് ഭാര്യയോടുള്ള



പ്രേമത്തിന്റെ പ്രതീകമാവുമ്പോൾ ആ പാവയുടെ മഹത്ത്വം കൂടുമെന്നറിയാനുള്ള പ്രായമൊന്നും എനിക്കായിരുന്നില്ല. ഗൗതമബുദ്ധന്റേയും, അമ്മമ്മയുടേയും, മിസിസ് വേലുആശാരിയുടേയും, നിർവ്വികാരമായ മിഴികളോടെ ധ്യാനിക്കുന്ന അനേകം സിദ്ധയോഗികളുടേയും പ്രതീകമായി ഇന്ന് ഞാൻ ആ പാവയെ ഓർക്കുന്നു. ഒരു താവോ.... ഒരു പൂർവ്വജൻ.... ഒരു അഗ്രജൻ.... പൂർവ്വികൻ.... ദായക്രമം അനുസരിക്കുന്ന ഭാരതീയന്റെ വംശപരമ്പരകളും ഗുരുസാഗരങ്ങളും അതിൽ ജീവിക്കുന്നു. ഈസ്റ്റർ ഐലന്റിലെ ഭീമാകാരശിലകളിലും ഇന്തോനേഷ്യയിലെ താവൊതാവൊകളിലും എന്റെ പാവയുടെ നിർവ്വികാരമായ കണ്ണുകളും നീട്ടിഞാത്തിയ കാതുകളും കാണുമ്പോൾ ഞാൻ അറിയുന്നു.... എന്റെ പാരമ്പര്യത്തിന്റെ തുടർച്ച.... വേലുആശാരി എന്ന തച്ചന്റെ പാരമ്പര്യത്തിന്റെ തുടർച്ച!

നാലപ്പാട്ടെ നടശ്ശാലയിൽ എപ്പോഴും വിരുന്നുകാർ ഉണ്ടായിരുന്നു. പേരുകേട്ട പലരും! അവരെക്കുറിച്ചൊക്കെ പലരും പലതവണ എഴുതിക്കഴിഞ്ഞതാണ്. പേരുകേൾക്കാത്ത.... പേരെന്തെന്ന് ആർക്കും അറിയാത്ത.... പേരു പൊന്തണമെന്നാഗ്രഹിക്കാത്ത ചിലരെ ഞാൻ ഓർക്കുന്നു. കാഷായവസ്ത്രം ധരിച്ചവരും ധരിക്കാത്തവരും.... തലമുടിയും താടിയും നീട്ടിവളർത്തിയവരും മുണ്ഡനം ചെയ്തവരും.... രുദ്രാക്ഷമാലകളും തുളസിമാലകളും ധരിച്ചവർ.... പൊക്കണങ്ങളിൽ പഴയ ഗ്രന്ഥങ്ങളും സാളഗ്രാമങ്ങളുമായി ഊരുചുറ്റുന്നവർ.... ചിലർ നടശ്ശാലയിലിരുന്ന് പുസ്തകം വായിച്ചു. ചിലർ കവിടിനിരത്തി. ചിലർ വാദപ്രതിവാദം ചെയ്തു. ചിലർ വെറുതെ കേട്ടിരുന്നു. കാശിയിൽനിന്നും ഹരിദ്വാറിൽനിന്നും വൃന്ദാവനത്തിൽനിന്നും വരുന്നവരാണെന്ന് അമ്മമ്മ പറഞ്ഞു.... അമ്മാമ്മനെ കാണാനും സംസാരിക്കാനുമാണ് വരവ്. വൃന്ദാവനം അകലെയാണോ എന്ന് ഞാൻ ചോദിച്ചു. 'അച്ഛന്റെ വീട്ടിൽനിന്നും ഗുരുവായൂരിൽനിന്നും വളരെ അകലെ....' അവർ ഉണ്ണിക്കൃഷ്ണനെ കണ്ടുവരുന്നു. അമ്മാമനോട് കണ്ടതും കേട്ടതും വിവരിക്കുന്നു. എന്നിട്ട് പിന്നേയും ഉണ്ണിക്കൃഷ്ണനെത്തന്നെ കാണാൻ ഗുരുവായൂർക്കു പോകുന്നു.

ഉണ്ണിക്കൃഷ്ണൻ എന്റെ അകത്തും പുറത്തും അന്നേ നിറഞ്ഞുനിന്നു. മുകളിലെ വരാന്തയിൽ അഴികളിട്ട ജനലിലൂടെ പുറത്തേയ്ക്കു നോക്കി അമ്മമ്മയുടെ മടിയിലിരുന്ന് ഞാൻ ഉണ്ണിക്കൃഷ്ണന്റെ കഥകൾ കേട്ടു. ഫാന്റസിക്കഥകളിൽ മനസ്സ് രമിക്കുന്നകാലത്ത് ഞാൻ അമ്മമ്മയുടെ ഉണ്ണിക്കൃഷ്ണനും അമ്മമ്മ എന്റെ യശോദയുമായി 'മറപൊരുളായി മറഞ്ഞവനേ ഹരി' എന്ന് പാടിക്കൊണ്ട് അമ്മമ്മ നടുമുറ്റത്തിന്റെ തെക്കുപടിഞ്ഞാറെ തൂണു ചാരിയിരുന്ന് തൈര് കടഞ്ഞു. വളർത്തുകുഞ്ഞായ ഞാൻ ഒരുകയ്യിൽ വെണ്ണ വെച്ചാൽ മറ്റേകൈ കരയുമെന്ന്. ഇരുകൈകളിലും വെണ്ണവാങ്ങി ഉണ്ടു. തെക്കിനിയുടെ ഈശാനകോണിൽ മരപ്പലക അടിച്ച് ഉണ്ടാക്കിയ തൃക്കോവിലിൽ പാൽക്കടലിൽ പള്ളികൊള്ളുന്ന വൈഷ്ണവ സാളഗ്രാമത്തിന്റെ വൈദ്യുതീശക്തി അതുകണ്ട് മന്ദഹസിച്ചു. പുറമേനിന്ന് കാണുന്നവർക്ക് ഞാൻ അമിതമായ ലാളന

കൊണ്ട് വാശിക്കാരിയായി മാറിയ, ഗ്രഹണിപിടിച്ച മെലിഞ്ഞ ഒരു കുട്ടി!
എനിക്കും അമ്മമ്മയ്ക്കും പണ്ടെന്നോ പാടിമറന്ന ഒരു ഇതിഹാസ
ത്തിന്റെ പുനരവതരണത്തിലെ അഭിനയരസം....

ഈ ലോകം മുഴുവൻ ഭഗവാന്റെ സ്വത്താണെന്ന് അമ്മമ്മയാണ്
എന്നെ ആദ്യമായി ധരിപ്പിച്ചത്. ആരോഗ്യമില്ലാത്ത വിളർത്തുമെലിഞ്ഞ
കുട്ടിയായിരുന്നു ഞാൻ. വടക്കെക്കാട്ടുള്ള ഒരു ഫക്കീറും കോട്ടപ്പടിയുള്ള
ഒരു കൃഷ്ണമേനോനും നിരന്തരം മരുന്നുകൊടുത്തിട്ടും കുട്ടിയുടെ
ശരീരം നന്നാവുന്നില്ല എന്നും ഒരുപക്ഷേ ആയുസ്സുതന്നെ ഇല്ലാതായേ
ക്കാമെന്നും തോന്നിയ ഒരു ദിവസം അമ്മമ്മ എന്നെയെടുത്ത് ഗുരുവാ
യൂർക്ക് നടന്നു. അവിടത്തെ നടയ്ക്കൽ ഗുരുവായൂരപ്പന്റെ അടിമയായി
സങ്കല്പിച്ച് എന്നെ കിടത്തി. അങ്ങനെ മഹാവിഷ്ണുവിന് ഉഴിഞ്ഞിട
പ്പെട്ട വൈഷ്ണവിയായി ഞാൻ! എല്ലാ ഏകാദശിനാളും അമ്മമ്മ എന്നെ
തൊഴീക്കാൻ ഗുരുവായൂരിൽ കൊണ്ടുപോയി. അത്തരമൊരു യാത്രയി
ലാണ് ഗുരുവായൂരിലെ കിഴക്കേനടയിൽ ഉരുളിയിൽ ഇരിക്കുന്ന കുന്നി
ക്കുരുവിൽ എനിക്ക് മോഹം ജനിച്ചത്. ഒരുപക്ഷേ, ഞാൻ സ്വന്തമാക്കാൻ
കൊതിച്ചിട്ട് എനിക്ക് കിട്ടാതെപോയ ആദ്യത്തെ വസ്തുവും അതായിരു
ന്നു. നാലപ്പാട്ടുവീട്ടിൽ എന്റേതല്ലാത്ത, എനിക്ക് കൈവെക്കാനവകാശ
മില്ലാത്ത ഒരു വസ്തുവും അന്നുണ്ടായിരുന്നില്ല. ആരും അതുവരെ അരു
തെന്നു പറഞ്ഞിട്ടില്ലാത്തതിനാൽ, ആ വാക്ക് മനസ്സിൽ ഉണ്ടാക്കിയേക്കാ
വുന്ന വിപ്ലവചിന്തകൾ ഞാനറിഞ്ഞിരുന്നുമില്ല. ചുവന്നുതുടുത്ത് സുന്ദ
രന്മാരായി ആരെയും ആകർഷിച്ചുകിടക്കുന്ന കുന്നിമണികൾ വാരിയെ
ടുത്തപ്പോഴാണ് ആദ്യമായി ആ വാക്കുകേട്ടത് - സൗമ്യമായ ഒരു വില
ക്ക്. "അരുത് മോളേ - അത് ഭഗവാന്റെ സ്വത്തല്ലേ - അവടെത്തന്നെ
ഇട്ടോളൂ."

എന്തും കയ്യടക്കാനുള്ള മോഹം മനുഷ്യന്റെ സ്വഭാവമാണ്. ശൈശ
വത്തിന് അതൊരലങ്കാരമാണ്. കൗമാരത്തിന് ഒരു സഹജചാപല്യം.
യൗവനത്തിന് ഒരഹങ്കാരം- ഈ പ്രവണതയെ ജീവിതകാലം മുഴുവൻ
നിലനിർത്തി വാർദ്ധക്യത്തിലേക്കും കൊണ്ടുപോകുന്നവരെ സ്വാർത്ഥി
കളെന്നേ വിളിക്കാനാവൂ. മുതിർന്ന മനുഷ്യനെ ഈ ആർത്തി ഒരു മൃഗ
മാക്കുന്നു. കുരുന്നുപ്രായത്തിൽ അമ്മമ്മ പറഞ്ഞതിന്റെ അർത്ഥം
എനിക്ക് മനസ്സിലായില്ല. ഇന്ന് വർഷങ്ങളേറെക്കഴിഞ്ഞു. കാണുന്ന
തെല്ലാം കയ്യടക്കി സ്വന്തമാക്കി വെക്കാതെത്തന്നെ അവയെ പൂർണ്ണമായി
അറിഞ്ഞനുഭവിക്കാനും ആസ്വദിക്കാനും സാധിക്കുമെന്ന് ഞാൻ മനസ്സി
ലാക്കിക്കഴിഞ്ഞു. മോഹിച്ചുനേടിയവ പലതും നമ്മുടെ കൈപ്പിടിയിൽ
ഒതുങ്ങാതെ നഷ്ടപ്പെട്ടുപോകുമെന്നും, ഒന്നും മോഹിക്കാതിരിക്കുമ്പോ
ഴാണ് സർവ്വവും ലഭിക്കുക എന്നും ജീവിതം എന്നെ പഠിപ്പിച്ചു. ആയിരം
കുന്നിമണികളെപ്പോലെയുള്ള ഗ്രഹനക്ഷത്രമണ്ഡലങ്ങൾ പരസ്പരം
തൊടാതെ, നിരന്തരം ഭ്രമണംചെയ്ത്, സ്വന്തം ഭ്രമണപഥത്തിൽനിന്നു
മാറാതെ, ആനന്ദാനുഭവം നേടുന്ന ബ്രഹ്മകാനനമാണ് പ്രപഞ്ചമെന്ന് പതി



നെട്ടു ജ്യോതിഷാചാര്യന്മാരിൽ ഒരാളായ വസിഷ്ഠൻ പറഞ്ഞു. സൂര്യ
വംശത്തിന്റെ കുലഗുരുവായ വസിഷ്ഠന്റെ വാക്കിൽ ഞാനെന്റെ അനു
ഭവം കാണുന്നു. ഭഗവാന്റെ സ്വത്തായ ആ കുന്നിമണികൾ ഉരുളുന്ന
ഈ പ്രപഞ്ചചക്രത്തിൽ അവയുടെ സൗകുമാര്യം കണ്ട് ഞാൻ ആനന്ദ
വിവശയായിനിൽക്കുന്നു. ആ താളാത്മകമായ സ്വർഗ്ഗസംഗീതത്തിൽ
എന്നെത്തന്നെ മറക്കുന്നു. അതിലപ്പുറം, നാദാത്മികയായ ത്രിപുരസുന്ദ
രിയുടെ ഈ സുദർശന ജ്യോതിഷചക്രത്തെ എന്റെ കൈപ്പിടിയിലൊ
തുക്കാമെന്നോ എന്റെ സ്വന്തമാക്കിവെക്കാമെന്നോ ഞാൻ വ്യാമോഹി
ക്കുന്നില്ല. എന്നിട്ടും ആ ജ്യോതിശ്ചക്രം എന്റെ ഹൃത്തിൽ ഈശ്വരഹ
സ്തങ്ങൾ പതിപ്പിച്ചിരിക്കുന്നു.

മോക്ഷത്തെക്കുറിച്ച കഥകൾ പറഞ്ഞുതന്നതും അമ്മമ്മതന്നെ.
അമ്പലനടയിൽ മരിക്കുന്നത് മോക്ഷമാണെന്ന് അമ്മമ്മ പറഞ്ഞു. വില്വ
മംഗലം - മീരാഭായി - അവരെപ്പോലെ സായൂജ്യം നേടുന്നത് മഹാഭാ
ഗ്യമാണത്രെ! മരണം എന്തെന്നറിയാത്ത ശൈശവത്തിൽ ഞാൻ
അങ്ങനെ മരണത്തിനുവേണ്ടി പ്രാർത്ഥിക്കാൻ തുടങ്ങി. അമ്പലനടയിലും
പ്രദക്ഷിണവഴിയിലും ഒരേ പ്രാർത്ഥന - "കൃഷ്ണാ..... ഗുരുവായൂരപ്പാ.....
ഞാൻ ഇപ്പോൾ ഇവിടെവെച്ച് മരിക്കണേ." എന്റെ മകനെ ഗർഭം ധരിച്ച
തുമുതലാണ് ഈ പ്രാർത്ഥന ഞാൻ നിർത്തിയത്. ജ്യോതിസ്സുകൾക്കും
പ്രപഞ്ചങ്ങൾക്കും നാഥനായ എന്റെ ദേവന്റെ മുന്നിലല്ലാതെ ഒരു സ്ഥല
ത്തുവെച്ച് മരിക്കാനോ ജനിക്കാനോ എനിക്കോ ലോകത്തേതെങ്കിലു
മൊരു ജീവിക്കോ സാധിക്കയില്ലെന്നറിഞ്ഞപ്പോൾ മോക്ഷത്തിനും സായൂ
ജ്യത്തിനും നിർവ്വാണത്തിനും പുതിയ ഒരർത്ഥവ്യാപ്തി കിട്ടി. എന്റെ
ജീവിതം മരണത്തെ അന്വേഷിച്ചുള്ള ഒരു ബാർഡോ (ഇടവേള) ആണ്.
മരണത്തെ ചിന്തിച്ചും, അനുഭവിച്ചും ഒടുവിൽ എത്തിച്ചേർന്നത് മരണ
മെന്ന ഒന്നില്ലെന്നും അത് അമൃതത്വമാണെന്നും അതിനേക്കാൾ സുന്ദര
മായൊരനുഭൂതി ഇല്ലെന്നുമുള്ള അറിവിലാണ്. ഈ ആത്മകഥ ആ കണ്ടെ
ത്തലിന്റെ ചരിത്രമാണ്. ആത്മീയതയുടെ ആത്മകഥ (spiritual auto-
biography) എന്നിതിനെ വേണമെങ്കിൽ വിളിക്കാം.

നാലപ്പാട്ടെ വീടിന്റെ വടക്കുകിഴക്കു കോണിലായി ഓലമേഞ്ഞ
ഒരു മൺകുടിലിൽ വലിയ കലം നിറയെ നാരകത്തിലയും ഉപ്പും ചേർത്ത
സംഭാരമുണ്ടാവും. വാഹനസൗകര്യമില്ലാതിരുന്ന അക്കാലത്ത് വഴിപോ
ക്കർക്ക് ഒരനുഗ്രഹമായിരുന്നു ആ തണ്ണീർപന്തൽ. മുത്തശ്ശിമാർ അതി
നായി നാരകത്തെ വച്ചുപിടിപ്പിച്ചു - തൈരുകലക്കി മോരാക്കി - പ്രതി
ഫലേച്ഛയൊന്നുമില്ലാത്ത ഒരു കർമ്മം അവർ നിരന്തരം അനുഷ്ഠിച്ചു.
അതിഥികളെ മാത്രമല്ല സർവ്വഭൂതങ്ങളേയും അവർ സേവിച്ചു. ഒരുറു
മ്പിനും പക്ഷിക്കും മൃഗത്തിനും മനുഷ്യനും നാലപ്പാട്ടെ മുത്തശ്ശിമാ
രിൽനിന്ന് ഒരേ കാരുണ്യം ലഭിച്ചു. പഞ്ചമഹായജ്ഞങ്ങളെക്കുറിച്ച്
പിൽക്കാലത്ത് പഠിച്ചറിഞ്ഞപ്പോൾ ഞാൻ മുത്തശ്ശിമാരെ ഓർത്തു.
വേനൽക്കാലത്ത് തണ്ണീർപന്തലും രാത്രികളിൽ വഴിവിളക്കുകളും വഴി

പോക്കർക്കുവേണ്ടി ഒരുക്കിവെക്കുന്ന നിഷ്കാമകർമ്മയോഗികളെ...... മറ്റ മ്മമ്മ ചുക്കിച്ചുളിഞ്ഞ കയ്യിലെ ജപമാല തിരുപ്പിടിച്ച് 'ഷ്ണഷ്ണ' എന്ന് പതിഞ്ഞ സ്വരത്തിൽ ജപിച്ചു. രാത്രി അരണ്ടവെളിച്ചത്തിൽ വഴിനടക്കു ന്നവരെ പാമ്പുകടിക്കാതിരിക്കാൻ വഴിവിളക്ക് തെളിയിക്കുമ്പോൾ കൃഷ്ണൻ ആ മനസ്സിന്റെ 'നീലമണി'യായി പ്രഭതൂകി, എനിക്ക് വഴിന ടക്കാനും ഇത്തിരി വെളിച്ചം തന്നു. ആ മുത്തശ്ശിമാരും ആർഷജ്ഞാനി യായ അമ്മാമനും എന്റെ പിതൃക്കൾ. അവരെ പിന്തുടരൽ എന്ന താവോ യിസത്തിൽ, ജ്ഞാനവും കർമ്മവും ഭക്തി എന്നു വിളിക്കുന്ന പ്രേമവും എന്റെ മാനസച്ചെമ്പൂവിൽ മധുവായി നിറഞ്ഞു.

ഇങ്ങനെ സാത്വികരായ പിതൃക്കളാൽ പാലിക്കപ്പെട്ടിട്ടും ഒരു നിഷേ ധസ്വരം എന്റെ ഉള്ളിൽ പലപ്പോഴും മുഴങ്ങി. എല്ലാറ്റിനെയും വെല്ലുവി ളിക്കാൻ - ചോദ്യംചെയ്യാൻ എന്റെ മനസ്സ് തുടിച്ചു. അതിന്റെ ആരംഭം കുറിച്ചതും നാലപ്പാട്ടെ പാമ്പിൻകാവിൽത്തന്നെ! ഇലഞ്ഞിപ്പൂക്കളുടെ സൗമ്യസുഗന്ധത്തിൽ മതിമറന്ന് ഫണം വിടർത്തി മയങ്ങുന്ന രണ്ട് അസുലഭവിഗ്രഹങ്ങളുണ്ട് ആ പാമ്പിൻകാവിൽ..... ഒന്ന് നാഗരാജാവ് വാസുകി. മറ്റേത് വാസുകിയുടെ പെങ്ങൾ.... നാഗയക്ഷിയായ മാനസ.... അഥവാ രേണുക! രണ്ടു യോഗികൾ.

ഒരു മദ്ധ്യാഹ്നത്തിൽ..... എരിയുന്ന സൂര്യാതപം അഗ്നിജ്വാല പോലെ ഭൂമിയെ പൊതിഞ്ഞുനിൽക്കെ - തണൽവിരിച്ച വൃക്ഷങ്ങൾക്കി ടയിൽ പൂഴിമണലിൽ ഞാൻമാത്രം കളിച്ചുകൊണ്ടിരുന്നു. അമ്മാമൻ ആർഷജ്ഞാനം എഴുതി ക്ഷീണിച്ച് ഉച്ചയുറക്കത്തിന് പടിപ്പുരമാളിക യുടെ മുകളിലേക്ക് പോയിരുന്നു. മുത്തശ്ശിമാർ തെക്കിനിയിലും അടു ക്കളയിലും.... നൂലിട്ടുകെട്ടിയ ഒരു പഴഞ്ചൻകണ്ണട മൂക്കത്തുവെച്ച് ഏതോ മഞ്ഞച്ച ഏടുകളിൽ വിരൽവെച്ച് തപ്പിവായിക്കുന്ന ഒരു ആണ്ടി നടശ്ശാ ലയിൽ.... വെയിലിന്റെ ചൂടിൽ അദ്ദേഹവും ഉറക്കത്തിലേക്ക് വഴുതിവീ ണുകൊണ്ടിരുന്നു. അദ്ദേഹത്തെക്കുറിച്ച് വികൃതിക്കുട്ടികൾ പാടിത്തന്ന ഒരു പാട്ടുംപാടി പാമ്പിൻകാവിൽ ഒറ്റയ്ക്കിരുന്നു കളിക്കുന്നു, ഞാൻ.....

"ആണ്ടിപ്പണ്ടാരം എന്റമ്മേ
തോണ്ടിക്കൊണ്ടോവും."

ചിരട്ടയിൽ ഇലഞ്ഞിക്കുരു പെറുക്കിനിറച്ചും ഇലഞ്ഞിപ്പൂമാല കെട്ടി വിഗ്രഹങ്ങളിൽ ചാർത്തിയും മതിവന്നപ്പോഴാണ് ഫാന്റസികളുടെ ലോകത്തിലെത്തിയ എന്റെ കുരുന്നുമനസ്സിൽ ഒരു നിഷേധാത്മകചിന്ത കടന്നുവന്നത്. നാഗരാജാവിൽനിന്ന് മാണിക്യക്കല്ല് കൈക്കലാക്കണം. നാഗത്തിന്റെ ശിരോഭൂഷണമായ രത്നം - 'വസുക്'നെന്ന കശ്യപഋഷി യുടെ പുത്രൻ വാസുകിയുടെ ശിരോരത്നം - സൂര്യാരാധനക്കാരുടെ സസർപ്പിണിയായ ഉഷോദൈവി അഗ്രഫണത്തിലണിയുന്ന സ്യമന്തക രത്നം, - ചിരതപസ്യകൊണ്ടും ക്ഷമകൊണ്ടുംമാത്രം നേടാവുന്ന സൂര്യ നാരായണന്റെ ആ അക്ഷയദ്രവിണത്തെ നേടാൻ, വാസുകിയെ ചവിട്ടി മലർത്താനാണ് 'പുനർവസു'ക്കാരിയായ ഞാൻ തീരുമാനിച്ചത്.



മെലിഞ്ഞ് പെൻസിൽപോലുള്ള ഒരു ഗ്രഹണിക്കാരിയുടെ ചവിട്ടേറ്റ് നാഗ രാജാവ് മലർന്നുവീണു. ആ വിശാലവക്ഷസ്സിൽ ഭൃഗുമഹർഷിയുടെ കാല ടിപ്പാടുകൊണ്ടുണ്ടായ ശ്രീവത്സചിഹ്നം വീണ്ടും തെളിഞ്ഞുവോ? ഭൃഗു പുത്രിയായ തന്റെ പ്രിയസഖിയുടെ അക്ഷമകണ്ട് അവിടത്തെ മുഖത്തിൽ വാത്സല്യവും സ്നേഹവും കലർന്ന ഒരു മൃദുഹാസം വിടർന്നുവോ....? നാലാം വയസ്സിൽ ഒരു പെൺകുട്ടിചെയ്ത വികൃതിയെപ്പറ്റി ഏറെനാൾ വീട്ടിൽ സംസാരമുണ്ടായി എന്നതോർക്കുന്നു.

അമ്മമ്മ ഗുരുവായൂരപ്പന്ന് എന്നെ അടിമയാക്കുംമുമ്പേ ഞാൻ വൈഷ്ണവിയാവാൻ വിധിക്കപ്പെട്ടിരുന്നു. അഗ്നി, ശ്രീ എന്നീ ദേവത മാരെ ആവാഹനം ചെയ്യുന്ന ശ്രീസൂക്തത്തിൽനിന്നാണ് 'സൂര്യ'യായ സുവർണ്ണയുടെ നാമം അമ്മാമൻ ആവാഹിച്ചെടുത്ത് എനിക്കുതന്നത്. ശ്രീ, സരസ്വതി, പാർവ്വതിമാരുടെ സമവായമായ ശക്തിയാണ് സുവർണ്ണ. ഈ ദേവിമാർക്കൊക്കെ സദാ സഹജനും സഹചാരിയുമാണ് ഗണനാ ഥൻ അഥവാ ഗണപതി. പാർവ്വതിക്ക് മകനായും ലക്ഷ്മിക്ക് സഹജാത നായും ആനയുണ്ട്. സരസ്വതിയാണെങ്കിൽ സദാ സാമജമായ ഗണനാ ഥനോടൊപ്പം മാത്രം വർത്തിക്കുന്നു.

ഒന്ന് ഒന്നര വയസ്സുള്ളപ്പോഴാണ് എനിക്ക് കളിപ്പാട്ടമായി (ആ ദ്യത്തെ കളിപ്പാട്ടം) ഒരാനയെ ലഭിക്കുന്നത്. ഗുരുവായൂരിൽനിന്ന് വടേ ക്കര അപ്പുവേട്ടൻ വാങ്ങി വാസന്തിക്ക് കൊടുത്തതാണ് മരംകൊണ്ടുള്ള ആന. അത് എനിക്കുവേണമെന്ന് ഞാൻ ശാഠ്യംപിടിച്ചു. വാസന്തി അച്ഛ നമ്മമാരുടെകൂടെ വളരുന്ന കുട്ടിയാണ്. ഞാൻ തനിയെ വളർത്തച്ഛന്റെയും വളർത്തമ്മയുടെയും കൂടെയും! അതുകൊണ്ടാവാം, അച്ഛനും അമ്മയും ആനയെ എനിക്കുതരാൻ വാസന്തിയോട് പറഞ്ഞത്. ആ ആനക്കുട്ടി ഇന്നും എന്റെ സന്തത സഹചാരിയാണ്. ഒരിക്കൽ ഒരു വീടുമാറ്റം കഴി ഞ്ഞപ്പോൾ അതിനെ കാണാതായി. ഒരുദിവസം രാത്രി ഞാൻ ഒരു സ്വപ്നം കണ്ടു. പഴയ കുപ്പികളും പാത്രങ്ങളും കടലാസുകളും വിൽക്കുന്ന ഒരാൾ വന്ന് ക്വാർട്ടേഴ്സിന്റെ മുറ്റത്ത് ഏതാനും ജങ്ക് കൂട്ടി യിട്ടതായി..... ആ ജങ്കിനു നടുവിൽ അതാ എന്റെ ആനക്കുട്ടി! പിറ്റേന്ന് രാവിലെ ശിശുസഹജമായ ഒരാനന്ദത്തോടെയാണ് ഞാൻ ഉണർന്നത്. ഈ സ്വപ്നം പറഞ്ഞുകൊണ്ട്! ഭർത്താവും ബി.എ. ക്ലാസ്സിൽ പഠിക്കുന്ന എന്റെ മകനും ആദ്യം ഈ തമാശകണ്ട് ചിരിച്ചു. എന്നെ കളിയാക്കി. ഭാനു പറഞ്ഞു: "മോനേ.... അമ്മ കുട്ടിക്കാലത്ത് സ്വപ്നത്തിൽ സംസ്കൃ തമാണ് കേട്ടിരുന്നത്..... പിന്നെ തമിഴായി.... ഇപ്പോഴിതാ ഇംഗ്ലീഷുമാ യി. ജങ്ക്.... സ്വപ്നത്തിൽ ഇംഗ്ലീഷുവാക്ക്."

അന്നുച്ചയ്ക്ക് യാദൃച്ഛികമായോ, യാദൃച്ഛികമെന്നു തോന്നാവുന്ന സിംക്രോണിസിറ്റിയായോ, കടലാസ് വിൽക്കുന്ന ഒരാൾ വന്നു. സ്റ്റോറിൽ കൂട്ടിയ വസ്തുക്കൾ മുറ്റത്തു പരത്തിയിട്ടു. അതാ.... അതിനകത്ത് ആന ക്കുട്ടി - കാണാതെപോയ ആനക്കുട്ടി - സ്വപ്നത്തിൽ പ്രവചിച്ച അതേ പടി! (ഇത്തരം ദർശനങ്ങൾ പ്രവചനാത്മകമായി സംഭവിക്കുന്നത്

കുണ്ഡലിനി ഉണർന്ന സിദ്ധരിൽ സ്വാഭാവികമാണെന്ന് ഇതാ ഇന്നാണ് (22-5-2002) ഞാൻ വായിച്ചത്. Play of Consciousness എന്ന സ്വാമി മുക്താനന്ദ പരമഹംസന്റെ ആത്മകഥയിൽ!) ഇതേ ആനയുടെ ഒരു റെപ്ലി ക്ക, നേപ്പാളിൽ ശംഖുനാരായണ (ഗരുഡനാരായണ) ക്ഷേത്രത്തിന്റെ ഗർഭഗൃഹത്തിലുമുണ്ട്.

ഒരിക്കൽ ഞാനൊരു സ്വപ്നം കണ്ടു. കറുത്തതും വെളുത്തതു മായ രണ്ടു ദേവിമാരാൽ വൃത്തത്തിൽ കറങ്ങുന്ന ആകാശമാർഗ്ഗം. ആ ദേവിമാരുടെ മദ്ധ്യത്തിലൂടെ ജാനകിയമ്മ എന്ന വൃദ്ധ (അവർ ആരുമി ല്ലാത്ത ഒരു സ്ത്രീയായിരുന്നു. അച്ഛനും അമ്മയും അവരെ ഞങ്ങളുടെ വീട്ടിൽ മരണംവരെ താമസിപ്പിച്ചു) മുകളിലേക്കു കടന്നുപോകുന്നു. രണ്ടു ദിവസം കഴിഞ്ഞപ്പോൾ വീട്ടിൽനിന്ന് അനിയത്തി സുധ വിളിച്ചുപറഞ്ഞു: "ഇന്ന് സന്ധ്യയ്ക്ക് ജാനകിയമ്മ മരിച്ചുവെന്ന്. പകൽ എന്ന വെളുത്ത വളും രാത്രി എന്ന കറുത്തവളും അവർക്കിടയിലുള്ള സന്ധ്യയും ആ സന്ധ്യയിലൂടെ കടന്നുപോയി സ്വധാമത്തിൽ ലയിച്ച ജാനകിയമ്മയുടെ ആത്മാവും രണ്ടുദിവസം മുമ്പേ എന്റെ ദർശനത്തിൽ വന്നു!!!

ഏകാന്തമായ ശൈശവമായിരുന്നു എന്റേത്. എനിക്ക് തുണയായി നാലപ്പാടുള്ളവരെല്ലാം മദ്ധ്യവയസ്സും ഷഷ്ഠിപൂർത്തിയും താണ്ടിയവർ. (അതുകൊണ്ടാവാം, മൗനത്തിനും ഏകാന്തതയ്ക്കും പക്വതയാർന്ന വിചാരങ്ങൾക്കും ഇന്നും ഞാൻ ഏറെ വിലകല്പിക്കുന്നു) അന്ന് അച്ഛ ന്റെയും അമ്മയുടെയും കൂടെ വളരുന്ന വാസന്തി എന്റെ മനസ്സിൽ ഒരു വാമനനായി വളർന്നുനിന്നു.

വാസന്തി വന്നാൽ കളിക്കാനൊരാളായി. വാസന്തിയേയുംകൂട്ടി വൈകുന്നേരങ്ങളിൽ എന്നെക്കാണാൻ നാലപ്പാട്ടേയ്ക്കുവരുന്ന അച്ഛൻ 'വാസന്തി'യുടെ അച്ഛനായിട്ടാണ് എന്റെ മനസ്സിൽ ആദ്യം കാണപ്പെ ട്ടത്.

പാടത്തുന്നുണ്ടൊരു ടോർച്ചതാ കാണുന്നു
വാസന്തിടച്ഛനോ മറ്റാരാനോ

ഇടശ്ശേരിയുടെ പൂവല്ലിക്കുപകരം വാസന്തിയെ നിർത്തി അച്ഛൻ ഈ വരികൾ പാടും. വാസന്തിക്കുപകരം സുവർണ്ണ ആ വരികളിൽ ചേരില്ലെന്ന് പാടിനോക്കുമ്പോൾ എനിക്കുതോന്നും. വാസന്തിക്കുമാത്രം ചേരുന്ന ഒരു സ്ഥാനം. 'വാസന്തിടച്ഛൻ' എന്ന നിലയിൽ അച്ഛനെ അറി യാനാരംഭിച്ചതുകൊണ്ടുള്ള സങ്കോചം എന്നിൽ ഏറെക്കാലം നിന്നു. അച്ഛന്റെ കൈപിടിച്ച് വാസന്തി ഇടവഴിയിലൂടെ വരുന്നതുംകാത്ത് മുക ളിലെ മുറിയിലെ ജനാലയ്ക്കരികിൽ നിൽക്കുമ്പോൾ ഞാൻ മൂളി.

"പാടത്തുന്നുണ്ടൊരു ടോർച്ചതാ കാണുന്നു
വാസന്തിടച്ഛനോ...."

ഒരിക്കൽ വാസന്തിയും അച്ഛനും നളിനിയും കൂടി വേലകാണാൻ പോയി. ആ കഥ വാസന്തിയെ രസിപ്പിക്കാൻ അച്ഛൻ പാടുംപോലെ അവ തരിപ്പിക്കും.



"പറയങ്കാള്യേ കണ്ടിട്ട്
നളിനിക്കുട്ടി പേടിച്ചു."

ചുരുണ്ടു മനോഹരമായ മുടി ഇളകുമാറ്, വള്ളിപ്പാവാടയുടെ ഒരു വള്ളി കൈത്തണ്ടയിലേക്ക് വീണുകിടക്കുന്നത് തോളിലേക്കുതന്നെ വലി ച്ചിട്ടുകൊണ്ട് വാസന്തി അതുകേട്ട് കുടുകുടാ പൊട്ടിച്ചിരിച്ചു. കഴുത്തിൽ നാഗപടത്താലിയുടെ ചുവന്നകല്ലുകൾ തിളങ്ങി.

പാവിട്ടംകുളങ്ങര, പരൂര്, പുന്നൂക്കാവില്, കടിക്കാട്, മണികണ്ഠേ ശ്വരം, ഗോവിന്ദപുരം - അമ്പലങ്ങൾ, വേലകൾ, പൂരങ്ങൾ, ഉത്സവങ്ങൾ - ഓരോ അമ്പലത്തിനും ഒരു തനതു സമ്പ്രദായം. വിശാലമായ വയൽമ ദ്ധ്യത്തിൽ ക്ഷേത്രമോ ക്ഷേത്രമതിലോ ഇല്ലാതെ പാലമരച്ചോട്ടിൽ ഇരി ക്കുന്ന കൊറ്റവയാണ് പാവിട്ടംകുളങ്ങര അമ്മ. കരിങ്കാളിവേഷം കെട്ടി യവർ കോഴിയേയുംകൊണ്ട് അവിടേയ്ക്കു പോകുമ്പോൾ ഭയം തോന്നി യിരുന്നു. നിരപരാധിയായ ഒരു ജീവിയെ കൊന്ന് ചോര കുടിക്കുന്ന അധ മയോ ദേവി? പുന്നൂക്കാവിലമ്മയ്ക്ക് ഉത്തമാരാധനയാണ്. അവിടെ മേൽപ്പുരയില്ലാത്ത നാലമ്പലവും ക്ഷേത്രക്കുളവുമുണ്ട്. ഉണ്ടാടിയിലെ ബ്രാഹ്മണിയമ്മ കോർത്ത ബാണപ്പൂവും ചുവന്ന തെച്ചിയും തുളസിയും ചേർന്ന മാല്യങ്ങൾ ചാർത്തി, ചന്ദനം ചാർത്തി മന്ദഹസിച്ചുനിൽക്കുന്ന സൗമ്യയായ ദേവി - ദേവിക്ക് താലിയും ചുവന്നപട്ടും ഇഷ്ടമാണ് എന്ന് അമ്മമ്മ പറഞ്ഞു. അല്പം കൂന്ന നടത്തവും ചുളിവീണ മുഖവുമായി വലത്തുകയ്യിന്റെ നടുവിരൽ അല്പമൊന്നുയർത്തി പൂനുള്ളുന്ന ബ്രാഹ്മ ണിയമ്മയ്ക്കുമുണ്ടായിരുന്നു കുത്തിനീട്ടിയ കാതുകളും അവയിൽ തോടയും നിർവ്വികാരമായ കണ്ണുകളും. ഒരിക്കൽ തൃശ്ശൂർ കാഴ്ചബം ഗ്ലാവിൽ നടുവിരൽ അതുപോലെ പിടിച്ച ഒരു കുരങ്ങനെ കണ്ടു. അടു ത്തതവണ ബ്രാഹ്മണിയമ്മ കൂവളത്തില നുള്ളുന്നതു നോക്കിനിൽക്കേ ഞാൻ വിളിച്ചു പറഞ്ഞു: "അമ്മേ, ബ്രാഹ്മണ്യേമക്കൊരങ്ങൻ..... ബ്രാഹ്മ ണ്യേമക്കൊരങ്ങൻ." എന്തിനാണ് കുട്ടികൾ ഇങ്ങനെ അനാവശ്യമായ വാക്കുകൾകൊണ്ട് മനുഷ്യരെ വേദനിപ്പിക്കുന്നത്? വലിയമ്മ എഴുതിയ പോലെ "അറിയുന്നു വാക്കാലേ ബാലികമാർ." അതെന്റെ ഒരു പാപമാ യിരുന്നു.... അറിയാതെ ചെയ്തുപോയത്!! പുന്നൂക്കാവിലെ താലം എനി ക്കേറെ പ്രിയങ്കരമായ ഒന്നായിരുന്നു. അമ്പാഴത്തയിലേയും നാലപ്പാ ട്ടേയും പെൺകുട്ടികൾ പൂക്കുലയും അരിയും നാളികേരപ്പൊളിയും ഒരു ക്കിയ താലങ്ങളിൽ ദീപവുമായി ചെണ്ടയുടെ താളത്തിനൊത്ത് അമ്പലം വലംവയ്ക്കുന്ന ദീപാലംകൃതരാവുകൾ.....

'നിന്തിരുവടിയേ ഞാൻ സ്തുതിക്കുന്നേൻ'

എന്ന ബ്രാഹ്മണിയമ്മയുടെ സ്തുതിപാടലിന്റെ ഇഴഞ്ഞ ഈണങ്ങൾ....

ചുറ്റമ്പലത്തിലെ തറയിൽ വെളിച്ചപ്പാട് കുറുപ്പ് പല വർണ്ണങ്ങ ളിൽ വരഞ്ഞ കാളീരൂപം. കാളിയെ വരഞ്ഞ കളം വലംവെച്ചു ചെന്നു വേണം താലം ചൊരിയാൻ..... ലളിതയും സൗമ്യയും ഉഗ്രയും ഘോര യുമായ ദേവി. വിവിധരസങ്ങൾ തൂകുന്ന തേജസ്സുറ്റ ആ മുഖം ഒടുവിൽ

സ്രഷ്ടാവുതന്നെ മായ്ക്കുന്നതുകാണുമ്പോൾ ദുഃഖം.... അടുത്ത വർഷവും ഇതേദിനം ഇതേ രാവിൽ അതിനിയും പുനർജ്ജനിക്കുമെന്ന അറിവിന്റെ ആനന്ദം.... രാത്രിയുടെ നിശ്ശബ്ദതയിൽ ചൂട്ടിന്റെ വെളിച്ച ത്തിൽ താലം കഴിഞ്ഞുമടങ്ങുന്ന ഉത്സാഹം....

വേലയ്ക്ക് പറയങ്കാളി വരും. അതിന്ന് കയ്യിൽ കോഴിയില്ല. മനോ ഹരമായ മാർച്ചട്ട. മയിൽപ്പീലി അഴിച്ചിട്ട മുടിപോലെ തൂക്കിയിട്ട കിരീ ടം. തരിവളയും ചിലമ്പും അണിഞ്ഞ് കുരുത്തോലക്കൈകളിൽ പള്ളി വാളിളക്കി പതിഞ്ഞൊരു കൊട്ടിനൊത്ത്, ഇഴഞ്ഞൊരു കുഴൽനാദ ത്തിന്റെ താളത്തിൽ നൃത്തം വെക്കുന്ന സുന്ദരിയായ പറയങ്കാളിയെ എനി ക്കിഷ്ടമായിരുന്നു. ആ പറയങ്കാളിയെ കണ്ടിട്ടാണ് നളിനിക്കുട്ടി (ടി.കെ.ജി. നായരുടെ സഹോദരി; പിൽക്കാലത്ത് ജസ്റ്റിസ് ശിവരാമൻനായരുടെ ഭാര്യ) പേടിച്ചത്.

ഞാനും വാസന്തിയും അനിയനെ ഒരു പെരാംബുലേറ്ററിൽ ഇരുത്തി ഉന്തിനടക്കും. വാസന്തി അവനെ ഒരു കുഞ്ഞുവിശറികൊണ്ട് വീശിയിട്ട് ചോദിക്കും: "അനിയാ - ചുകണ്ടാ?" അനിയൻ 'ആ' എന്നു മൂളും.

ഇന്ത്യയ്ക്ക് സ്വാതന്ത്ര്യം കിട്ടിയ വർഷമാണ് അനിയന്റെ ജനനം. അതുകൊണ്ട്, അമ്മ അവനെക്കുറിച്ചെഴുതിയ കവിതയുടെ പേര് 'വൈജ യന്തി' എന്നായി. ഭാരതത്തിന്റെ വിജയവൈജയന്തിയായ ത്രിവർണ്ണപ താക ചെങ്കോട്ടയ്ക്കുമുകളിൽ പറന്ന വർഷം അമ്മ എഴുതി:

"വൈജയന്തിയാണോമനേ നീയെൻ
ജീവിതത്തിനു തങ്കമേ."

ഞാനും വാസന്തിയും ആ വരികൾ പഠിച്ചുപാടി.

പുന്നയൂർക്കുളത്തിന്റെ ട്രൈബൽ സംസ്കാരത്തോട് ഇഴ ചേർന്നാണ് ഞങ്ങൾ വളർന്നത്. ഗോവിന്ദപുരം അമ്പലവും ആൽത്തറ യും, എലിയങ്ങാടും വേട്ടേക്കരനും, ആലിൻകൊമ്പത്തെ ഹനുമാനും ഒക്കെ ആ ട്രൈബൽ സംസ്കാരത്തിൽ സജീവസാന്നിദ്ധ്യങ്ങളായിരു ന്നു. ആൽത്തറനിന്ന് പൂഴിക്കള അങ്ങാടിയിലേക്കു പോകുന്നവഴിയിൽ ഇന്നത്തെപോലെ ആൾസഞ്ചാരമുണ്ടായിരുന്നില്ല. ഏറെക്കുറെ വിജനം - ആലിന്റെ ഇളകുന്ന ഇലകൾക്കിടയിൽനിന്ന് വ്യാകരണത്തിന്റെ കന മില്ലാത്ത, അതിമധുരലളിതസ്വരങ്ങൾ കാറ്റ് നിശ്ശബ്ദമായി അന്തരീക്ഷ ത്തിലേക്ക് ഊതിക്കൊണ്ടിരുന്നു. അസംഖ്യം മാറോടുകല്ലുകൾ ഗോവി ന്ദപുരം അമ്പലത്തിനു മുമ്പിലെ വഴിയിൽ കൂടിക്കിടന്നിരുന്നു. ടിപ്പുവി നുമുമ്പ് ക്ഷേത്രവും മതിലും മാറോടുകൊണ്ടായിരുന്നുവത്രെ. ഇന്ന് ഒരൊറ്റ മാറോടുകല്ല് അവിടെയൊന്നും കാണുന്നില്ല.

എലിയങ്ങാട്ടു കോവിലകം സ്മൃതികളുടെ ഒരു പച്ചത്തുരുത്താ ണ്. അവിടെ വേട്ടേക്കരൻ പാട്ടിന്റേയും കഥകളിസംഗീതത്തിന്റേയും ക്ലാസിക്കൽ മ്യൂസിക്കിന്റേയും നൃത്തത്തിന്റേയുമൊക്കെ നാദതന്മാത്ര കൾ സദാ തുടിച്ചുനിന്നു. ഒരു കലാശാല.... ഒരു കലാക്ഷേത്രം.... മുത



ലാളിത്ത ജന്മിവ്യവസ്ഥിതികളെക്കുറിച്ചും നാടുവാണ തമ്പുരാക്കന്മാരുടെ അക്രമങ്ങളെക്കുറിച്ചും ബൂർഷ്വാമനസ്ഥിതിയെക്കുറിച്ചും യുവചരിത്രകാ രന്മാർ തിയറി പറയുന്നു; ഗതകാലത്തിലെ ഈ പഴയ ക്ഷാത്രതേജസ്സു കളെ ഉദാഹരിച്ചുകൊണ്ട്! വലിയൊരു കൊട്ടാരവും പറമ്പും ചിറയും ആഢ്യത്തവും, കലാസ്നേഹവും സംസ്കാരവും - അതോടൊപ്പം വിശാ ലമനസ്സ്, ശുദ്ധത, ആന ചോർന്നാലുമറിയാത്ത ധനതത്ത്വശാസ്ത്രവി ജ്ഞാനം - ഇതാണ് അവരുടെ ചിത്രം എന്റെ കണ്ണിൽ! വളർച്ചയും തളർച്ചയും അതിലുണ്ട്. തളർച്ചക്കാലത്ത് വേണ്ടതൊക്കെ തട്ടിയെടുത്ത വർ മന്ത്രിമാരായി, മാളികകൾ പണിതു. സംസ്കാരത്തെ വധിച്ചു. ആ 'ജനാധിപത്യ'ചരിത്രം ചരിത്രകാരന്മാർ മറക്കുന്നു. കൺമുന്നിൽ കണ്ടിട്ടും കണ്ടില്ലെന്നു നടിക്കുന്നു.

അച്ഛന്റെ വീട് എലിയങ്ങാട്ടു കോവിലകത്തിന് തൊട്ടടുത്തായിരു ന്നു. വിശാലമായ പറമ്പിൽ തലയെടുപ്പുള്ള കെട്ടിടം. നാലപ്പാടിനെപ്പോലെ വിനയാന്വിതമായ ഒരു നാലുകെട്ടായിരുന്നില്ല അത്. ഒരു എട്ടുകെട്ട്. (അ ഞ്ചാംപുരയും അതിന്റെ നടുവിലെ നടുമുറ്റവും ഇന്നില്ല.) സാത്വികമായ നാലപ്പാടൻ അന്തരീക്ഷത്തിൽനിന്ന് വിഭിന്നം. തികച്ചും രാജസമായ അന്തരീക്ഷം. തടിച്ചുരുണ്ടു മിനുത്ത് തേക്കിൻതടിയിൽ തീർത്ത തൂണു കൾക്ക് അസാധാരണപ്രൗഢി. പുരാതന ഗോത്തിക് ശൈലിയിൽ ചില ചിത്രപ്പണികൾ.... കൂറ്റൻ തുലാങ്ങൾ-വ്യാളിമുഖങ്ങളും ദേവതാചിത്ര ങ്ങളും കെട്ടുപിണഞ്ഞ നാഗചിത്രങ്ങളും ഇടകലർന്ന ദാരുശില്പങ്ങൾ. രാജസമായ ആ അന്തരീക്ഷത്തെ ശൈശവത്തിൽ എനിക്ക് ഭയമായി രുന്നു.

പൂമുഖവാതിലിനു മുകളിൽ കൊത്തിയ പാലാഴിമഥനം. നടുവിൽ പത്മാസനസ്ഥയായി വരണമാല്യമുയർത്തി പാലാഴിയിലെ നുരയിൽനി ന്നുണ്ടായ ലക്ഷ്മി..... സാമജമായ തന്റെ സഹോദരനോടൊത്ത് ഗജല ക്ഷ്മീരൂപത്തിൽ.... വിഷ്ണുമോഹിനിയായ വീനസ്.... ദേവാസുരന്മാർ വാസുകിയെ വടമാക്കി വടംവലിക്കുന്ന സംഘർഷാത്മകത്വത്തിൽനിന്നു ണ്ടാവുന്ന കർമ്മങ്ങളുടെ, നേട്ടങ്ങളുടെ, നഷ്ടങ്ങളുടെ ചിത്രം.... പുരോ ഗതിയുടെയും അമൃതത്വത്തിന്റെയും ചിത്രം.... പടിഞ്ഞാറെ വാതിലിൽ അനന്തശയനം ചെയ്യുന്ന ശ്രീപദ്മനാഭൻ.... സർവ്വസ്വവും തന്നിൽ ലയി പ്പിക്കുന്ന യോഗനിദ്ര.... ജീവിതവും മരണവും..... കാമവും പ്രേമവും ...... ത്യാഗവും യോഗവും.... അനിത്യവും നിത്യവും.... ശ്രീയും ശ്രീനിവാസനും യോഗികളായ വാസുകിയും അനന്തനും ശിവനും - സങ്കീർണ്ണമായ ഭാവ ങ്ങൾ രചിക്കുന്ന ആ ചിത്രങ്ങളെ കാണുമ്പോൾ ഞാൻ അമ്പരന്നു. "എനി ക്കെന്റെ വീട്ടിലേക്കു പോകണ"മെന്ന് വാശിപിടിച്ചു. അച്ഛന്റെ വീട്ടിലേക്കു കയറാതെ വാതിൽ ദർശിച്ചു നാലപ്പാട്ടേയ്ക്കു മടങ്ങി. സാത്വികത്തിലേ ക്ക്.... അവിടെയും ഉണ്ണിക്കണ്ണന്റെ സാന്നിദ്ധ്യംതന്നെ. ആരുടെ നടയ്ക്കൽ വീണുമരിക്കാൻ ഞാൻ പ്രാർത്ഥിച്ചുവോ, ആരുടെ വെണ്ണക്കയ്യാണ് എന്റെ കുഞ്ഞിക്കയ്യെന്ന് ഞാൻ വിചാരിച്ചുവോ, അതേ കണ്ണന്റെ അനന്തശയ

നരൂപം.... യോഗനിദ്രയിലാണ്ട ചിത്രം.... അതേ കണ്ണന്റെ ശക്തിയുടെ കാമരൂപം.... അവ എന്നെ ഏതോ പഴയസ്മൃതികളിലേക്ക് പിടിച്ചുവലിച്ചു. ഒരുപക്ഷേ പഴയ ജന്മങ്ങളിലേക്ക്.... വിവരിക്കാനാവാത്ത പരിഭ്രമത്തോടെ ഞാൻ നാലപ്പാട്ടെ സുരക്ഷിതത്വത്തിലേക്ക് മടങ്ങി....

സർവ്വം തന്നിൽ ലയിപ്പിക്കുന്ന അനന്തമായ കാലരൂപം.... സർവ്വസ്പന്ദവും സർവ്വനാദവും തന്നിൽ ഒതുക്കിയ തമോദ്വാരം.... അതിന്റെ നിരാകാര സാകാരരൂപം.... ഇന്നെന്റെ മനസ്സിലും ആത്മാവിലും അതേയുള്ളു.... സമാധിയിൽ നിരാകാരമായി നീലമണിയായി നീലേശ്വരനായി സുവർണ്ണേശ്വരിയായി.... ജാഗ്രത്തിൽ സാകാരമായ കൃഷ്ണനായി, വിഷ്ണുവായി, പരാശക്തിയായി..... സംഗമത്തിന്റെ ecstacy യും വിയോഗത്തിന്റെ പരമവിരഹാസക്തിയും സമാധിയിലും ജാഗ്രത്തിലും മാറിമാറി അനുഭവിച്ചുകൊണ്ട്.... സ്വപ്നനിദ്രയിലും സുഷുപ്തിയിലും അനുഭവിച്ചുകൊണ്ട്, ഇന്ന് ഞാൻ ജീവിക്കുന്നു.

രാജകീയപ്രൗഢിയോടെ തലയുയർത്തിനിൽക്കുന്ന എട്ടുകെട്ടിന്റെ പൂമുഖത്തെ ബ്രിട്ടീഷ് രാജ്ഞിയുടെ കിരീടത്തെ കോഹിനൂർ രത്നമെന്നപോലെ അലങ്കരിക്കുന്ന ഒരു രത്നമുണ്ടായിരുന്നു. ഇന്നും ഉണ്ട്. (1988 ഡിസംബറിൽ ഇതെഴുതുന്നകാലത്ത് അച്ഛൻ ഉണ്ട്. 1993 ഏപ്രിൽമാസത്തിൽ അദ്ദേഹം ശരീരം ഉപേക്ഷിച്ചു.) ശതാഭിഷേകവേളയിൽ ശ്രീമാൻ റഹിം വിശേഷിപ്പിച്ചതുപോലെ, ധീരലളിതനായ ഒരു നായകൻ.... എന്റെ അച്ഛൻ. ഭരതമുനി നാട്യശാസ്ത്രത്തിൽ ധീരോദ്ധതൻ, ധീരലളിതൻ, ധീരോദാത്തൻ, ധീരശാന്തൻ എന്ന് നാലുവിധം നായകന്മാരെ പറഞ്ഞിട്ടുണ്ട്.

ദേവാ ധീരോദ്ധതാജ്ഞേയാഃ
സ്യുർദ്ധീരലളിതാ നൃപാഃ

നൃപൻ അഥവാ രാജാവാണ് ധീരലളിതൻ. രാജസഗുണപ്രധാനിയായ ക്ഷത്രിയൻ. കുന്നത്തൂർവീട്ടിന്റെ നടുനായകമായിനിന്ന് ക്ഷത്രം നടത്തുന്ന അച്ഛനെ തെല്ലൊരു ഭയത്തോടെ അകന്നുനിന്നാണ് ഞാൻ കണ്ടത്. പിന്നെപ്പിന്നെ ലളിതമായ സ്വഭാവവിശേഷങ്ങൾ ഞാനദ്ദേഹത്തിൽ കണ്ടെത്തി. അച്ഛനോടും അദ്ദേഹത്തിന്റെ വീടിനോടും ആദ്യം തോന്നിയ ഭീതികലർന്ന ഒരാകർഷണം പിന്നീടാണ് സ്നേഹമായി രൂപം പ്രാപിച്ചത്. കവിത, ദൃശ്യശ്രാവ്യകലകൾ, കർമ്മയോഗം ഇവയിലൊക്കെ എനിക്ക് ആസ്വാദനശേഷിയും താത് പര്യവും ജനിപ്പിച്ചതിലും വളർത്തിയതിലും അച്ഛനും അച്ഛന്റെ വീട്ടിനും പ്രധാനമായ പങ്കുണ്ട്. പ്രത്യേകിച്ചും സംഗീതവും കർമ്മയോഗവും....

ഞങ്ങൾ കുട്ടികളേയുംകൂട്ടി അച്ഛൻ പല സ്ഥലങ്ങളിലും പോയി. അവിസ്മരണീയമായ ആ യാത്രകളിൽ എന്റെ മനസ്സ് എന്തൊക്കെയോ ഉൾക്കൊണ്ടു. കിഴക്കെ പടിയിറങ്ങി, ആലുവളപ്പും കുണ്ടനിപറമ്പും താണ്ടി പുഞ്ചപ്പാടത്തിനും കായലിനുമക്കരെ അഞ്ചെങ്ങുംതറയിലേക്കും ഉപ്പുങ്ങലിലേക്കുമായിരുന്നു ആദ്യയാത്രകൾ. പുഞ്ചപ്പാടത്തിന് കസവു കരയിടുന്ന ഒരു ചെറിയ കൈത്തോടിന്റെ വക്കത്ത് കുലകുലയായി വെള്ളപ്പൂക്കൾ വിടരുന്ന ഒരു ഒതളമരം. ഒരു നേരിയ കാറ്റുവന്നാൽ സംഗീതം ആലപിച്ചുകൊണ്ട് ചെരിഞ്ഞുനിൽക്കുന്ന പുഞ്ചവയലിന്റെ ഞൊറിപ്പുടവ.... വെൺമാടമെന്ന് ഞങ്ങൾ പേരിട്ട ഒരു കൊച്ചുമൺതിട്ട. കോൾക്കൃഷിക്കാരുടെ നിത്യപയസ്വിനിയായ പുഞ്ചക്കായൽ ഒരു കൊച്ചുതുരുത്തുപോലെ പച്ചച്ചുനിൽക്കുന്ന അഞ്ചുതെങ്ങിൻതറ. കൂനിക്കൂടിയിരിക്കുന്ന വൃദ്ധനെപ്പോലെ അതിലൊരു കൊച്ചുപുര. അതിനേയും ഞങ്ങൾ അച്ഛന്റെ ബംഗ്ലാവെന്നു വിളിച്ചു. കുന്നത്തൂരിൽ വീട്ടിന്നടുത്തുള്ള മനോഹരമായ ഇരുനില ബംഗ്ലാവുമായി സാദൃശ്യപ്പെടുത്താൻ യാതൊന്നും അതിലില്ലാതിരുന്നിട്ടും!

പ്രകൃതിയുടെ ധാരാളിത്തം കിനിയുന്ന സൗന്ദര്യം...... ഇളനീർക്കുടങ്ങളിലെ അമൃതം..... ഉപ്പുകൂട്ടി തിന്നുന്ന മാങ്ങയുടെ രുചി. നീർനായ്ക്കളും മൊയ്യും നീങ്ങുന്ന ജലം എഞ്ചിനും ചക്രവുംകൊണ്ട് വറ്റിക്കാൻ ശ്രമിക്കുന്ന മനുഷ്യർ..... സമൃദ്ധമായ മുടിയിൽ കേശവർദ്ധിനി പുരട്ടി കുളിച്ച് മുടി ഉണക്കാൻ അഴിച്ചിട്ടിരിക്കുന്ന ആലുവളപ്പിലെ ജാനുവേടത്തിയെപ്പോലെ സുന്ദരിയായിരുന്നു പുഞ്ചക്കായൽ.... ആ മുടിയിൽ കുഞ്ഞിക്കണ്ണു മിഴിക്കുന്ന ഒരായിരം ആമ്പൽപ്പൂക്കൾ.... വെളുത്തു നനുത്ത നൈതലാമ്പലും ചുവന്ന ആമ്പലും നിറഞ്ഞ കായലിലൂടെ ഓട്ടയുള്ള ഒരു വഞ്ചിയിൽ ഉപ്പുങ്ങലിലേക്ക്.....

അച്ഛന്റെ സാമ്രാജ്യത്തിന്റെ ഭാഗമായിരുന്നു ഉപ്പുങ്ങലും അഞ്ചുതെങ്ങും തറയും. ഉപ്പുങ്ങലിൽ തോണിയടുക്കുന്നത് ഒരുത്സവമാണ്.... തെങ്ങും കവുങ്ങും വാഴയും വെറ്റിലയും കുരുമുളകും നിറഞ്ഞ സസ്യശ്യാമളയായ ഭൂമി.... ഉപ്പുങ്ങൽ കാക്കകളുടെ താവളമായിരുന്നു. സന്ധ്യമയങ്ങുംവരെ പുന്നയൂർക്കുളത്തെ വീട്ടുമുറ്റങ്ങളിലും മരക്കൊമ്പുകളിലുമിരുന്ന് ഓട്ടക്കണ്ണിട്ടുനോക്കുന്ന കാക്കകൾ ഇരുട്ടുമ്പോൾ വടക്കുകിഴക്കെ ആകാശച്ചെരുവിലേക്ക് കൂട്ടംകൂട്ടമായി പറന്നകലുന്നു. ഉപ്പുങ്ങലിലേക്ക് കൂടണയാനുള്ള യാത്ര.... കാക്കകൾ ചേക്കേറുന്ന ആ പിതൃഭൂമിയിലെ വാഴക്കൈകൾപോലും വെളുത്തിരിക്കുന്നു - കാകപുരീഷം കൊണ്ട്.

രാത്രിയുടെ ഇരുണ്ടയാമങ്ങളിൽ കൂരിരുൾച്ചിറകുകൾ പൂട്ടി കാക്കകൾ ഉപ്പുങ്ങലിലെ ശാന്തഭൂമിയിൽ ഉറങ്ങുന്നു. പുലരുമ്പോൾ പ്രകാശത്തിന്റെ ആദ്യകിരണങ്ങളോടൊപ്പം ഉണർന്നെണീറ്റ പിതൃക്കൾ വീണ്ടും ശബ്ദമുണ്ടാക്കിക്കൊണ്ട് പുന്നയൂർക്കുളത്തേക്ക് മടങ്ങിവരുന്നു. അവരെക്കൂടാതെ ഒരു പിതൃകർമ്മവും പൂർണ്ണമാകുന്നില്ല. ബലിച്ചോറ് ഉരുട്ടിവെച്ച് നനഞ്ഞ തറ്റുടുത്ത് കിണ്ടിയിൽ ജലവും വിരലിൽ ദർഭമോതിരവുമായി അച്ഛാച്ഛന്റെ ശ്രാദ്ധവേളയിൽ അച്ഛൻ അവരെ കൈകൊട്ടി വിളിക്കുന്നു. "ഏതൊരു കാകൻ തന്റെ കൂരിരുൾ ചിറകേറി"യാവാം പിതൃക്കൾ ലോകാന്തരങ്ങളിൽ നിന്നെത്തുകയെന്ന് വല്ല്യമ്മ അത്ഭുതം കൂറുന്നു.

കാട്ടിയുഷസ്സൊരു മൈലാഞ്ചിക്കൈ
കാക്ക കരഞ്ഞു തേന്മാവിൽ
താമസമെന്തിനിയമ്മാളു, കൺ-
താമരയല്ലി തുറന്നോളൂ.

വൈലോപ്പിള്ളിയുടെ അമ്മാളുവിനെ എന്നപോലെ അവൾ എന്നെയും ഉണർത്തുന്നു. കൂരിരുട്ടിന്റെ കിടാത്തിയും സൂര്യപ്രകാശത്തിന്റെ ഉറ്റതോഴിയുമായ ചിരഞ്ജീവിപ്പക്ഷിയുടെ ആസ്ഥാനനഗരമായ ഉപ്പുങ്ങലിലേക്കുള്ള വഞ്ചിയാത്രകൾ എന്റെ എത്രയെത്ര സായാഹ്നങ്ങളുടെ ആജ്ഞാചക്രത്തിൽ സിന്ദൂരതിലകം തൊടുവിച്ചിട്ടില്ല!! കാകഭുസുണ്ഡനെന്ന ചിരഞ്ജീവിയുടെ കല്പവൃക്ഷം പോലെ എന്റെ യോഗജീവിതത്തിൽ ആ പ്രദേശം നിൽക്കുന്നു.

കന്യാകുമാരിയുടെ സ്നിഗ്ദ്ധസൗഭാഗ്യത്തിൽ എന്റെ മനസ്സ് ആദ്യമായി ആറാടിയതും അച്ഛന്റെ കൂടെയുള്ള യാത്രകളിലൊന്നിലാണ്. ടിപ്പുസുൽത്താൻറോഡും കനോലിക്കനാലും കാൽനടയായി കടന്ന് അറബിക്കടൽ കാണാൻ പലതവണ ഞാൻ പോയിട്ടുണ്ട്. ആദ്യമായി ആ കടലിൽ സ്നാനം ചെയ്തത് 1948-ലാണ്. ഗാന്ധിജിയുടെ പിതൃക്രിയയ്ക്ക്! അന്ന് എനിക്ക് ഒന്നരവയസ്സാണ് പ്രായം.

തിരമാലകളിൽ ഗാംഭീര്യമുണ്ട്, സൗന്ദര്യമുണ്ട്.... മനോഹരമായ ഒരു ദിവ്യസംഗീതമുണ്ട്.... കന്യാകുമാരിക്കടലിലും അവ കണ്ടു.... എന്നാലും അവിടത്തെ കടൽ പുന്നയൂർക്കുളത്ത് കാണുന്ന കടലിൽനിന്ന് വ്യത്യസ്തയായിരുന്നു. പുന്നൂക്കാവിലമ്മയുടെ കളംപാട്ടിന്റെ വർണ്ണഭംഗിയും മാധുര്യവും ഞാൻ അവിടെ കണ്ടു.

പടിഞ്ഞാറ് അലകൾ ആഞ്ഞടിക്കുന്ന തപനയും ദഹനയുമായ ദേവി.....

കിഴക്ക് ശാന്തയും സൗമ്യയുമായി നിത്യതപസ്വിനിയായ ഋഷിപുത്രി.....

അവരുടെ സംഗമസ്ഥാനത്ത് ദക്ഷിണേശ്വരിയായി വെൺനുരകളിൽ ഉണർന്നെണീക്കുന്ന 'ശ്രീദേവി' എന്ന വിഷ്ണുമോഹിനിയുടെ സൗന്ദര്യദീപ്തി.... പരാശക്തിയെ അവിടെ ഞാൻ കണ്ടു.... സൗന്ദര്യവും കവിതയും സംഗീതവുമായി.... 'സുവർണ്ണ'യായി.... വർണ്ണവൈവിദ്ധ്യമാർന്ന മൺതരികൾ പെറുക്കി കളിവീടുണ്ടാക്കുകയായിരുന്നു ഞങ്ങൾ.

ഞാനും വാസന്തിയും ഇന്ദിരയും അനിയനും സുധയും - പ്രകൃതി ഞങ്ങൾക്കു മുകളിലും ചുറ്റും വാത്സല്യമധുരമായ മൃദുഹാസംപോലെ നിലാവുപെയ്തു.... തണുത്ത കാറ്റടിക്കുമ്പോൾ തെങ്ങോലകളിൽ ശ്രുതിമധുരസംഗീതം ഉയർന്നു....

മധുമധുരമായ സംഗീതം.....
കാറ്റിന്റെ.....
കടലിന്റെ.....
കൈവിരലിൽ ഞെരിയുന്ന മൺതരിയുടെ.....
പ്രകൃതിയുടെ ശതരുദ്രഗീതം.



അപ്പോൾ ഞങ്ങൾ കളിനിർത്തി. പാട്ടുപാടാൻ തുടങ്ങി. പ്രകൃതിയുടെ ശുദ്ധസംഗീതത്തിൽ അസംസ്കൃതരായ കുട്ടികളുടെ കൊച്ചുകണ്ഠങ്ങളിൽനിന്നുയർന്ന സംഗീതം താളപ്പിഴയായില്ല.... അപശ്രുതിയായതുമില്ല.... ആ സംഗീതക്കച്ചേരി അമ്മ ഉറങ്ങാൻ വിളിക്കുവോളം നീണ്ടു.... ശ്രോതാവ് പരാശക്തി മാത്രം....!

സംഗീതം എന്റെ ജീവന്റെ ഒറ്റക്കമ്പിയുള്ള തംബുരുവിൽ അന്നും ഇന്നും നിറഞ്ഞുനിൽക്കുന്ന ഒരനുഭൂതിയാണ്. ദുഃഖിച്ചിരിക്കുമ്പോൾ ഒരു നല്ല സംഗീതശകലം പാടി ഞാൻ സ്വയം ആനന്ദിക്കുന്നു. ആനന്ദിക്കുമ്പോഴും ആ ആനന്ദത്തിന്റെ സംഗീതധാരയിൽ ഞാൻ എന്നെ മറക്കുന്നു.... നാദലയയോഗത്തിൽ ഞാൻ ഇല്ലാതാവുന്നു.... ജീവിതം ശ്രുതിയും താളവും ലയവുമൊത്ത ഒരു സംഗീതമാണ്.... അത് സാമസംഗീതം.... വിഷ്ണുഗീതം....

ദുഃഖം ചിലപ്പോൾ ഒരപശ്രുതിയുംകൊണ്ട് ജീവിതത്തിലേക്ക് കടന്നുവരുന്നു. ദാരിദ്ര്യമായി, രോഗമായി, പ്രിയപ്പെട്ടവരുടെ വിയോഗമായി - അപ്പോഴും ആ അപശ്രുതിയെപ്പോലും ശ്രുതിയാക്കിമാറ്റുവാൻ മായാജാലക്കാരിയായ പ്രകൃതിക്കറിയാം..... അവൾ വിഷ്ണുമായയായി എന്റെ പ്രകൃതിയിൽ അലിഞ്ഞിരിക്കുന്ന സാമജ....

അച്ഛന്റെ കൂടെയുള്ള യാത്രകളിൽനിന്ന് ഞങ്ങൾ ഓരോരുത്തരും നേടിയത് വ്യത്യസ്തങ്ങളായ അനുഭൂതികളായിരുന്നിരിക്കാം. ഞങ്ങളെന്തു നേടിയെന്ന് ഒരുപക്ഷേ അച്ഛൻ അറിഞ്ഞിട്ടേ ഇല്ലായിരിക്കാം. മധുരമായ അനുഭൂതികളായി, അവിസ്മരണീയമായ ജീവിതാവബോധമായി ആ ഓർമ്മകൾ ഞങ്ങളിൽ പച്ചപിടിച്ചുകിടക്കുന്നു.

രാഷ്ട്രീയക്കാരനായും സാമൂഹ്യപ്രവർത്തകനായും പുന്നയൂർക്കുളത്തുകാർ അറിയുന്ന അച്ഛനെ ഒരു സഹൃദയനും കലാകാരനുമായിട്ടും ഞാൻ അറിയുന്നു. പടിഞ്ഞാട്ട് അഭിമുഖമായി കൂറ്റൻജനലുകളുള്ള രണ്ടുമുറികളിലായിട്ടായിരുന്നു അന്ന് അച്ഛന്റേയും അമ്മയുടേയും ഞങ്ങളുടേയും കിടപ്പ് - ജനലിന്നുപുറത്ത് പാരിജാതം പൂത്തുവിടരുന്നതും പൂമഴപൊഴിയുന്നതും മൃദുസൗരഭം പരക്കുന്നതും ഇപ്പോഴും എനിക്കെന്റെ മനക്കണ്ണിൽ കാണാം.... ആ സുഗന്ധത്തിനപ്പുറം കൊന്നയുടെ സുവർണ്ണസൗഭഗമുണ്ട്. അരിനെല്ലിയും പ്ലാവും കൂവളവും അവരവരുടെ സൗന്ദര്യം പ്രദർശിപ്പിച്ചുനിൽക്കുന്നുണ്ട്. നാലപ്പാട്ട് അമ്മയ്ക്കൊരു പാരിജാതമുണ്ടായിരുന്നു. വിവാഹിതയായി കുന്നത്തൂരെത്തിയപ്പോൾ തന്റെ കിടപ്പുമുറിയുടെ ജനലയ്ക്കൽ നിന്നാൽ കാണാവുന്നവിധത്തിൽ ഒരു പാരിജാതം അമ്മ അവിടെയും നട്ടുവളർത്തി. അമ്മയുടെ റൊമാന്റിസിസം അതിലുണ്ട്. പാരിജാതവും ആശാൻ കവിതകളും ടാഗോർ കവിതകളും വള്ളത്തോൾ കവിതകളും രമണനുമൊക്കെ അമ്മ എനിക്കും ആസ്വദിക്കാൻ തന്നു. എന്നിൽ ഒരു കാല്പനികകവിയെ ജനിപ്പിച്ചു.

ചുവന്ന ചായം തേച്ച് പോളീഷിട്ട മുറിയുടെ നിലത്ത് കുട്ടികളുടെ കോസറികൾ നിരത്തിവിരിക്കുന്നു. തൊട്ടമുറിയിലെ നിലം കറുത്തനിറമാണ്. യോഗസിദ്ധരുടെ രക്തേശ്വരി, കൃഷ്ണേശ്വരിമാരെപ്പോലെ രണ്ടു

വർണ്ണങ്ങളിൽ! കറുത്തമുറിയിലെ കൂറ്റൻ കട്ടിലിനു താഴെ വടക്കേമൂലയ്ക്കൽ കട്ടിൽക്കാലിനുചുറ്റും ചായപ്പാത്രങ്ങൾ നിരക്കും, ഓരോ പ്രഭാതത്തിലും! അമ്മ അവിടെയിരുന്ന് അച്ഛനും ഞങ്ങൾക്കും രാവിലത്തെ ചായകൂട്ടിത്തരും. ജനാലയ്ക്കൽ ഒരു കണ്ണാടി ചാരിവെച്ചിരിക്കും. അച്ഛന് ഷേവുചെയ്യാൻ! മുറിയുടെ വടക്കുപടിഞ്ഞാറെ മൂലയിൽ ചില്ലലമാറ നിറയെ പുസ്തകങ്ങൾ. തെക്കുപടിഞ്ഞാറെ മൂലയിൽ മേശയും അച്ഛന് ചാരിക്കിടന്ന് വായിക്കാനും കവിതചൊല്ലാനും ഒരു കോച്ചും!

സന്ധ്യയ്ക്ക് ചുവന്നമുറിയിൽ കോസറികൾ വിരിച്ചിട്ടാൽ കുട്ടികൾക്ക് ഉത്സവമാണ്. ഓരോരുത്തരായി ജനൽപ്പടിമേൽ കയറിനിന്ന് "ശംഭോ രുദ്ര മഹാദേവ" എന്ന് ഉറക്കെ ഉരുവിട്ട് വിരിച്ചിട്ട കോസറിയിലേക്കുചാടും. പൂർവ്വജന്മത്തിലെവിടോ കേട്ടുമറന്ന ഒരു മന്ത്രംപോലെ അതെന്നെ ഉല്ലാസവതിയാക്കി. നാലപ്പാട്ടുനിന്ന് അമ്മാമനും അമ്മമ്മയും മരിച്ച് തെല്ലൊരനാഥത്വബോധത്തോടെ പിതൃഗൃഹത്തിൽ താമസിക്കാൻ വന്ന എന്റെ അന്യത്വബോധം ഇത്തരം കളികൾ മായ്ച്ചുകളഞ്ഞു.

പ്രഭാതത്തിന്റെ മൈലാഞ്ചിക്കൈ കാണുമ്പോൾ അച്ഛൻ ഉണർന്ന് ജനലിന്നഭിമുഖമായി ചമ്രം പടിഞ്ഞിരിക്കുന്നു. പുറത്ത് വിഷുപ്പക്ഷികളുടെ.... കുയിലിന്റെ.... തിരുവാതിരക്കാറ്റിന്റെ സംഗീതം.... അകത്ത് അമ്മ ചായകൂട്ടുന്ന നാദം. ഉറക്കച്ചടവാർന്ന മുഖവുമായി അച്ഛനു ചുറ്റും ഞങ്ങൾ കുട്ടികൾ അതു കേട്ടിരിക്കുന്നു. അച്ഛന്റെ കവിതാലാപനംകൊണ്ട് സജീവമായിരുന്നു ആ മുഹൂർത്തങ്ങൾ.

അത്തവ്വമ്മയ്ക്കുമുണ്ടൊരു മോഹം
പുത്തരിക്കുള്ള കലം വേണം

എന്ന് അച്ഛൻ പാടുമ്പോൾ ഞങ്ങൾ കോമന്റെ കുടുംബാംഗങ്ങളായി; അച്ഛൻ പക്കക്കുറിക്കു നികത്താൻ പണം തികയാത്ത കോമനാണെന്ന് സങ്കല്പിക്കാൻ ഞങ്ങൾക്കൊട്ടും വിഷമമുണ്ടായില്ല. തെരഞ്ഞെടുപ്പ് വരുമ്പോൾ അച്ഛന്റെ പേഴ്സ് കാലിയാവുന്നത് ഞങ്ങൾ ശരിക്കറിഞ്ഞിരുന്നു. തെക്കിണിയിലെ നടുമുറ്റത്തിന്റെ വക്കത്തുനിന്ന് അച്ഛൻ അമ്മയോട് സ്വകാര്യം പറയും. കുറച്ചുകഴിഞ്ഞാൽ അമ്മ പതുക്കെ വിളിക്കും. "വാസന്ത്യേ.... സ്വർണ്ണേ, ഒന്ന്ങ്ങട്ട് വര്വോ." അച്ഛന് പണത്തിന് തിടുക്കം വരുമ്പോൾ പണയം വെക്കാനുള്ളത് ഞങ്ങളുടെ കഴുത്തിലുണ്ട്.... മാങ്ങാമാലയും പുലിനഖമോതിരവും നാഗപടവും കിങ്ങിണിമാലയും ഒക്കെയായി.... ആ വിളിയുടെ അർത്ഥം അതാണ്. സ്വകാര്യത്തിന്റെയും. തരില്ലെന്ന് കുട്ടികൾ പറയാറില്ല - കരയാറില്ല - സീൻ ഉണ്ടാക്കാറുമില്ല. മനഃപ്രയാസം കൂടാതെ സന്തോഷത്തോടെ അമ്മ അഴിച്ചുകൊടുക്കുന്നതു കണ്ടിട്ട് ഞങ്ങളും അതു പഠിച്ചു. പലതവണ ഇതാവർത്തിക്കയാൽ അച്ഛനെ ദരിദ്രനായ കോമനായും മലയപ്പുലയനായുമൊക്കെ ഞാൻ വിഭാവനം ചെയ്തു.

'ചെക്കനു പീച്ചു കൊടുത്തില്ലാ കോമൻ' എന്ന് അനിയൻ പാടിനടന്നു. ഫീസു കൊടുക്കേണ്ട 'ചെക്കൻ' താനാണെന്ന ധാരണയിൽ!



'മൂത്തമകൾക്ക് കനംവെയ്ക്കുന്നൊരു മുഖമൊന്നു നോക്കീ പെറ്റമ്മ' എന്ന് അച്ഛൻ പാടുമ്പോൾ ഞങ്ങൾ വാസന്തിയുടെ മുഖം കനംവെക്കുന്നുണ്ടോ എന്നു നോക്കി. അന്ന് ഇടശ്ശേരി ആരാണെന്ന് ഞാനറിഞ്ഞിരുന്നില്ല. ഇടശ്ശേരി എന്നൊരാൾ ഉണ്ടെന്നേ അറിഞ്ഞിരുന്നില്ല. അതുകൊണ്ട് അതച്ഛന്റെ കവിതയാണെന്ന് ഞാൻ വിചാരിച്ചു.

"പോരപോര നാളിൽ നാളിൽ
ദൂരദൂരമുയരട്ടെ
ഭാരതസ്മദേവിയുടെ തൃപ്പതാകകൾ" എന്നും

"പച്ചയാം വിരിപ്പിട്ട സഹ്യനിൽ തലവെച്ചും
സ്വച്ഛാബ്ധി മണൽത്തിട്ടാം പാദോപധാനം പൂണ്ടും
പള്ളികൊണ്ടീടുന്ന നിൻ പാർശ്വയുഗ്മത്തെക്കാത്തു
കൊള്ളുന്നൂ കുമാരിയും ഗോകർണ്ണേശനുമമ്മേ" എന്നും

അച്ഛൻ പാടുമ്പോൾ ഭാരതത്തേയും കേരളത്തേയും സ്നേഹിക്കാൻ ഞാൻ പഠിച്ചു.

ഭാരതമെന്ന പേർ കേട്ടാലഭിമാനപൂരിതമാകണമന്തരംഗമെന്ന് മനസ്സിൽ ഇന്നും ഞാൻ കൊണ്ടുനടക്കുന്നത് അച്ഛന്റെ സ്വരത്തിലെ വികാരതീവ്രതയോടെയാണ്. ഓട്ടൻതുള്ളൽക്കഥകൾ അച്ഛന് ഇഷ്ടമായിരുന്നു. പച്ചക്കദളിക്കുലകൾക്കിടയ്ക്കിടെ മെച്ചത്തിൽ നന്നായ് പഴുത്ത പഴങ്ങളുള്ള ഉദ്യാനത്തിൽ ഹനുമാനും ഭീമനും കണ്ടുമുട്ടുന്ന കല്യാണസൗഗന്ധികകഥ അദ്ദേഹത്തിന് ഹൃദിസ്ഥമായിരുന്നു. ഒരിക്കൽ കണ്ണാടിമുറിയിലെ മുണ്ടുപെട്ടിയിൽനിന്ന് ഞാനും വാസന്തിയും ഒരു ഫോട്ടോ കണ്ടെടുത്തു. സർവ്വാഭരണഭൂഷിതയായ ഒരു സുന്ദരി നൃത്തം വെക്കുന്നു. കറുത്തസാരി; പഫുവെച്ച കറുത്ത ബ്ലൗസ്. പിന്നിൽ വെള്ളവസ്ത്രവും വെള്ളത്തലേക്കെട്ടുമായി മീശക്കാരൻ വാദ്യക്കാരൻ. ആ 'സുന്ദരി' അച്ഛനായിരുന്നു. മദ്രാസിലെ ലോ കോളേജിൽ പഠിക്കുന്ന കാലത്ത് അദ്ദേഹം നടനും 'നർത്തകി'യും പ്രാസംഗികനുമായിരുന്നു. അവിടത്തെ സ്റ്റേജിൽ അവതരിപ്പിച്ച ഒരു നൃത്തത്തിന്റെ ചിത്രമാണ് ഞങ്ങൾക്കു കിട്ടിയത്.

അമ്മാമന്റെ ഷഷ്ഠിപൂർത്തിക്ക് 'വേശുഅമ്മയുടെ വിശറി' എന്ന നാടകം അരങ്ങേറിയപ്പോൾ അച്ഛന് സ്ത്രീവേഷമായിരുന്നു. 'മിസ്സിസ് പണിക്കരുടെ' വേഷം. 'ഇന്ദുലേഖ'യിൽ അദ്ദേഹം സൂരി നമ്പൂരിയായിരുന്നു. അച്ഛന് കൈമാപ്പറമ്പന്റെ കഥാപ്രസംഗം ഇഷ്ടമായിരുന്നു. സംഗീതവും നാടകവും ഇഷ്ടമായിരുന്നു. അഗസ്ത്യൻ ജോസഫ്, സെബാസ്റ്റ്യൻ കുഞ്ഞുകുഞ്ഞുഭാഗവതർ, തിക്കുറിശ്ശി, എൽ. പൊന്നമ്മ, കൊടുങ്ങല്ലൂർ അമ്മിണിയമ്മ ഇവരൊക്കെ പുന്നയൂർക്കുളത്തുവന്ന് നാടകം കളിച്ചു. അവരൊക്കെ ഞങ്ങളുടെ വീട്ടിലും ബംഗ്ലാവിലുമാണ് താമസിച്ചത്. ഞങ്ങൾ അവർക്കുചുറ്റും കൂടിനിൽക്കും. അഗസ്ത്യൻ ജോസഫ് 'നല്ലതങ്ക' പുറത്തിറങ്ങിയകാലത്താണ് വീട്ടിൽ വന്നിരുന്നത്. വിശക്കുന്ന കുട്ടികളെ കിണറ്റിലിടുന്ന ഒരു സ്ത്രീയുടെ കഥയാണ് 'നല്ലതങ്ക'. ഒറ്റ

പ്രാവശ്യം കണ്ടാൽ മനസ്സിൽനിന്നുപോകാത്ത ഒരു മുഖമാണ് അദ്ദേഹത്തിന്റേത്. നന്നെ കുഞ്ഞായിരിക്കുമ്പോഴാണ് ഞാനദ്ദേഹത്തെ കണ്ടിട്ടുള്ളത്. എന്നാലും ഒരു ഗാനമേളയ്ക്ക് യേശുദാസിന്റെ അനിയത്തി ജയമ്മയെ കണ്ടപ്പോൾ ഞാൻ എന്റെ മകനോടു പറഞ്ഞു: "യേശുദാസിന്റെ അച്ഛൻ ഇതുപോലെ ഇരുന്നു." ഒറ്റപ്രാവശ്യം കേട്ടാൽ ഏഴുജന്മത്തേയ്ക്കു മറക്കാത്ത ഒരു നാദമാണ് യേശുദാസിന്റേത്.

കൊടുങ്ങല്ലൂർ അമ്മിണിയമ്മയെ അനുകരിച്ച്

"പ്രേമത്തിൻ രത്നകിരീടം
പാഴ്മണ്ണിൽ വീണനേരം
കനകത്തിൻ കിരീടമെന്തിന് കാർവർണ്ണാ"

എന്ന് ഞങ്ങൾ കുട്ടികൾ പാടി അഭിനയിച്ചു. കലകളിലും പാട്ടിലും എനിക്കുള്ള ഇഷ്ടം അച്ഛനും, അച്ഛന്റെ ജ്യേഷ്ഠന്റെ മകൻ കുട്ടേട്ടൻ നടത്തിയിരുന്ന സിനിമാടാക്കീസും, ഇലക്ട്രൈവാനൊലിവർത്തക ഒളിപരപ്പുംകൂടി ഉണ്ടാക്കിയതാണ്. അതിൽ നാലപ്പാട്ടിന് പങ്കില്ല. വാർദ്ധക്യത്തിലെത്തിയിട്ടും അച്ഛന് പാട്ടും കവിതയും ഇഷ്ടമായിരുന്നു. 'പൊൻവെയിൽ മണിക്കച്ച' എന്ന പാട്ട് അദ്ദേഹം പലപ്പോഴും എന്നെക്കൊണ്ടു പാടിക്കാറുണ്ട്.

മെഡിക്കൽ കോളേജ് ഹോസ്റ്റലിൽ (വിദ്യാർത്ഥിനിയായിരുന്ന കാലത്ത്) വെച്ച് സ്നേഹിതയും റൂംമേറ്റുമായ ഒരു പെൺകുട്ടി നാട്ടിൽ പോയി തിരിച്ചുവന്നപ്പോൾ എന്നോടു ചോദിച്ചു; പണ്ട് മദ്രാസ് ലോ കോളേജിൽ തന്റെ സീനിയറായി പഠിച്ചിരുന്ന കെ.ജി.യാണോ നിന്റെ സ്നേഹിത സുവർണ്ണയുടെ അച്ഛനെന്ന് അവളുടെ അച്ഛൻ ചോദിച്ചതായിട്ട്! തമാശക്കാരൻ, പ്രസാദാത്മകൻ, നടൻ, നർത്തകൻ, പ്രാസംഗകൻ, നർമ്മബോധമുള്ള സുഹൃത്ത്, രാഷ്ട്രീയത്തിലും ഗാന്ധിയൻ സ്വാതന്ത്ര്യസമരത്തിലും സജീവപങ്കാളി – അങ്ങനെയായിരുന്നുവത്രെ വിദ്യാർത്ഥിജീവിതത്തിൽ എന്റെ അച്ഛൻ. ആ സ്വഭാവങ്ങളൊക്കെ വാർദ്ധക്യത്തിലും അച്ഛൻ നിലനിർത്തി. എല്ലാവർക്കും അദ്ദേഹം പ്രിയങ്കരനായിരുന്നു.

വള്ളത്തോളിന്റെ സാഹിത്യമഞ്ജരിയോട് അദ്ദേഹത്തിന് ഭ്രമമായിരുന്നു. അച്ഛനും അമ്മയ്ക്കും വിവാഹമംഗളാശംസകൾക്കൊപ്പം മഹാകവി സമ്മാനിച്ച സാഹിത്യമഞ്ജരിയിലെ കവിതകൾ അദ്ദേഹം ഞങ്ങൾക്ക് പാടിത്തന്നു.

'തിരികെ ഞാൻ നാട്ടിൽച്ചെന്നച്ഛനെ ശുശ്രൂഷിക്കു
പരർ തൻ കഴൽ ഞെക്കി കൈ തഴമ്പിപ്പിക്കാതെ'

എന്ന് പാടിത്തരുമ്പോൾ ഞങ്ങളുടെ കണ്ണുനിറഞ്ഞു.

ഉദ്യാനദേവത താൻതന്നെയല്ലയോ
ഹൃദ്യമീമണിത്തിണ്ണയിന്മേൽ

എന്നു കേൾക്കുമ്പോൾ രാമായണത്തിലെ സീതയുടെ ഫാന്റസിലോകത്തിൽ "നാൽക്കൊമ്പനാനതൻ മസ്തകത്തിൽ സിന്ദൂരരേഖ കുറിക്കുന്ന"



കുഞ്ഞായി ഞാനും അഞ്ചിതകേളികളാടിരസിച്ചു. ഭാവാത്മകമായ കവിതാപാരായണത്തിന് അച്ഛനുള്ള സവിശേഷമായ കഴിവുകൊണ്ടാണ് കവിത വായിക്കാനും ആസ്വദിക്കാനും താത്പര്യം എനിക്കുണ്ടായത്!

അമ്മ കൃത്രിമത്വങ്ങൾ അറിയാത്ത ഒരു ഗ്രാമീണസ്ത്രീയായിരുന്നു. ശരീരം അല്പമൊന്നു ചെരിച്ചുപിടിച്ച് വളരെപതുക്കെ അലസമായി കവിത മൂളിക്കൊണ്ട് അമ്മ മുറ്റത്തു നടക്കും. ആ നടത്തത്തിൽ അമ്മ സഞ്ചരിക്കുന്ന അനുഭൂതികളുടെ ആഴം ഇന്നെനിക്ക് ഊഹിക്കാനാവും. ക്വാർട്ടേഴ്സിനു മുന്നിൽ അനന്തതയിൽ ഉറക്കമുണരുന്ന ഉണ്ണിസൂര്യനെ നോക്കിനിൽക്കവെ അതേ അനുഭൂതികളാവാം എന്നെയും തരളിതയാക്കുന്നത്! മധുരമായ ഒരാലസ്യത്തിൽനിന്ന് – സന്തുഷ്ടമായ ഒരു മനസ്സിന്റെ മധുമധുരാലസ്യത്തിൽനിന്നുണരുന്ന അനുഭൂതിസാഗരങ്ങൾ....

മണ്ണിൽ വേരൂന്നി, വായുവിൽ ഇലകൾ ചലിപ്പിച്ച്, അനന്തതയിലെ കോടിസൂര്യപ്രകാശധാരകളെ തന്നിൽ സാത്മീകരിക്കുന്ന മഹാവൃക്ഷത്തിന്റെ ശാന്താലസ്യം! തലയിൽ പക്ഷിക്കൂടുകളും പഴങ്ങളും പഴങ്ങളിൽ പുതിയവംശങ്ങളുടെ വിത്തും താഴെ വഴിപോക്കർക്കായി തണലും കാറ്റുമേകുന്ന വൃക്ഷത്തിന്റെ ചാരിതാർത്ഥ്യത്തിന്റെ ശാന്തി!

വൃക്ഷങ്ങളുടെ മർമ്മരത്തിൽ അമ്മപരാശക്തിയുടെ കവിത ഞാൻ കേൾക്കുന്നു. പടിഞ്ഞാറോറത്തെ മരങ്ങൾക്കിടയിലൂടെ മുടി ഉലച്ചുകൊണ്ട് ആർദ്രക്കാറ്റ് ധനുമാസത്തിൽ ചുറ്റിയലയുമ്പോൾ ഞാൻ അവളുടെ ഭ്രമണതാളത്തിന് കാതോർക്കുന്നു. എന്റെ ആത്മാവിന്റെ കവിത ആ താളാത്മകമായ നാദമെന്നറിയുന്നു.... എന്റെ വേരുകൾ ഊന്നിനിൽക്കുന്ന ഈ സംസാരഭൂമികയുടെ ദുഃഖങ്ങൾ.... രോഗങ്ങൾ.... എന്റെ ആത്മാവ് സ്പർശിക്കുന്ന അനന്താനന്ദത്തിന്റെ അമൃതധാര..... അവ രണ്ടും എന്നെ ഞാനാക്കുന്നു. അമ്മയാക്കുന്നു.... പരാശക്തിയാക്കുന്നു....

എന്റെ ജാതകക്കുറിപ്പിൽ ശൂലപാണിവാരിയർ എഴുതി അമ്മേയായി സ്നേഹിക്കാനും ബഹുമാനിക്കാനും രണ്ടുപേരുണ്ടാവുമെന്ന്! എനിക്ക് എത്ര അമ്മമാർ! പരാശക്തി, അമ്മമ്മ, അമ്മ, വല്ല്യമ്മ.....

വലിയമ്മയോടുള്ള എന്റെ ആത്മബന്ധം 1954-നുശേഷമാണ് ആരംഭിച്ചത്. അമ്മാമൻ മരിച്ചശേഷം വലിയമ്മ കുറെനാൾ നാലപ്പാട്ടും സർവ്വോദയയിലും താമസിച്ചകാലത്ത്! അമ്മയിൽനിന്ന് വ്യത്യസ്തയാണ് വലിയമ്മ. അമ്മ ശാന്തയായി മന്ദഗതിയിൽ അലസഗമനം ചെയ്യുന്ന കൈത്തോടാണ്. വല്ല്യമ്മ അതിവേഗം ഒഴുകിയെത്തി കരകളെ തന്നിലലിയിക്കുന്ന മഹാനദിയാണ്. തീവ്രമായ അറിവിന്റെയും അനുഭൂതിയുടെയും അലക്കൈകൾകൊണ്ട് ഉറങ്ങുന്ന മനസ്സുകളെ തട്ടിയും തലോടിയും ഉണർത്തുന്ന നദി! ചുഴികളും കയങ്ങളുമുള്ള നദി. സർവ്വോദയയിലെ ദിനചര്യയും അവിടത്തെ അകത്തളത്തിലെ ലളിതവും പ്രൗഢവുമായ അലങ്കാരവും ആകർഷണീയമായിരുന്നു. ഉരുണ്ട പിച്ചളപ്പാത്രങ്ങളിൽ രാവിലെ ഒരുക്കിവെക്കുന്ന പൂക്കൾ.... രാത്രി ഇരട്ടക്കട്ടിലിൽ അടുത്തുകിടത്തി വലിയമ്മ പറഞ്ഞുതരുന്ന ആൻഡേഴ്സന്റെ മാലാഖക്കഥ

കളിലെ അത്ഭുതലോകം - 'ഗേഡ'യുടേയും 'കേ'യുടേയും മഞ്ഞുറാണിയുടേയും കഥകൾ! പതിനൊന്ന് അരയന്നങ്ങളായി മാറിയ രാജകുമാരന്മാർ! ശിശിരത്തിൽ പൂക്കൾ ഉറങ്ങാൻപോകുന്ന കൊട്ടാരം! ടിൻപട്ടാളക്കാരന്റെ സാഹസികയാത്ര! പാടുന്ന കെറ്റിലിനുവേണ്ടി പന്നിമേയ്ക്കുന്നവനെപോലും ചുംബിക്കാൻ തയ്യാറായ രാജകുമാരിയുടെ പ്രേമകഥ, നഗ്നനായ രാജാവിന്റെ കഥ -എണ്ണിയാലൊടുങ്ങാത്ത മാലാഖക്കഥകളുടെ ഫാന്റസിയിൽ ഞാൻ ഉറങ്ങി.

പുലർച്ചെ സൂര്യനുദിക്കും മുമ്പേ വല്ല്യമ്മ ജപിക്കുന്ന ലളിതാസഹസ്രനാമത്തിന്റെ വർണ്ണതന്മാത്രകൾ അമൃതവർഷിണിയായി അന്തരീക്ഷത്തെ ശുദ്ധമാക്കി.... ഫാന്റസിയുടെ ലോകം കുഞ്ഞുങ്ങൾക്ക് പ്രിയങ്കരമാണ്. ഫെയറിക്കഥകൾ എന്റെ മനസ്സിന് വർണ്ണച്ചിറകു നല്കി! എന്റെ ഉള്ളിൽ വസന്തത്തിലെ പൂക്കൾ നൃത്തംവെച്ചു. നൃത്തമണ്ഡപങ്ങളിൽ തളർന്നുകിടന്നുറങ്ങി.... ഹേമന്തത്തിൽ, ധനുമാസക്കുളിരിൽ, പാതിരാപ്പൂചൂടിയ ലളിത ലാസ്യനൃത്തമാടി.... ഊഞ്ഞാലാടി! താംബൂലമണിഞ്ഞ ചുണ്ടുകളിൽ മഞ്ഞുപോലെ ധവളമായ കുളിർപുഞ്ചിരി വിടർത്തി.... സൗമ്യമായ ഒരു ചൈതന്യധാരയായി നാലപ്പാട്ടെ മുറ്റത്തും പാമ്പിൻകാവിലും പ്രകൃതിസൗന്ദര്യമായി വന്നുനിന്ന് എന്നെ മാടിവിളിച്ചു.

ഞാനാദ്യം എഴുതിയ കവിതയ്ക്ക് ഓണമായിരുന്നു വിഷയം. അമ്മാമൻ മരിക്കുന്നതിനുമുമ്പ്! എനിക്ക് ഏഴുവയസ്സ്. അമ്മാമൻ 'മിടുക്കത്തി, മിടുമിടുക്കത്തി' എന്ന് അഭിനന്ദിച്ചപ്പോൾ ഞാൻ വിശ്വജേതാവായെന്ന് അഭിമാനിച്ചു. എഴുതപ്പെടാത്ത അനേകം കവിതകൾ ഇന്നെന്നപോലെ അന്നും മനസ്സിൽ തിക്കിത്തിരക്കി തുള്ളിത്തുളുമ്പിനിന്നു.... പറയാത്ത വാക്കുകൾ.... പ്രകടിപ്പിക്കാത്ത പ്രേമംപോലെ മധുരം.... പലപ്പോഴും ആ കവിതകൾ സ്വപ്നങ്ങളിൽ എന്നെ തേടിവന്നു....

ഒരിക്കൽ എട്ടാംവയസ്സിൽ ഞാനൊരു സ്വപ്നം കണ്ടു.... തടാകംപോലെ ശാന്തമായൊരു പ്രകാശക്കടൽ.... ഒരു ചൈതന്യക്കടൽ.... അതിലൊരു നീലദ്യുതി.... അതോ നീലക്കടലോ.... അതിന്റെ നടുവിൽ വഴി കാണാതെ ഞാൻ.... അവ്യക്തമായ അനുഭൂതിസാഗരം.... ചുറ്റും ചുവപ്പും വെളുപ്പും സുവർണ്ണനിറവുമായ അനേകായിരം പ്രകാശകണങ്ങൾ ചെറിയ ചെറിയ ബ്ലോക്കുകളായി ഭ്രമണം ചെയ്യുന്നു. പേരറിയാത്ത ആ അനുഭൂതിയിൽ എന്റെ സുപ്തമനസ്സിന്റെ അകത്തളത്തിൽ ജനിച്ചനാൾ മുതൽ അന്നുവരെ കേട്ടിട്ടില്ലാത്ത ഒരുനാമം മുഴങ്ങി. 'വൃദ്ധാചലം'. ഞെട്ടിയുണർന്ന് കണ്ണുതിരുമ്മി വാസന്തിയോട് ഞാൻ ചോദിച്ചു: "വൃദ്ധാചലംച്ചാൽ എന്താ വാന്ത്യേ?" വാസന്തി ആ പേര് കേട്ടിരുന്നില്ല. ആരും കേട്ടിരുന്നില്ല. ആ നാമവും ആ ദർശനവും ഒരു പൂർവ്വജന്മസ്മൃതിയായിരുന്നു. അതിന്റെ അർത്ഥം വളരെക്കാലം കഴിഞ്ഞാണ് മനസ്സിലായത്.

ഭാര്യയും അമ്മയുമായി വളരെനാളുകൾക്കുശേഷം ഒരിക്കൽ യുങിന്റെ മനഃശാസ്ത്രത്തിൽ ആകൃഷ്ടയായകാലത്ത് ശൈശവസ്മൃതികളിൽനിന്ന് ഈ തരംഗം വീണ്ടും അരങ്ങത്തുവന്നു. ഒരിതൾമാത്രം



വിടർത്തി സൗരഭ്യം ചൊരിഞ്ഞു. അളക്കാനും തൂക്കിനോക്കാനും കാര്യകാരണബന്ധം തേടാനും സാധിക്കാത്ത ഒരു പ്രാക്തനശക്തിയുടെ ആകർഷണസീമകളെക്കുറിച്ച യുങിന്റെ പഠനങ്ങൾ എനിക്കങ്ങനെ പ്രിയങ്കരങ്ങളായി.

പിന്നെയും വളരെക്കാലം കഴിഞ്ഞാണ് വൃദ്ധാചലം എന്താണെന്നും എവിടെയാണെന്നും ഞാനറിഞ്ഞത്. തികച്ചും ആകസ്മികമായി! അല്ലെങ്കിൽ ആകസ്മികമെന്നു തോന്നിക്കാവുന്ന, മുന്നേ നിയോഗിക്കപ്പെട്ട രീതിയിൽ!

സിന്ധുപാത്രേ അസിത ഗിരിസമം കജ്ജലം സ്യാത്
സുരതരുവരശാഖാ ലേഖനീസ്യാത് ഉർവ്വീപത്രംസ്യാത്
യദിശഹീത്വാ ശാരദാസർവ്വകാലം ലിഖതി
തദപി ഈശതവഗുണാനാം പാരം നയാതി

എന്നാണ് ശിവമഹിമാസ്തോത്രത്തിൽ കാണുന്നത്.

കടലാകുന്ന മഷിക്കുപ്പി. നീലഗിരിപോലെ അസിതമായ മഷി.... കല്പദ്രുമശാഖ എഴുത്തുകോല് - എഴുത്തോലയോ, ഈ മനോഹരിയായ ഭൂമി.... എഴുത്തുകാരി സർവ്വകാലവും എഴുതിക്കൊണ്ടേ ഇരിക്കുന്ന സാക്ഷാൽ സരസ്വതീദേവി.... എന്നിട്ടുപോലും പറഞ്ഞറിയിക്കാനാവാത്ത മഹിമാവോടുകൂടിയതാണ് പരമാർത്ഥസത്യം. അനുഭവത്തിന്റെ മഷി മുക്കി ഞാനെഴുതുന്ന ഈ വരികൾക്ക് അതെങ്ങനെ പറഞ്ഞറിയിക്കാനാവും! ഇതുപോലൊരു ശൈശവസ്വപ്നമായിരുന്നു തീരത്ത് മണൽത്തിട്ടുകളുള്ള പുഴ.... അതിലേക്കിറങ്ങുന്ന പടവുകൾ.... പടവിലിരുന്ന് പുഴയെ നോക്കുന്ന ഞാൻ.... പുഴയോരത്ത് അമ്പലം.... ഒരാൽമരം നടുപിളർന്ന് രണ്ടായി നിൽക്കുന്നു.... തൃപ്രങ്ങോട്ടും തിരുന്നാവായയും പോകുന്നതിനുമുമ്പുതന്നെ, ഒരിക്കൽ കണ്ടാൽ ഒരിക്കലും മറക്കാത്ത സൂര്യോദയംപോലെ ആ പ്രദേശങ്ങളുടെ സൗന്ദര്യം മനസ്സിലെങ്ങനെ പതിഞ്ഞു! യുങിന്റെ ജീവസ്മൃതികളിൽ അതിനുത്തരമുണ്ട്.

1954 - താങ്ങാനാവാത്ത ഒരശനിപാതം നാലപ്പാട്ടുവീട്ടിന്റെ മോന്തായത്തിലേല്പിച്ചു. അമ്മാമൻ എന്ന ധ്രുവതാരം അസ്തമിച്ചു. അതിനെ ചുറ്റിക്കറങ്ങുന്ന സൗരഗ്രഹങ്ങളായ മുത്തശ്ശിമാർക്ക് നിലനില്പില്ലാതായി - അന്ന് എനിക്ക് എട്ടുവയസ്സ്. ശരിയായ ഒരു കവിത അന്നാണ് ഞാനെഴുതിയത്. മരണം മനസ്സിലേല്പിച്ച ആഘാതമാണ് ആ കവിതയെ ജനിപ്പിച്ചത്.

മരണമേ മമചിത്തത്തിലായിരം
നരകവേദന ചേർക്കും മരണമെ
മധുരമോഹനമാകുമീ ലോകത്തിൽ
കദനചിന്തയ്ക്കുറവിടമാണു നീ
വിശ്വമാകെ മലർക്കെച്ചിരിക്കുമ്പോൾ
പുച്ഛമോടെ ചിരിച്ചുവരുന്നു നീ

നിൻ മനോഹര നിശ്ശബ്ദതയിങ്കൽ
വിങ്ങിവിങ്ങിക്കരയുന്നിതെന്മനം
നിന്മുഖത്തെന്നുമുള്ളതാകും നിന്ദാ-
മന്ദഹാസം, ഹാ, പേടിച്ചിടുന്നു ഞാൻ!

അന്നുമുതൽ ആരംഭിച്ചതാണ് മരണമെന്തെന്നറിയാനുള്ള ഗവേഷണം. ജന്തുശാസ്ത്രവും മെഡിസിനും ജ്യോതിഷവുമൊക്കെ ആ ഗവേഷണത്തിന്റെ ഭാഗങ്ങളായിട്ടുവന്നതാണ്. വേദവേദാന്തവും ഗീതയും യോഗശാസ്ത്രവും മന്ത്രശാസ്ത്രവും ഒക്കെ അതിനായിമാത്രം എന്നിൽവന്നുനിറഞ്ഞു. 1995-ൽ എന്റെ ഭർത്താവ് മരിക്കുന്നതിനു തൊട്ടുമുമ്പാണ് ഞാൻ മരണമില്ലെന്നും മരണം ഒരു ഉറക്കമാണെന്നും ഒരു കൂടുവിട്ടു കൂടുമാറലിന്റെ ആനന്ദാനുഭവമാണെന്നും അറിഞ്ഞത്!

അമ്മാമൻ മരിച്ചകാലത്ത് കുട്ടികളുടെ ശ്രദ്ധ മറ്റൊന്നിലേക്കു തിരിക്കാൻ അമ്മമാർ സമസ്യാപൂരണം നിർദ്ദേശിച്ചു. 'അന്നമൃതം ഭുജിച്ചവളായി ഞാൻ' എന്ന വരിയാണ് പൂരിപ്പിക്കേണ്ടത്. ഞാൻ അത് ഇങ്ങനെ പൂരിപ്പിച്ചു.

മന്നിടത്തിലെൻ സർവ്വഭാഗ്യങ്ങളും
കാഴ്ചവെച്ചിടാം ദേവി നിൻ കോവിലിൽ
നിന്നുടെ പ്രീതിയെന്നു നേടുന്നുവോ
അന്നമൃതം ഭുജിച്ചവളായി ഞാൻ
അബ്ജയോനി തന്നന്തഃപുരത്തിലെ
അക്ഷയൈശ്വര്യനാഥേ സരസ്വതി
പുസ്തകവും മനോഹരഗാനങ്ങ-
ളാലപിച്ചിടും വീണയുമായ് സദാ
വാണിടുന്ന നിൻ ശ്രീമഹാകോവിലിൽ
താണുവീണുതൊഴുന്നിതാ ദാസി ഞാൻ
നിന്നുടെ പ്രീതിയെന്നു നേടുന്നുവോ
അന്നമൃതം ഭുജിച്ചവളായി ഞാൻ!

സംഗീതത്തിന്റെയും സാഹിത്യത്തിന്റെയും ദേവി സരസ്വതിയുടെ തിരുനടയിൽ എന്റെ ദാസ്യം അങ്ങനെ എട്ടാംവയസ്സിൽ തുടങ്ങി. പ്രപഞ്ചസംവിധാനത്തിൽ യാദൃച്ഛികമെന്ന ഒന്നില്ല. ക്രമബദ്ധമായ ഒരു പ്രവർത്തനമാണത്. നാമതിനെക്കുറിച്ച് അറിയുന്നില്ല. അല്ലെങ്കിൽ വളരെ വൈകിമാത്രം അറിയുന്നു എന്നുമാത്രം!

പൂമരങ്ങൾ പൂത്തുനിൽക്കുമ്പോൾ വർണ്ണശബളമായ പൂത്തേരിലേറി ദേവി എന്റെ മാനസവീഥികളിൽ ഊർവലം വരുന്നു. കാറ്റിന്റെ സ്പർശമായി ആ മാണിക്യവീണയുടെ രാഗതരംഗങ്ങൾ എന്നെ തഴുകുന്നു. നേർത്ത മേഘഞൊറി വെച്ച ശുഭ്രവസ്ത്രാഞ്ചലത്തിൽ മുഖം മറച്ച് നീലമേഘശ്യാമളയായ പരാശക്തി എന്നെ നോക്കി മന്ദഹസിക്കുന്നു. പുതുമണ്ണിൽ വീഴുന്ന വർഷബിന്ദുക്കളുടെ ഓരോ രാഗം താനം



പല്ലവിയും എന്നെ അവളോടിണക്കുന്നു.... അവളാക്കുന്നു! പാലക്കാടൻമലകൾക്കുമേലെ ഗായത്രി പാടിയുദിക്കുന്ന സൂര്യകിരണങ്ങളിൽ....

ചീറിയടിക്കുന്ന കൊടുങ്കാറ്റിൽ
വജ്രംപോലെ തിളങ്ങിവീഴുന്ന ഇടിമിന്നലിൽ....

ആ സിന്ദൂരാരുണവിഗ്രഹയെത്തന്നെ ഞാൻ കാണുന്നു.... മന്ദസ്മിതം തൂകുന്ന ആ മധുരദർശനയുടെ മുന്നിൽ മാത്രം ഞാൻ ഞാനാവുന്നു! മനുഷ്യനിർമ്മിതമായ കെട്ടുകളും ബന്ധങ്ങളും ബന്ധനങ്ങളുമൊക്കെ തകർന്നുവീഴുന്നു.... പുറംലോകം എന്നെ ഭ്രാന്തിയെന്നു കരുതുംവിധം ഞാൻ പെരുമാറുന്നു.... കൃഷ്ണനെത്തേടുന്ന വിധുരയായ രാധയുടെ ഉന്മാദം.... നന്ദകുമാരനുവേണ്ടി കൊട്ടാരക്കെട്ടുകൾ ഉപേക്ഷിച്ച് ഭിക്ഷാംദേഹിയായ മീരയുടെ ഭ്രാന്ത്! സത്യവ്രതനായ നാറാണത്തുഭ്രാന്തന്റെ ഭ്രാന്ത്! ഹിരണ്മയപാത്രം നീക്കി സത്യത്തിന്റെ മുഖം ഒരുവട്ടം കണ്ടുകഴിഞ്ഞാൽ പിന്നെ മറ്റെന്തിലുണ്ട് സൗന്ദര്യം! മറ്റെന്തിലുണ്ട് ആനന്ദം!! സൗന്ദര്യലഹരിയിൽ ആറാടുന്നവൻ ഭ്രാന്തൻതന്നെ! നിന്നുടെ പ്രീതിയെന്നു തേടുന്നുവോ അന്നമൃതം ഭുജിച്ചവളായി ഞാനെന്ന് ആദ്യമായി മനസ്സിൽ സങ്കല്പിച്ച ആ എട്ടാംവയസ്സുമുതൽ ഞാൻ ഭ്രാന്തിലേക്ക് പറന്നണയുകയായിരുന്നു.... അഗ്നിയിലേക്ക് ഈയാംപാറ്റപോലെ! സച്ചിദാനന്ദമായ ചിദഗ്നിയിലേക്കുള്ള ആത്മസമർപ്പണം!

വായന എനിക്കേറെ ഇഷ്ടപ്പെട്ട ഒരു വിനോദമായിരുന്നു. വായിക്കാൻ വശമാവുംമുമ്പുതന്നെ അമ്മാമന്റെ പണിപ്പുരയിലെ പുസ്തകങ്ങൾ തുറന്നുവെച്ച് ഞാൻ എനിക്കിഷ്ടമുള്ളതൊക്കെ വായിച്ചു. എന്നുവെച്ചാൽ - പുസ്തകത്തിലുള്ളതല്ല, എന്റെ കുഞ്ഞുമനസ്സിലുള്ളത് വായിച്ചു എന്നർത്ഥം. ഇന്നും ചില പഴയ പുസ്തകത്താളുകളിൽ ഞാൻ കോറിയിട്ട വരകൾ കാണുമ്പോൾ വീണ്ടും കുട്ടിയാവുന്ന പ്രതീതി. ചുവന്ന ഇഷ്ടിക പാകിയ നടശ്ശാലയിലിരുന്ന് സ്വപ്നം കണ്ട ശൈശവത്തിന്റെ സ്വാദ്....

അക്ഷരംകൂട്ടി വായിക്കാറായപ്പോൾ എനിക്കാദ്യം വായിക്കാൻ കിട്ടിയത് ബാലസാഹിത്യമല്ല. 'കണ്ണുനീർത്തുള്ളി'യും 'പാവങ്ങളും' 'സുലോചന'യുമാണ്. 'കണ്ണുനീർത്തുള്ളി'യും 'സുലോചന'യും 'നളിനി'യും 'ലീല'യും കുഞ്ചൻനമ്പ്യാരുടെ 'മണിപ്രവാള'വുമൊക്കെ ചെറുപ്പത്തിൽ മനഃപാഠമായിരുന്നു. ഉണ്ണ്യേട്ടൻ (വലിയമ്മയുടെ മകൻ ഡോക്ടർ മോഹൻദാസ്) എഡിറ്ററായ 'സുപ്രഭാത'മെന്ന കയ്യെഴുത്തുമാസികയും ഞാനെടുത്തു വായിച്ചിരുന്നു.

എട്ടുവയസ്സുമുതൽ പന്ത്രണ്ടുവയസ്സുവരെയുള്ള നാലുവർഷക്കാലംകൊണ്ട് 'പാവങ്ങൾ' ഞാൻ ഏഴുതവണ വായിച്ചു. കയ്യെത്താവുന്നിടത്ത് എപ്പോഴും ഇരിക്കുന്ന ഈ ഇതിഹാസം എനിക്കൊരു നിധിയായിരുന്നു. ഡിയിലെ മെത്രാനിലൂടെയും ഴാങ്‌വാൽഴാങ്ങിലൂടെയും ക്രിസ്തു എന്നിൽ പ്രവേശിച്ചു. ഒരുറുമ്പിനെ ചവിട്ടി നോവിക്കാതിരിക്കാൻ ചാടി

യതുകൊണ്ട് കാലുളുക്കിയ മെത്രാനിൽ.... കൊസെത്തിന്റെ കൈപിടിച്ച് അവളുടെ ഏകാന്തതയിലേക്ക് ഒരു സ്നേഹസാന്ത്വനമായി, അവളുടെ ദുഃഖത്തിലേക്ക് ഒരു പ്രസാദപൂരമായി കടന്നുവന്ന ഴാങ്ങ്‌വാൽഴാങ്ങിൽ ഞാൻ ക്രിസ്തുവിനെ കണ്ടു.... ഏതാണ്ടിക്കാലത്തുതന്നെയാണ് 'മാതൃഭൂമി'യിൽ പ്രസിദ്ധീകരിച്ചിരുന്ന 'ഉമ്മാച്ചു' വായിച്ചത്! മായനും ബീരാനും തമ്മിലുള്ള അടിപിടി നോക്കി വരമ്പിൽ കയറിനിന്ന് 'പഷ്ട് പഷ്ട് പഷ്ട്' എന്ന് കയ്യടിക്കുന്ന ഉമ്മാച്ചു എന്ന മൂടുകുലുക്കിപ്പക്ഷി എന്റെ മനസ്സിൽ കൂടുകൂട്ടി. വെള്ളരിയ്ക്കാപ്പൂവലുപോലെ മനോഹരിയായ ചിന്നമ്മു എന്ന കുസൃതിക്കാരിക്ക് എന്റെ അനിയത്തി സുധയുടെ ഛായയാണ് തോന്നിയത്.

ആശാനും വള്ളത്തോളും അമ്മാമനും വലിയമ്മയും ചങ്ങമ്പുഴയും എന്റെ അക്കാലത്തെ പ്രിയപ്പെട്ടവരായിരുന്നു. 'ആർഷജ്ഞാന'വും 'രതിസാമ്രാജ്യ'വുമൊഴികെ അമ്മാമന്റെ എല്ലാ പുസ്തകങ്ങളും ബാല്യത്തിൽതന്നെ ഞാൻ വായിച്ചു പഠിച്ചു. 'ആർഷജ്ഞാനം' ഇടയ്ക്ക് എടുത്തുമറിച്ചുനോക്കി അമ്മയുടെ ചില്ലളമാറയിൽത്തന്നെ വയ്ക്കും. അന്നത് വായിക്കാൻ തോന്നിയില്ല. 1975-ൽ 29-ാം വയസ്സിൽ ബുധദശ തുടങ്ങിയപ്പോഴാണ് അത് വായിക്കാനുള്ള പ്രേരണ എനിക്കുണ്ടായത്. 'രതിസാമ്രാജ്യം' ഞാനെടുത്തു വായിച്ചാലോ എന്നുവെച്ച് അമ്മ എങ്ങോട്ടോ മാറ്റി ഒളിപ്പിച്ചുവെച്ചു. അത് കുട്ടികൾക്കുള്ളതല്ലെന്നാണ് അമ്മ പറഞ്ഞത്. 1980-ൽ മാത്രമാണ് ആ പുസ്തകം വായിക്കാൻ എനിക്കു സാധിച്ചത്. (ഏതോ റെയിൽവേ സ്റ്റേഷൻ ബുക്സ്റ്റാളിൽ അതിന്റെ ഒരു കോപ്പി ഇരിക്കുന്നതു കണ്ടപ്പോൾ ഭാനു വാങ്ങിക്കൊണ്ടുവന്നുതന്നതുകൊണ്ട്!) സഞ്ജയനും ഹാസ്യാഞ്ജലിയും എനിക്ക് പ്രിയങ്കരങ്ങളായിരുന്നു. 'ആട്ടെ ഹിറ്റ്ലറേ', 'ഗ്രാന്റ്ലു നീ വേഗമുറങ്ങാൻ' എന്നൊക്കെ ഞങ്ങൾ പാടിനടന്നു.

കുട്ടികൃഷ്ണമാരാരുടെ ഭാരതപര്യടനവും രഘുവംശവും എനിക്ക് കുട്ടിക്കാലത്ത് ഇഷ്ടമായ പുസ്തകങ്ങളാണ്. 'സാഹിത്യമഞ്ജരി', 'പുത്തൻകലവും അരിവാളും', 'വാഴക്കുല', 'മാമ്പഴം', 'രമണൻ' ഇവയൊക്കെ കാണാപ്പാഠമായിരുന്നു. മുതിർന്നവരുടെ പുസ്തകങ്ങൾ വായിച്ചശേഷം കിട്ടിയതുകൊണ്ടാവാം ഞാനാദ്യം വായിച്ച ബാലസാഹിത്യകൃതി എനിക്കിഷ്ടമായില്ല. ഇന്ദിരയുടെ കയ്യിൽ ഉണ്ടായിരുന്ന ഈസോപ്പുകഥകളാണ് ഈ കൃതി. ഒരമ്പലമണിയായി മാറിയ കുക്കു എന്ന കുട്ടിയുടെ കഥ മാത്രമാണ് അതിൽ എന്നെ ആകർഷിച്ചത്. അക്കാലത്ത് അമ്മ കുട്ടികളുടെ ഭാരതവും ഭാഗവതവും കമ്പരാമായണവും വാങ്ങിത്തന്നു. അതോടെ പരസ്പരം പിണങ്ങിയാൽ കമ്പരാമായണം സ്റ്റൈലിൽ 'നിന്റെ ശതകുപ്പ കഴിക്കു'മെന്നും 'ചമ്മാളി എന്ന ചെരുപ്പെടുത്തടിക്കു'മെന്നും പറയാൻ തുടങ്ങി. കോടിമാർത്താണ്ഡ വിജയീ കിരീടമണി മകുടലസൽ ശ്രീവീരരാഘവാ ശരണം എന്ന് ഒറ്റശ്വാസത്തിൽ പറയാനും പഠിച്ചു. വായിച്ച പുസ്തകങ്ങളെക്കുറിച്ച് കുട്ടികൾക്കിടയിൽ ചർച്ചയും സംവാദങ്ങളും പതിവായിരുന്നു. അമ്മയും അതിൽ ചേരും.



വന്ദേരിയിൽ ഒരു മഹിളാസമാജമുണ്ടായിരുന്നു, അന്ന്. അമ്മയും വിനോദിനിഓപ്പുവും (ടി.പി. വിനോദിനിയമ്മ) അതിന്റെ സാരഥികളായിരുന്നു. അവരുടെ നാടകങ്ങളിൽ അംഗങ്ങൾതന്നെ വേഷമണിഞ്ഞു. നാടകം എഴുതുന്നതും സംവിധാനം ചെയ്യുന്നതും അവർതന്നെ! പലപ്പോഴും ഡാൻസ്ഡ്രാമകൾ ഉണ്ടാവും-വള്ളത്തോളിന്റെയോ ആശാന്റെയോ കൃതികളെ ആസ്പദമാക്കി-മഗ്ദലനമറിയം, ഭാരതസ്ത്രീകൾതൻ ഭാവശുദ്ധി, പൗരസ്ത്യദീപം, ദ്രൗപദീവസ്ത്രാപഹരണം, ഇന്ദ്രസദസ്സ്, അശോകവനത്തിലെ സീത - അങ്ങനെ എത്രയെത്ര! 'മഗ്ദലനമറിയ'ത്തിൽ മറിയത്തിന്റെ യൗവനകാലം അവതരിപ്പിക്കാൻ എന്നെയാണ് തെരഞ്ഞെടുത്തത്. ക്രിസ്തുവാം കൃഷ്ണന്റെ വേദോപദേശമാം നിസ്തുല നിർമ്മല വേണുഗാനം കേട്ട് മയങ്ങിനിൽക്കുന്ന മറിയമാവാൻ നേരത്തെ ഗോപികാഹൃദയമറിഞ്ഞ എനിക്ക് ബുദ്ധിമുട്ടുണ്ടായില്ല.

മഹിളാസമാജക്കാരെ കണ്ട് ഞങ്ങൾ കുട്ടികൾ വന്ദേരി ബാലസമാജം ഉണ്ടാക്കി. ഞാൻ അതിന്റെ ജോയിന്റ് സെക്രട്ടറിയായിരുന്നു. അച്ഛന്റെ വീട്ടിലെ ഉരൽപ്പുരയായിരുന്നു ബാലസമാജം ഓഫീസ്. ആഴ്ചയിലൊരിക്കൽ യോഗം ചേരും. അംഗങ്ങളുടെ മെമ്പർഷിപ്പ് നാലണയാണ്. അത് ട്രഷറർ ദേവദാസ് സൂക്ഷിക്കും. അവനവന്റെ കയ്യിലുള്ള പുസ്തകങ്ങൾ സംഭാവന ചെയ്ത് ഞങ്ങൾ ചെറിയൊരു വായനശാല ഉണ്ടാക്കി. കാര്യദർശിയായ അനിയൻ വാഗ്മിയും പ്രാസംഗകനുമൊക്കെയായിരുന്നു. വായതുറക്കാത്ത ഞാൻ ഒരുകാലത്തും ഒരു പ്രസംഗകയാവുമെന്ന് ഞാൻപോലും വിചാരിച്ചിട്ടില്ല. സ്വപ്നജീവിയും കവിതക്കാരിയും സംഗീതഭ്രാന്തിയുമായ എന്നിൽ ഒരു പ്രസംഗകയുണ്ടെന്നറിഞ്ഞതും അതിനെ വളർത്താൻ പ്രേരിപ്പിച്ചതും വളരെക്കാലം കഴിഞ്ഞ് ഭാനുവാണ്.

ഞാൻതന്നെ എഴുതി സംവിധാനം ചെയ്ത ഒരു നാടകം രണ്ടു പ്രാവശ്യം ഞങ്ങൾ സ്റ്റേജിൽ അവതരിപ്പിച്ചു. 'ഈ ജാമ്പേടത്തി നൊണേ പറയൂ', 'പിശാചും മനുഷ്യനും' മുതലായി മറ്റു ചില നാടകങ്ങളും 'റാണാപ്രതാപസിംഹ'നെന്ന രജപുത്താന നാടകവും ഞങ്ങളുടെ ബാലസമാജം അവതരിപ്പിച്ചു. ഈ കലാപരിപാടികൾകൊണ്ട് മുതിർന്നവരിൽനിന്നു പിരിച്ചെടുക്കുന്ന പണംകൊണ്ട് ഞങ്ങൾ പുസ്തകങ്ങൾ വാങ്ങി, ഗുരുവായൂർ ശ്രീകൃഷ്ണയിൽ പോയി 'കൊങ്കനാട്ടുതങ്കം' എന്ന പൊട്ടസിനിമ കണ്ടു. ട്രഷറർ ദേവദാസ് തന്റെ വീട്ടിലെ ഉത്തരപ്പടിമേൽ നിരത്തിവെക്കുന്ന നാലണത്തുട്ടുകൾ അയാളറിയാതെ താനെടുക്കാറുണ്ടെന്നും കണക്കിൽ മോശമായ ദേവ അതു കണ്ടുപിടിക്കാറില്ലെന്നും ജ്യേഷ്ഠൻ കൃഷ്ണദാസ് ഒരിക്കൽ പറഞ്ഞു.

ബാലസമാജം യോഗം ചേരാത്ത ദിവസങ്ങളിലും കുട്ടികൾ ഒത്തുകൂടും. ഉപ്പും പക്ഷിയും, അടച്ചുപൂട്ടി മുതലായ ചില കളികൾ കളിക്കും. സിനിമയിലെ ഗാനരംഗങ്ങൾ അതേപടി പാടി അഭിനയിക്കലായിരുന്നു

ഒരു കളി. 'അച്ഛൻ' എന്ന സിനിമയിലെ തിക്കുറിശ്ശിയായി ഞാനും പ്രേംന സീറായി വാസന്തിയും ബി.എസ്. സരോജയായി അനിയനും വേഷമിട്ട്

പരിതാപകരമായ തീർന്നിതെൻ പ്രിയ വാഴ്‌വിതെല്ലാമേ

എന്നു പാടും.

വരൂ നീ പ്രേമരമണീ-
മധുമാസചന്ദ്രികയായി -
ആനത്തലയോളം -
എല്ലാരും ചൊല്ലണ്
എങ്ങനെ നീ മറക്കും -
ഒരുമയിൽ നിന്നെ പെരുമകലർന്നേ
തങ്കക്കിനാക്കൾ ഹൃദയേ വീശും -
ഗായകാ ഗായകാ ഹൃദയനിലാവിൽ പാടൂ -
കാറ്റേ നീ വീശരുതിപ്പോൾ -

ഒരായിരം ഗാനങ്ങളുടെ ലിസ്റ്റുണ്ട് ഞങ്ങൾ പാടി അഭിനയിച്ചതായിട്ട്!!

സന്ധ്യയ്ക്ക് നിലവിളക്കിനു മുന്നിലിരുന്ന് നീട്ടിവലിച്ച് രാഗത്തിൽ നാമം ചൊല്ലാനും അക്ഷരശ്ലോകം ചൊല്ലാനും മത്സരിച്ച് കഥകളും കവിതകളും എഴുതാനും ഞങ്ങൾക്കിഷ്ടമായിരുന്നു. വന്ദേരി മഹിളാസമാജത്തിന് 'കൈത്തിരി' എന്നൊരു കയ്യെഴുത്തുമാസിക ഉണ്ടായിരുന്നു. അതിന്റെ 'സർക്കുലേഷൻ' ബാലസമാജക്കാരുടെ കയ്യിലൂടെയാണ്. മുകുന്ദരാജാവിന്റെ മകൾ ബാലയും വലിയമ്മയും അമ്മയും ഒക്കെയാണ് കയ്യെഴുത്തുമാസിക ഒരുക്കുന്നത്. 'കൈത്തിരി'യിൽ ഇടയ്ക്കൊക്കെ എന്റെ കവിതകളും പ്രത്യക്ഷപ്പെട്ടിരുന്നു. 'ഗുരുചരണങ്ങളിൽ' എന്ന വലിയമ്മയുടെ കവിത (At the feet of thy master- J. Krishnamoorthy-വിവർത്തനം) 'കൈത്തിരി'യിൽ സ്ഥിരമായി ഖണ്ഡശഃ പ്രസിദ്ധീകരിച്ചിരുന്നു. ഞാൻ അത് ശ്രദ്ധവെച്ചു വായിച്ചുപോന്നു. 'വഴിപൂകൽ' എന്ന ഒരുവാക്ക് അതിൽനിന്നാണ് എനിക്കാദ്യമായി ലഭിച്ചത്. വഴി പൂകുന്നവർ അവനവന്റെ കർമ്മം വരുത്തിവെച്ചേക്കാവുന്ന ഫലങ്ങളെക്കുറിച്ച് ചിന്തിക്കണമെന്നും, സത്യമാണെന്നും സുന്ദരമാണെന്നും സമ്മതിച്ചതുകൊണ്ടായില്ല, ഓരോ അരുളപ്പാടും പിഴയാതെ നിർവ്വഹിക്കണമെന്നും അതിൽ കണ്ടു. ഞാൻ അതിനെക്കുറിച്ച് ചിന്തിച്ചു. എല്ലാം പാലിക്കാൻ സാധിച്ചുവെന്നോ ആ പ്രായത്തിൽ അതു പൂർണ്ണമായി ഉൾക്കൊണ്ടുവെന്നോ പറയാനാവില്ല. മനസ്സിലാവായ്ക അനുഭവത്തിന്റ അഭാവംകൊണ്ടാണ്. എന്തായാലും രണ്ടുപദേശങ്ങൾ അന്നുമുതൽ ഇന്നുവരെ പാലിച്ചിട്ടുണ്ടെന്നുപറയാം.

(1) കുട്ടിയോടോ മൃഗത്തിനോടോ ക്രൗര്യം
കാട്ടുവോരെത്തടയേണ്ടതാണു നീ

(2) ന്യായവിഷയത്തിൽ മാമലയെപ്പോലെ
നീയിളകാതെ താൻ നിൽക്കണമെങ്കിലും



മറ്റുള്ളവർക്കു വഴങ്ങീടുകെപ്പൊഴും
തെറ്റൊന്നുമില്ലാത്ത തുച്ഛകാര്യങ്ങളിൽ.

ഇവ നിഷ്ഠയായി പാലിക്കുമ്പോൾ ലോകം എന്നെ വാശിക്കാരി, താർക്കിക എന്നൊക്കെ വിളിച്ചേക്കാം. അന്യായത്തെ എതിർക്കുന്നതിനെ ധിക്കാരമായിട്ടാണ് അന്യായം ചെയ്യുന്നവർ കാണുക. ന്യായമാണെന്നു കരുതി ലോകം ചെയ്യുന്ന അന്യായത്തെ തടയാൻ ശ്രമിച്ചവനെ സമൂഹം ഒറ്റപ്പെടുത്തും. അപമാനിക്കാൻ ശ്രമിക്കും. പക്ഷേ, ധർമ്മപഥത്തിൽ സഞ്ചരിക്കാൻ ഒരുങ്ങിയവർക്ക് അതൊന്നും ഒരു പ്രശ്നമേ അല്ല. പരദൂഷണം പറയുന്നവരുടേയും വൃത്തികേടുകൾ കാണിക്കുന്നവരുടേയും സഹവാസം യോഗമാർഗ്ഗത്തിൽ സഞ്ചരിക്കുന്നവർ എന്തുവിലകൊടുത്തും ഉപേക്ഷിക്കണം. യോഗി ശുദ്ധസ്ഫടികംപോലെ നിർമ്മലചിത്തനാവണം. ശിശുവിനെപ്പോലെ നിഷ്കളങ്കമായ യോഗിമനസ്സിനെ പരദൂഷണം, അപവാദം എന്നിവയാൽ കളങ്കപ്പെടുത്താൻ ചിലർ അറിഞ്ഞുകൊണ്ടു ശ്രമിക്കും. അത്തരക്കാരിൽനിന്നു വിട്ടുനിൽക്കുകയേ നിവൃത്തിയുള്ളു. ബൈബിളിൽ പറയുന്നതുപോലെ നിഷ്കളങ്കമായ മനസ്സാണ് ഏറ്റവും നല്ല കവചം. അതിനെ ഭേദിക്കാൻ ഒരു തിന്മയ്ക്കും സാധിക്കില്ല.

മൃഗങ്ങളോടുള്ള പ്രേമം ആദ്യമേ എന്നിൽ ഉണ്ടായിരുന്നു. തിക്കുറിശ്ശിയുടെ 'സംസാരിക്കുന്ന മൃഗ'മോ എൽ. പൊന്നമ്മയുടെ 'നൂർജഹാനോ' എന്നോർമ്മയില്ല, ഒരു നാടകം കാണാൻ പോയപ്പോൾ നിരനിരയായിട്ട കസേരകൾക്കടിയിൽനിന്ന ദയനീയമായ ഒരൊച്ച.... 'മീ.... മീ....' കണ്ണുമിഴിച്ചിട്ടില്ലാത്ത ഒരു കൊച്ചുപൂച്ചക്കുട്ടി. കറുത്തനിറം - മഞ്ഞക്കണ്ണ്. അതിനെ ആരെങ്കിലും ചവിട്ടുമോ എന്നു പേടിച്ച് ഞാൻ കരയാൻ തുടങ്ങി. അമ്മ അശോകനോട് പൂച്ചക്കുട്ടിയെ എടുത്തുകൊണ്ടുവരാൻ പറഞ്ഞു. പൂച്ച മാന്താതിരിക്കാൻ തൂവാലകൊണ്ട് കൂട്ടിപ്പിടിക്കാനായിരുന്നു നിർദ്ദേശം. തൂവാലമേൽ നഖം കോർത്തുപിടിച്ച് ശബ്ദമില്ലാതെ ചീറുകയും കരയുകയും ചെയ്യുന്ന നവാതിഥിയേയുംകൊണ്ട് അശോകൻ മടങ്ങിയെത്തി. ഞങ്ങളുടെ മടിയിൽ മാറിമാറി ഇരുന്ന് നാടകം തീരുവോളം പൂച്ചക്കുട്ടി ഉറങ്ങി. ഫില്ലറിൽ പാൽ കൊടുത്ത് ഞങ്ങളതിനെ വളർത്തി. അതിനെ എല്ലാവരും 'സുവർണ്ണയുടെ പൂച്ച' എന്നു വിളിച്ചു.

അമ്മയുടെ ആൽബത്തിൽ വിവാഹത്തിനുമുമ്പുള്ള ഒരു കുടുംബഫോട്ടോയിൽ അമ്മ ഒരു പൂച്ചക്കുഞ്ഞിനെ എടുത്ത് പുള്ളിസ്സാരിയുടുത്തുനിൽക്കുന്നുണ്ട്. ആ പൂച്ചക്കുട്ടിക്ക് പാവമണി എന്നായിരുന്നുവത്രെ പേര്. ആ കഥ കേട്ടപ്പോൾ എന്റെ പൂച്ചക്കുഞ്ഞിനും ഞാൻ പാവമണി എന്നു പേരിട്ടു. കൃഷ്ണനിറമുള്ള പാവമണി എന്റെ കണ്ണിലെ കൃഷ്ണമണിപോലെ വളർന്നു. എന്റെ ജീവനുള്ള പാവക്കുഞ്ഞ്. സ്നേഹം ദ്രോഹമായിത്തീർന്ന സന്ദർഭങ്ങളും ഇല്ലാതില്ല. ഒരിക്കൽ ജാനകിയമ്മ പറഞ്ഞു ഈ പൂച്ചക്കുട്ടി തടിക്കാത്തത് കൂറയെ തിന്നിട്ടാണെന്ന്. എനിക്ക്

ദേഷ്യം വന്നു. ഒരൊറ്റ ജീവനെയും കൊല്ലരുതെന്ന് അമ്മമ്മയിൽനിന്നും അമ്മയിൽനിന്നും കിട്ടിയ പാഠമനുസരിച്ച് ജീവിക്കുന്ന ഞാൻ വളർത്തുന്ന പൂച്ച കൂറയെ കൊന്നുതിന്നുകയോ? ഒരീർക്കിലിയെടുത്ത് ഞാനതിനെ പൊതിരെ തല്ലി - "ഇനി കൂറയെ തിന്വോ.... തിന്വോ.... പറയ്." പതിവില്ലാതെ അടികിട്ടിയ അമ്പരപ്പിൽ അത് ആദ്യം മുതുകുവളച്ചുനിന്നു. പിന്നെ ഒന്നു ചീറി. ഒറ്റച്ചാട്ടത്തിന് ജനൽവഴി ഓട്ടിൻപുറത്തെത്തി. അവിടേക്കു ചെല്ലാൻ എനിക്കാവില്ലല്ലോ. കൂറയെ തിന്നലും മറ്റും പൂച്ചയെപ്പോലുള്ള മൃഗങ്ങളുടെ സ്വഭാവവും സ്വധർമ്മവുമാണെന്ന് അമ്മ എനിക്ക് പറഞ്ഞുതന്നു. വെറുതെ അതിനെ തല്ലി വേദനിപ്പിച്ചിട്ട് കാര്യമില്ലെന്നറിഞ്ഞപ്പോൾ എനിക്ക് പാവം തോന്നി. കുറ്റബോധത്തോടെ അതിനെ മടിയിൽ വെച്ച് കൊഞ്ചിച്ച് തലോടി.

മറ്റൊരിക്കൽ കുഞ്ഞുണ്ണിനായർ എന്ന കാര്യസ്ഥൻ കരിമ്പൂച്ചയെ കണ്ടാൽ രസായനം വെച്ചു കുടിക്കുമെന്ന് വേലക്കാർ എന്നെ ഭയപ്പെടുത്തി. നീട്ടിയകാതിൽ ചുവന്നകല്ലുള്ള കടുക്കനിട്ട് ഉയരംകൂടി കഴുത്തല്പം മുന്നോട്ടുവളച്ച് നടക്കുന്ന കുഞ്ഞുണ്ണിനായർ ഓണത്തിനും വിഷുവിനും പിറന്നാൾസദ്യകൾക്കും നേരത്തെ എത്തും. കിഴക്കോട്ടു തുറക്കുന്ന അഞ്ചാംപുര വാതിൽക്കൽ പടിമേൽ ഇരുന്ന് സദ്യയ്ക്കുള്ള നേന്ത്രക്കായയും മറ്റും അതിവേഗം അരിഞ്ഞുകൂട്ടും. അദ്ദേഹം വരുന്ന ദിനങ്ങളിൽ ഞാൻ ഭയംകൊണ്ടു വലഞ്ഞു. എന്റെ പൂച്ചയെ കണ്ടാലോ? കൊണ്ടുപോയി രസായനം വെച്ചാലോ? പൂച്ചക്കുട്ടിയെ ഒരു തടിച്ച പുതപ്പിനകത്ത് ഭാണ്ഡമാക്കി കെട്ടി കണ്ണാടിമുറിയിലെ വാതിലും ജനലുകളും അടച്ചിട്ട് അതിനുള്ളിൽ കൊണ്ടുപോയിവെച്ച് ഞാൻ വാതിൽക്കൽ കാവൽനിൽക്കും. കുഞ്ഞുണ്ണിനായർ പോകുംവരെ പാവമണി ജയിലിലാണ്. ഓരോതവണ ഭാണ്ഡം കെട്ടുമ്പോഴും അവൾ എന്റെ കയ്യുനിറയെ മാന്തിപ്പൊളിച്ചു. ആ വേദനകൾ മനസ്സുനോവാതെ സഹിച്ച് ഞാൻ അവളെ രക്ഷിക്കാനുള്ള 'യജ്ഞം' തുടർന്നുകൊണ്ടേ ഇരുന്നു.

ഒരു മഴക്കാലം. രാവിലെ ഉണർന്നപ്പോൾ വെള്ളം ഒലിച്ചുപോവുന്ന ചാലിനടുത്ത് 'ഏച്ചു' എന്ന തള്ളപ്പൂച്ച ചത്തുകിടക്കുന്നു. ഗിഫ്റ്റി, റാണി എന്നൊക്കെ പേരുള്ള പൂച്ചകളുടെ മൃതദേഹങ്ങൾ ഒന്നൊന്നായി പാടത്തും പറമ്പിലും കണ്ടെത്തുമ്പോൾ എന്റെ ഉള്ളുകത്തി. രാവിലെ മുതൽ പാവമണിയെയും കാണാനില്ല എന്ന വ്യഥ. അതും ചത്തുവോ എന്ന ചോദ്യം മനസ്സിൽ ഉദിച്ചു. പക്ഷേ, വൈഖരിയായി പുറത്തുവന്നില്ല. ഇല്ല - പാവമണി ചാവില്ല എന്നു വിശ്വസിക്കാനും മനസ്സിനെ വിശ്വസിപ്പിക്കാനും ശ്രമിച്ചുകൊണ്ട് ഞാൻ ഓരോരോ മുറിയിലും മുക്കിലും മൂലയിലും തേടിക്കൊണ്ടിരുന്നു. എല്ലാവരും എന്നെ ശ്രദ്ധിക്കുന്നു. അമ്മ ഞാൻ പ്രതികരിക്കുന്നവിധം ഓർത്ത് പേടിച്ചിട്ടാവാം പാവമണിയുടെ കാര്യമേ മിണ്ടുന്നില്ല.

ഒടുവിൽ വടക്കാറയിലെ അളമാറയ്ക്കു താഴെ നീണ്ടുനിവർന്ന് വിറങ്ങലിച്ച ശരീരം കണ്ടെത്തിയപ്പോൾ - കുറച്ചുസമയത്തേയ്ക്ക് മനസ്സിൽ ശൂന്യത നിറഞ്ഞു. ഒരു വികാരവുമില്ലാത്ത അവസ്ഥ..... വേലാമി കുഴിച്ച കുഴിയിലേക്ക് അതിനെ ഇറക്കിവെച്ചു മൂടുന്നതുകണ്ടപ്പോൾ സർവ്വദുഃഖവും അണപൊട്ടിയൊഴുകി.



ഒരിക്കൽ തൃശൂരിൽവെച്ച് നാരായണിക്കുട്ടിടീച്ചറുടെ അനിയത്തിയെ കണ്ടു. ഞാനന്ന് തൃശൂരിൽ അസോസിയേറ്റ് പ്രൊഫസ്സറാണ്. എന്റെ ഭാനുവിന്റെ ആത്മാവുപേക്ഷിച്ച ശരീരത്തെ ദഹിപ്പിക്കാൻ കൊണ്ടുപോകുന്നത് നിർവ്വികാരയായി കണ്ടുനിന്നവൾ - അപ്പോഴേക്കും മരണമില്ല എന്ന് ഞാൻ മനസ്സിലാക്കിക്കഴിഞ്ഞിരുന്നു. ആ സ്ത്രീ എന്നെക്കണ്ടപ്പോൾ പറഞ്ഞു: "സുവർണ്ണ അല്ലേ. ഞാൻ ആദ്യം സുവർണ്ണയെ കണ്ടപ്പോൾ ദാ ഇത്രേയുള്ളു. ചെറിയകുട്ടി. നടുമുറ്റത്ത് വളർത്തിയിരുന്ന മുയലുകളിൽ ഒന്നിനെ പട്ടിപിടിച്ചുകൊന്നതിന് പിണങ്ങി മുഖം വീർപ്പിച്ച് പട്ടിണികിടന്ന് മുകളിൽ പോയിരിക്കുകയായിരുന്നു - ഓർമ്മണ്ടോ."

മുയലിനെ പട്ടി പിടിക്കുമ്പോൾ - മയിലിനെ പട്ടി പിടിക്കുമ്പോൾ - പൂച്ചയും പശുവും ചാവുമ്പോൾ - കിളികളെ കുട്ടികൾ കല്ലെറിഞ്ഞു കൊല്ലുമ്പോൾ - മനുഷ്യർ കോഴികളെ കൊല്ലുമ്പോൾ - കരയുന്ന, തുടിക്കുന്ന, കരുണ തുളുമ്പുന്ന കുട്ടി. പ്രതിഷേധം കണ്ണീരിലൂടെ, പട്ടിണികിടക്കലിലൂടെ, മുകളിലെ മുറിയിലെ ഏകാന്തവാസത്തിലൂടെ അറിയിക്കുന്ന പാവം കുട്ടി! അത് ഞാനായിരുന്നു!

ഈ അനുഭവങ്ങൾക്കുശേഷം ഗുരുചരണങ്ങളിലെ ഉപദേശം കേട്ടപ്പോൾ ഉൾക്കൊള്ളാനും സ്വീകരിക്കാനും എനിക്ക് ബുദ്ധിമുട്ടാവാഞ്ഞത് സഹജം. ജന്തുക്കളെ ഉപദ്രവിക്കുന്നതും മനുഷ്യരെ ഉപദ്രവിക്കുന്നതും കൊല്ലുന്നതും ക്രൂരതയാണ്, ഹിംസയാണ്. ആരുചെയ്താലും! അതു ചെയ്യുന്നവരെ ഉപദേശിക്കാൻ പുറപ്പെട്ടാൽ കുട്ടികൾ 'ധിക്കാരി'കളെന്ന് പേരുവാങ്ങും. കൊല്ലുന്നവർക്ക് കൊല്ലരുതെന്നു പറയുന്നവരോട് യോജിക്കാൻ പ്രയാസമാണ്. ബിംബിസാരന്മാരെ മാനസാന്തരപ്പെടുത്താൻ കഴിവുള്ള ബുദ്ധനല്ലല്ലോ എട്ടുവയസ്സാവാത്ത ഒരു കൊച്ചുപെൺകുട്ടി! സഹപാഠികൾ കിളികളെ കവണയെറിഞ്ഞു വീഴ്ത്തുമ്പോൾ ഞാൻ കരഞ്ഞു. അപ്പോൾ അവരെന്നെ ഭീരു എന്നു വിളിച്ചു. അങ്ങനെ ചെയ്യുന്ന ആൺകുട്ടികളുടെ ചെകിടത്ത് നല്ല അടിവെച്ചുകൊടുത്തപ്പോൾ, മുതിർന്നവരടക്കം എന്നെ താന്തോന്നിപ്പെണ്ണാണെന്നും വിചാരിച്ചു. അന്യായം കണ്ടാൽ ഒന്നുകിൽ തടയണം. അല്ലെങ്കിൽ വിരക്തി വരണം. രണ്ടും വരാത്തവൻ ആണുമല്ല പെണ്ണുമല്ല എന്നാണ് ഭർത്തൃഹരി പറഞ്ഞിട്ടുള്ളത്.

ഒരിക്കൽ ഒരു പ്രാവിനെ കുട്ടികൾ കല്ലെറിഞ്ഞുകൊന്നപ്പോൾ ഞാൻ 'മരിച്ച കിളി' എന്നൊരു കവിത എഴുതി.

"ഓമനേ മരിച്ചു നീ കിടപ്പൂ വെറും നില-
ത്താരുമേ നോക്കാതെ."

എന്നാരംഭിക്കുന്ന കവിത. അന്ന് 'മാതൃഭൂമി'യിലെ കുട്ടേട്ടൻ കടവനാട് കുട്ടിക്കൃഷ്ണനാണ്. ആ കവിത ബാലപംക്തിയിൽ അച്ചടിച്ചുവന്നു.

ബോംബെയിൽനിന്ന് വലിയ അക്ഷരങ്ങളിൽ നാലുവരി കത്ത് എന്നെ ത്തേടിവന്നു.

"സുവർണ്ണമോളേ,

കവിത വായിച്ചിട്ട് ആമിയോപ്പു ആദ്യം കരഞ്ഞു. പിന്നെ ചിരിച്ചു. കിളിയെ ഓർത്തിട്ട് കരഞ്ഞു. ഇങ്ങനെ ഒരനിയത്തി എനിക്കുണ്ടല്ലോ എന്നോർത്ത് ചിരിച്ചു.

-ആമിയോപ്പു."

ഈ കത്ത് ഇന്നും ഞാൻ മനസ്സിൽ കൊണ്ടുനടക്കുന്നു. ചങ്ങമ്പുഴയുടേയും വള്ളത്തോളിന്റേയും കവിതപോലെ മനഃപാഠമാക്കിയിട്ട്! ഈ അഭിനന്ദനം കവിതയ്ക്കുള്ളതല്ല, കവിതയുടെ പിന്നിലെ മനഃസ്ഥിതിക്കുള്ളതാണ് എന്നറിയുന്നതിനാൽ!

'ഗുരുചരണങ്ങളിൽ' എന്നിലുണ്ടാക്കിയ ചലനത്തെക്കുറിച്ച് ഞാൻ പറഞ്ഞുവല്ലോ. വാസ്തവത്തിൽ ആരാണ് എന്റെ ഗുരു!

ഗുരുസ്സാക്ഷാത് പരബ്രഹ്മ:

പതിനഞ്ചുനാഴികനാളിലെ പ്രൗഢമായ രാജ്യഭരണത്തിൽ

സർവ്വചരാചരങ്ങളേയും പ്രകാശിപ്പിക്കുന്ന ചിദ്രൂപമായ സവിതാവ്.

സന്തതം മിഹിരനാത്മശോഭയും സ്വന്തമാം മധുകൊതിച്ച വണ്ടിനും ഏകിനിൽക്കുന്ന മാതൃപത്മം.

ഒരിക്കലും ചുവടുപിഴയ്ക്കാതെ, കാലിടറാതെ,

സ്വന്തം ഭ്രമണപഥങ്ങളിൽ തിരിഞ്ഞുകൊണ്ടിരിക്കുന്ന

ലക്ഷോപലക്ഷം ജ്യോതിർഗ്ഗോളങ്ങൾ.

മിനുങ്ങുന്ന പട്ടിതളിൽ ഒരുതുള്ളി തുഷാരവുമായി

പ്രഭാതസൂര്യനോട് പ്രേമമന്ത്രമോതുന്ന ഒരായിരം പുൽക്കൊടികൾ.....

ആരും വളർത്താതെയും, ആരാലും ശ്രദ്ധിക്കപ്പെടാതെയും പൂച്ചട്ടിയുടെ പുറത്തെ ഈർപ്പത്തിൽനിന്ന് പൊട്ടിമുളച്ച സുന്ദരിയായൊരു കാട്ടുചെടിയുടെ പ്രസാദാത്മകത്വം -

പ്രപഞ്ചശില്പി ലോഭമില്ലാതെ കോരിച്ചൊരിഞ്ഞ സൗന്ദര്യരൂപങ്ങളിലെ കരവിരുത്.

അരൂപിയും അനാമിയുമായ ആറ്റത്തിന്റെ ഭ്രമണപഥത്തിൽനിന്ന് വ്യതിചലിച്ച അതിസൂക്ഷ്മകണം ചിതറുന്ന വൈദ്യുതനാദതരംഗങ്ങളുടെ ക്രമം....

ഒരിക്കലും അവസാനിക്കാത്ത പ്രപഞ്ചാനുഭവങ്ങളുടെ ആവനാഴിയിൽ ചരിത്രം ഓർമ്മയുടെ ചന്ദനപ്പൊടിയിട്ടു സൂക്ഷിച്ച എണ്ണമറ്റ പൂവമ്പുകൾ....

ഇവരെല്ലാം എന്റെ ഗുരുനാഥന്മാർ.... ഇനിയും എത്രയോ? അരൂപികളും രൂപികളുമായവരുടെ ഗുരുസാഗരം. അനാമികളും നാമികളുമായവരുടെ മന്ത്രമയ പ്രപഞ്ചം. അരിയിലും നെല്ലിലും അക്ഷരമെഴുതിച്ച് നാവിൽ സ്വർണ്ണമോതിരംകൊണ്ട് ഹരിശ്രീ കുറിച്ച അമ്മാമൻ മുതൽ



സ്നേഹം സ്നേഹിക്കപ്പെടലും സ്നേഹം വാങ്ങലുമല്ല, സർവ്വം ത്യജിക്കലും കൊടുക്കലുമാണെന്ന് പഠിപ്പിച്ച മകൻ വരെ.

ആരും ആരുടെയും പിന്നിലായിരുന്നില്ല. മേരിട്ടീച്ചറും താച്ചുമാഷും ഗോവിന്ദൻമാഷും കൊച്ചുലാസർമാഷും ഒക്കെ അവരുടെ നിരയിൽ ഉണ്ടായിരുന്നു. നീണ്ടമുഖമുള്ള, മുറിക്കയ്യൻ ഷർട്ടിട്ട കൊച്ചുലാസർമാഷാണ് നാലാംക്ലാസ്സിൽവെച്ച് എന്നോടു പറഞ്ഞത്: "ദേഷ്യം വന്നാൽ നേരിട്ടു പ്രകടിപ്പിക്കുന്നത് മറച്ചുവെക്കുന്നതിനേക്കാൾ ഭേദമാണ്. പക്ഷേ, അതിലും നല്ലതാണ് ദേഷ്യം വരാതെയാവുന്നത്." അന്യായം കാട്ടുമ്പോൾ തടുക്കണമെങ്കിൽ അഭിപ്രായവ്യത്യാസം പ്രകടിപ്പിക്കാതെ തരമില്ല. വെറുപ്പോ ദേഷ്യമോ കൂടാതെ വിരക്തയായി, സത്യമെന്നു ബോദ്ധ്യപ്പെട്ട അഭിപ്രായം പറയാൻ എനിക്ക് ബുദ്ധിമുട്ടുതോന്നാറില്ല. അത് ധർമ്മ വിഷയത്തിൽ! ചെറിയ ചെറിയ കാര്യങ്ങളിൽ ഞാൻ എല്ലാവർക്കും എല്ലാം വിട്ടുകൊടുക്കുന്നു. ഒരിക്കൽ അമ്മ പറഞ്ഞു: "സുവർണ്ണ കുട്ടിക്കാലത്ത് വല്ല്യേ വാശിക്കാരിയായിരുന്നു. ഭാനൂന്റെ കൂടെ കൂട്യേപ്പൊ വാശ്യൊക്കെ പോയി. ഇപ്പോ ഒക്കെ വിട്ടുകൊടുക്കാൻ പഠിച്ചു." അത് ജീവിതം തന്ന പാഠം. കൂടുതൽ വാശിയുള്ള ഭാനുവിനെ സ്നേഹിക്കാൻ തുടങ്ങിയപ്പോൾ എന്റെ വാശിയൊക്കെ പോയി.

ദുഃഖങ്ങളെക്കുറിച്ച് ചിന്തിക്കാതിരിക്കലല്ല, ദുഃഖത്തിൽ ജീവിച്ച് അതിനെ അതിജീവിച്ച് ദുഃഖരഹിതനാവുക എന്നതാണ് നമുക്കാവശ്യം. ദുഃഖമുണ്ടെങ്കിൽ, സ്നേഹമുണ്ടെങ്കിൽ, ക്രോധമുണ്ടെങ്കിൽ, അത് പ്രകടിപ്പിച്ചോളൂ. മറച്ചുവെക്കരുത്. പക്ഷേ, സുഖദുഃഖങ്ങൾക്കും കാമക്രോധങ്ങൾക്കും ഇഷ്ടാനിഷ്ടങ്ങൾക്കും അതീതനാവലാണ് ഏറ്റവും നല്ലത്. ദുഃഖത്തിൽ ജീവിച്ച് ദുഃഖത്തെ അതിജീവിച്ച നാലപ്പാടന്റെ ജീവിതകഥയാണ് 'കണ്ണുനീർത്തുള്ളി.'

ഉരുക്കിടുന്നൂ, മിഴിനീരിലിട്ടു
മുക്കുന്നു മുറ്റും ഭുവനൈകശില്പി
മനുഷ്യഹൃത്താം കനകത്തെയേതോ
പണിത്തരത്തിന്നുപയുക്തമാക്കാൻ.

മരണങ്ങളുടെ ലിസ്റ്റിൽ അമ്മാമനും അമ്മമ്മയും മുതൽ പാവമണിവരെ ഒരു നീണ്ടനിര ഉണ്ടായിരുന്നു. മേശപ്പുറത്തുനിരക്കുന്ന ആടുകളും കോഴികളുംപെട്ടിരുന്നു.

'എന്റെ തൊണ്ടേല് സുവർണ്ണേടത്തീടെ പൂച്ചക്കൂട്ടീണ്ട്ന്ന് തോന്ന്ണു' എന്നു പറഞ്ഞുകൊണ്ട് തന്റെ ശരീരം ഉപേക്ഷിച്ചുപോയ വിലാസിനിയേടത്തിയുടെ മകൾ ഹേമലത എന്ന മൂന്നുവയസ്സുകാരി ഉണ്ടായിരുന്നു. അവരൊക്കെ എവിടെപ്പോയി? എന്തിനുപോയി? എങ്ങനെപോയി? ഈ പ്രഹേളികയ്ക്കൊരു പരിഹാരമുണ്ടോ? എല്ലാവർക്കും വേണ്ടി മൃതസഞ്ജീവനി തേടുന്ന ഒരു ഹനുമാനായി ഞാൻ! എന്റെ ദുഃഖങ്ങൾ ഒരിക്കലും എന്റേതായിരുന്നില്ല! മറ്റുള്ളവരുടേതായിരുന്നു. മറ്റു

ള്ളവർക്കുവേണ്ടിയായിരുന്നു. ലോകത്തിന്റെ ദുഃഖം എന്റെ ഗുരുവായിരുന്നു.

വന്ദേരി ഹൈസ്കൂളിൽ ഇംഗ്ലീഷും സോഷ്യൽസ്റ്റഡീസും പഠിപ്പിക്കുന്ന വന്ദ്യവയോധികനായിരുന്നു അബൂബക്കർമാഷ്. കരയുന്ന ചെരിപ്പ്. തോളിലൂടെയിട്ട രണ്ടാംമുണ്ട് പിന്നിൽ കാൽമുട്ടുവരെ നീണ്ടുകിടക്കും. തടിച്ച ഫ്രെയിമുള്ള കട്ടിക്കണ്ണട. ചുളിവുവീണ മുഖത്ത് പ്രസാദാത്മകത്വം. ആറാംക്ലാസ്സിൽ ആദ്യത്തെ അദ്ധ്യയനദിവസം ക്ലാസ്സിൽ കയറിവന്ന് ബോർഡിൽ അദ്ദേഹം വലുതാക്കി എഴുതി: ENTHUSIASM.

ഓരോ ലിപിയും ഉറപ്പിച്ച് നിർത്തി നിർത്തി വായിച്ച് സ്പെല്ലിങ്ങും ഉച്ചാരണവും അർത്ഥവും പറഞ്ഞുതന്നു. ആ ഒരൊറ്റ വാക്കിനെക്കുറിച്ച് ഒറ്റ പിരീഡ് സംസാരിച്ചു. പോകുമ്പോൾ പറഞ്ഞു: "ഈ ഒറ്റവാക്ക് ജീവിതത്തിൽ ഉടനീളം ഓർമ്മിക്കണം." വെറുംവാക്ക് ഓർക്കാനല്ല, ജീവിതത്തിൽ ഒരിക്കലും Enthusiasm നഷ്ടപ്പെടരുത് എന്നർത്ഥം.

അബൂബക്കർമാസ്റ്റർ ഇന്നില്ല. ആ വന്ദ്യഗുരുനാഥന്റെ മുമ്പിൽ ഓഫീസുമുറിയിൽ നിവർത്തിപ്പിടിച്ച ഓട്ടോഗ്രാഫുമായി നിന്നപ്പോൾ ഇങ്ങനെയാണ് എഴുതിത്തന്നത്: "Pious, Diligent and deep in thought. May you ever shine as Swarnam." അദ്ദേഹത്തിന്റെ അനുഗ്രഹത്തോട് നീതി കാണിക്കാൻ ഈശ്വരൻ അനുഗ്രഹിക്കട്ടെ.

ഭോജൻ മാസ്റ്റർ ഓട്ടോഗ്രാഫിൽ ഇങ്ങനെ എഴുതി - "അറിയാനാഗ്രഹമുണ്ടാവുക. മനസ്സിലാക്കാൻ കഴിവുണ്ടാവുക. സുവർണ്ണയ്ക്ക് ഇതുരണ്ടുമുണ്ട്. കവിതയുടെ കെടാവിളക്ക് കൊളുത്തിവെച്ച ഒരു കുലത്തിൽ പിറക്കാൻ ഇടവന്ന സുവർണ്ണ അതിനു സ്വന്തമായ എണ്ണയും തിരിയും നല്കണം. ഓർക്കുക.... ഇരുമ്പും തൊഴിലും ഇരിക്കെ കെടും."

ഇരിക്കെ കെടാത്ത ലോഹവും തൊഴിലും തേടിയ യാത്രയിൽ പുതിയ ലാഭങ്ങളുണ്ടായി. പഴയ നഷ്ടങ്ങൾ നഷ്ടങ്ങളല്ലാതായി. വീണ്ടുമൊരു വേർപാടിന്റെ വേളയിൽ ലിറ്റിൽ ഫ്ളവർ കോളേജിലെ മലയാള വിഭാഗം തലവി മിസ് പത്മകുമാരിയുടെ ആശയം ഓട്ടോഗ്രാഫിന്റെ താളിൽ വന്നുവീണു. "സുവർണ്ണത്തിനു സുഗന്ധംകൂടിച്ചേർന്നാൽ!"

ഓരോ ആശയവും ഉപദേശവും ഓരോ ഗുരുവിൽനിന്ന് കിട്ടുമ്പോഴും മഴത്തുള്ളി ഏറ്റുവാങ്ങിയ ചിപ്പിയെപ്പോലെ ഞാൻ തപസ്സാരംഭിച്ചു. പച്ചവെള്ളത്തെ മുത്താക്കുന്ന കഠിനയത്നം. പ്രേമമെന്നാൽ പ്രേമിക്കപ്പെടൽ മാത്രമാണെന്നാണ് പല സ്ത്രീപുരുഷന്മാരുടെയും ധാരണ. സൂര്യപ്രകാശവും ശുദ്ധവായുവും കടക്കാത്ത നാലു ചുമരുകൾക്കുള്ളിൽ അടച്ചുവെച്ചാൽ ഏതു പുഷ്പസുഗന്ധവും ദുർഗ്ഗന്ധമായി മാറും. സ്വാർത്ഥാധിഷ്ഠിതമായ പ്രേമത്തിന് ഈ ദൗർഭാഗ്യം സംഭവിച്ചുകൊണ്ടേയിരിക്കുന്നു. ഭാര്യാഭർത്താക്കന്മാർക്ക് പലർക്കും ഇത്തരം ആവലാതികളുണ്ട്. അടക്കിവെക്കാനും ചവിട്ടിയരക്കാനും ചൊല്പടിയ്ക്കു നിർത്താനും ഉള്ള പ്രവണത 'എന്റെ' എന്ന മമതകൊണ്ട് സംഭവിക്കുന്നു. സ്ത്രീയിലും പുരുഷനിലും ആ പ്രവണത ഞാൻ കാണുന്നുണ്ട്.



താഴ്ന്നുകിടക്കലിലല്ല ഉയർന്നുനിൽക്കുന്നതിലുമല്ല, സന്തുലിതാവസ്ഥയിലിരുന്ന് സഹധർമ്മം അനുഷ്ഠിക്കുന്നതിലാണ് ദാമ്പത്യത്തിന്റെ മഹത്ത്വവും സൗന്ദര്യവും! സ്ത്രീപുരുഷന്മാർ പരസ്പരം രാധാകൃഷ്ണന്മാരാണെന്നുകരുതി പ്രണയിക്കണം. രാധ കൃഷ്ണനെയോ കൃഷ്ണൻ രാധയെയോ ഒരു സ്വത്തായി അടക്കിവെക്കാൻ ശ്രമിച്ചില്ല. അവർ പരസ്പരം അറിഞ്ഞു; സ്നേഹിച്ചു. ശരീരസ്പർശം കൂടാതെ! ഓരോ പുരുഷനും തന്റെ ഭാര്യയിൽ രാധയേയും ഓരോ സ്ത്രീയും തന്റെ ഭർത്താവിൽ കൃഷ്ണനേയും സങ്കല്പിച്ചാൽ പരസ്പരം കീഴടക്കണമെന്ന് തോന്നില്ല. അപ്പോൾ ജീവിതം സുഖമാവും. ഓരോ ജീവിയിലും ഈശ്വരനുണ്ട്. ഭർത്താവിലും ഭാര്യയിലും ഈശ്വരനാണുള്ളത്. ഇത് പരസ്പരം അറിഞ്ഞ് ആദരിക്കാനാണ് യോഗമാർഗ്ഗത്തിൽ രാധാകൃഷ്ണപ്രേമം നിർദ്ദേശിക്കപ്പെട്ടിട്ടുള്ളത്. ആരും ആർക്കും താഴെയല്ല. ആരുടെയും മേലെയുമല്ല. ബ്രഹ്മസമുദ്രത്തിന്റെ കണങ്ങൾ മാത്രം! അദ്വൈതത്തിന്റെ പ്രായോഗികവശമാണത്.

ഞാൻ കണ്ട ഓരോ രൂപവും -
അതിസൂക്ഷ്മ ജൈവാണു മുതൽ പ്രപഞ്ചം വരെ,
ഞാനനുഭവിച്ച ഓരോ അമൂർത്തസത്തയും -
ആറ്റം മുതൽ ഈശ്വരൻ വരെ,
ഞാൻ ആനന്ദസാഗരത്തിൽ വിലയിക്കുന്ന ഓരോ നാദവും -
പര മുതൽ വൈഖരി വരെ -

ഈ അദ്വൈതമാണെന്നെ ബോദ്ധ്യപ്പെടുത്തുന്നത്. മെഡിസിനിലും, ആസ്ട്രോണമിയിലും, സംഗീതത്തിലും, വേദോപനിഷത്തുക്കളിലും, ഗീതയിലും, തന്ത്രമന്ത്രശാസ്ത്രങ്ങളിലും, ജീവിതമാകെയും ഈ 'ആകെയൊന്നാകെയൊന്ന്' എന്ന അദ്വൈതമന്ത്രമാണ് ഞാൻ കണ്ടത്.

ഒരിക്കൽ എന്റെ ജ്യോതിഷഗുരു എടപ്പാൾ ശ്രീ ശൂലപാണിവാരിയരുടെ കാൽക്കൽ ഞാൻ നമസ്കരിച്ചപ്പോൾ അദ്ദേഹം ചോദിച്ചു: "ഒരാളുടെ മുമ്പിൽ മാത്രമേ തല കുനിക്കാവൂ എന്ന് സുവർണ്ണ അറിഞ്ഞിട്ടില്ലേ."

ഞാൻ പറഞ്ഞു: "ഉവ്വ്. ആ ഒരാളുടെ ചൈതന്യമാണ് ഞാനിപ്പോൾ അങ്ങയിൽ കണ്ടത്. അതിന്റെ മുന്നിലാണ് ഞാൻ നമസ്കരിച്ചത്." എന്റെ ഗുരുവിന്റെ കണ്ണിൽ ആനന്ദാശ്രുക്കൾ നിറഞ്ഞ ആ നിമിഷം ഞാൻ എന്നും ഒരമൂല്യനിധിയായി മനസ്സിൽ കൊണ്ടുനടക്കുന്നു!

ഒരു സുഖത്തിനും ഒരു ദുഃഖത്തിനും ഹരിക്കാനാവാത്ത ജീവിതത്തിന്റെ ശാശ്വതസൗന്ദര്യം ഇന്ന് ഞാൻ കാണുന്നു. ഇതിന് ജീവിതത്തിലെ സുഖങ്ങളോടു മാത്രമല്ല ദുഃഖങ്ങളോടും ഞാൻ കടപ്പെട്ടിരിക്കുന്നു. വാൾത്തലപോലെ മൂർച്ചയേറിയ പരീക്ഷണങ്ങളിലൂടെയും നഷ്ടബോധങ്ങളുടെ മരീചികകളിലൂടെയും കടന്നുപോന്ന കാലഘട്ടത്തിലേക്ക് തിരിഞ്ഞുനോക്കുമ്പോൾ, കല്ലും മുള്ളും നിറഞ്ഞ ആ പാതയിൽ ഇന്നും

കഴിഞ്ഞുകൂടുന്ന എന്റെ സഹജീവികളുടെ ദുഃഖഭാരം ഞാനറിയുന്നു. ഇരിക്കെ കെടാത്ത സ്വർണ്ണത്തിന് സുഗന്ധം ചേർക്കുന്ന സർവ്വവ്യാപിയായ സ്നേഹത്തിനും, അത് എനിക്ക് അനുഭവവേദ്യമാക്കിയ പ്രപഞ്ചത്തിനും എത്ര നന്ദിപറഞ്ഞാലാണ് മതിയാവുക! കിട്ടാത്തതിനെച്ചൊല്ലി ആവലാതിപ്പെടാതെ, കിട്ടിയതിനെ ഉപേക്ഷിക്കാതെ അനുഭവിച്ച് ആനന്ദിച്ച് അനുഭൂതിമധുരമായ ഈ ജീവിതത്തിന് എങ്ങനെ നന്ദിപറയണം!

ഈ വർഷം (2001 ഒക്ടോബർ 7) അമ്മാമന്റെ ജന്മദിനാഘോഷത്തിന് കെ. ഭാസ്ക്കരപ്പണിക്കർ എന്ന ഞങ്ങളുടെ പണിക്കരുമാഷ് വന്നിരുന്നു. ഏഴാംക്ലാസ്സുമുതൽ പത്താംക്ലാസ്സുവരെ എന്നെ മലയാളം പഠിപ്പിച്ച പണ്ഡിറ്റ് മാഷ്. അദ്ദേഹത്തെ കണ്ടപ്പോൾ അദ്ദേഹത്തിന്റെ ശൈലിയിൽത്തന്നെ 'ആറ്റിലേക്കച്ച്യുതാ ചാടൊല്ലെ' എന്റെ മനസ്സിൽ നിറഞ്ഞു. ഞാനത് ചൊല്ലിക്കൊടുക്കുകയും ചെയ്തു. പണ്ഡിറ്റ് മാഷ്ക്ക് വയ്യാതായിരിക്കുന്നു. അദ്ദേഹം പറഞ്ഞു. "ഞാൻ സുവർണ്ണയെ കാണാനായിട്ട് വന്നതാണ്. സുവർണ്ണ കുട്ടിക്കാലത്ത് എഴുതിയ ഒരു കവിത വായിച്ചിട്ട് ഞാനെഴുതിയ ഒരു കവിത അനുമോദനമായി അയച്ചുതന്നിരുന്നു. അതോർമ്മയുണ്ടോ."

എനിക്ക് ലഭിച്ച അനുമോദനങ്ങളിൽ വിലപ്പെട്ട ഒന്ന്! പെൻസിൽ കൊണ്ട് വെള്ളക്കടലാസിലെഴുതിയത്. ഞാൻ ഓർത്തു: "ഓർമ്മണ്ട് - മാഷേ-താമര മുതൽ താരാപഥത്തോളം ഭാവന വളരാനുള്ള അനുഗ്രഹം."

അദ്ദേഹം പറഞ്ഞു: "താമരപ്പൂക്കൾ എന്ന കവിതാസമാഹാരം എഴുതിയ സുവർണ്ണ ഇപ്പോ താരാപഥംവരെ ഉയർന്നില്ല്യേ? ജ്യോതിഷത്തിന് മാധവ്ജി അവാർഡ് കിട്ട്യേപ്പൊ എന്റെ അനുഗ്രഹം ഫലിച്ചുവെന്നുതോന്നി. അതാണിപ്പൊ സുവർണ്ണയെ കാണാനായിട്ടുവന്നത്.

മാതൃഭൂമി ആഴ്ചപ്പതിപ്പിൽ 'സ്ത്രീ' എന്ന കവിത പ്രസിദ്ധീകരിച്ചപ്പോഴാണ് മാഷ് എനിക്ക് കവിതാരൂപത്തിലുള്ള അനുമോദനം അയച്ചത്, ഇതായിരുന്നു, ആ ഗുരുവിന്റെ അനുമോദനവും അനുഗ്രഹവും.

ആനന്ദാശ്രു കവിഞ്ഞ കണ്ണിണകളാൽ
ഞാനെത്രയോനേരവും
പാനം ചെയ്തു സുവർണ്ണ തന്റെ പ്രതിഭാ
തൈവല്ലരീ മാധുരി
സൂനംതോറുമലഞ്ഞ മാമകമനോഭൃംഗം
മയങ്ങീപരം
ആനന്ദാസ്പദമായൊരക്കവിതയിൽ
സ്വാരസ്യപൂരങ്ങളിൽ!

അണിഞ്ഞൊരുങ്ങും മധുവന്നിടുമ്പോൾ
ഉലഞ്ഞിടും വർഷസമാഗമത്തിൽ
ഈ വാടിയിൽനിന്നു സമാഹരിക്കാം
സംസ്കാരമാം കോരകതാരകങ്ങൾ.



ചേറിൽനിന്നു മുളച്ച 'താമര' മുതൽ
താരാപഥത്തോളവും
ആരാൽ താവകഭാവനയ്ക്കു വളരാ-
നാശിസ്സു നേരുന്നു ഞാൻ
പാരിൽജ്ജീവിതകന്ദലങ്ങളിലെഴും
സത്യപ്രകാശങ്ങളാ-
ലോരോനേരവുമായതിന്റെ ചലനം
മായാതെ നിന്നീടുവാൻ!

പഴകി മഞ്ഞച്ച ആ കടലാസുകഷ്ണം ഇന്നും ഞാൻ ഭദ്രമായി സൂക്ഷിച്ചുവെച്ചിരിക്കുന്നു.

1961-ൽ എന്റെ 15-ാംവയസ്സിൽ മമ്മിയൂർ ലിറ്റിൽ ഫ്ളവർ കോളേജിൽ പ്രീ-യൂണിവേഴ്സിറ്റിക്കു ചേർന്നു. 64-65-ൽ സുവോളജി - ബോട്ടണി ഐച്ഛികവിഷയമായെടുത്ത് ബി.എസ്.സി. ബിരുദധാരിണിയായി പുറത്തുകടന്നു. സന്ന്യാസിനിമാരുടെ കന്യകാമഠം ഒരു വിചിത്രലോകമായിരുന്നു. സർവ്വസ്വാതന്ത്ര്യവും അനുഭവിച്ച്, യാതൊരു കാമവുമറിയാതെ വായനയിലും സംഗീതത്തിലും കലകളിലും ലയിച്ചുകിടന്ന എനിക്ക് കാമത്തെക്കുറിച്ചും പാപത്തെക്കുറിച്ചും മാത്രം ചിന്തിക്കുന്ന അസ്വാതന്ത്ര്യങ്ങളുടെ തടവുപുള്ളികളായ മനുഷ്യരോട് സഹതാപം തോന്നാൻ തുടങ്ങിയത് അവിടെവെച്ചാണ്.

അന്ന് 'മഠം' പഴയവാരിയത്തുവീടായിരുന്നു. അതിന്റെ പിന്നിൽ ഒരു വലിയ കുളമുണ്ടായിരുന്നു. ഇന്നത്തെപ്പോലെ കൂറ്റൻ കെട്ടിടങ്ങൾ ഉണ്ടായിരുന്നില്ല. പഴയ വിങ്ങിന്റെ മുകളിലെ വരാന്ത അവസാനിക്കുന്ന വടക്കെ മൂലയിലായിരുന്നു അന്നത്തെ 'ചാപ്പൽ'. അവിടെ ചുവന്ന റോസാപ്പൂക്കൾ കമനീയമായലങ്കരിച്ചുവെച്ച പൂപ്പാത്രങ്ങൾ.... ചിത്രപ്പണിചെയ്ത മെഴുകുതിരിക്കാലുകളിൽ കത്തുന്ന മെഴുകുതിരികൾ.... ഉരുകിയുരുകി തെളിയുന്ന അപൂർവ്വസൗന്ദര്യങ്ങൾ.... അവ കാണുമ്പോഴൊക്കെ ഞാൻ പാവങ്ങളിലേക്കു മടങ്ങി. എന്റെ 'ഡി.യിലെ മെത്രാനെ' ഓർത്തു; ഴാങ് വാൽഴാങിനേയും നാലപ്പാട്ടെ പൂമുഖത്തിരുന്ന് എന്നെ വളർത്തിയ ഋഷിയേയും ഓർത്തു.

ഗ്രോട്ടോയിൽ കന്യാമറിയത്തിന് എപ്പോഴും പൂക്കണിയൊരുക്കാൻ നിറയെ പിങ്കുപൂങ്കുലകൾ ചൂടിനിൽക്കുന്ന 'നീറിയം' എന്ന കൊച്ചുമരം ഉണ്ടായിരുന്നു. പുഞ്ചപ്പാടത്തെ ഒതളമരംപോലെ എന്റെ ഓർമ്മകളിൽ ഈ മരവും സദാ പൂവണിഞ്ഞുനിൽക്കുന്നു. ഗ്രോട്ടോയിൽ മുട്ടുകുത്തി പ്രാർത്ഥിക്കുമ്പോഴും മെഴുകുതിരി കത്തിക്കുമ്പോഴും എന്റെ ഉള്ളിലും പുറത്തും നിറഞ്ഞത് കന്യകാപരമേശ്വരിയായ അപർണ്ണതന്നെ!

ബൊട്ടാനിക്കൽ ഗാർഡനിൽ ശതാവരിയും മൾബറിയും യൂഫോർബിയയും പ്ലൂമേറിയയും വളർന്നുനിന്ന പച്ചപ്പിൽ, ഇളംപച്ച യൂണിഫോം ധരിച്ച് ഞങ്ങൾ കുട്ടികൾ തത്തകളെപ്പോലെ കലപിലകൂട്ടി. വല്ലപ്പോഴുമൊരിക്കൽ ഞങ്ങളിലൊരാൾ അടുത്ത തൊടിയിൽ പഴയകുളത്തിന്റെ

വക്കത്തേയ്ക്ക് നടന്നു. അപ്പോൾ സീനിയർ പെൺകുട്ടികൾ പറഞ്ഞു: "അവിടേക്കു പോകരുത്."

കാരണം വിചിത്രമായിരുന്നു. കുളക്കരയിലെ ബംഗ്ലാവിൽ നിത്യ ബ്രഹ്മചാരിയായ ഒരച്ചനാണ് താമസം. പെൺകുട്ടികൾ അവിടെ പോകരുത്.

ഇതൊരു പുതിയ അറിവായിരുന്നു. പെൺകുട്ടികൾക്ക് ബാലികേറാമലയായി ഒരച്ചന്റെ ബംഗ്ലാവ്. ഏതച്ചനാണ് മക്കളെ കാണാൻ പാടില്ലാത്തത്! ഞങ്ങൾ വിശ്വാമിത്രന്റെ തപസ്സുമുടക്കാൻ ചെന്ന മേനകമാരൊന്നുമല്ലല്ലോ. ബാല്യംവിട്ട് കൗമാരത്തിലേക്ക് ഓടിച്ചാടിക്കയറിച്ചെന്ന് അന്ധാളിച്ചുനിൽക്കുന്ന കുറെ കൊച്ചുകുട്ടികൾ മാത്രം! അപ്പോൾ ഞങ്ങളിലല്ല, ഞങ്ങളെ ആ വിധത്തിൽ നോക്കിക്കാണുന്നവരിലാണ് പാപം! ഇത് ഇന്നും ഞാൻ വിശ്വസിക്കുന്നു. പാപം ശരീരത്തിലല്ല - അതിനെ ഏതുവിധം നോക്കിക്കാണുന്നു എന്നതിലാണ്. സർവ്വശരീരവും ബ്രഹ്മമയം. അതിനെ തൃഷ്ണയോടെ നോക്കുന്നവർക്കാണ് പാപഭയം.... കുമ്പസാരം.... കരുണയോടെ, ആദരവോടെ 'ബ്രഹ്മ'മയമായി കാണുന്നവരിൽ പാപമില്ല. പാപഭയവുമില്ല. കുമ്പസാരവും വേണ്ട. അവരാണ് യഥാർത്ഥ നിത്യ 'ബ്രഹ്മ'ചാരികൾ!

കോളേജിൽ ചേർന്ന് ആദ്യത്തെ മൂന്നുമാസം ഹോസ്റ്റലിലായിരുന്നു താമസം. പടിഞ്ഞാറെ വിങ്ങിന്റെ മൂന്നാംനിലയിലായിരുന്നു ഞങ്ങളുടെ മുറി. ഞങ്ങൾ എന്നുവെച്ചാൽ -

കുഞ്ഞുണ്ണിയേട്ടന്റെ മകൾ ഇന്ദിര.
ശാരദോപ്പുവിന്റെ മകൾ സുജാത.
മണിയേട്ടന്റെ മക്കൾ ശാന്തയും വസന്തയും
പിന്നെ - വാസന്തിയും ഞാനും.
എല്ലാവരും ബന്ധുക്കൾ - എല്ലാവരും സുഹൃത്തുക്കൾ.

ജീവിതം രസകരമായിരുന്നു. മണി മുഴങ്ങുമ്പോൾ മിണ്ടാതിരുന്നു പഠിച്ചോളണം. അപ്പോഴും അടക്കിപ്പിടിച്ച സംഭാഷണങ്ങളും ചിരികളും ഞങ്ങളുടെ മുറിയിൽ നിറഞ്ഞുനിന്നു. വാസന്തിയും വസന്തയും ഒരുമിച്ച് ഒപ്പിച്ചുവെക്കുന്ന ചില്ലറ കുസൃതിത്തരങ്ങൾ മുഷിഞ്ഞ കന്യാസ്ത്രീമഠജീവിതത്തിന് നിറക്കൂട്ടുകളണിയിച്ചു. മൃദുലമായ നൂലുകൊണ്ട് നെയ്ത ഓർമ്മകളുടെ പട്ടിൽ ഇന്നൊരു തുള വീണിരിക്കുന്നു (1988-ൽ) തൃശൂരിനടുത്ത് നടന്ന കാറപകടത്തിൽ ഞങ്ങളുടെ ഓർമ്മകളെ പൊട്ടിച്ചിരികൊണ്ടു നിറച്ചിരുന്ന വസന്തയും കുടുംബവും ദാരുണമാംവിധം കൊല്ലപ്പെട്ടു. പെട്ടെന്ന് പ്രത്യക്ഷപ്പെട്ട് പെട്ടെന്ന് മാഞ്ഞുപോയ ഒരു മഴവില്ലുപോലെ വസന്തയുടെ ചിരി ഹൃദയാകാശത്തിലുണ്ട്.

എല്ലാ സായാഹ്നങ്ങളിലും ഞങ്ങൾ ഒരു മണിമുഴക്കത്തിനായി കാത്തിരുന്നു. പാർലറിൽ ഒരതിഥിയുടെ കൈവിരൽ തൊട്ടാൽ ശബ്ദിക്കാൻ കാത്തുകിടക്കുന്ന ഒരമ്പലമണിയുണ്ട്. കുക്കുവിന്റെ ഹൃദയത്തുടിപ്പുപോലെ, പ്രണവ മന്ത്രധ്വനി അന്തരീക്ഷത്തിലേക്ക് പ്രസരിപ്പിക്കുന്ന



ഒന്ന്! അത് എന്നും ഒരു വരവ് ഉദ്ഘോഷിച്ചുകൊണ്ട് മുഴങ്ങി. അച്ഛന്റെ വരവ്! പള്ളിയിലെ അച്ഛന്റെയല്ല, ഞങ്ങളുടെ - വാസന്തിയുടേയും സുവർണ്ണയുടേയും - അച്ഛന്റെ വരവ്!

കുന്നംകുളം റീഗൽ ബേക്കറിയിലെ മസാലദോശകളും കട്ടച്ചട്ടിണിയും ഐസ്ക്രീമും നേന്ത്രപ്പഴവും ഒക്കെക്കൊണ്ട് ഞങ്ങളുടെ അന്നദാതാവ് മുടങ്ങാതെ വന്നു. കന്യാസ്ത്രീകൾ അറിയാതെ, രഹസ്യമായി ഞങ്ങൾ രാത്രി മസാലദോശയും പകൽ നേന്ത്രപ്പഴവും തിന്ന് വിശപ്പടക്കി. ഹോസ്റ്റൽ മെസ്സിന്റെ ദയനീയാവസ്ഥകൊണ്ട് പട്ടിണി കിടക്കുന്ന ഞങ്ങൾക്ക് വേറെ വഴി ഉണ്ടായിരുന്നില്ല. പഴത്തോലും ഇലകളും 'അമ്മാമ്മ' എന്നു വിളിക്കപ്പെടുന്ന റോതുവിന്റെ സഹായത്തോടെ പുറത്തുകളഞ്ഞു.

ലിറ്റിൽ ഫ്ളവറിലെ ജീവിതം എനിക്കുതന്ന നേട്ടങ്ങളിൽ പ്രധാനം അനൗപചാരികമായ തമിഴ് പഠനമാണ്. പൂർവ്വജന്മസ്മൃതികളിൽനിന്ന് തമിഴിന്റെ മധുരം എന്റെ ആത്മാവ് വീണ്ടും ചികഞ്ഞെടുത്തത് പതിനാറാം വയസ്സിൽ! പ്രീ-യൂണിവേഴ്സിറ്റിക്കും ബി.എസ്.സിക്കും സതീർത്ഥ്യയായിരുന്നു രുഗ്മിണി. കിഴക്കെനടയിൽ താമസിച്ചിരുന്ന വെങ്കുഅയ്യരുടെ മകൾ! ഇന്ന് ആ വീട് കിഴക്കെനടയിലില്ല. രുഗ്മിണി ഗാട്ട്കോപ്പറിലേക്ക് ചേക്കേറിയിട്ട് ഏതാണ്ട് നാലുദശകമായി. രുഗ്മിണിയെ ഞാൻ പരിചയപ്പെട്ടതും അടുത്തതും എന്റെ തമിഴ്പ്രേമംകൊണ്ടാണ്.

1950-കൾ മുതൽ (4 വയസ്സുമുതൽ) പ്രേമപാശവും മിസ്സിയമ്മയും, കണവനേ കണ്ട ദൈവവും, മണാളനെ മങ്കയിൽ ഭാഗ്യവും, തങ്കമലൈരഹസ്യവും, മായാബസാറും, ഭക്തമീരയും ഒക്കെയായി തമിഴ് ഗാനങ്ങളിലെ മെലഡികൾ എന്നിൽവന്നു നിറഞ്ഞുനിന്നു. സംഗീതം ഒരു ബാഹ്യവസ്തുവല്ല. പുറത്തുള്ള ഒരു വിനോദോപാധിയല്ല. അത് ആന്തരമായ ഒരു സത്തയാണ്, ചിത്തിൽനിറഞ്ഞ ആനന്ദമാണ്; ഇന്റേണലൈസേഷനിൽക്കൂടി രാഗത്തെ ആവാഹിച്ച് ഉള്ളിൽ നിറയ്ക്കുമ്പോൾ, അകം മാത്രമല്ല പുറവും ആനന്ദമയമാക്കുന്ന അപൂർവ്വ നാദലയയോഗസാധനയാണ് എനിക്കത്. സുശീലയുടേയും സുബ്ബലക്ഷ്മിയുടേയും തമിഴുപാട്ടുകളെ അകത്തും പുറത്തും നിറച്ചുനടന്നിരുന്ന് ബാല്യംവിട്ട് കൗമാരത്തിൽ കടന്ന കാലത്ത് രുഗ്മിണിയുടെ കയ്യിൽ ആനന്ദവികടനും കൽക്കിയും കുമുദവും പേശുംപടവും ഒക്കെ കണ്ടപ്പോൾ ഞാൻ അവ മറിച്ചുനോക്കാനും തന്നെ വായിക്കാനും തുടങ്ങി. പേശുംപടത്തിൽ നോക്കി 'ശിവാജിഗണേശൻ' എന്നു വായിച്ചിട്ടായിരുന്നു ലിപിപരിചയത്തിന്റെ തുടക്കം. ശിവാജിയും സാവിത്രിയും എന്റെ ആരാധനാപാത്രങ്ങളായിരുന്നു. വായിച്ചുവായിച്ച് അക്ഷരമാല പഠിച്ചു. കാതലെന്ന കതരിക്കായാ, നീരോടൈ, നിത്തിലവല്ലി, ഒരുനടികൈനാടകം പാർക്കിറാൾ, ചില നേരങ്കളിൽ ചില മനിതർകൾ - അങ്ങനെ തുടർക്കഥകൾ വായിച്ചുവായിച്ച് വായിക്കാനും എഴുതാനും മലയാളത്തിലേക്ക് തർജ്ജമ

ചെയ്യാനും സ്വയം പഠിച്ചു. ഒരു പഴയ ഓർമ്മപുതുക്കൽ! ഒരു പ്രത്യ ഭിജ്ഞ! ജയകാന്തന്റെ പുതിയ വാർപ്പുകൾ തർജ്ജമ ചെയ്ത് ശങ്കരക്കു റുപ്പിന്റെ 'തിലകം' എന്ന പ്രസിദ്ധീകരണത്തിന് അക്കാലത്താണ് അയ ച്ചുകൊടുത്തത്.

എസ്.എസ്.എൽ.സി. പരീക്ഷ കഴിഞ്ഞ് കോഴിക്കോട്ട് മീനാക്ഷി ഭവനിൽ വല്ല്യമ്മയുടെ കൂടെ താമസിക്കുമ്പോഴാണ് ആദ്യമായി ഒരു ഇംഗ്ലീഷ് നോവൽ വായിച്ചത്. ദാഫ്നെ ദ മോറിയറുടെ 'Loving spirit' എന്ന ആദ്യനോവൽ. ജാനറ്റിൽനിന്നാരംഭിച്ച് ജനിഫറിൽ അവസാനി ക്കുന്ന തലമുറകളുടെ വംശാനുചരിതം! അതിൽ ഊടും പാവുമായി സ്നേഹവിശ്വാസങ്ങളുടെ സ്വർണ്ണനൂലുകൾ! കഥയിൽ മാത്രമല്ല, കഥാ കാരിയിലും ഞാൻ അനുരക്തയായി. ദാഫ്നെയും മേരി കൊറെല്ലിയും കീറ്റ്സും ഷെല്ലിയും വെഡ്സ്വർത്തും വാഴുന്ന ലിറ്റിൽ ഫ്ളവർ ലൈബ്ര റിയിലെ ചില്ലളമാറികൾ എനിക്ക് റൊമാന്റിസിസത്തിന്റെ പുതിയൊരു രാജപാത തുറന്നുവെച്ചു. അവിടെ എന്തുണ്ട്, എന്തു വായിക്കാം എന്ന് എനിക്കുമുമ്പേ ലിറ്റിൽ ഫ്ളവറിൽ പഠിച്ച അമ്മിണിയേടത്തി എന്ന മാല തിമേനോൻ പറഞ്ഞുതന്നു. ബോർണ്ണിയോവിലും സിംഗപ്പൂരിലും വിദ്യാ ഭ്യാസം കഴിഞ്ഞെത്തിയ അമ്മിണിയേടത്തി പറഞ്ഞിട്ടാണ് 'തെൽമ'യും 'റബേക്ക'യും ഒക്കെ ഞാൻ വായിച്ചത്. നോർവ്വെയിലെ ധ്രുവവെളിച്ച ത്തെക്കുറിച്ച് 'തെൽമ'യിൽനിന്നാണ് ആദ്യം ഞാൻ അറിഞ്ഞത്. ചൈതന്യം വഴിയുന്ന പ്രകാശക്കടലായി ഞാൻ സ്വപ്നത്തിൽ ദർശിച്ച തെല്ലാം, 'അറോറ ബോറിയാലിസ്' എന്ന ധ്രുവവെളിച്ചസങ്കല്പമായി അവിടെ കണ്ടു.

സ്കൂളിൽ പഠിക്കുമ്പോൾ 'നാലുകെട്ടിലേക്ക് ഒരെത്തിനോട്ടം' എഴു തിയിരുന്നു. എം.ടി. വാസുദേവൻനായരുടെ 'നാലുകെട്ടി'ലെ 'കവു ങ്ങിൻപൂക്കുല'പോലുള്ള അമ്മിണിയേടത്തിയെപ്പോലെയായിരുന്നു ഞങ്ങളുടെ അമ്മിണിയേടത്തിയും! എന്റെ ആദ്യത്തെ 'ഗദ്യ'മെഴുത്ത് പ്രസിദ്ധീകരിച്ചുവന്നത് 'മാതൃഭൂമി'യുടെ ബാലപംക്തിയിൽ! സമ്മാ നാർഹമായ ലേഖനം 'നാലുകെട്ടിലേക്ക് ഒരെത്തിനോട്ടംതന്നെ!' അന്ന് എം.ടി. പ്രശസ്തനായിട്ടില്ല. ആ ലേഖനത്തിന്റെ ഒടുവിൽ 'നാലുകെട്ട്' രചിച്ച വ്യക്തി മലയാളസാഹിത്യത്തിൽ ലബ്ധപ്രതിഷ്ഠനാവുമെന്ന് പതിനാലുവയസ്സുകാരിയായ ഞാൻ പ്രവചിച്ചു! ആദ്യലേഖനത്തിലെ ആ പ്രവചനം സത്യമാവുകയും ചെയ്തുവല്ലോ!

എന്റെ കവിതകളിൽ ചിലത് പുസ്തകരൂപത്തിൽ വെളിച്ചം കണ്ടത് 1957-ലാണ്. 8 മുതൽ 10 വയസ്സുവരെ രചിച്ചതിൽനിന്ന് തെര ഞ്ഞെടുത്ത 12 കവിതകൾ! അച്ഛനാണ് അവ തെരഞ്ഞെടുത്ത് അച്ചടി പ്പിച്ചത്. കുന്നംകുളത്ത് വിക്ടറി പ്രസ്സിൽ അമ്പതുപൈസ വിലയുള്ള 1000 കോപ്പി അടിച്ചു. സുന്ദർ സ്റ്റുഡിയോവിൽനിന്ന് സ്പെഷ്യലായി എടുത്ത ഫോട്ടോ മുൻപേജിൽ! സ്പെഷ്യൽ എന്നു പറയാൻ വിശേഷ കാരണമുണ്ട്. ഒരു സാധാരണ ഉടുപ്പിട്ടാണ് ഞാൻ സ്റ്റുഡിയോവിലെത്തി



യത്. 'താമരപ്പൂക്കൾ' എന്ന പുസ്തകത്തിലേക്കാകയാൽ താമരപ്പൂ ക്കളുടെ ചിത്രമുള്ള ഉടുപ്പിട്ടുവരാൻ ഫോട്ടോഗ്രാഫർ നിർദ്ദേശിച്ചു. എനിക്ക് അങ്ങനെ ഒരുടുപ്പ് ഉണ്ടായിരുന്നില്ല. താമരപ്പൂക്കളല്ലെങ്കിലും, പൂക്കളുടെ ചിത്രമുള്ള ഒരു ബ്ലൗസ് വിലാസിനിയേടത്തിക്കുണ്ട്. അച്ഛന്റെ മരുമകൾ വിലാസിനിയേടത്തി എന്നെക്കാൾ എത്രയോ പ്രായംകൂടിയവരാണ്. എന്നാലും, ബ്രൗൺ നിറത്തിൽ മഞ്ഞപ്പൂക്കളുള്ള, എന്നെപ്പോലെ രണ്ടു കുട്ടികൾക്ക് കയറിനിൽക്കാവുന്ന ബ്ലൗസ് കടം വാങ്ങിയണിഞ്ഞാണ് 'സ്പെഷ്യൽ' ഫോട്ടോ എടുത്തത്.

താമരപ്പൂക്കൾ എനിക്കൊരുപാടു സമ്മാനങ്ങൾ വാങ്ങിത്തന്നു. പെന്നുകൾ, പുസ്തകങ്ങൾ, ചായപ്പെട്ടികൾ, പ്ലാസ്റ്റിക് സഞ്ചികൾ, കുപ്പാ യശ്ശീലകൾ - അങ്ങനെ എന്തൊക്കെയോ! എല്ലാ മുതിർന്നവരും തന്നു സമ്മാനം! എല്ലാവരും നല്ല ഭാവിയുണ്ടാവുമെന്നും കവിതക്കാരിയാവു മെന്നും അനുഗ്രഹിച്ചു!

ഒരുദിവസം വൈകുന്നേരം - ഞങ്ങൾ പുഞ്ചപ്പാടത്തെ കളികഴി ഞ്ഞെത്തിയപ്പോൾ -

സന്ധ്യ പൊൻവെയിൽ മണിക്കച്ച അഴിച്ചുവെച്ചിരുന്നു. അരുണ മേഘങ്ങൾ പടിഞ്ഞാറൻമാനത്തിൽ കറുക്കാൻ തുടങ്ങിയിരുന്നു. ഞങ്ങളെ കണ്ടപ്പോൾ കുതിരപ്പന്തിയിൽനിന്ന് 'മേരിച്ചേച്ചി' എന്ന കുതിര ആഹ്ലാദസൂചകമായി 'ങ്ഹേ' എന്ന് നീട്ടി ചിനച്ചിരുന്നു. പാമ്പിൻകാവിലെ ചിത്രോടക്കല്ലിലും അസ്ഥിപ്ലാവിന്റെ വേരിലും കൂവളത്തറയിലും കോലാ യിലും മച്ചിലും എണ്ണത്തിരിയുടെ ദീപമാല ചാർത്തിയിരുന്നു. വളരെ പ്രായംചെന്ന് കറുത്തുമെലിഞ്ഞ ഒരാൾ ഉമ്മറത്തിരിക്കുന്നു. അമ്മ പറഞ്ഞു: "വേഗം പോയി കാലും കയ്യും കഴുകി വരോ? സൊർണ്ണേ കാത്തിട്ട് കൊറെനേരായി അമ്പാരത്തെ മാന്നാര് നിക്കുണു."

കാലും കയ്യും കഴുകുമ്പോൾ ഞാൻ മനസ്സിൽ കണക്കാക്കി. എന്തു സമ്മാനമാണ് മാധവൻനായർ എനിക്ക് കൊണ്ടുവന്നിരിക്കുന്നത്! ചായ പ്പെൻസിലോ പുസ്തകമോ.... മാധവൻനായർ എന്നെ കിഴക്കോട്ട് തിരി ച്ചുനിർത്തി. കയ്യിൽ ഒരു ചെറിയപൊതി പ്രസാദം വെച്ചുതന്നു. തല യിൽതൊട്ട് എന്തോ പറഞ്ഞു. ആശീർവ്വദിച്ചതാവാം. പൊതിയിൽ ചുവന്ന സിന്ദൂരം. പടിഞ്ഞാറൻമാനത്തെ അരുണമേഘത്തേക്കാൾ ചുവന്നത്.

അത് മൂകാംബികയുടെ പ്രസാദമായിരുന്നു. സൗപർണ്ണികയിൽ മുങ്ങിക്കുളിച്ച് അമ്മയെ പ്രാർത്ഥിച്ചുകൊണ്ടുവന്ന പ്രസാദം നാലപ്പാട്ടെ കവിതക്കാരിക്കുട്ടിക്ക് സ്വന്തം കൈകൊണ്ടു കൊടുത്ത് അനുഗ്രഹിക്കാ നാണത്രെ മാധവൻനായർ കാത്തുനിന്നത്. അതൊരു നിമിത്തമായിരു ന്നു. ഇന്ന് മൂകാംബികയുടെ കുങ്കുമമല്ലാതൊന്നും ഞാൻ നെറ്റിയില ണിയാറില്ല. 1975 മുതൽ ഇന്നുവരെ ആ പതിവു തെറ്റിയിട്ടില്ല. ആ 'ശാര ദാതിലകം' ചാർത്താൻ തുടങ്ങിയ ബുധദശാകാലം മുതൽ ഇന്നുവരെ എന്റെ യോഗാനുഭവങ്ങളും സ്വപ്നദർശനങ്ങളും അവയുടെ സാരഗ്രഹ ണവും ഒരു സഹജസ്വഭാവംപോലെ എന്നിൽ നിരന്തരം ഇരിക്കുന്നു.

1946 മുതൽ 1956 വരെ എനിക്ക് വ്യാഴദശയായിരുന്നു. 1957-ൽ ശനിദശ ആരംഭിച്ചപ്പോഴാണ് 'താമരപ്പൂക്കൾ' പ്രസിദ്ധീകരിച്ചതും മൂകാംബിക യുടെ സിന്ദൂരം വരാനിരിക്കുന്ന അമൃതത്വജീവിതത്തെ സൂചിപ്പിച്ചു കൊണ്ട് വന്നെത്തിയതും! ശനിദശകഴിഞ്ഞ് ബുധദശ തുടങ്ങുംവരെ ഞാൻ ആ കുങ്കുമത്തെക്കുറിച്ച് ആലോചിച്ചില്ല. വിദ്യാഭ്യാസവും വിവാ ഹവും ഒക്കെയായി ശനിദശ 'സംസാര'ത്തിൽ മുങ്ങി കടന്നുപോയി. ബുധ ദശയിൽ അപ്രതീക്ഷിതമായ ഒരു സംഭവത്താൽ എന്നിൽ ഞാനാരെന്ന ഓർമ്മ ഉണർന്നു. അന്നുമുതൽ ഇന്നുവരെ യോഗാനുഭവദർശനപ്ര വാഹം! ആജ്ഞാചക്രത്തിൽ ശാരദാതിലകം! അമൃതജ്യോതി മുതൽ പത്തോളം പുസ്തകങ്ങൾ അതിന്നുശേഷമാണ് പ്രസിദ്ധീകരിച്ചത്. 1975 -ൽ കുങ്കുമധാരണം തുടങ്ങി. 1977 മെയ് 17ന് ആദ്യത്തെ ഗായത്രീദർശ നവും ഉണ്ടായി. ഇതൊന്നും യാദൃച്ഛികമല്ല. നേരത്തെ നിയോഗിക്കപ്പെട്ട സംഭവങ്ങളാണ്.

ശനിദശാകാലത്ത് പുസ്തകരൂപത്തിൽ ഒന്നും പ്രകാശനം ചെയ്തി ല്ലെങ്കിലും, ശാരദയുടെ വരപ്രസാദമായ എഴുത്ത് ഞാൻ നിർത്തിയിരു ന്നില്ല. കോളേജിൽ പഠിക്കുമ്പോൾ 'വനിത'യുടെ ആദ്യകാലലക്കങ്ങ ളിലും 'മാതൃഭൂമി' ആഴ്ചപ്പതിപ്പിലും എന്റെ കവിതകൾ വന്നു. ചതു ശ്ശക്തി സമ്മേളനത്തിലും ബഹിരാകാശ സഞ്ചാരപരീക്ഷണങ്ങളിലും അക്കാലത്ത് എനിക്ക് താത്പര്യം ജനിച്ചു. (ലോകസമാധാനത്തെക്കുറി ച്ചും, ആസ്ട്രോണമിയെക്കുറിച്ചും 15-16 വയസ്സുകളിൽത്തന്നെ ചിന്തിച്ചു എന്നർത്ഥം) 'നൂതന സംസ്കാരം', 'ഏബിളും ബേക്കറും' മുതലായ കവിതകൾ അതിന്റെ ഫലമാണ്. സ്ത്രീത്വമെന്ന കവിതയും അക്കാല ത്താണ് ജനിച്ചത്. ആ കവിതയിൽ എട്ടാംവയസ്സിലെ സ്വപ്നക്കടലുണ്ട്. അത് ഒരു പതിനാറുകാരി പെൺകുട്ടിയുടെ മനസ്സിലെ ആദിമ പ്രേമബിന്ദു ഒരു പ്രകാശസാഗരമായി രൂപാന്തരം പ്രാപിച്ചതിന്റെ ഫലമാണ്. പ്രകാ ശനാദസാഗരം അന്ന് എന്നിൽനിന്ന് വിഭിന്നമായി എന്റെ പുറത്തായിരു ന്നു. ഞാൻ അതിന്റെ തീരത്ത് നിശ്ശബ്ദയായി സാക്ഷിയായിനിന്നു. ഞാൻ അതായി മാറിയ അദ്വൈതാനുഭൂതി അന്ന് ഉണ്ടായിക്കഴിഞ്ഞിരുന്നില്ല.

> ആദിയുമന്തവുമില്ലാത്ത ജീവിത-
> സാഗരതീരത്തിലീവിധമേകയായ്
> ആരെയോ കാത്തുനീ നില്പതെന്തോമനെ
> താരങ്ങൾ പോലുമുറങ്ങുമീവേളയിൽ!

എന്നെഴുതുമ്പോൾ ജീവിതസാഗരമോ സംസാരസാഗരമോ എന്നെ വല ച്ചിരുന്നില്ല. എല്ലാവരാലും സ്നേഹിക്കപ്പെട്ട് എല്ലാവരെയും സ്നേഹിച്ച് വളരുന്ന സന്തുഷ്ടയായ ഒരു സാധാരണകുട്ടിയായിരുന്നു അന്നു ഞാൻ. ഞാൻ ഏകാകിനിയായിരുന്നില്ല. അന്ന് എനിക്ക് ധാരാളം കളിക്കൂട്ടുകാർ ഉണ്ടായിരുന്നു. എന്നിട്ടും ഈ കല്പന എന്റെ ഉള്ളിൽ എങ്ങനെവന്നു! വൃദ്ധാചലസ്മൃതി ഉണർത്തിയ ശാന്തഗംഭീരമായ സംവിത്സാഗരതീര ത്തിൽ ഞാൻ എന്റെ ആദ്യ പ്രേമഭാജനത്തെ കാത്തുനിൽക്കയായിരുന്നു!



യമുനാതീരത്തിൽ നീലാളകങ്ങളൊതുക്കി നീലാംബുജാക്ഷനെ ക്കാത്ത രാധയെപ്പോലെ.... മാലിനീതീരത്ത് വിലോലനഖങ്ങളാൽ പ്രേമ ലേഖനമെഴുതിയ ശകുന്തളയെപ്പോലെ.... താലികെട്ടിയവനെ എടുത്ത് വേശ്യാഗൃഹത്തിലെത്തിച്ച സംസാരസാഗരതീരവാസിനിയായ ശീലാവ തിയെപ്പോലെ, മൃത്യുവിന്റെ കഠിനഹൃദയത്തെപ്പോലും കാരുണ്യപൂര പ്രദീപ്തമാക്കിയ സുധാസാഗരമദ്ധ്യസ്ഥയായ സാവിത്രിയെപ്പോലെ....

ആരെയാണ് എന്റെ കവിത കാത്തുകാത്തുനിന്നത്?

> തപമതിനുടെ യന്ത്യകാഷ്ഠയല്ലോ
> സ്വയമണയും ഋതുപർണ്ണമാത്രവൃത്തി
> സുമതിയവളതും ത്യജിക്കയാലേ
> വിരുതു ലഭിച്ചിതപർണ്ണയെന്നു പാരിൽ

തപസ്സിന്റെ അവസാനദശ സ്വയം പൊഴിഞ്ഞുവീഴുന്ന ഇലകൾ മാത്രം ഭക്ഷിക്കുക എന്നതാണ്. ഒന്നിലും ആശയില്ലാതെ സ്വയം തന്നിൽ വന്നുചേരുന്ന ഭോഗങ്ങളെ മാത്രം ഭുജിക്കുന്ന അനാസക്തിയോഗം. വന്നു ചേരുന്ന ഭോഗങ്ങളെപ്പോലും ത്യജിച്ച പാർവ്വതിയുടെ കഠിനതപസ്സ്, അവൾക്ക് അപർണ്ണ എന്ന് പര്യായം സമ്പാദിച്ചുകൊടുത്തു.

പാർവ്വതി തപിച്ചത് ശിവനുവേണ്ടിയാണ്. സന്ധ്യകളിൽ ദേവിയുടെ ചുണ്ടുകൾ എന്തു മന്ത്രമാണ് ഉരുവിട്ടത്! ആത്മസൂര്യന്റെ ഉദയവേളയിൽ അവനെ തന്നിലലിയിക്കാൻ, അവനിലലിഞ്ഞില്ലാതാവാൻ

> നമഃശംഭവായച മയോഭവായച നമഃ
> ശങ്കരായച മയസ്ക്കരായച നമഃ
> ശിവായ ച ശിവതരായച

എന്നാണോ ശിവ ജപിച്ചത്! ഒരു സൂര്യഗായത്രിയുടെ പ്രഭയിൽ ദിക്കാകെ പ്രകാശിപ്പിക്കുന്ന ശ്വേതപുണ്ഡരീകമായി അവളുടെ ആത്മാവും ഉദി ച്ചുനിന്നുവോ?

ശംഭുവിന്നായി..... ശിവനായി..... തപസ്സുചെയ്ത അപർണ്ണ.... 'ശാംഭവിമുദ്ര' നേടിയ ശിവ....

അവൾ ആണ്ടാളെപ്പോലെ ഒരു 'നീലമണി'ക്കായി തപിച്ചുവോ?

ഹേ, കൃഷ്ണമേഘമേ..... പെയ്താലും....

ഈ ഗിരിശൃംഗത്തിൽ കരുണാവർഷം പൊഴിഞ്ഞാലും..... അവൾ രാധയെപ്പോലെ വിരഹഗാനം പാടിയോ? ഒരിക്കൽ ഒരു താലിച്ചരടിൽ കോർത്ത് പ്രിയതമനെ തന്റെ നെഞ്ചോട് ബന്ധിക്കുമെന്ന പ്രതിജ്ഞ എടുത്തുവോ?

> ചണ്ഡീദാസിന്റെ രാധയെപ്പോലെ....
> മീരയെപ്പോലെ.... ആണ്ടാളെപ്പോലെ.....
> പ്രിയസംഗമത്തിനായി വിധുരയായ അപർണ്ണ
> അവളുടെ തപസ്സ് ആർക്കുവേണ്ടി! എന്തിനുവേണ്ടി!
> ശരീരം ശരീരത്തോടു ചേരാനുള്ള വാഞ്ഛ മാത്രമോ?
> ജീവാത്മ പരമാത്മ സംഗമത്തിന്റെ പരമതൃഷ്ണയോ?

എന്റെ സ്വപ്നസാഗരം ആ മഹാസംഗമസ്ഥാനത്തിന്റെ നാന്ദിയോ?

അറിയില്ല.

ഒന്നറിയാം. എനിക്ക് അമ്മ നല്കാൻ മോഹിച്ച പേര് അപർണ്ണ എന്നായിരുന്നുവത്രെ. കൽക്കത്തയിൽ വലിയമ്മയുടെ കൂടെ താമസിച്ച കാലത്ത് അമ്മയ്ക്ക് ഇഷ്ടപ്പെട്ട ഒരു പേര്. പക്ഷേ, ജാതകവും പരൽപേരും ന്യൂമറോളജിയും നോക്കിയിട്ട് ആർഷജ്ഞാനിയായ വിദ്യോപാസകൻ നാലപ്പാടൻ പറഞ്ഞു: "വേണ്ട. അവൾക്ക് തപസ്സിനു യോഗമുണ്ട്. അപർണ്ണ ശിവനെ കഠിനതപം ചെയ്യുന്ന കാലത്തെ പാർവ്വതിയാണ്. ഇവൾ സുവർണ്ണയാകട്ടെ."

അങ്ങനെ ഇലകളാകുന്ന ഭോഗങ്ങൾപോലും പരിത്യജിച്ച് നിത്യതപസ്വിനിയായ അപർണ്ണ, ഖേചരീ മുദ്ര ധരിച്ച ചിറകുള്ള സുപർണ്ണനായി.... യോഗിനിയായി.... കുടജാദ്രിയിലെ കൊടുങ്കാട്ടിൽ മൂകാംബികയെ സാക്ഷാത്കരിക്കാൻ കഠിനതപം ചെയ്ത ഋഷി സുപർണ്ണൻ. നാഗസഹോദരങ്ങൾക്കായി അവൻ കൊണ്ടുവന്ന അമൃതകുംഭത്തിൽനിന്ന് ഒരു തുള്ളി വീണപ്പോൾ ഒരു സൗപർണ്ണികയുണ്ടായി.... ചിറകുള്ള ആ നാഗസോദരൻ കാലസർപ്പത്തിന്റെ ഓരോരോ ചുരുളായി, തന്റെ പ്രജ്ഞയാൽ കൊത്തിവിഴുങ്ങവെ, അനാദിമദ്ധ്യാന്തമായ കാലം വിഷ്ണുചിഹ്നമണിഞ്ഞ് അവനെ തന്നിൽ വഹിച്ചു. അവൻ കാലത്തെയും.... വിഷ്ണുവാഹനമായ അവൻ വഹിച്ച ജ്യോതിശ്ചക്ര മഹാസംഗമസ്ഥാനമോ എന്റെ പ്രകാശസാഗരം.....!

കൃഷ് ഭൂമിവാചകം 'ണ' നിർവൃതിവാചകം. കൃഷ്ണൻ എന്നാൽ ഭൂമിയുടെ നിർവൃതി എന്ന് മേൽപ്പത്തൂർ പറഞ്ഞു. ഗായത്രിയിൽ ഭുർ, ഭുവ, സ്വഃ എന്ന മൂന്നു വ്യാഹൃതിലോകങ്ങളിൽ ഭൂമിയുടെ നിർവൃതിയാണ് കൃഷ്ണൻ. സുവർലോകത്തിന്റെ നിർവൃതിയാണ് സുവർണ്ണ. ഭൂമിയിൽ കൃഷ്ണമായ കാർബൺധാതുവുള്ള അന്നം കഴിച്ച് ജീവജാലങ്ങൾ നിർവൃതിയടയുമ്പോൾ സുവർലോകത്തിൽ സ്വരതന്മാത്രകളാകുന്ന സുവരന്നം കഴിച്ച് ദേവഗന്ധർവ്വന്മാർ നിർവൃതിയടയുന്നു. അതിൽ കാർബൺ ഇല്ല. സുവർണ്ണവർണ്ണമാണതിന്. സാമവേദപ്രോക്തമായ ഛാന്ദോഗ്യത്തിൽ 'സ്വര ഏവ സുവർണ്ണ' എന്നുണ്ട്. വിഷ്ണു സാമമാണ്. സംഗീതമാണ്. നാദാത്മകമായ പ്രപഞ്ചം സാമസംഗീതമാണ്. സൂര്യനാരായണനായ വിഷ്ണുവിന്റെ വൈഷ്ണവീശക്തിയായ ശ്രീദേവിയേയും, പരാശക്തിസ്വരൂപിണിയായി (മഹാസരസ്വതി, മഹാകാളി, മഹാലക്ഷ്മി) ജാതവേദസ്സായിരിക്കുന്ന അഗ്നിയേയും ഒന്നിച്ച് ആവാഹിക്കുന്ന ശ്രീസൂക്തത്തിൽനിന്നാണ് അമ്മാമൻ സുവർണ്ണ എന്ന നാമവർണ്ണങ്ങൾ തെരഞ്ഞെടുത്ത് എനിക്ക് നാമമന്ത്രമായി തന്നത്. അത് ഈശ്വരന്റെ വലിയ കാൻവാസിൽ വരച്ചിട്ട പ്രപഞ്ചചിത്രത്തിൽ മുന്നേ നിയോഗിക്കപ്പെട്ടതാണെന്ന് ഞാനിന്നറിയുന്നു. അന്ന് അതൊന്നും അറിഞ്ഞിരുന്നില്ല.

പക്ഷേ, 'സ്ത്രീ' എന്ന എന്റെ ആ കവിത, അച്ഛൻ പല സമ്മേളനങ്ങളിലും പ്രസംഗിക്കുമ്പോൾ ഉദ്ധരിച്ചു. 'മാതൃഭൂമി'യുടെ ഒരു പഴയ



ലക്കത്തിൽ അച്ചടിച്ചുവന്ന അതിന്റെ കോപ്പി വളരെ വർഷങ്ങൾക്കു ശേഷം എനിക്കു ലഭിച്ചത് അച്ഛന്റെ മേശയുടെ ഇടത്തുഭാഗത്തെ വലിപ്പിൽനിന്നാണ്. അത് ഭദ്രമായി അച്ഛൻ വർഷങ്ങളോളം അവിടെ സൂക്ഷിച്ചുവെച്ചിരുന്നു. അച്ഛനിഷ്ടപ്പെട്ട കവിത!

1964-ൽ നെഹ്റു മരിച്ചപ്പോൾ, ഞങ്ങൾ കുട്ടികൾ, അച്ഛനോടും അമ്മയോടുമൊപ്പം കുന്നംകുളത്തുപോയി. ചിതാഭസ്മകുംഭത്തിൽ ഞാൻ ഒരു ചുവന്ന റോസാപ്പൂവെച്ചു. നെഹ്റു മരിച്ചതിനെക്കുറിച്ചെഴുതിയ കവിത ആ വർഷത്തെ 'മാതൃഭൂമി' നെഹ്റുപ്പതിപ്പിൽ അച്ചടിച്ചുവന്നു. അന്നെനിക്ക് പതിനെട്ടുവയസ്സാണ്. ആ കവിത ബാലപംക്തിയിലല്ല വന്നത്. മുതിർന്നവർക്കുള്ള പേജിൽത്തന്നെ!

ബി.എസ്.സിക്ക് ജീവശാസ്ത്രം ഐച്ഛികവിഷയമായെടുത്തത് എക്കണോമിക്സും കണക്കും ഇഷ്ടമില്ലാത്തതുകൊണ്ടാണ്. ജീവന്റെ ഉത്ഭവവും അന്ത്യവും കാലത്തിൽ അന്വേഷിക്കുന്ന എനിക്ക് ജീവശാസ്ത്രം ഐച്ഛികമാവണമല്ലോ. പക്ഷേ ഒരു പ്രശ്നം! ജീവശാസ്ത്രമെടുത്താൽ ഡിസക്ഷൻ കൂടാതെ കഴിയില്ല. ബി.എസ്.സിക്ക് ചേർന്ന് മൂന്നുമാസം കഴിഞ്ഞ് മിസ് പൊന്നുമണി പ്രാക്ടിക്കൽ ഹാളിൽ തവളയെ കീറി കാണിച്ചുതന്നപ്പോഴാണ് അതുവരെ ആലോചിക്കാതിരുന്ന ഒരു പ്രശ്നം എന്നെ പെട്ടെന്നഭിമുഖീകരിച്ചത്. ഈ പഠനം തുടരാനാവില്ലെന്ന് ഞാൻ ഭയന്നു. മുകളിലെ ചാപ്പലിൽ കൈകാലുകളിൽ ഇരുമ്പാണികളടിച്ച് കുരിശിൽ കിടക്കുന്ന ദേവനെ പ്രാർത്ഥിക്കുന്നവർ.... താഴത്തെ പ്രാക്ടിക്കൽ ലാബിൽ അനേകം തവളകളേയും ഓന്തുകളേയും ജീവജാലങ്ങളേയും ക്രൂശിച്ച് കൊല്ലുന്നവർ.... പ്രാർത്ഥിക്കുന്നവർതന്നെയാണ് കൊല്ലുന്നവർക്ക് കൊല്ലാൻ അവസരം നല്കുന്നത്! ജീവിതത്തിന്റെ പൊയ്മുഖങ്ങൾ അവിടെ ഞാൻ കണ്ടു.

അറിവുനേടാൻ മനുഷ്യൻ പോകേണ്ട പാതകളിലെല്ലാം ജന്തുബലിയുടെ ചോര പറ്റിക്കിടക്കുന്നു. മൃഗശരീരത്തിന്റെ ഘടന പഠിക്കാൻ മൃഗങ്ങളെ വധിക്കുന്ന പതിവ്! ഋഗ്വേദത്തിൽ കാശിരാജാവായിരുന്ന ദീർഘതമസ്സ് എന്ന ഋഷി, അശ്വത്തിന്റെ ഓരോ സന്ധിയും അസ്ഥിയും സ്നായുവും ഒരു മോഡേൺ മെഡിസിൻ വിദ്യാർത്ഥിയെപ്പോലെ എണ്ണിതിട്ടപ്പെടുത്തി പഠിക്കുന്നു. അതിന്നുശേഷം ഹോമിക്കുന്നു. ആയുർവ്വേദാചാര്യനായിരുന്നു ഈ ഋഷി. വൈദ്യനാവണമെങ്കിൽ ജന്തുവിന്റെ ഘടന പഠിക്കണം. ജന്തുവിന്റെ ഘടന പഠിക്കണമെങ്കിൽ അതിനെ കീറി പഠിക്കണം. അതൊരു പൈശാചനിയമമാണ്.... ഹിംസയാണ്.... സർവ്വലോകഹിതത്തിനായി യജ്ഞമനുഷ്ഠിക്കുന്ന ഋഷിമാരും ബ്രാഹ്മണരും അവരുടെ ആദ്യകാല യജ്ഞശാലകളിൽവെച്ച് ഈ പഠനം നടത്താൻ വൈദ്യവിദ്യാർത്ഥികൾക്ക് സൗകര്യം ഒരുക്കിക്കൊടുത്തിരുന്നു. യാഗശാല കലാശാലയായിരുന്നു. വിവിധ വിഷയങ്ങളിൽ അറിവുള്ളവർ സംവാദം നടത്തുന്ന സർവ്വകലാശാല....

പ്രാക്ടിക്കൽ ഹാൾ 'മരണ'മെന്തെന്നറിയാൻ തപസ്സാരംഭിച്ച എന്റെ യാഗശാലയായി. കുരിശിൽ തറയ്ക്കപ്പെട്ട ജീവികളെ നോക്കി ഞാൻ ഒഴുക്കിയ കണ്ണീർ എന്റെ ഹൃദയത്തിൽ ഒരായിരം മുള്ളാണികളായി മാറി.... ഒരു തിരുഹൃദയപ്പൂവിന്റെ മണിപത്മത്തിൽ തഥാഗതന്റെ കാരുണ്യം മധുവായി കിനിഞ്ഞു.

ആദ്യത്തെ പ്രാക്ടിക്കൽപരീക്ഷ കഴിഞ്ഞു. എനിക്ക് മാർക്ക് വട്ടപ്പൂജ്യം. തിയറിയിൽ തൊണ്ണൂറു മാർക്ക് വാങ്ങുന്ന ഒരു കുട്ടിക്ക് പ്രാക്ടിക്കലിൽ പൂജ്യമെന്തെന്ന് സ്വാഭാവികമായും മിസ് പൊന്നുമണി കാരണം ആരാഞ്ഞു. തവളയെ പലകമേൽവെച്ച് ആണിയടിക്കാനോ കീറാനോ സന്നദ്ധയാവാത്ത ഒരു ജന്തുശാസ്ത്രവിദ്യാർത്ഥിനി! മറ്റു കുട്ടികൾ നൂറിൽ നൂറു കിട്ടാൻ മത്സരിച്ച് ഡിസക്ഷൻ ചെയ്യുമ്പോൾ മാറിനിന്ന്, എനിക്ക് പൂജ്യം മതി എന്ന് വാശിപിടിക്കുന്ന ഒരാൾ!! അസാധാരണമായ ആ 'വാശി' മാറ്റാൻ മിസ്സും സതീർത്ഥ്യരും പ്ലാനിട്ടു. അവർ തവളകളെ എന്റെമേൽ ഇട്ടു. എന്നെ 'തവളപ്പേടി' മാറ്റാൻ സഹായിക്കാൻ! പേടിയേക്കാളേറെ കൊല്ലാനുള്ള മടിയായിരുന്നു എനിക്ക്! കൊല്ലാൻ കൂട്ടുനിൽക്കില്ലെന്ന വാശിയും! ബി.എസ്.സി. എന്ന കടമ്പ കടക്കാൻ അതു ചെയ്തേ തീരൂവെന്ന് വെളിപാടു വന്നപ്പോൾ വാശി ഉപേക്ഷിക്കേണ്ടി വന്നു.

എനിക്കൊരു സ്വപ്നമുണ്ടായിരുന്നു. മെഡിക്കൽ കോളേജിൽ ചേരുക. ഡോക്ടറാവുക.

ഉണ്ണ്യേട്ടനെപ്പോലെ....!
സുന്ദരേട്ടനെപ്പോലെ....!
സുലേടത്തിയെപ്പോലെ....!
അമ്മിണിയേടത്തിയെപ്പോലെ....!
വേണുവേട്ടനെപ്പോലെ....!

ഡോക്ടറായാൽ മരണമെന്തെന്നറിയാമെന്നായിരുന്നു വിചാരം. ഡോക്ടർ 'സർവ്വജ്ഞ'നാണെന്ന തെറ്റിദ്ധാരണയും ഉണ്ടായിരുന്നു. അറിയാനുള്ള തൃഷ്ണ മനസ്സിന്റെ ഉൾത്തളത്തിൽ; ഒരു വാതിൽ തുറന്നാൽ അകത്തേക്ക് പ്രസരിക്കാൻ തയ്യാറായിനിൽക്കുന്ന പ്രകാശകിരണങ്ങൾ പുറംലോകത്തിലും. അതായിരുന്നു അന്നത്തെ വിചാരം. ഉള്ളിൽ ശൈശവം മുതലേ തുടിക്കുന്ന പ്രകാശക്കടലാണ് അറിവെന്നും അതിന്റെ പ്രത്യഭിജ്ഞ എന്ന റെവെലേഷൻകൊണ്ട് പുറംലോകം പ്രകാശിക്കുകയാണെന്നും അറിയാൻ പിന്നെയും ഏറെക്കാലം കാക്കേണ്ടിവന്നു.

ഒരു പ്രകാശക്കതിരിന്നുമുന്നിൽ അലിഞ്ഞ് അപ്രത്യക്ഷമാവാൻ കൊതിക്കുന്ന ഇരുട്ടുപോലെ ജനനമരണങ്ങളെ അറിയാനുള്ള ജിജ്ഞാസ ഉള്ളിൽ ഉണ്ടായിരുന്നു. അതുകൊണ്ട്, പൂർവ്വവും പുരാതനവുമായ ഒരു യാഗശാലയുടെ വാതിലിൽ ശങ്കിച്ചുനിന്ന ഞാൻ,

"വാതിൽക്കൽ ശങ്കിച്ചുനിൽക്കേണ്ട മുഗ്ദ്ധേ നീ
സ്വാതന്ത്ര്യമോടകത്തേയ്ക്കു ചെല്ലാം"



എന്ന വാക്ക് അനുസരിച്ചു. അകത്ത് ദാരുപ്പലകമേൽ ഒരു ശുനശ്ശേഫനെ ആണിയടിച്ചു കിടത്തി. ആ മരക്കുരിശിന് അപ്പുറവും ഇപ്പുറവും എന്റെ സതീർത്ഥ്യകൾ അതിവിദഗ്ദ്ധമായി, കൈവിറയ്ക്കാതെ, ആണിയടിച്ചു കിടത്തിയ 'പ്രവാചക'ന്മാരുടെ ആന്തരഘടന പഠിച്ചുകൊണ്ടിരിക്കെ....

ഞാനും അവരുടെ കൂട്ടത്തിലൊരു ദീർഘതമസ്സായി. തവളകളേയും ഓന്തുകളേയും കൂറകളേയും അട്ടകളേയും കക്കകൾക്കുള്ളിൽ സുഖമായുറങ്ങുന്ന എത്രയെത്ര മാംസക്കഷ്ണങ്ങളേയുമാണ് മൂന്നു വർഷം നീണ്ടുനിന്ന ആ യജ്ഞത്തിൽ ഹോമിച്ചത്!! ഇത്രയേറെ ജീവൻ നശിപ്പിച്ചിട്ട് ഞാനെന്താണ് നേടിയത്! 1964-65-ൽ ബി.എസ്.സി. പൂർത്തിയാക്കിയ ലിറ്റിൽ ഫ്ളവർ കോളേജ് സുവോളജി വിഭാഗത്തിൽ ഏറ്റവുമധികം മാർക്ക് വാങ്ങിയതോ? ആ തൂവൽക്കിരീടം എത്രനാൾ ഞാൻ അണിഞ്ഞു! നിസ്സാരമായ ആ കിരീടം തന്ന ചാരിതാർത്ഥ്യത്തേക്കാൾ പതിന്മടങ്ങായിരുന്നില്ലേ, നഷ്ടപ്പെടുത്തിയ ജീവനെച്ചൊല്ലി, കുരിശിൽത്തറയ്ക്കപ്പെട്ട മൃഗങ്ങളെച്ചൊല്ലി ഞാൻ അനുദിനം അനുഭവിച്ച വേദന! തുലാസിൽ വേദനയുടെ തട്ട് കനംതൂങ്ങുന്നു.... നേടിയതിന്റെ നിരർത്ഥകത ബോദ്ധ്യമാവുന്നു. കുമ്പസാരിക്കേണ്ട മഹാപാപം ഇതൊന്നേ ഞാൻ ചെയ്തിട്ടുള്ളു.

ഞങ്ങൾ പത്തൊമ്പതു പെൺകുട്ടികളാണ് അന്ന് സുവോളജി വിഭാഗത്തിലുണ്ടായിരുന്നത്. എല്ലാവരും പരസ്പരം സ്നേഹിച്ചു. ആനന്ദമയമായിരുന്നു ജീവിതം. ഏഡൻ കുട്ടി ഇന്ദിരാപണിക്കർ, ചന്ദ്രേട്ടനെന്ന പ്രതിശ്രുതവരനെ പ്രേമിക്കുന്ന സത്യഭാമ, വലിയ വളയങ്ങൾ കാതിലണിയുന്ന പ്രസാദാത്മികയായ ജോയ്സി, ദ്രൗപദി, രുഗ്മിണി, മീര, അമ്മാളു, വിമല, കുഞ്ഞമ്മ - എല്ലാവരും പ്രിയപ്പെട്ടവരായിരുന്നു, എനിക്ക്!!

പശുമൈ നിറൈന്ത നിനൈവുകളേ.....
...... പാടിക്കളിത്ത തോഴർകളേ
പറന്തു ചെൽകിന്റോം

എന്ന് കോളേജ് സോഷ്യലിന് ശിവാജി സ്റ്റൈലിൽ പാടിപ്പിരിഞ്ഞശേഷവും അഞ്ചുകൊല്ലം മെഡിക്കൽ കോളേജിൽ ഒന്നിച്ചു പഠിച്ച സി. ഇന്ദിരാദേവി എന്ന ഞങ്ങളുടെ സി.ഐ.ഡി. പ്രത്യേകിച്ചും.

ഒരിക്കൽ മലയാളം സിസ്റ്റർ പറഞ്ഞു:
"ക്രിസ്തുവാം കൃഷ്ണന്റെ വേദോപദേശമാം
നിസ്തുല നിർമ്മല വേണുഗാനം"

എന്ന വള്ളത്തോളിന്റെ പ്രയോഗം ക്രിസ്തുവിനെ അപമാനിക്കലാണെന്ന്. കൃഷ്ണൻ പതിനാറായിരത്തെട്ടു ഭാര്യമാരുള്ള വിഷയലമ്പടൻ; ക്രിസ്തു കാമലേശമില്ലാത്ത സന്ന്യാസി എന്നാണ് കാരണം പറഞ്ഞത്. അറിവില്ലായ്മ ആരിൽനിന്നുവന്നാലും സ്വീകരിക്കരുതെന്ന് പ്രത്യേകിച്ചാരും പറഞ്ഞുതരേണ്ട ആവശ്യമില്ല. ഞങ്ങൾ തർക്കിച്ചു. ഞാനും ഇന്ദിരയും പത്മിനിയും ഒക്കെയായിരുന്നു തർക്കിക്കാൻ മുൻകൈ എടു

ത്തവർ! കൃഷ്ണന്റെ പതിനാറായിരത്തെട്ടു രാഗിണിമാർ ജീവാത്മസം ഘങ്ങളാണ്. ഓരോ ഗോപികയും ഒരു യോഗിനിയാണ്. ഇത്തരം ജീവാ ത്മസംഘങ്ങൾ സംഘകാലം വരെയും അതിന്നുശേഷവും വൈഷ്ണവ സമ്പ്രദായത്തെ മനോഹരമാക്കിത്തീർത്തു. ഇന്നും അവരുണ്ട്. മീരയും ആണ്ടാളും ഒക്കെ ഇന്നും ജീവിച്ചിരിക്കുന്നു! ഈ 'ദേവദാസി' സമ്പ്രദാ യത്തിന്റെ ഒരു പരിഷ്കരിച്ച പതിപ്പാണ് ക്രിസ്തുവിന്റെ മണവാട്ടിസംഘ ങ്ങൾ. കൃഷ്ണനിൽ അർപ്പിച്ച ആണ്ടാളെപ്പോലുള്ള മണവാട്ടിമാരാണ് അവർ. ബുദ്ധജൈനമതങ്ങളിലും ക്രിസ്തുമതത്തിലുമൊക്കെ ഇത്തരം 'യോഗി, യോഗിനീ'സംഘങ്ങളുണ്ട്. ഗ്രീസിലും റോമിലും ഈജിപ്തിലും അറേബ്യയിലും യറൂശലേമിലും ഇതുപോലെ ദേവാർപ്പിതമാനസകളുടെ സംഘങ്ങൾ ഉണ്ടായിരുന്നു. സോളമൻ രാജാവിനെ സന്ദർശിച്ച ശേഫാ ഇത്തരമൊരു ദേവദാസിയാണ്. കൃഷ്ണമതത്തിന്റെ തന്നെ ഒരു പരി ഷ്കരിച്ച പതിപ്പാണ് ക്രിസ്തുമതം. ക്രിസ്തു ദുഃഖത്തെ എടുക്കുന്നു; കൃഷ്ണൻ നിർവൃതി തരുന്നു. ദുഃഖം എടുക്കുന്നത്, നിർവൃതി തരാ നാണ്; നിർവൃതി തരലാണ് ദുഃഖത്തെ എടുക്കൽ! കർഷതി എന്ന തിൽനിന്നാണ് കൃഷ്ണപദവും ക്രിസ്തുപദവും ജനിക്കുന്നത് - കർമ്മം ചെയ്യുക എന്നർത്ഥം. ഋകമെന്ന പുരാതനപദത്തിൽനിന്നാണ് ഈ വാക്കുകൾ ഉണ്ടായത് - ബ്രാഹ്മി, ഫുണിഷ്യൻ ലിപികളിലൂടെ ഈ ഏകത്വം സ്ഥാപിക്കാം.

ഇതൊന്നും പറഞ്ഞ് വാദിക്കാൻ 16-17 വയസ്സിൽ എനിക്കറിവു ണ്ടായിരുന്നില്ല. എന്നാലും ക്രിസ്തുവും കൃഷ്ണനും ഒന്നാണെന്ന് അന്നേ എന്റെ മനസ്സ് പറഞ്ഞിരുന്നു. 'സൂര്യൻ ഉണ്ട്. ഇന്നുദിച്ച സൂര്യൻ നാളെയും ഉദിക്കും.' ഈ പ്രസ്താവത്തിന് പ്രത്യേകിച്ചൊരു തെളിവ് അഥവാ ലക്ഷ്യം ആവശ്യമില്ലാത്തതുപോലെ, ലോകത്തിൽ ആകെ 'ഒന്നേ' ഉള്ളു എന്നതിനും ഒരു തെളിവ് ആവശ്യമുള്ളതായി എന്റെ ചെറി യമനസ്സിന് അന്ന് തോന്നിയിരുന്നില്ല. എന്നാൽ മറ്റുള്ളവർക്ക് മനസ്സിലാ ക്കിക്കൊടുക്കാൻ തെളിവുകൾ ആവശ്യമാണെന്ന ബോധം മലയാളം ക്ലാസ്സിലെ വാഗ്വാദം എന്നിൽ ജനിപ്പിച്ചു. എന്റെ 'അനുഭവ'ങ്ങൾക്ക് 'തെളിവി'ല്ലെങ്കിൽ അത് ആരും സ്വീകരിക്കയില്ലല്ലോ. എല്ലാ മതങ്ങളും ഇങ്ങനെ ഉണ്ടായവയാണ്.

മതമെന്നാൽ ഒരാളുടെ അഭിപ്രായം. അവനവന്ന് സത്യമെന്ന് ബോദ്ധ്യപ്പെട്ട ഒരു ദർശനം. തന്റെ അഭിപ്രായവും ദർശനവും മറ്റൊരാ ളുടെ മുമ്പിൽ അവതരിപ്പിക്കുമ്പോൾ അതിന് സാധുതയുണ്ടാവണം. സത്യമാണെന്നതിന് തെളിവുവേണം. തെളിവുകൾ സംഭരിക്കാനും, അവയെ യുക്തിയുക്തം നിരത്താനും ഭാഷ വേണം, ലിപി വേണം. ഭാഷയും ലിപിയും വരുമ്പോൾ അവയുടെ നിയമങ്ങൾ (വ്യാകരണം) വരും. വ്യാകരണം 'ഡുകൃഞ് കരണേ'യാണ്. അതിൽക്കുടുങ്ങി യഥാർത്ഥ സത്യത്തെ മറക്കരുത്.



സത്യം മാത്രം മതം.
ധർമ്മം മാത്രം മാർഗ്ഗം.

എന്റെ മതം, എന്റെ ദൈവം, എന്റെ സ്വർഗ്ഗം - എന്നഭിമാനിച്ച് നിന്ദിക്കുകയും കലഹിക്കുകയും ചെയ്യുന്ന സ്വഭാവം മനു ഷ്യർ ഇന്നും ഉപേക്ഷിച്ചിട്ടില്ല. ചരിത്രത്തിന്റെ പാതയിലുടനീളം ഈ വിഡ്ഢിത്തത്തിന്റെ പരിണതഫലങ്ങൾ നാശം വിതച്ചുകൊണ്ട് ചിതറി ക്കിടക്കുന്നുണ്ട്. കണ്ണുള്ളവർ അത് കാണുന്നു, ചിന്തിക്കുന്നു, വേദനി ക്കുന്നു!

കൃഷ്ണന്റെ ഗീതയും ക്രിസ്തുവിന്റെ പുതിയ നിയമവും 'അഭേദ' മെന്നുപറഞ്ഞ വള്ളത്തോളിനുവേണ്ടി വക്കാലത്തുപറഞ്ഞ കുറ്റത്തിന് ഞങ്ങൾ അദ്ധ്യാപികയുടെ മുമ്പിൽ ധിക്കാരികളും തോന്നിയവാസിക ളുമായി.

'മർതെങ് വെർഗ'യുടെ സന്ന്യാസിനി ആശ്രമത്തിൽ ചെന്നുപെട്ട ഴാങ്‌വാൽഴാങ്ങും, എന്നെപ്പോലുള്ള 'പാവങ്ങൾ' വായനക്കാരും ആ സംഘത്തിന്റെ സഭാസ്ഥാനത്തിൽ 'മരണത്തിന്റെ നടുക്കുള്ള ഒരു ജീവിതം' കാണുന്നുണ്ട്. ജീവിതത്തിന്റെ നടുവിലുള്ള മരണവും മരണ ത്തിന്റെ നടുവിലുള്ള ജീവിതവും ഒരു നാണ്യത്തിന്റെ രണ്ടുവശമാണ്. അതു രണ്ടല്ല - ഒന്നുതന്നെയാണ്. ബുദ്ധിസ്റ്റുകളുടെ ബാർഡോയും അതാണ്. ഒരു നാട വലിച്ചാൽ മുഴങ്ങുന്ന ഹോസ്റ്റൽമണിയിൽ, പുക്ക ളാലലങ്കരിച്ച ചാപ്പലിലെ മെഴുകുതിരിക്കാലിൽ, ചിരകാലമായി ആചരി ച്ചാചരിച്ച് അന്ധവിശ്വാസമായി മാറിപ്പോയ വിശ്വാസങ്ങളിൽ - പെത്തി പിക്പ്യുവിലെ കന്യാസ്ത്രീമഠത്തിന്റെ നേർത്ത സുഗന്ധം ലിറ്റിൽ ഫ്ളവ റിലെ കന്യാസ്ത്രീമഠത്തിലും ഉണ്ടായിരുന്നു. 'ഗൗരവമേറിയ അന്തരീ ക്ഷത്തെ ഹൃദയാകർഷകമായ സ്മാരകക്കുറിപ്പുകളെക്കൊണ്ട് നിറ യ്ക്കുന്ന' ചെറുപ്പത്തിന്റെ സുഗന്ധം അവിടെയാകെ നിറഞ്ഞുനിന്നു.

വിനോദവേളകളിൽ പച്ചയൂണിഫോമണിഞ്ഞ പെൺകിടാങ്ങളുടെ സൗന്ദര്യംകൊണ്ട് 'ശവപ്പുടവപോലെ കുരിശുകൊണ്ടു വിലങ്ങിട്ട' തോട്ട ത്തിൽ പ്രകാശം പരന്നു. ഹ്യൂഗോയുടെ ഉപമ എന്തു രസമായിരിക്കു ന്നു. അദ്ദേഹത്തിന്റെ വാക്കുകളിൽ, ലിറ്റിൽ ഫ്ളവർ കോളേജിനെക്കു റിച്ച് എനിക്കു പറയാനുള്ളത് പകർത്തിവെക്കട്ടെ. 'പെൺകുട്ടികളുടെ ശബ്ദം തേനീച്ചയേക്കാളധികം മാധുര്യത്തോടെ പെട്ടെന്നു പൊങ്ങി. ആഹ്ലാദത്തിന്റെ കൂടുതുറന്നു. ഓരോരുത്തരും തനിക്കുള്ള പൂന്തേനും കൊണ്ട് പുറത്തേക്കിറങ്ങി. അവർ കളിച്ചു. അന്യോന്യം വിളിച്ചു.... കൂട്ടം കൂടി.... അവിടവിടെ പാഞ്ഞുനടന്നു.... മുഖാവരണങ്ങൾ ദൂരത്തുനിന്ന് പൊട്ടിച്ചിരികളുടെ മേലന്വേഷണം ചെയ്യുന്നു. ഇരുൾപ്പാടുകൾ സൂര്യര ശ്മികൾക്ക് കാവൽനിൽക്കുന്നു. പക്ഷേ, അതുകൊണ്ടെന്താണ്! അവർ വീണ്ടും തിളങ്ങുകയും ചിരിക്കുകയും ചെയ്തു! ഈ വ്യസനമയമായ ഭവനത്തിൽ പനിനീർപ്പൂമഴ പെയ്തതുപോലായി. പാപരാഹിത്യത്തിന്റെ നോട്ടം നിഷ്കളങ്കതയെ അമ്പരപ്പിക്കുന്നില്ല. തപോനിഷ്ഠങ്ങളായ മണി

ക്കുറുകൾക്കിടയിൽ നിഷ്കപടതയുടേതായി ഒരുമണിക്കൂറെങ്കിലും ഉണ്ടായല്ലോ. ആ കുട്ടികളോട് നാം നന്ദിപറയുക! സന്ന്യാസിമഠത്തിൽവെച്ച് വിനോദം സ്വർഗ്ഗത്തോട് കൂടിക്കലർന്നു. പുതിയവയും വലുപ്പം വെച്ചുവരുന്നവയുമായ ഈ ജീവാത്മാക്കളുടെ കൂട്ടത്തെപ്പോലെ അത്രയും ആഹ്ലാദകരവും അത്രയും ഉൽകൃഷ്ടവുമായ മറ്റൊന്നില്ല!

ശവപ്പുടവപോലെ നിർജ്ജീവമായ ഉദ്യാനത്തെ നിഷ്കളങ്കത കൊണ്ട് പ്രകാശമയമാക്കുന്ന സൂര്യരശ്മികളെപ്പോലുള്ള ആ പുതിയ ജീവാത്മസംഘത്തിൽ ഞാനും ഒരാളായിത്തീർന്നു.

ഒരുദിവസം അതിരാവിലെ കോട്ടപ്പടിയിൽ ബസ്സിറങ്ങി എട്ടുമണിയുടെ സ്പെഷ്യൽക്ലാസ്സിനെത്താനുള്ള തിരക്കിൽ ഇടംവലംനോക്കാതെ പായുന്ന പാച്ചിലിൽ -

കോട്ടപ്പടി കാത്തലിക് സിറിയൻ ബാങ്ക് പ്രവർത്തിച്ചിരുന്ന കെട്ടിടത്തിന്റെ അങ്കണം മുറിച്ചുകടന്ന് ഏതൊക്കെയോ വീട്ടുമുറ്റങ്ങളിലൂടെയുള്ള ഓട്ടത്തിൽ -

സീനിയർ ബാച്ചിലെ റോസ പറഞ്ഞറിഞ്ഞു. മഠത്തിലെ ഒരു 'സഹോദരി' മരിച്ചിരിക്കുന്നു. ഇന്ന് ക്ലാസ്സില്ല. അദ്ധ്യയനരംഗത്ത് പ്രവർത്തിക്കുന്ന 'സിസ്റ്റർ'മാരിൽ ഒരാളായിരുന്നില്ല മരിച്ചത്. അടുക്കളക്കാര്യവും മറ്റും നോക്കിനടത്തുന്ന ഒരു 'സഹോദരി'. തെങ്ങുകയറ്റത്തിന് മേൽനോട്ടം വഹിക്കുന്ന ബർത്തല സഹോദരിയെപ്പോലെ കുശിനിക്ക് മേൽനോട്ടം വഹിക്കുന്ന ഒരു സഹോദരി. പഴയ വാരിയത്തെ അകത്തളത്തിൽ അവരുടെ ശവമഞ്ചം വെച്ചിരുന്നു. അമ്മാമനേയും അമ്മമ്മയേയും കിടത്തിയപോലെ അക്ഷതവും നാളികേരപ്പൊളിക്കൈവിളക്കുകളും ഇല്ല.... എത്രയെത്ര പുഷ്പങ്ങൾ.... ചുവന്ന റോസാപ്പൂങ്കുലകൾ.... റീത്തുകൾ.... ആചാരത്തിലേ വ്യത്യാസമുള്ളു. ആത്മാവ് ശരീരമുപേക്ഷിക്കുന്നവിധം സർവ്വജീവികളിലും ഒന്നുതന്നെ! അമ്മാമനേയും അമ്മയേയും ദഹിപ്പിച്ചു. അവിടെ തെങ്ങിൻതൈ നട്ടു. പാവമണിയെ കുഴിച്ചിട്ടു. അവിടെ ഞാനൊരു പൂച്ചെടി നട്ടു.

ഈ സഹോദരിയുടെ ഭൗതികശരീരം ലിറ്റിൽ ഫ്ളവർ കോൺവെന്റിലെ ചെറിയപള്ളിയുടെ നിലവറക്കുണ്ടിലേക്ക് ഇറക്കിവെക്കുന്നതു കണ്ടപ്പോൾ പണ്ടെന്നോ കണ്ടുമറന്ന ഒരു സംഭവംപോലെ തോന്നി. അത് ഞാൻ കുട്ടിക്കാലത്ത് വായിച്ച 'പാവങ്ങ'ളിലെ മദർ ക്രൂസി ഫിക്ഷന്റെ സംസ്കാരമായിരുന്നു. കന്യാസ്ത്രീകൾ ഫാദർ ഫൂഷൻവാങ്ങിന്റെ സഹായത്തോടെ, ഭരണാധികാരികളുടെയും ശ്മശാനം കാവൽക്കാരുടെയും കണ്ണിൽ മണ്ണിട്ട്, ക്രൂസിഫിക്ഷൻ സഹോദരിയുടെ അന്ത്യാഭിലാഷം സാധിച്ചുകൊടുത്തു. തിരുവത്താഴമേശക്കടിയിലെ നിലവറയിൽ ശവമഞ്ചം ഇറക്കിവെക്കണമെന്നായിരുന്നു അഭിലാഷം. ലിറ്റിൽ ഫ്ളവറിലെ ചടങ്ങ് ആരുടെയും കണ്ണിൽ മണ്ണിട്ടിട്ടല്ല. പരസ്യമായ ഒരു ചടങ്ങ്. പതിനേഴാംനൂറ്റാണ്ടിലെ ഫ്രാൻസല്ലല്ലോ ഇരുപതാംനൂറ്റാണ്ടിലെ ഇന്ത്യ!



സന്ന്യാസിമാരും സന്ന്യാസിനിമാരും എന്റെ ബാല്യകാലജീവിതത്തിന് അപരിചിതരായിരുന്നില്ല. നാലപ്പാട്ട് വന്നുപോകുന്നവർ - ഗുരുവായൂർ ഏകാദശിക്ക് കാണുന്നവർ - കിഴക്കെനടയിൽ ഇരിക്കുന്ന പാമ്പുഗോവിന്ദനെപ്പോലെയുള്ളവർ.... ബങ്കിംചന്ദ്രന്റെ ആനന്ദമഠത്തിലെ സന്ന്യാസിസംഘം.... അവരുടെ 'വന്ദേമാതരം....' ജീവാനന്ദനെന്ന യുവസന്ന്യാസിനിയുടെ ജീവത്യാഗം.... ആനന്ദമഠം എന്റെ ഹൃദയത്തിലൊരു കാട്ടുപുഷ്പമായി എന്നും വിടർന്നുനിന്നിരുന്നു. കപ്പന കൃഷ്ണമേനോന്റെ 'ചേരമാൻ പെരുമാളി'ലെ പരശുരാമന്റെ വളർത്തുമകളായ 'കൈരളി' അവിടെ പൂവിറുത്തു നടന്നിരുന്നു. അവൾ എനിക്ക് 'നീണ്ട കവിതകളും' 'കുറെക്കൂടി നീണ്ട കവിതകളും' പാടിക്കേൾപ്പിച്ചുതന്നിരുന്നു. പിന്നീട് 'മാസ്റ്റർ ക്രിസ്റ്റ്യൻ' (മേരി കൊറെല്ലിയുടെ ഗ്രന്ഥം) ആയി, ഈ നല്ലഭൂമിയിലേക്ക് (Good Earth Pearl.S.Buck) നാടുകടത്തപ്പെട്ടവരായി (Exile - Pearl S. Buck) അനേകം സന്ന്യാസിമാരെ ഞാൻ അറിഞ്ഞു; ഡിയിലെ മെത്രാന്റെ പ്രതീകങ്ങളായിട്ട്! ഒരിടത്തും പുരുഷനെ കാണാതിരിക്കലും (സ്ത്രീയെ കാണാതിരിക്കലും) സന്ന്യാസിയുടെ ബാഹ്യവേഷംകെട്ടലുമാണ് സന്ന്യാസമെന്ന് തോന്നിയിട്ടില്ല.

ഒരിക്കൽ അവിഭക്ത കോൺഗ്രസിന്റെ നെടുംതൂണായിരുന്ന കാമരാജനാടാർ ഞങ്ങളുടെ വീട്ടിൽ വന്നു താമസിച്ചു. നാലപ്പാട്ട് റോഡുമുതൽ സർവ്വോദയയുടെ മുറ്റംവരെ കുരുത്തോലകൊണ്ട് അലങ്കരിച്ചിരുന്നു. കുട്ടികൾ അദ്ദേഹത്തെ ശല്യപ്പെടുത്തരുതെന്നും അദ്ദേഹത്തിനായി പ്രത്യേകം സജ്ജമാക്കിയ ഓഫീസുമുറിയിൽ പ്രവേശിക്കരുതെന്നും കർശനമായ താക്കീതുണ്ടായിരുന്നു. ഞങ്ങൾ പാമ്പിൻകാവിൽ പോയി കളിച്ചുകൊണ്ടിരുന്നു. അരുതെന്നുപറഞ്ഞത് ചെയ്യാൻ ബാല്യത്തിനൊരു ആവേശമുണ്ട്. എനിക്ക് എന്റെ ഓട്ടോഗ്രാഫിൽ കാമരാജനാടാരുടെ കയ്യൊപ്പ് വേണമെന്നുണ്ടായിരുന്നു. മുതിർന്നവരുടെ കണ്ണുവെട്ടിച്ച് അദ്ദേഹത്തെ സമീപിക്കുക എളുപ്പമായിരുന്നില്ല. കുട്ടികളുടെ തലകണ്ടാൽ 'തലൈവരെ' പൊതിഞ്ഞുനിൽക്കുന്ന ആരാധകവൃന്ദം 'പുറത്തുപോയി കളിക്ക്യാ' എന്ന് ആട്ടിയോടിച്ചുകൊണ്ടിരുന്നു. സാവധാനം നടക്കുക എന്നൊന്ന് അന്ന് എന്റെ നിഘണ്ടുവിൽ ഉണ്ടായിരുന്നില്ല. കൊടുങ്കാറ്റുപോലെ ഒരു മിന്നൽപ്രവേശത്തിൽ അപ്രതീക്ഷിതമായി എനിക്ക് തലൈവരുമായി ഒരു കൂടിക്കാഴ്ച കിട്ടി.

അകത്തളത്തിൽനിന്ന് പൂമുഖത്തേക്കുള്ള പ്രവേശനദ്വാരത്തിൽനിന്ന് ഇടിവാൾപോലെ ദ്രുതഗതിയിൽ ഞാൻ പുറത്തേക്കുകടന്നതും ഓഫീസ് മുറിയിലെ വാതിലിൽക്കൂടി കാമരാജ് പൂമുഖത്തെത്തിയതും ഒന്നിച്ച് - ഞാൻ അദ്ദേഹത്തിന്റെമേൽ ചെന്നിടിച്ചു. എനിക്കാകെ പേടിയായി. കൈകാലുകൾ തളർന്നു. തൊണ്ടയിൽ കരച്ചിൽ വന്നുമുട്ടി. കിട്ടാൻ പോകുന്ന ശിക്ഷ എന്താവും. ആദരണീയനായ നേതാവ് വിചാരിക്കില്ലേ ഈ വീട്ടിലെ കുട്ടികൾക്ക് മര്യാദയില്ല, വാനരസംഘമാണ് എന്ന്!

തോളത്ത് പതുക്കെ ഒന്നു തട്ടിയിട്ട് 'മെതുവാ പോമ്മാ മെതുവാ' എന്നുമാത്രം പറഞ്ഞു കാമരാജ്. അദ്ദേഹം കൊച്ചുകുട്ടിയുടേതുപോലുള്ള കൈപ്പടയിൽ ഓട്ടോഗ്രാഫിൽ തന്ന കയ്യൊപ്പ് കാണുമ്പോഴൊക്കെ ഞാൻ ഇതോർക്കും. 1957-ലാണ് ആകാശവാണിനിലയം കോഴിക്കോട്ടു വെച്ച് ഒരു ബാലകവിസമ്മേളനം നടത്തിയതെന്നുതോന്നുന്നു. ആകാശവാണിയുടെ നിലയത്തിനു പുറത്തുവെച്ച് നടത്തപ്പെട്ട ആദ്യത്തെ പ്രോഗ്രാമായിരുന്നു, അത്. കടവനാട് കുട്ടിക്കൃഷ്ണൻ അതിൽ എന്നെയും പങ്കെടുപ്പിച്ചു. ശ്രീധരനുണ്ണിയും മങ്കൊമ്പ് ഗോപാലകൃഷ്ണനുമൊക്കെയായിരുന്നു മറ്റു ബാലകവികൾ. 'കദനങ്ങളൊക്കെ കരിച്ചുപറത്തുവാൻ' എത്തുന്ന ഓണമായിരുന്നു അന്നെന്റെ വിഷയം. പക്ഷേ, എനിക്കും ശ്രീധരനുണ്ണിക്കും ഒട്ടും ശബ്ദമില്ലായിരുന്നു. ശ്രീധരനുണ്ണിയുടെ അമ്മ, ഇളംനീലസാരി ചുറ്റിയ ഒരു സുന്ദരിയായിരുന്നു. അവർ എന്റെ അമ്മയോടുപറഞ്ഞു: "നമ്മുടെ കുട്ടികൾക്കുമാത്രം ശബ്ദമില്ല." (പിന്നീട് കോഴിക്കോട് നിലയത്തിൽ വെച്ച് ഈ സംഭവം ഓർമ്മപ്പെടുത്തിയപ്പോൾ ശ്രീധരനുണ്ണി പറഞ്ഞു, ആ നീലസ്സാരിക്കാരി തന്റെ അമ്മയല്ല, മൂത്ത സഹോദരിയാണെന്ന്!)

ഇടക്കാലത്ത് ഞാൻ കവിതയെഴുത്ത് നിർത്തിയില്ലെങ്കിലും ആനുകാലികങ്ങൾക്ക് അയക്കുന്നത് നിർത്തിവെച്ചു. അക്കാലത്താണ് ബാലസഖ്യം കടവനാടു കുട്ടിക്കൃഷ്ണനെ പുന്നയൂർക്കുളത്ത് സ്വീകരിച്ചത്. അദ്ദേഹത്തിന്റെ കൊച്ചുമകൾ സുഷമയും ഉണ്ടായിരുന്നു, കൂടെ!

കുട്ടേട്ടൻ വന്നല്ലോ ഞങ്ങളുടെ
കുട്ടേട്ടൻ വന്നല്ലോ
പാട്ടുപാടിത്തന്നല്ലോ
കഥപറഞ്ഞിരുന്നല്ലോ

എന്ന ഹൃദ്യമായൊരു വില്ലടിച്ചാൻപാട്ടോടുകൂടി ബാലസഖ്യം അദ്ദേഹത്തെ സ്വീകരിച്ചു. അന്ന് എന്റെ ഓട്ടോഗ്രാഫിൽ അദ്ദേഹം എഴുതി: "തിരി കെടാതിരിക്കാൻ സുവർണ്ണ സൂക്ഷിക്കണം."

1964-ൽ ഭാരതത്തിന്റെ തെക്കുകിഴക്കൻതീരത്തിന് മറക്കാനാവാത്ത ഒരാഘാതമുണ്ടായി. ഒരു വലിയ കടൽക്ഷോഭത്തിൽ പാമ്പൻ പാലം തകർന്നു. ധനുഷ്ക്കോടി എന്ന ഐതിഹാസികമുനമ്പ് കടലെടുത്തു. ഈ അത്യാഹിതത്തിനു തൊട്ടുമുമ്പാണ് ഞങ്ങൾ - ലിറ്റിൽ ഫ്ളവർ കോളേജിലെ ജീവശാസ്ത്ര വിദ്യാർത്ഥിനികൾ - ആ ഭൂഭാഗം സന്ദർശിച്ചത്. എന്റെ ജന്മനക്ഷത്രക്കാരനായ ശ്രീരാമനെന്ന മര്യാദാപുരുഷോത്തമന്റെ ധനുസ്പർശംകൊണ്ട് അനുഗൃഹീതമായ ആ മണ്ണിൽ കാൽകുത്താൻ അങ്ങനെ ഭാഗ്യമുണ്ടായി.

യൗവനത്തിലേക്ക് പ്രവേശിക്കുന്ന മധുരപ്പതിനേഴുകാരി പെൺകുട്ടികളുടെ വിനോദയാത്ര രസകരമാണ്. പല വർണ്ണപ്പുടവകൾ ചുറ്റി, കലപിലാ ചിലച്ചും, പാടിയും, ചിരിച്ചും ഉള്ള യാത്ര അവർക്കൊരനുഭൂതിയാണ്.



ആദർശങ്ങൾക്ക് മാതൃക സുകുമാരകലകളിൽനിന്ന് ലഭിക്കണം; അതിന്റെ ആയുധം പ്രകൃതിശാസ്ത്രത്തിലാണ്. "സുകുമാരകലയെ സംബന്ധിച്ച മനോവികാരത്തെ പ്രകൃതിശാസ്ത്രസംബന്ധിയായ വിഷയേന്ദ്രിയം സഹായിക്കുക മാത്രമല്ല, മുഴുമിപ്പിക്കുകതന്നെ ചെയ്യുന്നു. ദിഗ്വിജയത്തിനിറങ്ങിയ സുകുമാരകലയ്ക്ക്, സഞ്ചാരിയായ പ്രകൃതിശാസ്ത്രം കൂട്ടുവേണം." ഹ്യൂഗോ പറഞ്ഞതാണിത്. എനിക്കൊരാദർശമുണ്ടായിരുന്നു. അതിന് സുകുമാരകലകളുടെ (സംഗീതത്തിന്റെയും സാഹിത്യത്തിന്റെയും) മാതൃകകൾ ഉണ്ടായിരുന്നു. പ്രകൃതിശാസ്ത്രത്തിന്റെ ആയുധമെടുക്കാനും പ്രയോഗിക്കാനുമുള്ള പരിശീലനത്തിന്റെ നാന്ദികുറിച്ചത് ലിറ്റിൽ ഫ്ളവറിലാണ്.

കടകടാ.... കുടുകുടു.... ഈണത്തിൽ പാടുന്ന വണ്ടി.
"എൻനിനൈവും അവർ നിനൈവും
മാറ്റുമൊന്റാച്ചെ"

എന്ന് കൂട്ടുകാരോടൊപ്പം പാടിക്കൊണ്ട് സഹ്യപർവ്വതം താണ്ടി തമിഴ്നാട്ടിലെത്തി, ഞാൻ! പൂർവ്വജന്മസ്മൃതികൾ മയങ്ങുന്ന തമിഴകത്തിൽ!

മുല്ലപ്പൂമണം പരക്കുന്ന കോയമ്പത്തൂർ സ്റ്റേഷൻ. ആനന്ദവികടനിലും കൽക്കിയിലും കുമുദത്തിലും നുകർന്ന പരിമളം.... കണ്ട കഥാപാത്രങ്ങൾ!!

ഓരോ നാടും കേരളംപോലെത്തന്നെ മനോഹരമാണ്. ഓരോ ഭാഷയും മലയാളംപോലെ പ്രിയങ്കരം.... മനുഷ്യൻ താൻ അറിയുന്നതിനെയും ചിരകാലമായി പഠിച്ചതിനെയും സ്നേഹിക്കുന്നത് ഒരു ശീലത്തെ വിട്ടുകളയാനുള്ള വിമുഖതകൊണ്ടാണ്. എല്ലാം നല്ലതാണ്. പഴയതിനെ സ്നേഹിച്ചുകൊണ്ടുതന്നെ പുതിയതിനെ അറിയാനും സ്നേഹിക്കാനും കഴിയും. മലയാളിയായ ഞാൻ തമിഴും ഇംഗ്ലീഷും പഠിച്ചപ്പോൾ അതാണുണ്ടായത്. കേരളം കണ്ട കണ്ണുകൊണ്ട് തമിഴ്നാട് കണ്ടപ്പോൾ ഞാൻ അതിനേയും സ്നേഹിച്ചു. ഈ മണ്ണിലാണ് ഞാൻ പിറന്നതെന്ന തോന്നൽ ഒരു പൂർവ്വജന്മസ്മൃതിയോ?

ശീലങ്ങൾ മാറ്റാൻ മലയാളികളേക്കാൾ വൈമുഖ്യമുള്ളവരാണ് തമിഴർ. തമിഴന് തന്റെ ഭാഷയും മണ്ണും സംസ്കാരവും എന്നും അഭിമാനം കൊടുത്തിട്ടുണ്ട്. മത്സ്യക്കൊടിക്കീഴിൽ സംസ്കാരവും സമ്പത്തും സൈന്യവും പാലിച്ച പാണ്ഡ്യരാജധാനി മധുരാപുരിയിലൂടെ, മധുരമീനാക്ഷിയുടെ ഗോപുരം ദൂരെ കണ്ടുകൊണ്ട് കടന്നുപോകുമ്പോൾ എന്തിനാണ് ഹൃദയം കരഞ്ഞതെന്നറിയില്ല....

പിന്നെ, മാനാമധുര.... ഋഗ്വേദത്തിൽ അഗസ്ത്യൻ ഋഷിയായിട്ടുള്ള സൂക്തങ്ങളിൽ മാനരെ പരാമർശിച്ചിട്ടുണ്ട്. മണ്ണാറശ്ശാലയിൽ ആയില്യങ്ങളിൽ മയങ്ങുന്ന നാഗപിതാമഹരും മാന്ദാര്യരും മന്ദേഹന്മാരും ചേരമാനാരും ഉറങ്ങുന്ന ഭൂതകാലചരിത്രത്തോട് ബന്ധമുള്ള ഇന്ത്യയുടെ തെക്കൻഭൂഖണ്ഡം എന്നിലെ തമിഴത്തിയെ അഭിമാനംകൊണ്ടു പൂരിപ്പിച്ചു. തെക്കുകിഴക്കൻതീരത്ത് മണ്ഡപം, തലൈമാന്നാർ എന്ന മാന്നാ

രുടെ ഉത്ഭവസ്ഥാനത്തിനടുത്ത് മാന്നാർ കടലിടുക്കിനിപ്പുറത്ത് – മണ്ഡപത്തിന് സമീപം പെരിയപട്ടണം എന്ന ചരിത്രപ്രസിദ്ധമായ നഗരം - മണ്ഡപവും പെരിയപട്ടണവും രാമനാട് എന്ന രാമനാഥപുരം ഡിസ്ട്രിക്ടിലാണ്. ഇവിടത്തെ ഒരു രാജാവാണ് ഇന്ത്യയുടെ അഭിമാനമായ ബംഗാളിസന്ന്യാസിക്ക് ചിക്കാഗോ സമ്മേളനത്തിൽ പങ്കെടുക്കാൻ കടൽ കടക്കാൻ സഹായം നൽകിയത്. ഇവിടെനിന്നാണ് ഒരു സൂര്യവംശതിലകത്തിന് കടൽ കടന്ന് ലങ്കയിലെത്താൻ ത്രേതായുഗത്തിൽ സഹായമെത്തിയത്. പെരിയപട്ടണത്തിനു തെക്ക് ഇപ്പോഴുള്ള കായലിന്റെ പേര് കപ്പലാരുഊരണി. കപ്പൽ വന്നടുക്കുന്ന ഒരു നദീമുഖനഗരമായിരുന്നു അത്. 18-ാംനൂറ്റാണ്ടിലെ ഡച്ചുമാപ്പുകളിൽ പെരിയപട്ടണമുണ്ട്. 14-ാം നൂറ്റാണ്ടിലെ ചൈനീസ് ഗ്രന്ഥങ്ങളിൽ ഇതിനെ 'താ-പത്തൻ' എന്നു വിളിക്കുന്നു. പോണ്ടിച്ചേരിക്കടുത്ത അരിയ്ക്കമേടും ചരിത്രമുറങ്ങുന്ന രാമേശ്വരത്തിനടുത്ത് വൈകൈ നദീമുഖത്ത് അഴകൻകുളവും ക്രിസ്തുവിനുമുമ്പ് മൂന്നാംശതകം മുതൽ റോമൻസംസ്കാരവുമായി ബന്ധപ്പെട്ടിരുന്നു. പാണ്ഡ്യന്റെ ഈ കടലോരനഗരത്തുനിന്നാണ് ഗംഗാസമതലത്തിലെ കരകൗശലവസ്തുക്കൾ റോമിലേക്ക് കയറ്റിയയച്ചിരുന്നത്. മുത്തും കല്ലും ശംഖുവളകളും നിർമ്മിക്കുന്ന ഒരു ഫാക്ടറി ഇവിടെ പ്രവർത്തിച്ചിരുന്നു. എന്റെ ചൂർണ്ണിക്കരയിൽ എന്നപോലെ!! കണ്ണകിയുടെ കാലത്ത് പാണ്ഡ്യരാജാവിന്റെ റാണിയുടെ ചിലമ്പിൽ രത്നം നിറച്ച പ്രഗത്ഭരായ തട്ടാന്മാർ ഉണ്ടായിരുന്നു. പാണ്ഡ്യന്മാർ ഉണ്ടാക്കുന്ന ആഭരണം വാങ്ങാൻ അനാവശ്യമായി റോമൻനാണ്യം ചെലവാക്കുന്നുവെന്ന് പ്ലിനി വിമർശിച്ചിട്ടുണ്ട്.

ഭാരതത്തിന്റെ ചരിത്രഭൂമിയിലാണ് ഞാൻ കാൽവയ്ക്കുന്നതെന്നറിയാമായിരുന്നു. എന്നാൽ എന്റെ പൂർവ്വജന്മചരിത്രഭൂമിയാണതെന്ന് ഞാനറിഞ്ഞിരുന്നില്ല. വണ്ടിയുടെ ഗതി അല്പമൊന്ന് വടക്കുകിഴക്കുഭാഗത്തേയ്ക്കായാൽ വൃദ്ധാചലമെന്ന എന്റെ സ്വപ്നഭൂമി ഉണ്ടെന്നും ഞാനറിഞ്ഞിരുന്നില്ല. പാമ്പൻപാലത്തിലൂടെയുള്ള യാത്ര അവിസ്മരണീയമായിരുന്നു. ഇളംപച്ചയോ നീലയോ എന്നു വിളിക്കാനാവാത്തതെങ്കിലും ഒരുതരം സുതാര്യമായ ജലം.... എന്റെ ഘനശ്യാമകൃഷ്ണതുല്യം! അടിത്തട്ടുവരെ കാണാം. കൂട്ടംകൂട്ടമായി മത്സ്യങ്ങൾ സഞ്ചരിക്കുന്നു. നീണ്ട മൂക്കിനു ചുറ്റും ഈർച്ചവാൾപോലെ മുള്ളുള്ള പ്രിസ്റ്റിസ് മത്സ്യങ്ങൾ. പാമ്പൻപാലത്തിന് സമാന്തരമായി കടലിൽ ക്രമമായ അകലത്തിൽ വിന്യസിച്ച ഒരേ വലിപ്പവും ആകൃതിയുമുള്ള പാറക്കല്ലുകൾ കണ്ടു. കല്ലുകളുടെ മുകൾഭാഗംവരെ വെള്ളമുണ്ട്. അനേകം നൂറ്റാണ്ടുകൾ വെള്ളത്തിനടിയിൽ കിടന്ന് കരിംപച്ചനിറമായിരിക്കുന്നു. വിദേശികൾ, ആദിമ മനുഷ്യൻ കെട്ടിയ കടൽപ്പാലമെന്ന അർത്ഥത്തിൽ ഇതിനെ ആദംസ് ബ്രിഡ്ജ് എന്നു വിളിച്ചു. ദക്ഷിണപൂർവ്വേഷ്യയിലും ഇന്ത്യയിലുമുള്ളവർ കിഴക്കിന്ത്യൻ ശില്പികളുടെ സഹായത്തോടെ രാമൻ കെട്ടിയ രാമസേതു എന്നും. കിഴക്കും പടിഞ്ഞാറും ആധുനികവും പൗരാണികവും



തമ്മിൽ സേതുകെട്ടാൻ വിധിക്കപ്പെട്ട ഞാൻ ആ സേതുവെ അത്ഭുതപൂർവ്വം നോക്കിക്കണ്ടു. കലികാലത്തിൽ മനുഷ്യർക്ക് ആ സേതുവിലൂടെ ലങ്കയിലെത്താനാവില്ല. വഴുക്കൽ പിടിച്ച കല്ലിൽ കാൽ തൊട്ടാൽ വരുണദേവനാൽ വിഴുങ്ങപ്പെടുക ഗതി. വളരെ ചെറിയൊരിടവേളയ്ക്കുശേഷം ആ ഭൂഭാഗം മുഴുവൻ വരുണൻ നക്കിത്തോർത്തി വിഴുങ്ങുമെന്ന് ആര് ഊഹിച്ചു!!

പാമ്പനിലും മണ്ഡപത്തിലും പ്രകൃതിക്ക് ഒരു വിളർച്ച ബാധിച്ച മട്ടാണ്. ഇലപ്പച്ചയുടെ അഭാവം, പൂഴിത്തരിപ്പരപ്പ്, ചാരച്ച ആകാശം നിറയെ വെള്ളിമേഘങ്ങൾ. ഒരാലസ്യഭാവത്തിന് ഉത്സാഹമാന്ദ്യം സംഭവിച്ച് മന്ദേഹന്മാരായി ഉറക്കംതൂങ്ങി നിൽക്കുന്ന കഴുതകൾ, പോഷകാഹാരക്കുറവുകൊണ്ട് വിളർത്ത കുട്ടികൾ. കടലോരത്ത് പലവർണ്ണച്ചേലചുറ്റി തമിഴച്ചിമാർ നടന്നു. കുളിച്ചിട്ടില്ലെങ്കിലും എണ്ണമയം കണ്ടിട്ടു നാളേറെയായെങ്കിലും ചെമ്പൻമുടിയിഴകളിൽ കനകാംബരമോ മരുക്കൊഴുന്തോ ഒരുമുഴം മല്ലികയോ ചൂടാൻ മറക്കാത്തവർ! വളകളും സിന്ദൂരപ്പൊട്ടും നിഷ്ഠയാക്കിയവർ. കാൽവിരലിൽ മെട്ടി ധരിച്ചവർ. വറുതിയിലും പട്ടിണിയിലും ഈ ചിഹ്നങ്ങളെ കൈവിടാത്തവർ.... ഇത് തമിഴിന്റെ സംസ്കാരം.

ഓലമേഞ്ഞ് പനമ്പുതട്ടികകൊണ്ട് മറച്ച വലിയ പന്തലുകൾപോലുള്ള ടെന്റുകളിലായിരുന്നു താമസം. പൂഴിമണ്ണിൽ ജമുക്കാളം വിരിച്ചാണ് കിടപ്പ്. ജീവിതത്തിൽ ആദ്യമായും അവസാനമായും ഉണ്ടായ ഒരനുഭവമായിരുന്നു, അത്. ഭൂസ്പർശമുള്ള ഒരു നിദ്ര! മണൽത്തരികളുടെ നേർത്തശബ്ദം.... പകൽ കടൽത്തീരത്തുനിന്ന് ഞങ്ങൾ പെറുക്കിക്കൂട്ടിയ ചിപ്പികളും കക്കകളും ടെന്റിന്റെ ഒരു മൂലയിൽ കൂട്ടിയിരുന്നു. തിരികെച്ചെന്ന് സ്മാരകമായി സൂക്ഷിക്കാൻ ചിലത്! രാത്രിയായാൽ അവയിൽ ചിലത് അനങ്ങുന്നു, നടക്കുന്നു. പല ശംഖുകൾക്കും ചിപ്പികൾക്കും അകത്ത് ജീവൻ ത്രസിക്കുന്നവർ ഉണ്ടായിരുന്നു. ഇരുട്ടിൽ അവർ പുറത്തിറങ്ങിനടന്നു. അത് ഞങ്ങളെ ഭയപ്പെടുത്തി. ഉറങ്ങുന്ന ചിലർ വഴുവഴുത്ത സ്പർശം തട്ടി പേടിച്ചുണരുന്നത് ചിരിയും ഉണർത്തി. നിരർത്ഥകമായി ചിരിച്ചും പാടിയും പരസ്പരം കളിയാക്കിയുമുള്ള ആ കടലോരരാത്രികൾ ഓരോന്നും ശിവരാത്രിയാക്കി ആഘോഷിച്ചു, ഞങ്ങളുടെ യൗവനം. രാമേശ്വരത്തെ ശിവക്ഷേത്രത്തിനു മുന്നിലെ ഒതുക്കിലിരുന്ന് കടലകൊറിച്ചും ധനുഷ്ക്കോടിയിലെ പുണ്യതീർത്ഥത്തിൽ കുളിച്ചും ആന്ധ്രയിലെ ഏതോ കോളേജിൽനിന്ന് സ്റ്റഡിടൂറിനെത്തിയ ഗ്രൂപ്പിലെ ജ്യോത്സ്ന എന്ന സുന്ദരിപ്പെൺകുട്ടിയുടെ പരിഷ്കാരം കണ്ടുഭ്രമിച്ചും..... രസകരമായി ദിനങ്ങൾ കഴിഞ്ഞു.

മനുഷ്യരെപ്പോലെ മൃഗങ്ങളും പിച്ചയെടുക്കും. കൊടുക്കാതിരുന്നാൽ കോപിക്കും. രാമേശ്വരത്തെ കുരങ്ങന്മാർ അങ്ങനെയാണ്. വിശപ്പ് യാചകനും പിടിച്ചുപറിക്കാരനും കോപിഷ്ഠനും അക്രമിയുമാക്കുന്നു. മനുഷ്യനെ മാത്രമല്ല; മൃഗത്തേയും.

അക്കാലത്ത് ധനുഷ്ക്കോടിയിൽനിന്ന് തലൈമാന്നാറിലേക്ക് കപ്പൽ സർവ്വീസ് ഉണ്ടായിരുന്നു. കപ്പലിന്റെ മുകളിൽ കടലിലേക്കു നോക്കിനിന്നപ്പോൾ ധീരദേശാഭിമാനി കപ്പലോട്ടിയ തമിഴൻ ചിദംബരം പിള്ളയെ ഓർത്തു.

വെള്ളിപ്പനിമലൈയിൻ മീതുലാവുവോം
അഴിമേലേ കടൽ മുഴുതും കപ്പൽവിടുവോം

എന്ന് മനസ്സ് മൂളി. ക്രൂസഡി ദ്വീപിലേക്കുള്ള തോണിയാത്രയിൽ മനോഹരങ്ങളായ നക്ഷത്രമത്സ്യങ്ങളേയും, ജീവൻ സംരക്ഷിക്കാൻ ആന്തരാവയവങ്ങൾ വിസർജ്ജിക്കുന്ന ഹോളോത്തൂറിയ ഇനത്തിൽപ്പെട്ട കടൽക്കുമ്പളങ്ങകളേയും ശംഖുകളേയും ചിപ്പികളേയും കണ്ടു. പവിഴപ്പുറ്റുകളും പവിഴമത്സ്യങ്ങളും ആൻഡേഴ്സന്റെ മായാലോകത്തിലേക്ക് മനസ്സിനെ വീണ്ടും കൊണ്ടുപോയി. ഒരു സവിശേഷാനുഭവം ഞങ്ങൾക്കുണ്ടായി. ഞങ്ങളുടെ വഴികാട്ടി പറഞ്ഞു. വേലിയിറക്കത്തിൽ ഉൾക്കടൽ നാഴികകളോളം പിന്നോക്കം നീങ്ങിയിരിക്കുന്നു. കടൽ പിൻവാങ്ങിയ ഭാഗത്തുനിന്ന് നിങ്ങൾക്ക് അനേകം ജീവികളെ പെറുക്കിയെടുക്കാം. ഞങ്ങൾ കടലിന്റെ അധീനതയിൽനിന്ന് അല്പനേരം സ്വതന്ത്രമായ സ്ഥാനത്ത് ഓടിച്ചാടിനടന്ന് ശംഖും കക്കയും പെറുക്കിക്കൂട്ടി. പെട്ടെന്ന്, ഞങ്ങളുടെ വിഹാരസ്ഥാനത്ത് തപസ്സുചെയ്യുമ്പോലെ അനങ്ങാതെനിന്നിരുന്ന ഒരലസൻകഴുത വല്ലാത്തൊരു ശബ്ദമുണ്ടാക്കി കുതിച്ചോടാൻ തുടങ്ങി. വഴികാട്ടി ഞങ്ങളോട് വേഗം ഓടിരക്ഷപ്പെടാൻ ആവശ്യപ്പെട്ടു. എന്തെന്നോ ഏതെന്നോ അറിയാതെ കഴുത ഓടിയപോലെ കുതിച്ചുപായുന്നതിനിടയിൽ ഒരിക്കൽ ഞാൻ ഒന്നു തിരിഞ്ഞുനോക്കി. ദൂരെ ചക്രവാളസീമയിൽ എവിടെയോനിന്ന് മുരളുന്ന ഒച്ചയുമായി ഒരു ശ്യാമരേഖ.... വേലിയേറ്റത്തിൽ കടലിന്റെ തിരിച്ചുവരവായിരുന്നു അത്. ഞങ്ങൾ സുരക്ഷിതസ്ഥാനത്തെത്തി കിതച്ചുകൊണ്ടുനിന്ന്, ആ വലിയ തിര അതുവരെ ഞങ്ങൾ മേഞ്ഞുനടന്ന ഭൂഭാഗങ്ങളെ നക്കിത്തോർത്തി കീഴടക്കുന്നത് ഭീതിയോടെ കണ്ടു.

അസാധാരണമായിരുന്നു ആ പ്രതിഭാസം. പതിവിൽക്കവിഞ്ഞ പിൻമാറ്റവും മടക്കവും കണ്ടിട്ട് എന്തേ വഴികാട്ടി അടക്കമുള്ള ഗ്രാമീണർ ഭയപ്പെടാഞ്ഞത്? എന്തേ ഞങ്ങൾ ഭയപ്പെട്ടത്? 1977-ൽ An introduction to social psychology എന്ന പുസ്തകം വായിക്കുമ്പോൾ ഉത്തരം കിട്ടി. 1964-ലാണ് കോറമാൻഡൽ തീരത്തെ വിറപ്പിച്ച വൻതിര ധനുഷ്ക്കോടി മുക്കിയത്. 1960-ൽ ചിലിതീരത്തുണ്ടായ ഭൂമികുലുക്കംകൊണ്ട് 'സൂനാമി' എന്ന വൻതിര ഉണ്ടായി ഹിലോ എന്ന ഹവായിസിറ്റിയിൽ വന്നടിച്ച് വമ്പിച്ച നാശനഷ്ടങ്ങൾ ഉണ്ടാക്കിയിട്ടുണ്ട്. ആപൽഘട്ടങ്ങളിൽ ജനസമുദായത്തിന്റെ പ്രതികരണങ്ങളെക്കുറിച്ച് പഠിക്കാൻ മനഃശാസ്ത്രജ്ഞർ ഹവായിയിൽ ചെന്നു. ജനങ്ങൾ ആപത്തിൽ പ്രതികരിക്കുന്ന വിധവും അവരുടെ സാക്ഷരതയും ബിരുദവും തമ്മിൽ ബന്ധമില്ല എന്നായിരുന്നു കണ്ടെത്തൽ. പലവട്ടം ആപത്ത് കാണുകയും, പൂർവ്വികരിൽ



നിന്ന് കേട്ടറിയുകയും ചെയ്തവർ പോസിറ്റീവായി പ്രതികരിക്കും. സന്ദർഭത്തോട് വേഗം പൊരുത്തപ്പെട്ടുപോകും. ഹവായിലെ ജനങ്ങളുടെ ഇതിഹാസപുരാണങ്ങൾ, ഭൂപ്രകൃതിയോടുള്ള നിരന്തരസമ്പർക്കം കൊണ്ടു ലഭിച്ച സംസ്കാരം എന്നിവ അവിടത്തെ ജനങ്ങളെ നാശനഷ്ടങ്ങൾ സഹിക്കാനും പൊരുത്തപ്പെട്ട് വീണ്ടും ജീവിതം കെട്ടിപ്പടുക്കാനും സഹായിച്ചു. സാക്ഷരരും വിദ്യാസമ്പന്നരുമായ വിദേശികളേക്കാൾ നിരക്ഷരരും വിദ്യാവിഹീനരുമായ തദ്ദേശീയർ പോസിറ്റീവ് ചിന്തയോടെ, ധൈര്യമായി വിപത്തിനെ നേരിട്ടു.

അറുപതുകളുടെ ഒടുക്കം മറ്റൊരു ചരിത്രപ്രധാനമായ സംഭവം ഭാരതത്തിൽ നടന്നു. അവിഭക്ത കോൺഗ്രസ് ഇന്ദിരാ കോൺഗ്രസ്സും സംഘടനാ കോൺഗ്രസ്സുമായി പിളർന്നു. അതുവരെ 'നമ്മുടെ ചിഹ്നം നുകംവെച്ച കാള' എന്നു പാടിയ അണികളിൽ ചിഹ്നം മുതൽ നേതൃത്വം വരെ സർവ്വകാര്യങ്ങളിലും ഭിന്നിപ്പുണ്ടായി. ഈ പിളർപ്പിന്റെ സൂനാമി ഞങ്ങളുടെ ഗ്രാമത്തിലും പ്രത്യേകിച്ച് വീട്ടിലും ആഞ്ഞടിച്ചു. 1960-ൽ പ്രഗത്ഭനായ കമ്മ്യൂണിസ്റ്റ് സ്ഥാനാർത്ഥി ദാമോദരേട്ടനെ പരാജയപ്പെടുത്തി ഗുരുവായൂർ (അസംബ്ലി) നിയോജകമണ്ഡലത്തിൽനിന്ന് നിയമസഭയിലെത്തുന്നതിന് എത്രയോ മുമ്പേ അച്ഛൻ ഇന്ത്യൻ നാഷണൽ കോൺഗ്രസിന്റെ ഉറച്ച പ്രവർത്തകനായിരുന്നു. 1962, 63, 64-ൽ അദ്ദേഹം പാലക്കാട്ട് ഡിസ്ട്രിക്ട് കോൺഗ്രസ് കമ്മിറ്റി പ്രസിഡണ്ടായിരുന്നു. ശങ്കർ മന്ത്രിസഭയിൽ ഡെപ്യൂട്ടി ലീഡറായിരുന്നു. 1965-ൽ പൊന്നാനി നിയോജകമണ്ഡലത്തിൽനിന്ന് വിജയിച്ച ഏക കോൺഗ്രസ് എം.എൽ.എ.യായിരുന്നു അദ്ദേഹം. അതൊരു പാർട്ടിയുടെ വിജയമായിരുന്നില്ല; വ്യക്തിയുടെ വിജയമായിരുന്നു. അക്കൊല്ലം ആർക്കും ഭൂരിപക്ഷമില്ലായ്കയാൽ അസംബ്ലി ചേർന്നില്ല.

കോൺഗ്രസ് വിഭജനം ഭാരതത്തിന്റെയും എന്റെ അച്ഛന്റെയും 'ആദർശ'ത്തിന്റെ പ്രതിരൂപമായിരുന്ന ഒന്നിന്റെ തകർച്ചയായിരുന്നു. കാമരാജിനാൽ നേതൃത്വസ്ഥാനത്തേക്ക് കൈപിടിച്ചുകയറ്റപ്പെട്ട് കോൺഗ്രസ് പ്രസിഡണ്ടും പ്രധാനമന്ത്രിയുമായിത്തീർന്ന ഇന്ദിരാഗാന്ധി പ്രതിഭയും കരുത്തുമുള്ള പ്രാദേശികനേതാക്കന്മാരെ ഓരോരുത്തരെയായി കോൺഗ്രസ്സിൽനിന്നു പുറത്തുചാടിച്ചും അകറ്റിനിർത്തിയും സാമ്രാജ്യം തന്റേതുമാത്രമെന്ന് ഉറപ്പുവരുത്താൻ ശ്രമിക്കുന്ന കാലം. അന്ന് നിരാശകൊണ്ട് ഭഗ്നഹൃദയനായ കാമരാജ് പ്രവചിച്ചു. ഭാരതത്തെ താങ്ങിനിൽക്കുന്ന അനേകം നെടുംതൂണുകളാണ് കോൺഗ്രസ്സിലെ ഈ പ്രാദേശികനേതാക്കന്മാർ.... അവർ നിലകൊള്ളുന്ന ആദർശങ്ങൾ.... അവയെ ഒന്നൊന്നായി വെട്ടിവീഴ്ത്തിയാൽ ഒടുവിൽ സൗധത്തിന്റെ ഭാരം മുഴുവൻ ഒരു തൂണിൽ മാത്രമാവും. അതിന്റെ ഭാരം താങ്ങാൻ ഒറ്റത്തൂണിനാവില്ല. അത് നിഷ്പ്രയാസം നശിപ്പിക്കപ്പെടും.

ഓപ്പറേഷൻ ബ്ലൂസ്റ്റാറിന് കല്പന നല്കിയപ്പോൾ പാവം ഇന്ദിരാഗാന്ധി ഈ പ്രവചനം ഓർത്തിരിക്കാം. എല്ലാ തൂണുകളും ഒന്നിച്ച് അതേ

പടി നിന്നിരുന്നുവെങ്കിൽ ആ കല്പനയുടെ ഉത്തരവാദിത്വം ഒറ്റത്തൂണിൽ മാത്രം ആരോപിക്കാനും അവരെ രക്തസാക്ഷിയാക്കാനും കഴിയുമായിരുന്നുവോ? കരുത്തുള്ള അംഗരക്ഷകരായ നേതാക്കളെ ഒഴിവാക്കിയതല്ലേ ആ ദുരന്തസംഭവങ്ങൾക്ക് തുടക്കം കുറിച്ചത്!

അച്ഛൻ നിജലിംഗപ്പയുടെ സംഘടനാ കോൺഗ്രസ്സിൽ നിന്നു. കാമരാജിനോടും നിജലിംഗപ്പയോടുമാണ് അദ്ദേഹം ആശയപരമായി യോജിച്ചത്. കോൺഗ്രസ് വിഭജനത്തിന്റെ സുനാമിയിൽനിന്ന് ഭാരതീയന്റെ സംസ്കാരമെന്നപോലെ ഞങ്ങളുടെ ഗൃഹാന്തരീക്ഷവും ഉയർത്തെഴുന്നേറ്റു. ശബരിമല ശ്രീ അയ്യപ്പൻ ഞങ്ങളുടെ വീട്ടിൽ ആ വർഷംമുതൽ കുടിയിരുന്നു. കോൺഗ്രസ് പിളർന്ന വർഷം എന്റെ അച്ഛൻ ആദ്യമായി ഇരുമുടിക്കെട്ടുമേന്തി മലചവിട്ടി, അയ്യപ്പസേവാസംഘത്തിന്റെ പ്രവർത്തകനുമായി. മരണംവരെ അദ്ദേഹം ശബരിമലയാത്ര മുടക്കിയില്ല. ഇന്നും മക്കളും പേരക്കുട്ടികളും ആ പതിവ് തുടരുന്നു.

1965 എന്റെ വ്യക്തിജീവിതത്തിന്റെ ദിശമാറ്റിക്കളഞ്ഞ ഒരു 'സൂനാമി'കൂടി കൊണ്ടുവന്നു. അതൊരു സ്വപ്നസാക്ഷാത്കാരമായിരുന്നു. മരണത്തെ അന്വേഷിക്കാനുള്ള ജിജ്ഞാസയുമായിക്കഴിഞ്ഞ എനിക്ക് ജീവിതത്തിലേക്ക് പ്രവേശനം! മെഡിക്കൽ കോളേജിലേക്ക്!

മെഡിക്കൽ കോളേജ് ഹോസ്റ്റലിലേക്കുള്ള താമസം എനിക്ക് വീട്ടിലെ സുരക്ഷിതമായ അന്തരീക്ഷത്തിൽനിന്ന് പുറത്തേയ്ക്കുള്ള പറിച്ചുനടലായിരുന്നു. മതിലുകൾക്കപ്പുറത്തെ വിശാലലോകത്തിലേക്ക്!

> കള്ളത്തരവും ചതിയും നിറഞ്ഞൊരു
> പൊള്ളപ്പുറം പൂച്ചാണി പ്രപഞ്ചം
> വല്ലതും കാണിച്ചു ശീലിക്കാത്തോരുടെ
> നല്ലൊരു വംശത്തിനങ്കുരം നീ......
> ......................................................
> നീ വശം ചാരാതെ നേർവഴിയേ
> പോവുക, പോവുക

എന്ന പൂർവ്വികരുടെ ആശീർവ്വാദത്തിന്റെ കവചവുമായി ഞാൻ ഈ പുറം പ്രപഞ്ചത്തിലേക്കു കടന്നു. കോഴിക്കോട്ട് മെഡിക്കൽ കോളേജിലെ ഒമ്പതാം ബാച്ചിൽ ഒരു ബിന്ദുവായി മാറി. അന്നെനിക്ക് പത്തൊമ്പതുവയസ്സാണ്. ഒരു പെൺകുട്ടിയുടെ ജീവിതത്തിലെ എല്ലാ മധുരചിന്തകളും സാന്ദ്രീഭവിച്ച് ഒരു കേന്ദ്രബിന്ദുവിൽ ഉറഞ്ഞുകൂടുന്ന പ്രായം. അക്കാലത്തെ എല്ലാ പെൺകുട്ടികളേയുംപോലെ ഞാനും ഒരാളെ - ഒരു ശബ്ദത്തെ - ആരാധിക്കാൻ തുടങ്ങിയിരുന്നു; പതിനാറാം വയസ്സുതൊട്ട്!! ഒരിക്കലും നേരിട്ടുകാണുകയോ സംസാരിക്കുകയോ പരിചയപ്പെടുകയോ ചെയ്തിട്ടില്ലാത്ത ഒരാളെ! നമ്മുടെയൊക്കെ ഗാനഗന്ധർവ്വൻ യേശുദാസിനെ! മെഡിക്കൽ കോളേജിൽ ഇന്റർവ്യൂവിന് വന്നപ്പോൾ സാമൂതിരി സ്കൂൾ ഗ്രൗണ്ടിൽ യേശുദാസിന്റെ കോഴിക്കോട്ടെ ആദ്യത്തെ ഗാനമേള. എനിക്ക് അതു കേൾക്കണം. ഓട്ടോഗ്രാഫ് വാങ്ങണം. വാസന്തിയുടെ



ഭർത്താവ് വേണുവേട്ടന്റെ കൂടെ സ്റ്റേജിനുപിന്നിൽ ചെന്ന് അദ്ദേഹത്തോട് സംസാരിച്ചു; ഓട്ടോഗ്രാഫ് വാങ്ങിച്ചു. വെറും ഒരു കൗമാരഭ്രമം.

ചെറുപ്പംമുതലേ സംഗീതം എന്നെ ഏറെ ആകർഷിച്ചിരുന്നു. സംഗീതഭ്രമംകൊണ്ട് സുശീലയുടെ വീട്ടിൽ ഒരു വേലക്കാരിയായാൽ മതിയായിരുന്നു എന്നുവരെ വിഡ്ഢിത്തം വിചാരിച്ച ഒരുകാലമുണ്ടായിരുന്നു എന്റെ ബാല്യത്തിൽ! റേഡിയോ സിലോണിൽ 'നീങ്കൾ കേട്ടവൈ' കേൾക്കാതെ ഉറക്കംവരാത്തകാലം. വിവിധ്ഭാരതിയും ഇലങ്കൈവാനൊലിയും മാറ്റിമാറ്റിവെച്ച് തമിഴും ഹിന്ദിയും പാട്ടുകളിൽ മയങ്ങിയകാലം.... ഈ കാലം പിന്നിട്ട് എന്റെ സംഗീതപ്രേമം യേശുദാസിന്റെ നാദം കേട്ടപ്പോൾ ക്ലീൻബൗൾഡ് ആയിപ്പോയി. 'താമസമെന്തേ' കേൾക്കാൻ കന്യാസ്ത്രീകളുടെ കണ്ണുവെട്ടിച്ച് ക്ലാസ്സ് കട്ടുചെയ്ത് ഗുരുവായൂർ കൃഷ്ണയിൽ പോയ സാഹസികചരിത്രം എനിക്കന്നുണ്ട്. യേശുദാസിന്റെ സുവർണ്ണശബ്ദത്തിന്റെ നിത്യാരാധികയായിത്തീർന്നു ഞാൻ. സംഗീതത്തോടുള്ള ഈ പ്ലാറ്റോണിക് പ്രേമത്തിന്റെ മുദ്രയും ഹൃദയത്തിൽ പേറിനടക്കുന്ന എനിക്ക് മെഡിക്കൽ കോളേജ് അന്തരീക്ഷം അതീവഹൃദ്യമായി തോന്നി.

ഇവിടെ - പഠനത്തിന്റെയും ഇന്റേണൽ പൊളിറ്റിക്സിന്റെയും സ്പർശനമേൽക്കാത്ത തികച്ചും ആദിമമായ നിഷ്കളങ്കത്വം മുറ്റിനിൽക്കുന്ന പ്രകൃതിയുണ്ട്. കിഴക്കൻ ചക്രവാളത്തിൽ ഉദിച്ചുയരുന്ന സൂര്യന്റെ കുങ്കുമച്ചെപ്പുനിറയെ ഒരു ഹോളി ആഘോഷിക്കാനുള്ള ആഹ്ലാദവർണ്ണരേണുക്കളുണ്ട്. ഒരു ജീവിതത്തിന് വസന്തവും ശിശിരവും ഹേമന്തവും ആഷാഢവും മാറിമാറിവരുന്ന ഋതുഭംഗികളുടെ ഏറ്റവും മനോഹരമായ കദംബം കാഴ്ചവയ്ക്കാൻ ഇവിടത്തെ പ്രകൃതി എപ്പോഴും ഉത്സുകയാണ്. "പ്രേമത്തിൻ കണ്ണിൽക്കൂടി നോക്കുമ്പോഴെല്ലാം കാണും കാമനീയകത്തിന്റെ കളിവീടായിത്തന്നെ." ശ്രീകൃഷ്ണന്റെയും പ്രകൃതിയുടെയും നിത്യകാമിനിയായ എനിക്ക് ഇവിടം കാമനീയകത്തിന്റെ കളിവീടായി മാറി.

റാഗിങ്ങിനെക്കുറിച്ച് ഏറെ പറഞ്ഞുകേട്ട് ഭയപ്പെട്ടിരുന്നുവെങ്കിലും എനിക്ക് ഏറെയൊന്നും റാഗിങ്ങ് കിട്ടുകയുണ്ടായില്ല. കോളേജിൽ ചേർന്ന അന്നുതന്നെ 'ദാഹ'വും പിറ്റേന്ന് 'ശകുന്തള'യും കാണാൻ പോയതറിഞ്ഞ് സീനിയർ വിദ്യാർത്ഥിനികൾ പിടിച്ച് മാട്ടുകയുണ്ടായി. അതിലെ ഗാനരംഗങ്ങൾ അവരുടെ മുമ്പിൽ പാടി അഭിനയിക്കേണ്ട ഗതികേടും വന്നു.

കാമ്പസ്‌ലോകം പുറംലോകത്തുനിന്ന് വേറിട്ടുനിൽക്കുന്ന - പുറംലോകമെന്ന തൊണ്ടിനകത്തിരുന്ന് സ്പന്ദിക്കുകയും ഉച്ഛ്വസിക്കുകയും വട്ടംകറങ്ങുകയും ചെയ്യുന്ന - ഒരു പ്രത്യേകലോകമാണ്. ഇവിടെ പുറംലോകത്തുള്ളവർക്ക് ഊഹിക്കാനാവാത്തത്ര കെട്ടുപിണഞ്ഞുകിടക്കുന്ന ഒരു സങ്കീർണ്ണലോകമുണ്ട്. ഇവിടത്തെ മനുഷ്യബന്ധങ്ങൾ ഏറെ വിചിത്രമാണ്. ഹോസ്റ്റലുകളിൽ ജീവിക്കുന്ന കാമ്പസ് ജീവികൾക്കിടയിൽ

മുളയ്ക്കുന്ന സൗഹൃദങ്ങളും പ്രേമബന്ധങ്ങളും ഹേമന്തത്തിൽ ഒരു തുള്ളി തുഷാരകണമണിഞ്ഞ് പാതിവിടർന്ന പനിനീർപൂപോലെ ഹൃദയാവർജ്ജകങ്ങളാണ്. ഒരു പുൽത്തുമ്പിൽനിന്ന് മറ്റൊന്നിലേക്ക് വലിച്ചു കെട്ടിയ ചിലന്തിവലപോലെ നേർത്തവയാണ്. അവയിൽ ഒരായിരം മഞ്ഞുതുള്ളിയുടെ രത്നശോഭയുണ്ട്. ക്രമബദ്ധതയുടെ അപൂർവ്വമായ സൗന്ദര്യവും - അതിലും മനുഷ്യർ അസൂയയുടേയും വെറുപ്പിന്റേയും കറുപ്പ് പൂശുന്നതും ഇടയ്ക്ക് കാണാറുണ്ട്.

ഇവിടത്തെ അന്തരീക്ഷം പരീക്ഷ അടുക്കുമ്പോൾ മാത്രമാണ് ഒട്ടൊന്നു തപ്തമാവുന്നത്. മറ്റു വേളകളിൽ പ്രശാന്തമായ ആനന്ദാനുഭൂതിയുടെ ശീതളിമയാണ്. ഈ ശീതളിമ നുകർന്ന് ഹോസ്റ്റലുകളിൽ നിരവധി ജീവികൾ സ്വൈരവിഹാരം ചെയ്തു. കോമൺറൂമിൽനിന്നുയരുന്ന ലതാ മങ്കേഷ്ക്കറുടെയും യേശുദാസിന്റെയും റാഫിയുടെയും നാദതരംഗങ്ങൾ അവരെ തൊട്ടുതലോടി; സുഖത്തിന്റെ ആലസ്യത്തിലാഴ്ത്തി. ഇരുവശവും തണൽമരങ്ങൾ നിരന്നുനിൽക്കുന്ന പാതകളിലൂടെ യുവമിഥുനങ്ങൾ കൈകോർത്തുപിടിച്ചുനടന്നു. അസ്തമയസൂര്യൻ തട്ടിമറിച്ചിട്ടുപോയ ഓറഞ്ചുനീരിന്റെ പാനപാത്രം അവരുടെ ഹൃദയങ്ങൾ ഒപ്പിയെടുത്തു സൂക്ഷിച്ചു.

പരീക്ഷ വരുമ്പോൾ ഋതുഭംഗികൾ കാഴ്ചക്കാരില്ലാതെ അനാഥരായി കടന്നുപോയി. മൂന്നും നാലും പേർ ഒരുമിച്ച് ഒരേ മുറിയിലിരുന്ന് വായനയും വ്യാഖ്യാനവുമായി നടത്തുന്ന കമ്പൈൻഡ് സ്റ്റഡിയും, ടെറസ്സിൽ ഒരു കയ്യിൽ പുസ്തകമേന്തി മറുകൈ അഴിച്ചിട്ടമുടിയിൽ അലസമായോടിച്ച് മത്തേഭഗമനം നടത്തുന്നവരുടെ ഏകാന്തപഠനവും തകൃതിയായി നടന്നു. രാവേറെച്ചെല്ലുവോളം തടിച്ച പുസ്തകവുമായി മല്ലിട്ടു; പരസ്പരം മത്സരിച്ചു. ചിലപ്പോൾ മെൻസ് ഹോസ്റ്റലിൽനിന്ന് കണ്ണാടി കാണിക്കുന്നവരും, ചിത്രം വരയ്ക്കുന്നവരുമൊക്കെ ശല്യം ചെയ്താലും പഠിപ്പു മുടങ്ങിയില്ല. ഒടുവിൽ പരീക്ഷ കഴിയുമ്പോൾ നുകം അഴിച്ചുവെച്ച വണ്ടിക്കാളകൾ ആശ്വാസത്തോടെ വൈക്കോൽപ്പുരയിൽ എത്തുന്നതുപോലെ സംഘംചേർന്ന് സിനിമാശാലകളിലേക്കും ബീച്ചിലേക്കും പറന്നു. റിസൾട്ട് വരുമ്പോൾ അതുവരെ 'ഇരുമെയ്യാണെങ്കിലും നമ്മളൊററക്കരളല്ലേ നീയെന്റെ ജീവനല്ലേ' എന്നു പാടിയവർപോലും രണ്ടു ധ്രുവങ്ങളിലേക്ക് ചേരിമാറി. എവിടെയും തങ്ങാതെപോയ പ്രിവിലേജ്ഡ് ക്ലാസ്സുകാരും ഇടയ്ക്കിടെ തങ്ങിയും തടഞ്ഞും നീങ്ങിയവരും തമ്മിൽ അകന്നു. അകൽച്ച അനിവാര്യമായിരുന്നു. അനാറ്റമി ഡിസക്ഷൻ ഹാളും ഫിസിയോളജിയിലെ തവളയും വിട്ട് പൂപ്പയിൽനിന്നു പുറത്തുചാടി ക്ലിനിക്കൽ വിഭാഗത്തിലെത്തിയ ചിത്രശലഭങ്ങൾക്ക് പുതിയ അനുഭവങ്ങളുടെ പരാഗരേണുക്കളും പൂന്തേനും നുകരാതിരിക്കാനാവില്ല. തിരിച്ചു ഹോസ്റ്റലിലെത്തി ആ അനുഭവങ്ങൾ പങ്കിടുമ്പോൾ ആസ്വദിക്കാൻ വഴിയിൽ തങ്ങിയവർക്ക് സാധിച്ചെന്നുവരില്ല. അത് വെറുമൊരു കമ്മ്യൂണിക്കേഷൻ ഗ്യാപ്പായിരുന്നു. ഇരുകൂട്ടർക്കും പുതിയ സുഹൃത്തുക്കളുണ്ടായി - ചുരുക്കം ചിലർമാത്രം പഴയ സൗഹാർദ്ദം കാത്തുസൂക്ഷിച്ചു. ഞാനും ഭാനുവും ഈ രണ്ടാമത്തെ വിഭാഗത്തിൽ പെടുന്നു. തോറ്റുപോയ ഭാനുവിന്റെ ദുഃഖം, ജയിച്ച വിഭാഗത്തിൽപ്പെട്ട എന്റെ സൗഹൃദംകൊണ്ട് ഒരിത്തിരിയെങ്കിലും കുറയ്ക്കാൻ സാധിച്ചു.



ഈർക്കിലിമേൽ സാരിചുറ്റിയതുപോലെ ഏറെ മെലിഞ്ഞ ഒരു ശരീരവും കവിതയുടെ ചൈതന്യം മുറ്റിനിൽക്കുന്ന ആത്മാവു നിറയെ പ്ലാറ്റോണിക് പ്രേമവുംകൊണ്ടാണ് ഞാൻ പുന്നയൂർക്കുളത്തുനിന്ന് കോഴിക്കോട്ട് മെഡിക്കൽ കോളേജിൽ വന്നത്. എന്റെ ശരീരത്തിന്റെ ഭംഗികേടിനെക്കുറിച്ചോ ഭംഗിയെക്കുറിച്ചോ അതിനെ അലങ്കരിക്കേണ്ടതിനെക്കുറിച്ചോ ഞാൻ ഒരിക്കലും ചിന്തിച്ചിരുന്നില്ല. പാട്ടും നൃത്തവും കവിതയും പഠിപ്പും, നാടകവും കളികളും എന്റേതുമാത്രമായ മരണാന്വേഷണചിന്തകളും-ഇതൊന്നുമില്ലാത്തപ്പോൾ ഒരു മുറിയുടെ മൂക്കിലിരുന്ന് നിർത്താത്ത വായനയും! (ആ വായന എനിക്ക് 'മൂക്കിലെ സുവർണ്ണ' എന്നൊരു ബിരുദംതന്നെ നേടിത്തന്നിരുന്നു) ഇതിനിടെ ബാല്യവും കൗമാരവും ശരീരസൗന്ദര്യത്തെക്കുറിച്ച് ചിന്തിക്കാൻ സമയം നൽകാതെ കടന്നുപോയി.

അച്ഛനും അമ്മയും ഖദർ ധരിക്കുന്നവർ. ആഡംബരപ്രിയരല്ല. ഞങ്ങളും ആഡംബരപ്രിയരല്ലാതെ വളർന്നു. ഓണത്തിന് കുന്നംകുളത്തുനിന്ന് അച്ഛൻ കൊണ്ടുവരുന്ന ചീട്ടിത്തുണികൊണ്ടുള്ള ഉടുപ്പുകൾ, സുലേടത്തിക്ക് പാകമാകാതെ വരുമ്പോൾ വലിയമ്മ തരുന്ന പഴയ പാവാടകൾ.... ഞങ്ങൾക്ക് അതൊക്കെ മതിയായിരുന്നു. അച്ഛന് ദാരിദ്ര്യമുണ്ടായിരുന്നില്ല. വസ്ത്രാഭരണങ്ങൾക്കായി അമിതമായി ചെലവിടുന്ന ശീലം ഉണ്ടായിരുന്നില്ല എന്നുമാത്രം. ചീട്ടിത്തുണിയുടെ പാവാടയിട്ടുനടക്കുന്നത് കുറച്ചിലാണെന്ന് ഞങ്ങൾക്കും തോന്നിയിരുന്നില്ല. വർഷങ്ങൾക്കുശേഷം മാധവിക്കുട്ടിയുടെ കഥ വായിച്ചപ്പോൾ, വലിയച്ഛനും അച്ഛൻ വിചാരിച്ചപോലെ വിചാരിച്ചിരിക്കാം എന്നുതോന്നി. അതുകൊണ്ടാവാം തന്റെ മക്കൾക്ക് വിലകുറഞ്ഞ തുണികൊണ്ട് ഉടുപ്പ് തയ്പിച്ചത്. ആഡംബരങ്ങൾക്ക് മോഹിച്ച എന്റെ ജ്യേഷ്ഠത്തിയുടെ അമർഷം അവരുടെ ബാല്യകാലസ്മരണകളിലൂടെ വായിച്ചറിഞ്ഞ ഞാൻ എന്റെ ബാല്യത്തിലേക്ക് തിരിഞ്ഞുനോക്കി. അപ്പോഴാണ് ഞങ്ങൾ സ്കൂളിലേക്ക് ധരിച്ചുപോയിരുന്ന നിറംമങ്ങിയ ശീട്ടിപ്പാവാടയെക്കുറിച്ച ബോധംതന്നെ എനിക്കുണ്ടായത്. അപ്പോൾ, ഞങ്ങൾക്കെന്തേ അച്ഛനോട് അമർഷം തോന്നിയില്ല! മോഹിച്ചതു ലഭിക്കാതിരുന്നാലാണ് അമർഷം. കൽക്കത്തയിലും മഹാനഗരങ്ങളിലും വസ്ത്രാഭരണങ്ങളിൽ മോഹം ജനിപ്പിക്കുന്ന അന്തരീക്ഷം ഉണ്ടായിരുന്നിരിക്കാം. പുന്നയൂർക്കുളമെന്ന കുഗ്രാമത്തിൽ അതുണ്ടായിരുന്നില്ല. 'മറ്റൊരാളെക്കാൾ മോടിയായി വസ്ത്രധാരണം ചെയ്യണമെന്ന' മോഹം ഒരിക്കലും ഉദിക്കാതിരുന്നതുകൊണ്ട് ഉള്ളതുകൊണ്ടുതന്നെ സംതൃപ്തയായതാവാം. ആ ശീലം ഇന്നും എന്നിൽ ഭാഗ്യവശാൽ നിലനിൽക്കുന്നു. ഒരുപക്ഷേ, പിൽക്കാലത്ത് അനുഭവിക്കാനിരിക്കുന്ന ദാരി

ദ്ര്യത്തെ മുൻകൂട്ടിക്കണ്ട പ്രപഞ്ചമാതാവ്, സമ്പത്തിന്റെ മടിയിലും മോഹങ്ങളുടെ അഭാവം എന്നെ അന്നേ പരിശീലിപ്പിച്ചതാവാം.

അല്ലെങ്കിൽത്തന്നെ നാം ഐശ്വര്യവസ്തുവെ-
യല്ലല്ലൊ പണ്ടും ഭജിച്ചുപോന്നു
ആനത്തുകിലുമുടുത്തു നടന്നഭി-
മാനമില്ലാ തിരന്നൂണുമായി
മാമല തന്നിലിരുന്നരുളീടുന്ന
ശ്രീമഹാദേവൻ നമുക്കുദൈവം.
നമ്മുടെ ജീവിതമാതൃക കാണിപ്പോ-
രമ്മഹർഷീന്ദ്രരോ ഹന്ത കഷ്ടം
കായും കനിയും ഭുജിച്ചുകൊണ്ടങ്ങനെ
കാടകം തന്നിൽ കഴിഞ്ഞിടുന്നോർ
ഇങ്ങനെയുള്ള സദ്വംശതന്തുക്കൾ തൻ
ഇംഗിതം താഴുമോ ദാരിദ്ര്യത്താൽ!

മെഡിക്കൽ കോളേജ് ഹോസ്റ്റൽ ജീവിതം എന്റെ ഈ ചിട്ടയെ ആകെക്കൂടെ ഒന്ന് കീഴ്മേൽ മറിച്ചു. സ്ത്രീജനങ്ങളുടെ 'ഒന്നാംകട്ട്' ഹോസ്റ്റലിൽ ഒരു വലിയ നിലക്കണ്ണാടിക്കുമുന്നിൽ പെൺകുട്ടികൾ സ്റ്റൈലായി വേഷം ധരിച്ചുവന്ന് ഏറെനേരം ചെലവിടുന്നതുകാണാം. ഈ രംഗം കോണിപ്പടിമേലോ ജാലകപ്പടിമേലോ ഇരുന്ന് പത്രം വായിക്കുന്ന എന്നെ ആദ്യമാദ്യം അത്ഭുതപ്പെടുത്തി. പിന്നെപ്പിന്നെ, ഞാനറിയാതെ ശരീരസൗന്ദര്യത്തെക്കുറിച്ച ബോധം എന്നിൽ ഉദിച്ചു. നല്ല സാരികൾ ഭംഗിയായി ഉടുക്കുക, മുടിയിൽ ചെവിക്കുതാഴെ 'മാലാസിൻഹ' മോഡലിൽ ഒരു വലിയ പൂ ചൂടുക, ശർമ്മിളാ സ്റ്റൈലിൽ 'ബാക്ക് കോംബ്' ചെയ്യുക - കാതിലും കഴുത്തിലും ചില വളയങ്ങളും ഊഞ്ഞാലുകളും കമ്പിറാന്തലുകളും തൂക്കുക-ഇതൊക്കെ ഞാനും പതുക്കെ ശീലിച്ചു. കണ്ണാടി എന്റെയും ഒരു സ്ഥിരതാവളമായി മാറി (ഈശ്വരാധീനംകൊണ്ട്, ഈ ശീലം എന്നിൽ അധികകാലം നിന്നില്ല. ഞാൻ വളരെവേഗം പഴയ ഞാനായി മാറി.)

കവിതകൾക്കുപകരം ചെറുകഥകൾ എഴുതാൻ ആരംഭിച്ചകാലമാണത്. 'ഇന്നലെയുടെ പിന്നാലെ' എന്റെ ഗൃഹാതുരത്വത്തിന്റെ കഥയാണ്. അമ്മയും ഉണ്ണിയേട്ടന്റെ അമ്മിണിക്കുട്ടിയും ഒക്കെ അക്കാലത്തുണ്ടായവയാണ്. അമ്മിണിക്കുട്ടിയുടെ കഥ കോളേജ് മാസികയിൽ വന്നു. ചെറുപ്പത്തിലേ വിധവയായ അമ്മിണിക്കുട്ടിയുടെ കഥ. അതിലെ തത്തയെ ഉമ്മവയ്ക്കുന്ന ഉണ്ണിക്കൃഷ്ണൻ എന്റെ മാത്രം ശ്രീകൃഷ്ണനാണ്.

ബാല്യം മുതലേ ഞാൻ പ്രേമിച്ച എന്റെ സ്വകാര്യസ്വപ്നമായ ശ്യാമവനമാലി....

മീരയുടെ പ്രഭു



രാധയുടെ ഘനശ്യാം
ചൂടിക്കൊടുത്ത ചുടർക്കൊടിയായ ആണ്ടാളിന്റെ ആണ്ടവൻ
സുവർണ്ണയുടെ പ്രിയശ്രവസ്സായ കൃഷ്ണമേഘം....

കൃഷ്ണന്റെ മാറോടുചേർന്ന് അടങ്ങിയിരിക്കുന്ന പച്ചത്തത്തകളിലൊന്നായി, ലിറ്റിൽ ഫ്ളവർ കോളേജിൽവെച്ച് ഞാൻ നൃത്തം ചെയ്തിട്ടുണ്ട്.

അങ്ങേക്കൊമ്പത്തു വന്നിരുന്നന്നൊരു
ചങ്ങാലിക്കിളി ചോദിച്ചു

എന്നൊരു പാട്ടുമായി!

പ്രകൃതിയുടെ അഗ്ര്യമരതകക്കല്ലുകളിലൊന്നിനെ മാറോടണച്ചു നിൽക്കുന്ന മൻഹർകൃഷ്ണന്റെ ചിത്രം പുന്നയൂർക്കുളത്ത് ഉണ്ടായിരുന്നു. ഞാൻ ഉറങ്ങുന്ന മുറിയുടെ ചുവരിൽ - അച്ഛന്റെ വീട്ടിൽ താമസമാക്കിയ എട്ടാംവയസ്സുമുതൽ ഞാനതിനോട് ചങ്ങാത്തം സ്ഥാപിച്ചു. അതിന്റെ ആരാധികയായി. ഇന്നും എന്റെ വീട്ടിൽ മൻഹർകൃഷ്ണനും അവന്റെ തത്തയുമുണ്ട്. അതിന്റെപിന്നിലൊരു കഥയുണ്ട്.

വിവാഹിതയായി 'തനിക്കുടിത്തനം' പോന്ന ആദ്യനാളുകളിൽ ഭാനുവിനോട് ഞാൻ ഈ കൃഷ്ണന്റെ കഥപറഞ്ഞു. എന്റെ ആദ്യപ്രണയകഥ! ശ്യാമസുന്ദരന്റെ ആ ഫോട്ടോ നമ്മുടെ വീട്ടിൽ ഉണ്ടാവണമെന്ന മോഹം പറഞ്ഞു. പുന്നയൂർക്കുളത്ത് ഇരിക്കുന്ന ചിത്രത്തിന് അവിടെ മറ്റൊരവകാശി ഉണ്ടായിരുന്നു. മൻഹർകൃഷ്ണനെ എനിക്കുമുമ്പേ ആരാധിച്ച മറ്റൊരു രാധ. ഞങ്ങളുടെ രാധേടത്തി. രാധേടത്തിയുടെ ബാല്യത്തിൽ വല്ല്യച്ഛൻ സമ്മാനിച്ച ആ ചിത്രം എനിക്ക് അവകാശപ്പെട്ടതായിരുന്നില്ല.

എന്റെ വിരഹം, ഹരികഥകൾ പാടി പ്രിയശ്രവസ്സായ ദേവനെ എന്നിലേക്ക് ആവാഹിക്കാനൻ ശ്രമിക്കയായിരുന്നു. ഒരിക്കൽ - എന്നെങ്കിലുമൊരിക്കൽ-ഈ മീരയ്ക്ക് ശീഘ്രദർശനം നൽകാൻ ഒരു മണിപ്പുഞ്ചിരിയുമായി വനമാലി വരാതിരിക്കയില്ല എന്നു ഞാൻ വിശ്വസിച്ചു. ലോകത്തിന്റെ ഏതു കോണിൽനിന്നായാലും സ്വർണ്ണയുടെ മോഹം തീർക്കാൻ താൻ വനമാലിയെ കൊണ്ടുവരുമെന്ന് ഭാനു പ്രതിജ്ഞചെയ്തു.

യാദൃച്ഛികമെന്നുപറയാമോ? ഒരിക്കൽ തിരഞ്ഞ് വെറുംകയ്യോടെ മടങ്ങിയ കല്പാത്തിയിലെ ഒരു പഴയകടയിൽനിന്ന് വനമാലിയുടെ ചിത്രം ഭാനുവിന് കിട്ടി. ഒരൊറ്റ പ്രിന്റാണ് അവിടെ (എനിക്കായി) അവശേഷിച്ചിരുന്നതത്രെ. കല്യാണസൗഗന്ധികം ലഭിച്ച ഭീമസേനനെപ്പോലെ സന്തുഷ്ടനായി ഭാനു വന്ന വരവ്-എന്റെ വിശ്വാസം സഫലമായി. ഭാനുവിന്റെ പ്രതിജ്ഞയും. ഈ കഥാപുരുഷനായ ശ്യാമസുന്ദരനാണ് കോളേജ് മാസികയിൽ പ്രത്യക്ഷപ്പെട്ട കഥയിലെ തത്തയെ ഓമനിക്കുന്ന ശ്രീകൃഷ്ണൻ. ആ കഥ ഭാനുവിന് ഏറെ ഇഷ്ടമായിരുന്നു. ചെറുപ്പത്തിലേ വിധവയാവുന്ന അമ്മിണിക്കുട്ടിയുടെ കഥ ഒരു പ്രവചനാത്മക കഥയായിരുന്നുവോ?

പുന്നയൂർക്കുളത്തെ പാൽക്കാരൻ അപ്പുനായരെക്കുറിച്ചെഴുതിയതാണ് 'കുരിശ്'. 'ജനീവയിൽനിന്നൊരാത്മാവ്' ഒരാദർശപുരുഷന്റെ കഥയാണ്. പണത്തിനും പദവിക്കുംവേണ്ടി മനുഷ്യത്വം ബലികഴിക്കുന്നവർക്കിടയിൽ മനുഷ്യസേവനത്തിനായി ജീവിതം ഉഴിഞ്ഞുവെച്ച പ്രൊഫസ്സർ നാരായണൻ ഞാൻ പ്രേമിക്കാൻ തുടങ്ങിയ ഭാനുവായിരുന്നു. ഒരുകാലത്ത് ഭാനു അത്തരമൊരു പ്രൊഫസ്സറാകുമെന്ന് എന്റെ മസ്തിഷ്കത്തിലെ മൃദുലസങ്കീർണ്ണതയിൽ എവിടെയോ നിമിഷങ്ങൾക്കു ജീവൻ വെച്ചപ്പോൾ ഞാൻ മോഹിച്ചു. തിരിഞ്ഞുനോക്കുമ്പോൾ അത്ഭുതം തോന്നുന്നു. 1968-ൽ എഴുതിയ ആ കഥ അമ്പതുശതമാനം പ്രവചനാത്മകമാണെന്നതിൽ! ഒരിക്കലും പ്രൊഫസ്സറായില്ല. എങ്കിലും ഒരു രോഗിയിൽനിന്നും ഏതു കഠിനദാരിദ്ര്യം അനുഭവിച്ചകാലത്തും ഭാനു എന്റെ സങ്കല്പത്തിലെ നാരായണനെപ്പോലെ പണം വാങ്ങുകയുണ്ടായിട്ടില്ല എന്നത് എനിക്ക് അഭിമാനമേകുന്നു. കോഴിക്കോട്ടെ വൈദ്യശാസ്ത്രരംഗത്ത് ഇതൊരപൂർവ്വ പ്രതിഭാസമാകയാൽ പ്രത്യേകിച്ചും! ഭാനുവുമായുള്ള പരിചയം എന്റെ ജീവിതത്തിന്റെ ഒരു വഴിത്തിരിവായിരുന്നു. ഞാനിന്നെന്താണോ, അതാവാൻ അമ്പതുശതമാനം എന്നെ സഹായിച്ചത് ഭാനുവുമൊത്തുള്ള ജീവിതമാണ്. ജീവിതത്തിന്റെ കയ്പും ചവർപ്പും പുളിയും മധുരവും നുകർന്നതും ഭാനുവിനോടൊപ്പമുള്ള ജീവിതത്തിലാണ്.

എന്റെ മനസ്സിനെ ആകർഷിക്കാൻ ഒന്നുകിൽ അതിമനോഹരമായി പാടണം. അല്ലെങ്കിൽ ആദർശശുദ്ധിയും അസാമാന്യ ബുദ്ധിശക്തിയും വേണം. ഇതൊന്നുമില്ലാത്ത ഒരാൾക്ക് - സ്ത്രീക്കും പുരുഷനും - എന്റെ മനസ്സിനെ ആകർഷിക്കാനാവില്ല. ആദർശജീവിതം നയിക്കാനുള്ള വ്യഗ്രതയും അസാമാന്യ ബുദ്ധിശക്തിയും ഭാനുവിനുണ്ടായിരുന്നു. പാടാൻ കഴിവില്ലെങ്കിലും പാട്ട് ഇഷ്ടമായിരുന്നു. എന്നെപ്പോലെ യേശുദാസും സുശീലയും ജാനകിയുമൊക്കെ ഭാനുവിനും പ്രിയങ്കരരായിരുന്നു. ഇതൊക്കെയാണ് ഞങ്ങളെ അടുപ്പിച്ചതും സുഹൃത്തുക്കളാക്കിയതും. പക്ഷേ, അതൊന്നുമല്ല ഞങ്ങളുടെ അടുപ്പത്തെ പ്രേമവും വിവാഹവുമായി കലാശിപ്പിച്ചത്. ഒരു സുഹൃത്തെന്ന നിലയിലല്ലാതെ, ഒരു കാമുകനെന്ന നിലയിൽ ഭാനു എന്നെ ഒരിക്കലും ആകർഷിച്ചിരുന്നില്ല. ഭാനുവിന്റെ ജീവിതവുമായി എന്നെ കൂട്ടിപ്പിണച്ചത് യാദൃച്ഛികമായ ഒരു സംഭവമാണ്.

ഡിസക്ഷൻ ഹാളിൽ ഞാനും ഭാനുവും സുഗുണനും സുഷമയും ബോഡിമേറ്റ്സ് ആയിരുന്നു. ബോഡിമേറ്റ്സ് എന്നാൽ ഒരേ ശവശരീരത്തെ കീറിപ്പഠിക്കുന്ന പാർട്ണർമാർ. അങ്ങനെ മരണത്തിലൂടെയാണ് ഞങ്ങൾ തമ്മിൽ അടുത്തതും സുഹൃത്തുക്കളായതും. സുഗുണനും സുഷമയുമാണ് പരസ്പരം പ്രേമിക്കാൻ തുടങ്ങിയത്. സ്വാഭാവികമായും, സുഷമയ്ക്ക് കൂട്ടിന് ഞാനും സുഗുണന് കൂട്ടിന് ഭാനുവും അവരോടൊപ്പം കോവൂരിലെ കൃഷ്ണൻകോവിലിലേക്കും വെസ്റ്റ്ഹില്ലിലെ ഗീതാ തിയേറ്ററിലേക്കും പോകേണ്ടിവന്നു.



ഭാനുവിന് സ്ഥായിഭാവം ദുഃഖമായിരുന്നു. അമ്മയില്ലാത്ത കുട്ടിയാണ് താനെന്ന ദുഃഖം സദാ കൊണ്ടുനടക്കുന്ന ഒരു വ്യക്തിത്വം. സിനിമയും പാട്ടും കവിതയും നോവലും പൊളിറ്റിക്സും ക്രിക്കറ്റും ഒക്കെ സംസാരിച്ചു. ഞങ്ങൾ തമ്മിൽ സൗഹൃദമുണ്ടായി. പഠിക്കാൻ മിടുക്കനായ ഒരു കുട്ടിയോടുള്ള ഇഷ്ടം, അമ്മയില്ലാത്ത കുഞ്ഞിനോടുള്ള ഒരു വാത്സല്യം, സംഗീതത്തെ ഇഷ്ടപ്പെടുന്ന ഒരാളോട് സംസാരിക്കാനുള്ള രസം ഇതൊക്കെയല്ലാതെ സർവ്വസ്വം സമർപ്പിക്കുന്ന ഒരു പ്രേമമോ ഒരാരാധനയോ ആയിരുന്നില്ല എന്റേത്. ഏതാണ്ട് ഒരു 'വല്ല്യേച്ചി'ഭാവമോ 'അമ്മ'യുടെ വാത്സല്യമോ ഉള്ള ഒരു സ്നേഹം. ഭാനുവിന്റെ കാമുകിയായോ ഭാര്യയായോ ഞാൻ എന്നെ സങ്കല്പിച്ചിരുന്നതേയില്ല എന്നു സാരം. അതുകൊണ്ടുതന്നെ, മിക്കപ്പോഴും ഞങ്ങൾ തമ്മിലുള്ള സംസാരം യേശുദാസിനേയും സുശീലയേയും ശ്രീകൃഷ്ണനേയും ഒക്കെക്കുറിച്ചായിരുന്നു. എന്റെ കന്നിപ്രണയങ്ങളായ കൃഷ്ണനേയും സംഗീതത്തേയുംകുറിച്ച്!

1968-ലാണ് ഒക്ടോബർ ഒമ്പതാം തീയതി ഒരു യാദൃച്ഛികത ആ സുഹൃദ്ബന്ധത്തെ പ്രേമമാക്കി മാറ്റിയത്. അന്ന് ഞങ്ങൾ സുഷമയേയും സുഗുണനേയും അനുഗമിച്ച് 'ഗീത'യിൽ പോയി - 'പൂജ' എന്നൊരു സിനിമ കാണാൻ. പൂജ പേൾ എസ്ബക്കിന്റെ പിയോണി എന്ന നോവലിന്റെ കഥയാണ്. ഞാൻ വായിച്ച പുസ്തകം. അതിനാൽ ദൃശ്യാവിഷ്കരണം കാണാൻ താല്പര്യമുണ്ടായിരുന്നു. നോവലിന്റെ സൗന്ദര്യമൊന്നും സിനിമയിലില്ലായിരുന്നു. 'മാനസസാരസമലർമഞ്ജരിയിൽ' എന്നൊരു പാട്ട് ഇഷ്ടപ്പെട്ടു. സിനിമ മൊത്തത്തിൽ ഇഷ്ടപ്പെട്ടില്ല.

സിനിമ കഴിഞ്ഞ് പുറത്തിറങ്ങിയപ്പോൾ സുഷമയും സുഗുണനും 'സിനിമ നല്ല രസമുണ്ടായിരുന്നു, അല്ലേ' എന്നു ചോദിച്ചു. ഞാൻ ഉടനെ പറഞ്ഞു: "ഏയ് - ആനബോറ്.... മരണക്കത്തി.... ഇത്ര പൊട്ടസിനിമ വേറെ കണ്ടിട്ടില്ല." (മരണക്കത്തി ഒരു 'മെഡിക്കൽ കോളേജ് പ്രയോഗ'മാണ്) പെട്ടെന്ന് മറ്റു മൂന്നുപേരും നിശ്ശബ്ദരായി.

അന്ന് ഹോസ്റ്റലിലെത്തിയപ്പോൾ സുഷമ എന്നെ വല്ലാതെ വഴക്കുപറഞ്ഞു. മറ്റുള്ളവരുടെ ഫീലിങ്ങ്സിനെക്കുറിച്ച് എനിക്ക് യാതൊരു വിചാരവുമില്ല എന്നായിരുന്നു ആരോപണം. താൻ അതു പറഞ്ഞപ്പോൾ ഉദയഭാനുവിന്റെ മുഖം കണ്ടില്ലേ - എന്തുമാത്രം വാടിപ്പോയി എന്നു സുഷമ പറഞ്ഞപ്പോൾ ഞാൻ ആദ്യം ഒന്ന് അന്ധാളിച്ചു. പിന്നെ, ചിരിച്ചുകൊണ്ട് മനസ്സിൽ തോന്നിയതങ്ങ് തട്ടിവിട്ടു. "എന്തിന്....! അയാളാണോ ആ സിനിമയുടെ ഡയറക്ടർ" എന്ന് ഞാൻ തമാശയായി പറഞ്ഞപ്പോൾ സുഷമയാണ് അത്ഭുതപ്പെട്ടത്. എന്റെ നിസ്സംഗത കണ്ടിട്ട്! ഭാനു എന്നെ പ്രേമിക്കുന്നുണ്ടെന്ന് സുഷമയിൽനിന്നാണ് ഞാൻ അറിഞ്ഞത്. എനിക്കതൊരു വിഡ്ഢിത്തമായിട്ടാണ് തോന്നിയത്. ഒന്നാമത് എന്റെ പ്രേമം എന്തിനോടാണ് എന്ന് ആദ്യമേ ഞാൻ ഭാനുവുമായി സംസാരിച്ചിട്ടുള്ളതാണ്. രണ്ടാമത് തന്നേക്കാൾ മുതിർന്ന, ശരീരസൗന്ദര്യമില്ലാത്ത എന്നെ

ഈ കുട്ടി എന്തിന് പ്രേമിക്കണം? പ്രേമമാണെന്ന് തെറ്റിദ്ധരിക്കുന്ന ഒരടുപ്പം മാത്രമാവാം അത്. അന്ന് രാത്രി മുഴുവൻ സുഷമ എന്നോടു സംസാരിച്ചു. അമ്മയില്ലാതെ വളർന്ന കുട്ടിയാണ്. സുവർണ്ണയിലാണ് ആ കുട്ടി സർവ്വ ആശയും വെച്ചിരിക്കുന്നത്. ഈ പ്രേമം നിരസിച്ചാൽ ആ കുട്ടിക്ക് ജീവിതം മടുത്തുപോവും. പിന്നെ വരുന്നതിനെല്ലാം തനിക്കാവും ഉത്തരവാദിത്വം.

ഉറക്കവും പോയി - ആലോചനയിലായി ഞാൻ. എന്റെ ജീവിതത്തിൽ കുടുംബത്തിനും ശരീരബന്ധങ്ങൾക്കും സ്ഥാനമുണ്ടായിരുന്നില്ല. പഠിക്കണം; അറിയണം; പാടണം; പാട്ടുകേൾക്കണം.... വീടുണ്ട്. വീട്ടിൽ കുടുംബാംഗങ്ങളുണ്ട്. അവരൊന്നും അറിയാത്ത ഒരു പ്രേമനാടകം!! വിവേകവും വികാരവും തമ്മിൽ നടന്ന വടംവലിയായിരുന്നു അത്. ഒടുവിൽ അമ്മയില്ലാത്ത കുഞ്ഞിനോടുള്ള വാത്സല്യവും സഹാനുഭൂതിയും വിജയിച്ചു. സുഷമയോട് തീരുമാനം അറിയിച്ചു. സുഷമയിൽനിന്ന് സുഗുണൻവഴി എന്റെ തീരുമാനം അറിഞ്ഞശേഷമാണ് ഭാനു നേരിട്ട് എനിക്കെഴുതാൻ ധൈര്യം സംഭരിച്ചത്. തീക്കനലുപോലെയുള്ള എന്റെ ജീവിതവിരക്തി കണ്ട ആർക്കാണ് എന്നോടൊരു പ്രേമാഭ്യർത്ഥന നടത്താൻ ധൈര്യമുണ്ടാവുക!!

ഒക്ടോബർ 16ന് ഭാനുവിന്റെ കത്തുവന്നു. പ്രതീക്ഷിച്ചതായിട്ടും ആദ്യത്തെ ഉൾപ്രേരണ അത് കീറിക്കളയാനായിരുന്നു. പിന്നീട്, ചെയ്തത് വിഡ്ഢിത്തമായെന്നു തോന്നി. ഏതായാലും താൻ സ്വീകരിക്കാമെന്നുറച്ച ഒരു പുരുഷന്റെ ആദ്യത്തെ പ്രേമലേഖനം എന്നെന്നും സൂക്ഷിക്കേണ്ട ഒന്നാണ്. അത് ഞാൻ കീറിക്കളഞ്ഞു. പിന്നീട് നിരന്തരം പ്രേമലേഖനങ്ങളുടെ പ്രവാഹമായിരുന്നു. അവയെല്ലാം ഞാൻ സൂക്ഷിച്ചുവെച്ചു. ഞങ്ങൾ തമ്മിലുള്ള പ്രായവ്യത്യാസത്തെച്ചൊല്ലി കഴിയുമെങ്കിൽ ഈ വിഡ്ഢിത്തത്തിൽനിന്ന് ഭാനുവിനെ പിന്തിരിപ്പിക്കാൻ ഞാൻ ആദ്യമൊക്കെ ശ്രമിച്ചുനോക്കി. അപ്പോഴൊക്കെ, കരയുന്ന ഒരു കുട്ടിയായി ഭാനു എന്റെ സാരിത്തുമ്പിൽ പിടിച്ചുതൂങ്ങി. അത്തരമൊരു കുഞ്ഞിനെ നിഷ്കരുണം ഉപേക്ഷിക്കാൻ എനിക്കു കഴിഞ്ഞില്ല. 'ഞാനെനിക്കു തുണയ്ക്കാവുന്നവരെക്കേഴുവാൻ വിടാ' എന്ന പൗരസ്ത്യദീപത്തിലെ വരികൾ ഞാൻ അനുസരിക്കുകയായിരുന്നു. അങ്ങനെ 1965 മുതൽ 67-68 വരെയുള്ള ഞങ്ങളുടെ മൂന്നുവർഷത്തെ പരിചയവും സൗഹൃദവും ഒരു കാമ്പസ് പ്രേമമായി മാറി. അനവധി കാമ്പസ് പ്രേമങ്ങളുടെ കണ്ണിമേൽ ഒരു കണ്ണികൂടി ചേർന്നു.

ഒരു ജീവിതം പങ്കിടുന്നതിനെക്കുറിച്ച സ്വപ്നങ്ങൾ പോസ്റ്റുകവറുകളിൽ അടക്കംചെയ്ത് ഇന്ത്യൻ തപാൽവകുപ്പിന്റെ സഹായത്തോടെ ഞങ്ങൾ പരസ്പരം കൈമാറി. ഭാനുവിന്റെ കത്തുകളിൽ മലയാളസിനിമാഗാനങ്ങളുടെ പ്രസരമായിരുന്നു. യേശുദാസിന്റെ പാട്ടുകൾ - വയലാറും ഭാസ്കരൻമാഷും തമ്പിയും ഒക്കെ എഴുതിയവ - അവയിലാകെ നിറഞ്ഞുനിന്നു. 'പരീക്ഷ' എന്ന സിനിമ കാണാൻ ഞങ്ങൾ നാലുപ്രാവശ്യമാണ് പോയത് - അതിലെ പാട്ടുകൾക്കുവേണ്ടിമാത്രം! അങ്ങനെ എത്രയെത്ര!



താമരമുകുളത്തിനകത്ത് ഒരു തുഷാരകണം കാത്തിരുന്നു. പുലരിയിൽ സൂര്യൻ കുനിഞ്ഞുനോക്കി; അവളെ കണ്ടെത്തി. അവൻ അവളെ ഉയർത്തി മേഘങ്ങളിൽ സ്ഥാപിച്ചു. തന്നോടൊപ്പം ആകാശങ്ങളെ ഭരിക്കുന്ന റാണിയാക്കി. പിയോണിയിലെ പേൾബക്കിന്റെ മനോഹരസങ്കല്പമാണത്. കരകാണാത്ത ഇരുട്ടിനെ മുറിച്ചുനീക്കിക്കൊണ്ട് ഉദയഗിരി ചുവക്കുന്നതു കാണാൻ യുഗാന്തരങ്ങളുടെ കാത്തിരിപ്പ്! സർവ്വസന്നുതൻ സവിതാവിനുവേണ്ടി നിർഗന്ധം പുഷ്പത്തിന്റെ കാത്തിരിപ്പ്! പകൽക്കിനാവുകൾക്കും നിശാസ്വപ്നങ്ങൾക്കും വർണ്ണശബളിമയേകുന്ന സൂര്യൻ രാപ്പകൽ തലയ്ക്കകത്ത് ഉദിച്ചുനിൽക്കുന്ന എനിക്ക് മനോരാജ്യങ്ങൾക്കതിരില്ലാത്ത, മനസ്സിനുചുറ്റും മതിലില്ലാത്ത ഒരു കാലം -

ഓരോ കിരണത്തിലും ഭാവാത്മകമായ നിരവധി മഹാകാവ്യങ്ങളടങ്ങുന്ന ചൈതന്യവത്തായ ഹിരണ്മയദീപം. ആ സുവർണ്ണദീപത്തെ ഹൃദയശ്രീകോവിലിൽ പ്രതിഷ്ഠിച്ച 'താമരൈനെഞ്ചം'. ആയിടയ്ക്ക് ഇറങ്ങിയ 'താമരൈനെഞ്ച'മെന്ന സിനിമ എനിക്കിഷ്ടമായി. സപ്താശ്വങ്ങളെ പൂട്ടിയ രഥത്തിൽ പൂർവ്വചക്രവാളത്തെ സിന്ദൂരതിലകമണിയിച്ച് എഴുന്നെള്ളുന്ന ഉദയസൂര്യന്റെ അനുരാഗകിരണങ്ങൾ ഉറങ്ങിക്കിടന്ന ഒരു താമരൈനെഞ്ചത്തെ തലോടി ഉണർത്തിയ കാലമാണല്ലോ അത്!

പ്രേമം പെൺകുട്ടികളുടെ മനസ്സിന്റെ പുറ്റിൽ ഒരു മാണിക്യക്കല്ലായി ഒളിഞ്ഞിരിക്കുന്നു. ആരും അത് കാണുന്നില്ല. അവൾപോലും അതറിയുന്നില്ല. പക്ഷേ, അതിന്റെ പ്രകാശം അവളുടെ മുഖത്തിന് പ്രസാദം അണയ്ക്കുന്നത് എല്ലാവരും കാണുന്നു. പ്രേമം പെൺകുട്ടികളുടെ ഉള്ളിൽ തീക്കനൽപോലെ ജ്വലിക്കുന്നു; അമൃതജ്യോതിയായി വഴികാട്ടുന്നു. ഒരേസമയം കുളിർപ്പിക്കയും പൊള്ളിക്കയും ചെയ്യുന്ന ഈ നാഗമാണിക്യം മനസ്സിന്റെ ചെപ്പിലടച്ച് ജീവിതകാലം മുഴുവൻ തപസ്സിൽ മുഴുകിക്കഴിയാൻ വിധിക്കപ്പെട്ട ഈ അപർണ്ണ, ഒരു നിയോഗംപോലെ സുവർണ്ണയായി. കുടുംബിനിയായി.... അമ്മയായി.... അമ്മാമന്റെ സങ്കല്പം സത്യസങ്കല്പമായി!

ശുഷ്ക്കവും വിരസവുമായ പാഠപുസ്തകങ്ങളോടുള്ള മൽപ്പിടുത്തത്തിനിടയിൽ ശുഭ്രവും സുന്ദരവുമായ ഒരു താമരപ്പൂപോലെ ഞങ്ങളുടെ പ്രേമം സൗരഭ്യം ചൊരിഞ്ഞു. ജീവിതം അർത്ഥവത്താണെന്നു തോന്നിയ മനോജ്ഞനിമിഷങ്ങൾ അതിവേഗം കൊഴിഞ്ഞു. 1970 ജൂൺ മാസത്തിൽ ഞാൻ ഹൗസ് സർജ്ജനായി. ആറുമാസത്തെ ഇടവേളയ്ക്കു ശേഷം ഭാനുവും.

ഹൗസ് സർജ്ജൻസി തുടങ്ങിയശേഷം മാത്രമാണ് ഞങ്ങൾ രണ്ടുപേരും ഒന്നിച്ച് നടക്കാൻ തുടങ്ങിയത്. അത്രനാൾ അകന്നുനിന്നുകൊണ്ടുള്ള പ്രേമമേ ഉണ്ടായിരുന്നുള്ളൂ. 1971 മെയ്മാസം 17-ാം തീയതിയാണ് ഞങ്ങൾ ഗാന്ധർവ്വവിവാഹം ചെയ്തത്. കോവൂരിലെ കൃഷ്ണൻകോ

വിലിൽ കൃഷ്ണസന്നിധിയിൽവെച്ച്. പിന്നീട് ഗുരുവായൂരമ്പലത്തിൽവെച്ച് വീട്ടുകാരുടെ സമ്മതത്തോടെ രണ്ടാമതൊരു വിവാഹവും ഉണ്ടായി. ഗാന്ധർവ്വത്തിന് ഒരംഗീകാരം!

ഒരു വിവാഹം രണ്ടു വ്യക്തികളുടെ മാത്രം സംഗമമല്ല - രണ്ടു കുടുംബങ്ങളുടെ സംഗമമാണ്. രണ്ടു സംസ്കാരങ്ങളുടെ സംഗമമാണ്. ഞങ്ങളുടെ വിവാഹം രണ്ടു വ്യക്തികളുടെ മാത്രം സംഗമമായിത്തീർന്നു. ചില പ്രത്യേക കാരണങ്ങളാൽ രണ്ടു കുടുംബങ്ങളുടെ സംഗമം നടക്കുകയുണ്ടായില്ല. ആ കാരണങ്ങൾ അപഗ്രഥിക്കാൻ ഞാൻ ശ്രമിക്കുന്നില്ല. ഇന്നത്തെ എന്റെ മനോനിലയിൽ

സത്യം ബ്രൂയാത് പ്രിയം ബ്രൂയാത്
ബ്രൂയാത് സത്യമപ്രിയം
പ്രിയം ച നാനൃതം ബ്രൂയാദേഷധർമ്മഃ സനാതനഃ
ഭദ്രം ഭദ്രമിതിബ്രൂയാത്
ഭദ്രമിത്യേപവാവദേത്
ശുഷ്ക്കവൈരം വിവാദം ച
ന കൃത്യാത് കേനചിത്സഹ

എന്ന വാക്കുകളെ അക്ഷരംപ്രതി അനുസരിക്കുന്നതുകൊണ്ട്! ഒരു ആത്മീയ ആത്മകഥയിൽ ഇതിന് പ്രസക്തിയില്ലാത്തതുകൊണ്ടും!

"മറ്റുള്ളവർക്ക് മനഃപ്രയാസം വരുന്ന കാര്യങ്ങൾ വിളിച്ചുപറയാതിരിക്കലും സത്യമാണ്. എല്ലാവർക്കും മംഗളം വരുന്ന വാക്കുകൾമാത്രം പറയുക. അനാവശ്യമായ ശുഷ്കവൈരവും വിവാദവും വ്യക്തിവിദ്വേഷവും വലിച്ചുവെക്കുന്ന വാക്കുകൾ പറയരുത്. ധർമ്മവിഷയത്തിൽ ആശയപരമായ അഭിപ്രായവ്യത്യാസങ്ങൾ വരുമ്പോൾ സർവ്വമംഗളകാരികളായ ആശയങ്ങൾ സ്ഥാപിക്കേണ്ടതിനുമാത്രമേ തർക്കത്തിൽ ഏർപ്പെടാവൂ." ഇന്ന് എഴുത്തുകാരും രാഷ്ട്രീയക്കാരും ഗൃഹസ്ഥരും സന്യാസിമാരുമൊക്കെ ശ്രദ്ധിക്കേണ്ട വാക്കുകളാണ് മനുസ്മൃതിയിലെ ഈ വാക്കുകൾ.

ഒരുപാടു പരീക്ഷണങ്ങളിൽക്കൂടി കടന്നുപോയവരാണ് ഞാനും ഭാനുവും. ഓരോ ഘട്ടത്തിലും ആ പരീക്ഷണങ്ങളെ നേരിടാനും എന്റെ ഭർത്താവിന്റെ ഹൃദയത്തിലെ മുറിവുകളെ ഉണക്കാനും ഉള്ള യജ്ഞത്തിൽ ഞാൻ നേടിയതാണ് എന്റെ ശക്തി. ദുഃഖിതനും പീഡിതനുമായി സംസാരസാഗരത്തിൽ ഉഴലുന്ന, അനാഥനെന്നു സ്വയം വിശ്വസിക്കുന്നവർക്കായി, ഏതു ഘട്ടത്തിലും അവരെ വിട്ടുപോകയില്ലെന്ന് പ്രതിജ്ഞ ചെയ്ത ഒരു വ്യക്തി അനുഷ്ഠിക്കുന്ന ശക്ത്യുപാസന.... ശക്തിമന്ത്രസമാഹാരം. ഈ ശക്തിമന്ത്രം ഉരുവിട്ട് ദൗർബ്ബല്യങ്ങളിൽനിന്ന് മുക്തനാവുന്നത് ഭാനു മാത്രമാവരുത്. എന്റെ സഹജീവികൾ-സമൂഹം-രാഷ്ട്രം-എല്ലാവരും ദുഃഖങ്ങളെ അതിജീവിക്കണം. ജീവിതത്തെ സ്നേഹിക്കണം. ആത്മവിശ്വാസത്തോടെ ഈ ജീവിതരംഗത്ത് പ്രവർത്തിക്കണം. ജനനമരണങ്ങൾക്കിടയിലെ ഇടവേളയായ ജീവിതത്തെ മഹനീയമാക്കി



അതിനെ ആസ്വദിക്കണം. ഈ ലക്ഷ്യത്തോടെയാണ് എന്റെ കർമ്മങ്ങൾ.....

മെലിഞ്ഞ് എല്ലും തോലുമായിരുന്ന എന്റെ ശരീരം എന്റെ മകന്റെ വരവിനായി പ്രത്യേകം സജ്ജീകരിക്കപ്പെട്ട ഒരു ക്ഷേത്രമായി. അതിന് ഉന്മേഷവും ഉണർവ്വും വന്നു. ആത്മാവിന്റെ പ്രസാദം അതിനെ പ്രസാദാത്മകമാക്കി. ഒരിക്കൽ സുലേടത്തി എന്നെ കണ്ടപ്പോൾ പറഞ്ഞു: "ഭാനു സ്വർണ്ണമോളെ സുന്ദരിയാക്കി" എന്ന്. ആ പ്രശംസാവചനം ഭാനു മരിക്കുന്നതുവരെ ഇടയ്ക്കിടക്ക് ഓർത്തു പറയാറുണ്ട്. 'പ്രേമിച്ചു പ്രേമിച്ചു നിന്നെ ഞാനൊരു ദേവസ്ത്രീയാക്കും' എന്ന പാട്ട് ഭാനുവിന് പഠിക്കുന്നകാലത്ത് ഇഷ്ടമായിരുന്നു.

1972 ഫെബ്രുവരി എട്ടാംതീയതിയാണ് ഞങ്ങൾ കോഴിക്കോട്ടുനിന്ന് ആലപ്പുഴയ്ക്കു പോയത്. 'മാതൃഭൂമി'യിൽനിന്ന് വല്ല്യച്ഛൻ വിളിച്ചുപറഞ്ഞതുകൊണ്ട് 'മാതൃഭൂമി' ലേഖകൻ ശ്രീ എം.എം. വർഗ്ഗീസ് ഞങ്ങൾക്കുവേണ്ടി ഒരു വാടകവീട് ഒരുക്കിയിരുന്നു. ആലപ്പുഴ ഞങ്ങൾക്ക് അപരിചിതമായ നഗരമായിരുന്നു. തോടുകളും കനാലുകളും കൊണ്ടു നിറഞ്ഞ കേരളത്തിന്റെ വെനീസ്. ഈ കൊച്ചുപട്ടണത്തെ ഞാൻ സ്നേഹിക്കുന്നത് അവിടെവെച്ചാണ് എന്റെ കൊച്ചുമകൻ ജനിച്ചത് എന്നതുകൊണ്ടാണ്. 1972 ഫെബ്രുവരി 28-ാം തീയതിതന്നെ പ്രസവവേദന തുടങ്ങി. ഞങ്ങളുടെ ഗാന്ധർവ്വവിവാഹം കഴിഞ്ഞ് കൃത്യം ഒമ്പതുമാസം ഒമ്പതുദിവസം കഴിഞ്ഞ് - മാഘമാസത്തിലെ മകം നക്ഷത്രം. ചോറ്റാനിക്കര മകംതൊഴൽ - വില്വമംഗലത്തിന് ഭഗവാൻ മഹാവിഷ്ണു തന്റെ മായാമോഹിനീരൂപം കാണിച്ചുകൊടുത്ത പൗർണ്ണമിനാൾ. ആറ്റുകാൽ ദേവീക്ഷേത്രത്തിൽ പൊങ്കാല. ധന്വന്തരി ജനിച്ച ദിവസം - അന്ന് എന്റെ ജീവിതനഭസ്സിലും ഒരു മാഘപൗർണ്ണമി ഉദിച്ചു.

സർഗ്ഗത്തെക്കുറിച്ച് എത്രയോ നിർവ്വചനങ്ങളുണ്ട് - അതിൽ എനിക്കേറ്റവും പ്രിയങ്കരം സൃഷ്ടി സ്വയംപൂർണ്ണനായ ഒരാളുടെ ആന്തരസ്വഭാവമാണ് എന്നതാണ്. ആദിശങ്കരന്റെ സുചിന്തിതമായ അഭിപ്രായം. പൂർണ്ണത്തിൽ സർഗ്ഗചേതന സ്വാഭാവികമായി ഉദിക്കുന്നു. അതിന്നുള്ള ഇച്ഛാശക്തി ജനിക്കുന്നു. കലയും സാഹിത്യവും ശാസ്ത്രവുമെല്ലാം അങ്ങനെയാണ് ഉണ്ടാവുന്നത്. പ്രജാസൃഷ്ടിയിൽ മാത്രം, ഒരു പുതുതലമുറയെ സൃഷ്ടിക്കുക എന്ന ഇച്ഛയുടെ പൂർത്തീകരണത്തിന് സ്ത്രീ പുരുഷനെയും പുരുഷൻ സ്ത്രീയെയും ആശ്രയിക്കണമെന്നതാണ് പ്രകൃതിധർമ്മം. അവിടെ പൂർണ്ണത അമ്പതുശതമാനം മാത്രമാണ്. രണ്ടു അർദ്ധങ്ങൾ - രണ്ടു അർദ്ധഗോളങ്ങൾ - അർദ്ധനാരീശ്വരർ - ഈ നിയമമാണ് എന്നെ പ്രേമത്തിലേക്കും വിവാഹത്തിലേക്കും എത്തിച്ചത്. ഒരമ്മയാവുക എന്നുവെച്ചാൽ ജീവിതത്തെ ഒരു യജ്ഞമാക്കുക എന്നാണർത്ഥം. ഒരു പ്രാർത്ഥനയാക്കുക എന്നർത്ഥം! ഒരമ്മയാവുക എന്നാൽ മക്കൾക്കായി ജീവിതത്തിലെ നെല്ലും പതിരും വേർതിരിച്ചെടുത്ത് പതിരുകളഞ്ഞ്, നെല്ല് കുത്തിയുണക്കി, സ്വാദിഷ്ടമായ അന്നം ഉണ്ടാക്കുക;

നല്ലതെല്ലാം അവർക്കായി സൂക്ഷിക്കുക; തീയതൊന്നും അവരെ തീണ്ടാതെ നോക്കുക; ജീവിതത്തിന്റെ വ്രണങ്ങൾ ഏൽക്കാതെ അവരെ സംരക്ഷിക്കുക; സത്യസന്ധരായ നല്ല മനുഷ്യരായിക്കാണാൻ പ്രാർത്ഥിക്കുക; അവരുടെ വഴിയിൽ പൂവിരിക്കാൻ പ്രകൃതിമാതാവിന്റെ വാത്സല്യം തന്നിലേക്ക് ആവാഹിക്കുക. ഈ മഹത്തായ ധർമ്മത്തിന് പ്രകൃതി എന്നെ സജ്ജീകരിക്കയായിരുന്നു - ഒരു വിവാഹത്തിലൂടെ - അതിന്നായി അവൾ എനിക്കുതന്ന വരപ്രസാദമാണ് എന്റെ മകൻ.

അവന്റെ പേര് ഞങ്ങൾ അവൻ ജനിക്കുംമുമ്പേ തീരുമാനിച്ചിരുന്നു. ഭാനുവിന് ഒരു പെൺകുട്ടി വേണം; അവൾക്ക് അപർണ്ണ എന്നു പേരിടണം എന്നായിരുന്നു മോഹം. എനിക്ക് ഒരാൺകുട്ടി വേണമെന്നായിരുന്നു. ഒരിക്കൽ തന്റെ കൊച്ചുകൈമുട്ടുകൾകൊണ്ട് എന്റെ ഉദരത്തിനകത്തുനിന്ന് അവൻ തന്റെ അസ്തിത്വം വിളിച്ചുപറഞ്ഞ് ചലിക്കുമ്പോൾ ഭാനു ചോദിച്ചു: "നിന്റെ ഇഷ്ടംപോലെ ഇതൊരാൺകുട്ടിയാണെന്നുവെയ്ക്കുക. നമുക്ക് ആ കൊച്ച് ഉരുളക്കിഴങ്ങിന് എന്തു പേരിടണം." എന്റെ നാവിൻതുമ്പത്ത് ഒരു പേരേ വന്നുള്ളു - അഭിലാഷ്. എന്റെ അഭിലാഷം - എന്റെ ഇച്ഛാശക്തി.

എന്റെ അഭിലാഷവും ഇച്ഛാശക്തിയും സൃഷ്ടിച്ച മകൻ. മഹാകവി രവീന്ദ്രനാഥടാഗോറിന്റെ ആദ്യത്തെ കവിതയാണത്. കവിക്ക് തന്റെ ആദ്യത്തെ കവിതപോലെ അമൂല്യവും സുന്ദരവുമാണ് അമ്മയ്ക്ക് തന്റെ ആദ്യത്തെ കുഞ്ഞ്. അങ്ങനെ അഭിലാഷ് എന്റെ മകനായി. എന്റെ ജീവിതത്തിന്റെ ശ്രുതിയായി, കവിതയായി, രാഗവും ലയവുമായി.

ബ്രഹ്മാവ് 'ആശവ' എന്നുച്ചരിച്ചപ്പോൾ സൃഷ്ടിക്കപ്പെട്ടത് സർവ്വത്ര (അഭി) വ്യാപിക്കുന്ന സാമഗാനരൂപത്തിലുള്ള ഋക്കുകളും അത് പാടിനടക്കുന്ന ഗന്ധർവ്വന്മാരുമാണത്രെ! എന്റെ ഗാന്ധർവ്വത്തിന്റെ സർഗ്ഗം അഭിലാഷ് എന്ന സാമഗാനമായി. ആലപ്പുഴയിലെ കടലോരസന്ധ്യകൾ.... മുല്ലക്കൽ ദേവീക്ഷേത്രനടയിലെ ദീപാലങ്കാരങ്ങൾ - നെടുമുടിക്കായലോരത്തെ കാറ്റ്.... കൊച്ചുമകനേയുംകൊണ്ട് ഞങ്ങൾ ഊരുചുറ്റാനിറങ്ങുന്ന വേളകൾ.... ആലപ്പുഴ എന്നൊരു കൊച്ചുവട്ടത്തിനകത്ത മൂന്നു വർഷംകൊണ്ട് ഞങ്ങൾ മൂന്നു ജന്മത്തിന്റെ ആനന്ദം നുകർന്നു.

അഭിലാഷ് ആദ്യമായി അമ്മ എന്നു പറഞ്ഞപ്പോൾ, ആദ്യമായി മുട്ടുകുത്തിയപ്പോൾ, ആദ്യമായി പിച്ചവെച്ചപ്പോൾ - പ്രപഞ്ചത്തിലുള്ള എല്ലാ അമ്മമാരേയുംപോലെ ഞാനും ആനന്ദത്താൽ മതിമറന്നു.

അല്ലെങ്കിലുണ്ണി കമിഴ്ന്നു തുടങ്ങിയെ-
ന്നുല്ലസിപ്പോരല്ലൊ മാതാക്കന്മാർ
അംബരം പൂകിടും ഭൂതലം പുൽകിടു-
മെൻ മകനെന്ന കൃതാർത്ഥതയോ!

വിവാഹജീവിതം എന്നെ മറ്റൊരാളാക്കിത്തീർത്തു. ഒറ്റയ്ക്കു ജീവിക്കുന്നകാലത്ത് മറ്റൊരാൾക്കുവേണ്ടി നമ്മുടെ ഇഷ്ടാനിഷ്ടങ്ങളിൽ അയവുവരുത്തേണ്ടതില്ല. ഒന്നിച്ച രണ്ടു വ്യക്തികൾ താമസിക്കുമ്പോൾ ഇഷ്ടാനിഷ്ടങ്ങളിൽ അയവുവരുത്തി വരുത്തി ഇഷ്ടാനിഷ്ടങ്ങളേ ഇല്ലാത്ത അവസ്ഥവരെ എത്തും. ഇത് ഒരു യോഗമാർഗ്ഗമാണ്. ഇഷ്ടം, അനിഷ്ടം എന്ന ദ്വന്ദ്വങ്ങളില്ലാതായാൽ സങ്കല്പരൂപമായ 'സംസാരം' ഇല്ലാതാവും. ശുദ്ധബോധം മാത്രമാവും. 'സംസാര'ത്തിനകത്തിരുന്നുകൊണ്ട് 'സംസാര'ത്തെ ഇല്ലാതാക്കുന്ന സൂത്രയോഗം ഞാൻ അഭ്യസിക്കാൻ തുടങ്ങി. ബുദ്ധിയുള്ള ഏതു മനുഷ്യനും സംസാരത്തിലെ 'പൊസ്സസീവ്' മെന്റാലിറ്റി ഗ്രഹിക്കും. അതിന്റെ കാരണം 'എന്റെ, നിന്റെ' എന്ന ബോധമാണെന്നു ഗ്രഹിക്കും. സ്വയം അറിയും. സ്വയം അറിയുന്നതോടൊപ്പം തന്റെ സഹജീവികളേയും അറിയും. ഞാൻ നടന്നുപോന്ന ജീവിതപ്പാതയിൽ സംസാരത്തിന്റെ മുള്ളുകൾ വിരിച്ചിരുന്നു. പക്ഷേ നടന്നുവന്ന് തിരിഞ്ഞുനോക്കുമ്പോൾ ആ മുള്ളുകൾ എന്നെ ഞാനാക്കാൻ ഈശ്വരൻ വിരിച്ച ചുവന്ന റോസാപ്പൂക്കളായിത്തോന്നുന്നു. ആ ചോരപ്പൂക്കളുടെ മാർദ്ദവവും സൗരഭ്യവും ഞാനിന്നാസ്വദിക്കുന്നു. എന്റെ പിന്നാലെ ഈ ഭൂമിയിൽ വരുന്നവരുടെ കാലുകൾ മുള്ളുകൾ തട്ടി വേദനിക്കരുതെന്നും മാർദ്ദവം മാത്രം അനുഭവിക്കണമെന്നുമാണ് എന്റെ പ്രാർത്ഥന. ഞാൻ പഠിച്ച ശാസ്ത്രങ്ങളും ഞാൻ തേടിയ ഗവേഷണമണ്ഡലങ്ങളും ഞാനനുഭവിച്ച ജീവിതവുമെല്ലാം ഈ പ്രാർത്ഥനയുടെ പരിണതഫലമാണ്. വരുംതലമുറയുടെ ഭാവിക്കായി പോയതലമുറ വീഴ്ത്തിയ ഉപ്പുരസം കലർന്ന വഴിച്ചോറാണിത് - പാഥേയം. ഇതു ഭക്ഷിച്ച് ജീവിതമാർഗ്ഗത്തിലെ പ്രശ്നങ്ങളെയും പ്രതിബന്ധങ്ങളെയും ആത്മവിശ്വാസത്തോടെ നേരിടാൻ കരുത്തു നേടുക.

പാമ്പുകളുണ്ടാകാം പറ്റിക്കിടക്കുന്നു
പാരിജാതത്തിൻ തളിർപടർപ്പിൽ
എന്നാലുമോമനേ, നൈരാശ്യം കൊള്ളായ്ക

എന്ന ആശീർവ്വാദത്തിന്റെ കവചം അമ്മ നമുക്ക് തന്നിട്ടുണ്ടല്ലോ.

എന്റെ ജീവിതത്തെ ഒരു പാരിജാതപ്പടർപ്പായി ഞാൻ നോക്കിക്കാണുന്നു. കുലകുലയായി സുഗന്ധവാഹികളായ നനുത്ത വെള്ളപ്പൂക്കൾ വിടർന്നുനിൽക്കുന്ന പാരിജാതവനം. അവിടെ കൊഴിയുന്ന സംഗീതസാന്ദ്രമായ സ്വരമഴ.... പൂമഴ.... പല വർണ്ണത്തിൽ സൂചിമുഖിക്കിളികളെപ്പോലെ ഒച്ചവെയ്ക്കുന്ന കവിതകൾ.... മൗനമായിരുന്ന് പാരിജാതപ്പൂന്തേൻ നുകരുന്ന യോഗസമാധി.... വീണ്ടും ചലനവും നാദവും മൗനവും ആസ്വാദനവും.... ചലനവും നാദവും.... ആവർത്തനാത്മകമായ ഈ ക്രിയയിൽ പറ്റിക്കിടക്കുന്ന പാമ്പുകളുടെ വിഷംപോലും അമൃതായി മാറുന്നു. എന്റെ മനസ്സിന്റെ പണിപ്പുരയിൽ ജ്യോതിഷവും ചരിത്രവും തത്ത്വശാസ്ത്രവും വൈദ്യവും മറ്റെല്ലാ ചിന്താപദ്ധതികളും കടന്നുവന്നത് ഈ ഒരത്ഭുതവിദ്യയ്ക്കുള്ള പണിക്കാരായിട്ടാണ്. അവർ താന്താങ്ങളുടെ ഉളിയും ഉലയും പണിയായുധങ്ങളുമായി മനസ്സിന്റെ നാലുകെട്ടിലിരുന്ന് നടത്തിയ ആൽക്കെമി - വിഷത്തെ അമൃതാക്കുന്ന ആൽക്കെമി - എന്നെ

ഞാനാക്കാൻ സഹായിച്ചിട്ടുണ്ട്. അഥവാ, എന്നിലെ എന്നെ അറിയാൻ സഹായിച്ചിട്ടുണ്ട്.

അർത്ഥകാമങ്ങളെ കാംക്ഷിക്കുന്ന ശരീരത്തേയും മനസ്സിനേയും ധർമ്മകായം എന്ന് ബുദ്ധിസ്റ്റുകൾ വിളിക്കുന്ന ധർമ്മചൈതന്യം വഴിയുന്ന ആത്മദർശനംകൊണ്ട് മുക്തമാക്കാൻ ഉദാത്തചിന്തകൾക്ക് കഴിയും. ഉദാത്തചിന്തകൾ ജനിപ്പിക്കുന്നതിൽ ദുഃഖങ്ങൾക്കും മോഹഭംഗങ്ങൾക്കും, ദുരന്താനുഭവങ്ങൾക്കും പങ്കുണ്ട്. ഒരുപക്ഷേ നമുക്ക് ഏറ്റവുമധികം ദുരന്താനുഭവം വരുത്തിയ വ്യക്തിയാണ് നമ്മുടെ ഏറ്റവും വലിയ ബന്ധു. കാരണം, ഉള്ളിനുള്ളിലെ മഹാസ്രോതസ്സിനെ അന്വേഷിക്കാനുള്ള നിമിത്തമായി പ്രവർത്തിച്ചത് ആ വ്യക്തിയാണ്. അതിനാൽ ആ വ്യക്തിയിൽ ഈശ്വരഹസ്തത്തെ കാണുക; വെറുക്കാതിരിക്കുക.

The master christian എന്ന പുസ്തകം കുട്ടിക്കാലത്ത് ഞാൻ വായിച്ചത് ലിറ്റിൽ ഫ്ളവറിൽനിന്നാണ്. അതിൽ മേരി കൊറെല്ലി എഴുതിയിരിക്കുന്നു: "I feel that I have a work to do - and a lesson to give in the work, when done. I may fail. I may be told that a s woman, I have no force and no ability to make any powerful or lasting impression on this generation - But at any rate I feel that I must try. ഈ പുസ്തകം 1976-ൽ ഒരിക്കൽക്കൂടി വായിച്ചപ്പോൾ ഈ വരികൾ എനിക്കും ബാധകമാണെന്നുതോന്നി. ഒരു പന്ത് ആകാശം തൊട്ടാൽ ഭൂമിയിൽ പതിക്കും. ഊക്കോടെയുള്ള പതനത്തിന്റെ ശക്തിയിൽ വീണ്ടും ഉയരത്തിൽ പൊങ്ങുന്നു. സുഖത്തിലേക്ക് ദൃഷ്ടിയൂന്നി പറക്കുമ്പോൾ മനുഷ്യജീവിതം അപ്രതീക്ഷിതമായി ദുഃഖത്തിന്റെ കുണ്ടിൽ പതിക്കുന്നു. വീണ്ടും പ്രതിപ്രവർത്തനം - ദുഃഖങ്ങളെ അതിജീവിക്കുന്ന ശാശ്വത സുഖദുഃഖസമത്വത്തിലേക്ക് പ്രയാണം!

1975 ഡിസംബർ ആറാംതീയതി. വത്സല എന്ന ഹൗസ്സർജ്ജൻ ആത്മഹത്യ ചെയ്ത ദിവസം. അന്ന് പറഞ്ഞറിയിക്കാനാവാത്ത അപ്രതീക്ഷിതമായ ഒരു മോഹഭംഗം എനിക്കും സംഭവിച്ചു. 10 വയസ്സുമുതൽ 29 വയസ്സുവരെ നീണ്ടുനിന്ന ശനിദശ കഴിഞ്ഞ് ഞാൻ ബുധദശയിലേക്ക് കടക്കുമ്പോൾ! അന്ന്, അതുവരെയുള്ള എന്റെ ജീവിതത്തെ ഞാൻ വിലയിരുത്തി. അതുവരെയുണ്ടായ ദർശനങ്ങളെ - എന്റെ ജീവിതത്തിന്റെ ലക്ഷ്യത്തെ!

ഒരു സാധാരണ സംസാരിയുടെ ജീവിതം നയിക്കാനല്ല ഞാൻ ഈ ഭൂമിയിൽ വന്നതെന്ന ബോധം എന്നിൽ ഉദിച്ചു. ഏതാണ്ടിതേകാലത്ത് ഞാൻ യശഃശരീരനായ ഉറൂബിനെ പരിചയപ്പെട്ടു. എന്നിലെ ജിജ്ഞാസുവിനെ അദ്ദേഹം മനസ്സിലാക്കി. സർവ്വവിജ്ഞാനശാഖകളിലും ഓരോന്നിലായി പരതിനടക്കുന്നതിനുപകരം സർവ്വജ്ഞാനത്തിനും ഉറവിടമായ ഒന്നിനെ അന്വേഷിക്കാനായിരുന്നു എനിക്ക് താത്പര്യം. അതിലേക്ക് മാർഗ്ഗമേതെന്നന്വേഷിക്കുന്ന എന്നോട് ഉറൂബ് പറഞ്ഞു: "വല്ല്യമ്മയുടെ കയ്യിൽ അമ്മാമന്റെ പുസ്തകങ്ങളും ഡയറികളുമുണ്ട്. അവ



എടുത്തു വായിക്കൂ." അങ്ങനെ 1976 ആദ്യത്തിൽ വല്യമ്മ സ്നേഹപൂർവ്വം സന്തോഷപൂർവ്വം എനിക്കുതന്ന ഡയറികളും പുസ്തകങ്ങളും എന്നെ പുതിയൊരുവഴിക്ക് ചിന്തിപ്പിച്ചു. അല്ലെങ്കിൽ 'പഴയൊരു'വഴിക്ക്! 1954 മുതൽ 22 വർഷമായി വിസ്മരിക്കപ്പെട്ടുകിടന്ന അമ്മാമന്റെ പൈതൃകം എന്നിലേക്ക് പകർന്ന ചാരിതാർത്ഥ്യം വല്ല്യമ്മ പ്രകടിപ്പിച്ചു.

ഇക്കാലത്ത് ജ്യോതിഷവും എന്നിലേക്കു കടന്നുവന്നു. ജ്യോതിഷം ഒരു കള്ളത്തരമാണെന്ന് എല്ലാ അഭ്യസ്തവിദ്യരേയുംപോലെ ഞാനും വിചാരിച്ചിരുന്നു. പ്രൊഫസ്സർ ടി.ഡി.ജി. പിള്ളയുടെ വീട്ടിൽ തത്തമംഗലത്തെ ഒരു പണിക്കർ പ്രശ്നം വെക്കുന്നുണ്ട്, പോകണമെന്ന് ഭാനു പറഞ്ഞപ്പോൾ ആദ്യം എനിക്കു മടിയായിരുന്നു. അഭിലാഷിന്റെ തലക്കുറി എഴുതിക്കാൻ പോകുമ്പോൾ ഞാൻ ഒറ്റയ്ക്കുപോയാൽ പറ്റില്ല, നീ കൂടെ വരണമെന്ന് ഭാനു വാശിപിടിച്ചതുകൊണ്ടാണ് ഞാൻ പോയത്. അനുഭവം രസകരമായിരുന്നു. ഞങ്ങളുടെ ജീവിതത്തിലെ ഒരുപാട് സംഭവങ്ങൾ അദ്ദേഹം കൃത്യമായി പറഞ്ഞപ്പോൾ എന്നിലെ ജിജ്ഞാസുവിന് തോന്നി - ഗ്രേസ് അനാറ്റമിയും ആൻഡേഴ്സനും അക്കർമാനും ഒക്കെ പഠിച്ച എന്റെ മസ്തിഷ്ക്കത്തിന് എന്തുകൊണ്ടിതും പഠിച്ചുകൂടാ എന്ന് - വേദത്തിന്റെ കണ്ണാണ് ജ്യോതിഷമെന്നറിയാതെത്തന്നെ അതറിയാൻ ആഗ്രഹം എന്നിലുണർന്നു. ദേശപോഷിണി വായനശാലയിൽനിന്ന് കിട്ടിയ പ്ലാറ്റോയുടെ റിപ്പബ്ലിക്കിൽ സോക്രട്ടീസ് ഒരു ദിവ്യമനുഷ്യസൃഷ്ടിയുടെ ജനനകാലം ഗണിക്കുന്നുണ്ട്. ഇത് ഇന്ത്യയിലെ ത്രേതായുഗഗണിതമാണെന്ന് ഒറ്റനോട്ടത്തിൽ കണ്ടു. അഭിലാഷിന്റെ തലക്കുറി ശ്രീ ശൂലപാണിവാരിയർക്കയച്ചുകൊടുത്തത് അദ്ദേഹം ജാതകമെഴുതി കൊണ്ടുവന്നപ്പോൾ, ഞാൻ ഇക്കാര്യം ചോദിച്ചു. അദ്ദേഹം പറഞ്ഞു: "ആയിരിക്കാം. ഹോര പഠിച്ചാൽ സംശയനിവൃത്തി ഉണ്ടാവും." കൈക്കുളങ്ങര രാമവാരിയരെഴുതിയ ഹൃദ്യപഥ ഹോരാ വ്യാഖ്യാനം എനിക്കെത്തിച്ചുതരികയും ചെയതു. വായിച്ച് തിരിച്ചുകൊടുക്കാമെന്ന ഉറപ്പിൽ! അത് അമ്മാമന്റെയാണെന്നും ഇപ്പോഴെങ്കിലും നാലപ്പാട്ട് ഇത് വായിക്കാൻ താല്പര്യമുള്ള ഒരാൾ ഉണ്ടായല്ലോ എന്നും വല്ല്യമ്മയും ഉറൂബും പറഞ്ഞപോലെ അദ്ദേഹവും പറഞ്ഞു. ഞാൻ എന്റെ വഴിയായ അമ്മാമന്റെ വഴിയിലേക്ക് അടുക്കുകയായിരുന്നു. അദ്ദേഹം ഒന്നുകൂടി പറഞ്ഞു. ഒരാൾ ഒരു ശാസ്ത്രം പഠിക്കുന്നതുകൊണ്ട് അയാൾക്ക് പല പ്രയോജനങ്ങളുമുണ്ടാവും. പണം, പ്രശസ്തി അങ്ങനെ പലതും! പക്ഷേ, അയാളുടെ പഠനംകൊണ്ട് പഠിച്ച ശാസ്ത്രത്തിന് എന്തെങ്കിലും പ്രയോജനം വേണം. പഠിച്ച ശാസ്ത്രശാഖയ്ക്ക് തന്റേതായ സംഭാവന നൽകുന്നതാണ് ശാസ്ത്രജ്ഞലക്ഷണം. സുവർണ്ണ ജ്യോതിഷം പഠിച്ചതുകൊണ്ട് സുവർണ്ണയ്ക്ക് നേട്ടമുണ്ടായാൽ പോരാ, ജ്യോതിഷത്തിന് നേട്ടമുണ്ടാവണം. ഇത് എന്നെ വല്ലാതെ ചിന്തിപ്പിച്ചു. അപ്പോഴാണ് മാസ്റ്റർ ക്രിസ്ത്യനിലെ നേരത്തെ പറഞ്ഞ വാക്കുകൾ ഒരിക്കൽക്കൂടി എന്റെ കണ്ണിൽപെടുന്നത്. ശാസ്ത്രത്തിന് സംഭാവന ചെയ്തുവോ ഇല്ലയോ, എന്റെ ജീവി

തത്തിന് പ്രകടമായ ഒരു ലക്ഷ്യബോധമുണ്ടായി. ഈ പ്രപഞ്ചപ്രവർത്ത നത്തിൽ നിസ്സാരമായ ഒരു മൺകട്ടയ്ക്കുപോലും അതിന്റേതായ ഒരു പങ്കുണ്ട്. പ്രപഞ്ചത്തിൽ എന്റെ സ്ഥാനം കണ്ടെത്താനും കർമ്മം ചെയ്യാനും ഗുരുവിന്റെ വാക്കുകൾ സഹായിച്ചു.

ആ കണ്ടെത്തൽ,
അനന്തമജ്ഞാതമവർണ്ണനീയം
ഈ ലോകഗോളം തിരിയുന്ന മാർഗ്ഗം
അതിങ്കലെങ്ങാണ്ടൊരിടത്തിരുന്നു
നോക്കുന്ന മർത്ത്യൻ കഥയെന്തറിഞ്ഞു

എന്നായാലെന്ത്! ആ കഥയറിയായ്മയിലെ സൗന്ദര്യം അനന്തം! തളിരിന്റെ സൗന്ദര്യം, പൂവിന്റെ സൗന്ദര്യം - അതിന്റെ ക്ഷണികതയിലാണ്; അടുത്ത ഋതുവിൽ വീണ്ടും തളിർക്കും, പൂക്കുമെന്ന പ്രത്യാശയിലാണ്. മനുഷ്യജീവിതത്തിന്റെ സൗന്ദര്യവും അതുതന്നെ! ആവർത്തന ഭ്രമണ രൂപാത്മകമായ പ്രപഞ്ചചക്രത്തിരിച്ചിലിലേക്ക് ജ്യോതിഷം എന്നെ ഊക്കോടെ എടുത്തെറിഞ്ഞത്, സംഖ്യകളുടെ അസംഖ്യം പല്ലുകൾക്കിടയിലിട്ട് എന്റെ ബുദ്ധിയെ അരച്ചെടുത്തത് ഈ മഹാസൗന്ദര്യത്തിന് സാക്ഷിയാക്കാനായിരുന്നുവോ....!

മനുഷ്യഹൃദയം പൂപോലെ ലോലം. മന്ദംമന്ദം കൊഴിയുന്ന തുഷാരകണങ്ങളെ സ്വീകരിക്കാൻ അതു വിടർന്നുനിൽക്കും. പക്ഷേ, അതിശക്തമായ കൊടുങ്കാറ്റും മഴയും കണ്ടാൽ അത് ഭയന്നുകൂമ്പിപ്പോവുന്നു. മനുഷ്യഹൃദയത്തെ മഹത്തായ കാര്യങ്ങൾക്കു സന്നദ്ധമാക്കുന്ന അതേ ജീവനമഴ തന്നെയാണതിനെ കൂമ്പിക്കുന്നത്. നമ്മെ തളർത്തുന്ന ദുഃഖാനുഭവങ്ങൾതന്നെ നമുക്ക് പുതിയൊരു തേജസ്സും തരുന്നു. മനുഷ്യനിൽ 'വെള്ളിത്തലമുടി'യോടൊപ്പം പ്രത്യക്ഷപ്പെടുന്ന സ്നേഹം എപ്പോഴും നിത്യഹരിതയൗവനത്തെ ഹൃദയത്തിൽ വഹിക്കുന്ന ശാശ്വതവും അനാദിയും അനുപമവുമായ ശുദ്ധതയാണെന്നും അതിൽ വികാരപ്രകടനങ്ങൾക്ക് വലിയ സ്ഥാനമില്ലെന്നും പറഞ്ഞത് ബൽസാക്ക് ആണ്. ആ 'നിത്യഹരിതയൗവനം' ഒരൊറ്റ വെള്ളിത്തലമുടിയും ശിരസ്സിൽ പ്രത്യക്ഷപ്പെടുംമുമ്പ്, എന്റെ വൈകാരികപ്രേമത്തെ തള്ളിമാറ്റി മനസ്സിന്റെ സിംഹാസനത്തിൽ കയറിയിരുന്നു.

To love through instinct is to love as an animal. To love according to inclination is to love as a man. To love against inclination is to love as a saint. മൃഗത്തിന്റേയും മനുഷ്യന്റേയും സ്നേഹത്തിൽനിന്നുയർന്ന് ഒരു 'പുണ്യവാളന്റെ' സ്നേഹം ഞാൻ അഭ്യസിക്കാൻ തുടങ്ങിയത് 1975-76ലാണ്. അവനവനെ മാത്രം പ്രേമിക്കുന്ന ഒരാൾക്കേ എന്നെ ആരും സ്നേഹിക്കുന്നില്ല എന്നാവലാതിപ്പെടാനും സ്വയം സഹതപിക്കാനും കഴിഞ്ഞതിനെച്ചൊല്ലി വിലപിക്കാനും സമയമുണ്ടാവൂ. അത്തരം ആളുകളോട്



Let us no more contend, nor blame each other.
But strive in offices of love
here we may light on each other burden
In our share of woe

എന്ന വാക്കുകൾ ഉരുവിടാം. അവർക്ക് ഒരത്താണിയാവാനുള്ള മനക്കരുത്ത് സ്വയം സമ്പാദിക്കാം. ഞാൻ അതിനാണ് തയ്യാറായത്. മറ്റെന്തു പരാജയപ്പെട്ടാലും സത്യധർമ്മങ്ങൾ പരാജയപ്പെടുകയില്ല. സഹജീവികളിൽ അഭയം തേടിയിട്ട് കാര്യമില്ല. അവർക്ക് അഭയം തരാൻ ശക്തിയില്ല എന്ന് ഗ്രഹിക്കുമ്പോൾ സത്യധർമ്മങ്ങൾ നമ്മുടെ രക്ഷയ്ക്കെത്തുന്നു. സത്യം ദുഃഖത്തേക്കാൾ ശക്തവും മഹനീയവുമാണ്. അത് നമ്മുടെ ഭാരങ്ങളെ ലഘൂകരിക്കുന്നു. നമ്മുടെ പാതയെ വെളിച്ചംകൊണ്ട് നിറയ്ക്കുന്നു. മനസ്സിന്റെ ഉള്ളറകളെ ആനന്ദത്താൽ ചൈതന്യവത്താക്കുന്നു. ഇത്തരമൊരു സന്ദർഭത്തിലാണ് ഞാൻ 'അമൃതജ്യോതി' എഴുതാൻ ആരംഭിച്ചത്.

ഭാരതീയ സൈന്ധവമതത്തെ അതിന്റെത്തന്നെ ഒരു വകഭേദമായ ബുദ്ധിസത്തോടും സെമിറ്റിക് മതങ്ങളായ ഇസ്ലാം, ക്രിസ്ത്യൻ മതങ്ങളോടും, കമ്മ്യൂണിസത്തിന്റേയും മനഃശാസ്ത്രത്തിന്റേയും പശ്ചാത്തലത്തിൽ താരതമ്യപ്പെടുത്തുന്ന അമൃതജ്യോതി എന്റെ ആന്തരമായ അന്വേഷണത്തിന് ഒരാവശ്യമായിരുന്നു. എല്ലാവർക്കും മംഗളം ആശംസിക്കുന്ന ഒരു സ്നേഹസന്ദേശം. അതെഴുതിയപ്പോൾ ആദ്യം വായിച്ചതും സന്തോഷിച്ചതും ഭാനുവാണ്. 'ദേശാഭിമാനി' പ്രസ്സിൽനിന്ന് ബ്ലോക്കുകൾ ഉണ്ടാക്കി നോർമ്മൻ പ്രിന്റിങ്ങ് ബ്യൂറോവിൽ അച്ചടിച്ച അതിന്റെ കോപ്പികൾ കേരളത്തിലെ അറിയപ്പെടുന്ന ചില വ്യക്തികൾക്ക് ഞങ്ങൾ അയച്ചുകൊടുത്തു. യേശുദാസ്, സുഗതകുമാരി, സ്വാമി രങ്കനാഥാനന്ദൻ, കെ. ഭാസ്ക്കരൻനായർ, സി.എച്ച്. മുഹമ്മദ്കോയ, ടി.കെ.ജി. നായർ, തിരുവനന്തപുരം ആർച്ച്ബിഷപ്പ്, ദേശാഭിമാനി പത്രാധിപർ, എ.കെ. ആന്റണി, എൻ.വി. കൃഷ്ണവാരിയർ, ചിന്മയാനന്ദൻ, ഇ.എം.എസ് ഇവർക്കൊക്കെ കോപ്പി അയച്ചിരുന്നു. ലിസ്റ്റ് പൂർണ്ണമല്ല. ഓരോരുത്തർക്കും ഓരോ കത്തുസഹിതം. പല കത്തുകളും ഞാനും ഭാനുവും ഒന്നിച്ചിരുന്ന് എഴുതിയതാണ്. അവയുടെയെല്ലാം കോപ്പികൾ ഇന്നും ഞാൻ സൂക്ഷിച്ചിരിക്കുന്നു. യേശുദാസിന് ഇങ്ങനെയാണ് എഴുതിയത്.

"താങ്കളുടെ ദിവ്യഗാനധാരയ്ക്കുമുന്നിൽ ആദരാഞ്ജലികൾ അർപ്പിക്കാറുള്ള ഒരാരാധികയുടെ ഉപഹാരമായി ഈ ചെറിയ പുസ്തകം സ്വീകരിക്കുക. മനുഷ്യന്റെ നന്മയിലും അവന്റെ സ്നേഹിക്കാനുള്ള കഴിവിലും വിശ്വസിക്കുന്ന ഞാൻ, താങ്കൾക്ക് ഈ പുസ്തകമയച്ചുതരുന്നത് ആ വിശ്വാസത്തിന്റെ പേരിലാണ്. നാദബ്രഹ്മത്തെ സാക്ഷാത്കരിക്കാൻ കഴിഞ്ഞ അങ്ങേയ്ക്ക് ഇതിന്റെ പിന്നിലെ ഉദ്ദേശശുദ്ധി പറഞ്ഞറിയിക്കേണ്ടതില്ലല്ലോ. "എന്റെ മകനെ മനുഷ്യനായി വളർത്തു"മെന്ന് ധീരമായി പ്രഖ്യാപിച്ച അങ്ങയുടെ ആത്മീയചൈതന്യം തലമുറകളിലൂടെ

വ്യാപിച്ച് ഭാരതത്തിന് എന്നെന്നും അഭിമാനമായിരിക്കട്ടെ. ഈ ചിന്താഗതി എന്നും നിലനിൽക്കാനും മറ്റുള്ളവരിലേക്ക് സംക്രമിപ്പിക്കാനും ഈശ്വരൻ അങ്ങയെ അനുഗ്രഹിക്കട്ടെ." ഇതെഴുതി 20 വർഷങ്ങൾക്കു ശേഷം യേശുദാസിനെ നേരിട്ടു പരിചയപ്പെടുമ്പോൾ അദ്ദേഹത്തിന്റെ ആത്മീയോന്നതി മനസ്സിലാക്കി ഞാൻ സന്തോഷവതിയായി.

1976-ലാണ് അമൃതജ്യോതി എഴുതാൻ തയ്യാറെടുപ്പ് തുടങ്ങിയതും മതങ്ങളെ പഠിക്കാൻ ആരംഭിച്ചതും. 1979 ആഗസ്റ്റ് 12-ാം തീയതിയാണ് അമൃതജ്യോതിയുടെ അച്ചടിച്ച പ്രതികൾ കയ്യിൽ കിട്ടുന്നത്. അതിന്നുമുമ്പ് നിർണ്ണായകമായ ചില സംഗതികൾ എന്റെ ആത്മീയജീവിതത്തിൽ നടന്നിരുന്നു. ഒന്ന് 1977 മുതൽ 1979 വരെ തുടർച്ചയായി മൂന്നു വർഷങ്ങളിൽ മെയ് 17-ാം തീയതി സംഭവിച്ച ഗായത്രീദർശനം - മറ്റൊന്ന് സ്വാമി രങ്കനാഥാനന്ദനുമായി ഉണ്ടായ കൂടിക്കാഴ്ച.

1975-ൽ ഭാനു പാലക്കാട്ടുപോയി വരുമ്പോൾ The message of the Upanishads എന്നൊരു പുസ്തകം കൊണ്ടുവന്നു. എഴുതിയത് സ്വാമി രങ്കനാഥാനന്ദൻ. അതെഴുതിയ വ്യക്തിയെ 1978 ഡിസംബറിൽ തൃശൂർ വിവേകാനന്ദ ഹാളിൽവെച്ച് കണ്ടത് അവിസ്മരണീയമായ ഒരു സംഭവമാണ്. ജീവിതത്തിലെ ഓരോ മുഹൂർത്തവും ഒരു നിർണ്ണായക മുഹൂർത്തമാണ്. ഈ മുഹൂർത്തത്തെ വേണ്ടവിധം അറിഞ്ഞ് പ്രയോജനപ്പെടുത്തിയാൽ അത് പൂർണ്ണതയിലേക്കുള്ള പ്രയാണത്തിൽ ഒരു ഊന്നുവടിയാവും. സ്വാമിയുടെ പ്രഭാഷണം കഴിഞ്ഞപ്പോൾ ചോദ്യോത്തരവേളയിൽ ഞാൻ ചോദിച്ചു: "Can an ordinary housewife practice non-attachment" എന്ന്! ഗൃഹസ്ഥാശ്രമത്തിലിരുന്നുകൊണ്ട്, ബ്രഹ്മവിദ്യ അഭ്യസിക്കാൻ ഒരു സാധാരണസ്ത്രീയായ എനിക്ക് സാധിക്കുമോ? 1975 മുതൽ ഞാനതിന് ശ്രമിക്കുന്നുണ്ട്. ഈ ശ്രമം തെറ്റോ ശരിയോ എന്നൊരു സംശയവും ഉള്ളിലില്ലാതില്ല. സ്വാമിജിയുടെ ഉത്തരം ശരിയായ പാത കാണിക്കുമെന്ന വിശ്വാസത്തോടെയാണ് ചോദിച്ചത്. സ്വാമി പറയുംമുമ്പ് ഒരു വിരുതൻ എന്റെ നോൺ അറ്റാച്ച്മെന്റ് എന്ന പ്രയോഗം തെറ്റാണെന്നും ഡിറ്റാച്ച്മെന്റ് ആണ് ശരിയെന്നും പറഞ്ഞു. സ്വാമിജി ദൃഢഗംഭീരമായ സ്വരത്തിൽ ആ വാദം ഖണ്ഡിച്ചു.

ഡിറ്റാച്ച്മെന്റ് എന്നാൽ ഒന്നിൽ ഒട്ടിയശേഷം അതിൽനിന്ന് ബന്ധമുക്തി നേടലാണല്ലോ.

നോൺ അറ്റാച്ച്മെന്റിൽ ഒട്ടൽ നടക്കുന്നതേയില്ല.

ആത്മാവ് ജന്മനാ മുക്തമാണ്, ബദ്ധമല്ല. അതിനാൽ ആത്മാവിന് നോൺ അറ്റാച്ച്മെന്റ് ആണ് ഉചിതം. ഒരു സ്ത്രീക്ക് നോൺ അറ്റാച്ച്മെന്റ് സാദ്ധ്യമാകും. കാരണം, ആത്മാവിന് സ്ത്രീപുരുഷഭേദമില്ല. ഇതിനുള്ള വഴി സ്ത്രീക്കായാലും പുരുഷനായാലും ജീവിതത്തോടുള്ള സമീപനത്തിൽ മാറ്റം വരുത്തലാണ്. (Change your attitude to life എന്നദ്ദേഹം പറഞ്ഞു.) ജീവിതത്തിൽനിന്ന് നാം നമുക്കായി പലതും പ്രതീക്ഷിക്കുന്നു. അത് ചെയ്യാതിരിക്കുക. അതിന്നുപകരം ജീവിതത്തിന് - പ്രപഞ്ച



ത്തിന് - സർവ്വസ്വവും നൽകുക. നിഷ്ക്കാമകർമ്മം ചെയ്യുക. പഠിച്ച ശാസ്ത്രവിഷയത്തിന് നൽകുക എന്ന ശൂലപാണിവാരിയരുടെ ഉപദേശംതന്നെ - അല്പം ഭേദഗതിയോടെ.

പിന്നെയും ചില ചോദ്യങ്ങൾ ഉണ്ടായിരുന്നു. അത് ഞാൻ അദ്ദേഹത്തിന് എഴുതി അയച്ചു. കൃത്യമായി മറുപടിയും വന്നു. അവ താഴെ കൊടുക്കുന്നു.

ചോദ്യം (2): ഒരു ഉദ്യോഗസ്ഥയായ സ്ത്രീക്ക് (Working Woman) ആദ്യത്തെ ഉത്തരവാദിത്വം ആരോടാണ്? കുടുംബത്തോടോ, പ്രൊഫഷനോടോ, രാഷ്ട്രത്തോടോ?

ഉത്തരം:- ആദ്യത്തെ കടമ തന്റെ പ്രൊഫഷനോടാണ്. പ്രൊഫഷൻ നൽകുന്ന ഉത്തരവാദിത്വങ്ങൾ നിറവേറ്റുന്നതിന് അവൾ ശമ്പളം പറ്റുന്നു. അതുകൊണ്ട് അവൾ കുടുംബത്തെ സംരക്ഷിക്കുന്നുണ്ട്. ജോലിചെയ്യുന്നതുകൊണ്ട് രാഷ്ട്രത്തെ സേവിക്കുന്നുമുണ്ട്. ഒരു ഉദ്യോഗസ്ഥയ്ക്ക് പ്രൊഫഷനുശേഷമേ വീട്ടിന്റെ പ്രാധാന്യമുള്ളു. ജോലിചെയ്യാത്ത ഒരു വീട്ടമ്മയ്ക്ക് അവളുടെ കുടുംബമാണ് പ്രധാനം.

Q-3:- If Atman is sexless it should be of the same nature in man and woman. Then why is a woman in our society forced to chain it to the whims and fancies of a man- even if he thinks that body is all in all and there is nothing beyond the body. will not this slavery make her body unclean

Ans :- yes. The vedantha teaches the truth that atman in all is sexless. Sex pertain only to the body. About a healthy relationship between man and woman in maried life, please read,-

Our woman
by
Swami Vivekananda.

and the lectures relating to woman in the Indian context in my book 'Eternal values for a changing society.

Q-4:- Can a woman bring her husband to the bright and broad path of non-attachment, even if he is immersed in Samsaara. If so what is the best way she should adopt.

Ans:- A spiritually inclined woman can change her worldly husband into a spiritual person by her dynamic spiritual influences, expressed through her loving concern and devoted service.

Q-5:- Is there something called freedom from all religions? Can it be attained by the Indian people by the present way of kindling religious fanaticism in the name of politics.

Ans:- Freedom from all religions is attained only when one fulfills religion, where one achieves full spiritual growth. Religious fanaticism and political communalism retard man's spiritual growth and fulfillment. It has to be overcome before our people can became truly religious, truly spiritual.

(29-12-78-നാണ് ഈ കത്ത് സ്വാമിജി എനിക്കെഴുതിയത്)

ഈ ഉപദേശങ്ങൾ അക്ഷരംപ്രതി പാലിക്കാൻ തുടങ്ങിയതോടെ നോൺ അറ്റാച്ച്മെന്റ് എന്നെപ്പോലെ ഒരു വീട്ടമ്മയ്ക്കുപോലും വളരെ എളുപ്പമാണെന്നറിഞ്ഞു. നൂറുശതമാനം ശരിയായപാത ഇതാണെന്ന് ബോദ്ധ്യമായി. നിരന്തര അഭ്യാസം, മനനം, നിദിദ്ധ്യാസനം - ഇതിനെ ഒരു നിഷ്ഠയായി കാലക്രമത്തിൽ ഉറപ്പിച്ചു. പാത കല്ലും മുള്ളും നിറഞ്ഞതെന്നൊക്കെ ആദ്യം തോന്നും. വാൾത്തലപോലെ നിശിതമായ പരീക്ഷണങ്ങളിലൂടെ കടന്നുപോകേണ്ടിവരും. നമ്മളെ 'സ്വന്ത'മെന്നു പറയുന്നവർതന്നെ നമ്മെ ഈ പാത തെരഞ്ഞെടുത്തതിന് ശകാരിക്കും. പക്ഷേ, ഒടുവിൽ അവർതന്നെ പ്രശംസയുടെ തമാലഹാരങ്ങൾകൊണ്ട് നമ്മെ മൂടുകയും ചെയ്യും.

ധ്യാനിച്ചും മന്ത്രദേവതയെ ഉപാസിച്ചും നാദലയയോഗം ചെയ്തും വായിച്ചും എഴുതിയും വായിച്ചതും അനുഭവിച്ചതും സാത്മീകരിച്ചും ഈ ജഗത്തിനെയും എന്നെയും അറിയാൻ ശ്രമിച്ചും, അന്വേഷിച്ചുപോകാതെത്തന്നെ വേണ്ട സന്ദർഭങ്ങളിൽ ഉപദേശം നൽകാനെത്തുന്ന മഹത്തുക്കളിൽനിന്ന് ലഭിച്ച അറിവിന്റെ അർത്ഥതലം തേടിയും ജീവിതത്തിന്റെ അനർഘങ്ങളായ മുഹൂർത്തങ്ങൾ ഓരോന്നും ഓരോ രത്നങ്ങളായി ജ്വലിച്ചുനിന്നു. ഈ ശരീരം അനിത്യം. പക്ഷേ, അത് പരമപുരുഷാർത്ഥം നേടാൻ സമർത്ഥമാണ്. അനേകജന്മങ്ങളിലൂടെ ലഭിച്ച വരപ്രസാദമാണ്. മരണം ഇതിനെ പിന്തുടരുന്നു എന്നറിയുന്ന ബുദ്ധിമാൻ ശരീരം വീഴുന്നതിനുമുമ്പായി ഈ ജന്മംതന്നെ ജീവന്മുക്തിക്ക് പ്രയത്നിക്കണമെന്ന് മഹാഭാരതത്തിലുണ്ട്. മരണം ശരീരത്തെ പിന്തുടരുന്നു. ഇത് സാർവ്വത്രികനിയമമാണ്. എന്നിട്ടും എന്തിനാണ് ആളുകൾ മരണത്തെ ഭയപ്പെടുന്നത്? എന്തുകൊണ്ട് എനിക്ക് അനേകജന്മ സുകൃതഫലമായി ലഭിച്ച ഈ ശരീരത്തെ നിത്യമായ ജഗദീശ്വരന്റെ പാവന ക്ഷേത്രമാക്കിക്കൂടാ? ഞാൻ ഒരു സ്ത്രീ! ഭക്തമീരയെപ്പോലെ, ആണ്ടാളെപ്പോലെ, ഗോപികമാരെപ്പോലെ ഭഗവാനിൽ ഹൃദയം അർപ്പിച്ചവൾ.... സാമവേദമായ മഹാവിഷ്ണുവിൽ വിലയം പ്രാപിക്കേണ്ടവൾ. എങ്കിലും ഭർത്തൃമതി!

സന്തതം മിഹിരനാത്മശോഭയും
സ്വന്തമാം മധു കൊതിച്ച വണ്ടിനും
ചന്തമാർന്നരുളിനിൽക്കുന്ന ഒരു ധന്യപുഷ്പം.

യോഗവാസിഷ്ഠത്തിൽ ബ്രഹ്മവിദ്യ നേടിയ ചൂഡാല എന്ന രാജ്ഞി തന്റെ ഭർത്താവായ ശിഖിധ്വജനെ ആത്മജ്ഞാനിയാകാൻ സഹായിക്കുന്ന കഥയുണ്ട്. ഇതിനെ ആധാരമാക്കി ഞാനെഴുതിയ ചെറുകഥ 'കലാകൗമുദി'യുടെ 'കഥ'യിൽ അച്ചടിച്ചുവന്നു. 'വാടകവീട്' എന്ന ചെറുകഥയിലെ വാടകവീട് പഞ്ചഭൂതാത്മകമായ ശരീരംതന്നെ. (മനോരമ വാർഷികപ്പതിപ്പ്)



ധ്യാനം മനനം നിദിദ്ധ്യാസനം
നിദിദ്ധ്യാസനം മനനം ധ്യാനം

ഇത് നിരന്തരചര്യയാക്കിയ ഒരാൾക്ക് തന്നിൽ ബോധം സ്വയം ഉണരുന്നത് അനുഭവപ്പെടുന്നു. സുകൃതികളുടെ അന്തരാത്മാവിലിരിക്കുന്ന 'വാചാമധീശംമഹ' എന്ന ചൈതന്യത്തെ അനുഭവവേദ്യയാക്കാൻ എനിക്ക് അർഹതയുണ്ടോ....!

1977 മെയ് 17: ഇടിയും മിന്നലും മഴയുമുള്ള ഒരു രാത്രി. ഗായത്രീ ഉപാസകയായ എനിക്ക് ഒരതിമനോഹര ജ്യോതിർദർശനമുണ്ടായി. ആരോടെങ്കിലും പറഞ്ഞാൽ തലയ്ക്ക് വട്ടാണോ എന്ന് ജനം ചോദിച്ചേക്കാവുന്നവിധം ഒരു ഗായത്രീദർശനം. സത്യം പറഞ്ഞാൽ മോഡേൺ മെഡിസിനിൽ സാമാന്യം വിവരമുണ്ടെന്നഭിമാനിക്കുന്ന ഞാൻതന്നെ വിചാരിച്ചു ഭഗവാനേ, എനിക്ക് തലയ്ക്ക് വല്ല തകരാറുമുണ്ടോ എന്ന്! അനേകം വർണ്ണങ്ങളിൽ ചതുരം ചതുരമായി ബ്ലോക്ക് ബ്ലോക്കുകളിലായി ഒട്ടനവധി പ്രകാശരേണുക്കൾ സ്വസ്തികരൂപത്തിൽ ചലിക്കുന്ന ഒരു പ്രകാശനാദപ്രപഞ്ചം - ഇത്ര മനോഹരമായ മ്യൂസിക് ഞാൻ അതിനു മുമ്പ് കേട്ടിട്ടില്ല - ഇത്ര മനോഹരമായ ഒരു സ്ത്രീരൂപം (ദേവീരൂപം) അതിനുമുമ്പ് കണ്ടിട്ടുമില്ല. സ്വപ്നത്തിൽ കണ്ട അക്ഷയജ്യോതിസ്സിനെ വരയ്ക്കാൻ ശ്രമിച്ചപ്പോൾ രാശിചക്രത്തിന്റെ ചില സവിശേഷതകൾ എനിക്ക് മനസ്സിലാവുന്നു. ഓങ്കാരരൂപമായ പ്രണവനാദം എങ്ങനെ സവ്യാപസവ്യരൂപമായ രാശിചക്രമായി? നാമരൂപങ്ങളുടെ അവിർഭാവ രഹസ്യം! ഒരു മന്ത്രവർണ്ണം എങ്ങനെ സാധകഹൃത്തിൽ രൂപമാർജ്ജിക്കുന്നു എന്നതിന്റെ അനുഭവം. പെട്ടെന്നുണ്ടായ ഈ ദർശനം ആദ്യം എന്നെ അമ്പരപ്പിച്ചുവെങ്കിലും അമ്പരപ്പ് പെട്ടെന്നുമാറി. അമോഘമായ ഒരാനന്ദസാഗരത്തിൽ ഞാൻ മുഴുകി. എന്റെ ബാല്യകാലം മുതലേ ഞാൻ കാണുന്ന പ്രശാന്തമായ ചൈതന്യക്കടൽ - നീലദ്യുതിയുള്ള കടൽ - ഏതിന്റെ തീരത്ത് ഒരു പ്രാക്തനചിന്തപോലെ ഓർമ്മ മോഹിച്ചുനിന്നുവോ ആ കടൽ തന്നെയാണ് ഇപ്പോൾ ഞാൻ കാണുന്നതെന്ന അറിവുവന്നു. ഇപ്പോൾ ആ കടൽ പുറത്തു മാത്രമല്ല, അകത്തും ആകെ വ്യാപിച്ച് അതിന്റെ തിരമാലകളിൽ എന്നെ ആറാടിക്കുന്നു. അകത്തും പുറത്തും ആനന്ദം തുടിച്ചുനിൽക്കുന്ന അനിർവ്വചനീയമായ ഒരനുഭൂതി. ഞാൻ ആ ചൈതന്യസാഗരത്തിൽ ഒരണുപ്രായമായി ഒഴുകുന്നു. ആ ദിവ്യമുഹൂർത്തം ഒരു നിധിയായി ഞാൻ മനസ്സിൽ സൂക്ഷിച്ചു. നാവുകൊണ്ട് പറഞ്ഞ് അശുദ്ധമാക്കാതെ! മനസ്സിന്റെ ചിപ്പിയിൽ ഒരു മനോഹരമുത്തായി അതിനെ ഞാൻ വളർത്തി. 1978-ൽ ഈ കടൽനടുവിൽ ഗായത്രിക്കു പകരം ബുദ്ധനെയും 1979-ൽ എന്നെത്തന്നെയും കണ്ടു. മൂന്നു

തവണയും മെയ് 17-നുതന്നെ ദർശനമുണ്ടായത് എന്നെ അത്ഭുതപ്പെടുത്തി.

എത്രയോ തവണ എത്രയോ പേർ കണ്ടിട്ടും പുതുമ നശിക്കാത്ത പ്രപഞ്ചം.... എത്രയോ തവണ എത്രയോ പേർ എഴുതിയിട്ടും തീരാത്ത വാക്കുകൾ.... വർണ്ണങ്ങൾ.... കാവ്യങ്ങൾ.... ചിന്തകൾ.... എത്രയോ പേർ പാടിയിട്ടും തീരാത്ത അലൗകികരാഗങ്ങൾ.... രാഗിണികൾ.... ഈ നവനവോന്മേഷശാലിനിയായ പ്രപഞ്ചരംഗത്ത് ഇനിയെത്രപേർ വരും! പോകും! ഇനിയെത്രപേർ സത്യം ദർശിക്കും! ഇനിയെത്രപേർ എല്ലാം തങ്ങൾക്കധീനമെന്നു തെറ്റിദ്ധരിക്കും! മരണം വരുമ്പോൾ ചെയ്യാമായിരുന്ന ശുഭകാര്യങ്ങളേയും ചെയ്തുപോയ അശുഭങ്ങളേയും വിലയിരുത്താൻ എവിടെ സമയം! കാലം ആർക്കുവേണ്ടി കാത്തുനിൽക്കും! ആർക്കുവേണ്ടി കണ്ണീരുവീഴ്ത്തും!

പ്രപഞ്ചം വ്യക്തിയുടെ കണ്ണീരിൽ താത്പര്യം കാട്ടാത്തതുകൊണ്ട് വ്യക്തി പ്രപഞ്ചത്തിൽനിന്ന് ഭിന്നനാണെന്ന് റസ്സലിനെപ്പോലെ വാദിക്കുന്നതിലെ വ്യർത്ഥത ഞാൻ കണ്ടു. വ്യക്തിക്കുവേണ്ടി പ്രപഞ്ചം തന്റെ മഹത്തായ ബോധത്തെ കളഞ്ഞുകുളിക്കേണ്ടതില്ല. ചിന്താഭണ്ഡാരത്തിലെ അനർഘരത്നങ്ങൾ എണ്ണിയെണ്ണി മതിവരാതെ ഓരോ യുഗത്തിലും അനേകം മഹത്തുക്കൾ ഈ പ്രപഞ്ചക്ഷേത്രനടയിൽ ശയനപ്രദക്ഷിണം ചെയ്യാനായി അവതരിക്കുന്നു. അവയിലൊന്നാവുക. പ്രപഞ്ചത്തിന്റെ ഒരുതരിയായി, ഈ തരിയിലെ അനന്താനന്ദം അനുഭവിക്കുക. പ്രേമത്തിന്റെ പാൽക്കടലിൽ നീന്തിത്തുടിക്കുക; യോഗനിദ്രയിൽ ലയിക്കുക! ആലിലയിൽ ഒഴുകുക!

മനുഷ്യൻ പ്രേമിക്കുന്നത് അവന്റെ ഉൽക്കൃഷ്ടതമമായ ആദർശത്തെയാണ്. ഉൽക്കൃഷ്ടതമമായ ആദർശം എപ്പോഴും സ്വാർത്ഥരഹിതമാണ്. അതിനാൽ മനുഷ്യൻ പ്രേമത്തെത്തന്നെയാണ് പ്രേമിക്കുന്നത്. ഈശ്വരൻ പരമപ്രേമമാണ്. അതിനെ പ്രേമിക്കുന്നതുകൊണ്ടാണ് നാം ഈശ്വരസൃഷ്ടികളായ പ്രപഞ്ചങ്ങളേയും വ്യക്തികളേയും പ്രേമിക്കുന്നത്. വെണ്ണ തിന്ന ഊമയ്ക്ക് അതിന്റെ മധുരം പറഞ്ഞറിയിക്കാനാവില്ല. വെണ്ണ രുചിക്കാത്തവർക്ക് വെണ്ണയുടെ ധർമ്മം പറഞ്ഞാലും മനസ്സിലാവുകയില്ല. പ്രേമത്തിനുവേണ്ടിയുള്ള പ്രേമം അതാസ്വദിക്കാത്തവരെ പറഞ്ഞുമനസ്സിലാക്കാനാവില്ല. ഞാൻ വെണ്ണതിന്ന ഊമയായി ജീവിക്കുന്ന ഒരു വ്യക്തിയാണ്. ആരോടും ഒരിക്കലും പറയാനാവാത്ത ഒരു മധുരാനുഭൂതിയെ (അപരോക്ഷാനുഭൂതി) ഉള്ളിന്റെ ഉള്ളിൽ അനർഘമായ ഒരു മുത്തായി മാറ്റിയെടുത്തതുകൊണ്ടാണ് ഞാൻ ഇന്നെന്താണോ അതൊക്കെയാവാൻ എനിക്കു സാധിച്ചത്.

ദർശനങ്ങളുണ്ടാവുന്നത് ആധുനിക മനഃശാസ്ത്രപ്രകാരം ഭ്രാന്തിന്റെ ലക്ഷണമാണ് എന്നു കരുതുന്നവരുണ്ട്. ഭ്രാന്ത് എന്നാൽ ഉന്മാദം! ഒരു ഭ്രാന്തന് ദൈനംദിനജീവിതത്തിലും മറ്റു കർമ്മരംഗങ്ങളിലും ചെയ്യേണ്ട കർമ്മങ്ങൾ യഥാവിധി ചെയ്യാൻ സാദ്ധ്യമല്ല; സ്വയം അനലൈസ് ചെയ്യാനോ സമൂഹത്തെ അനലൈസ് ചെയ്യാനോ സാദ്ധ്യമല്ല. സദാസമയവും ഹാലുസിനേഷൻ എന്നു വിളിക്കാവുന്ന ഇല്ലാത്ത കാഴ്ചകൾ കണ്ടുഭ്രമിച്ച് പ്രായോഗികജീവിതത്തിനാവശ്യമായതൊന്നും ചെയ്യാനാവാതെ, ശാസ്ത്രീയമായി തന്റെ അനുഭൂതിയെ അപഗ്രഥിക്കാനാവാതെ വരുമ്പോൾ അത് ഭ്രാന്താണ്. സ്വാനുഭൂതി ഉണ്ടായി; അതിനെ ശാസ്ത്രീയമായി അപഗ്രഥിച്ച് ഒരു ജീവിതവീക്ഷണം ഉണ്ടാവുകയും ചെയ്തു-(ശങ്കരനെപ്പോലെ) വ്യക്തമായ ജീവിതലക്ഷ്യത്തോടെ പ്രവർത്തനരംഗത്തും ശോഭിക്കുന്നു. അങ്ങനെ വരുമ്പോൾ സ്വാനുഭൂതി ഭ്രാന്തല്ല; ശാസ്ത്രമാണ്; അതായത്, വെറുതെ സ്വാനുഭൂതി ഉണ്ടായി എന്നവകാശപ്പെടുന്നവർ ഭ്രാന്തിന്റെ കാറ്റഗറിയിലും ശങ്കരനെപ്പോലെ ആ സ്വാനുഭൂതി (ഭക്തി)യെ ജ്ഞാനകർമ്മരംഗങ്ങളുമായി സമന്വയിച്ചവർ ദാർശനികരായ സത്യദർശികളുടെ കാറ്റഗറിയിലും പെടും.



എനിക്ക് ഭ്രാന്തന്മാരുടെ കാറ്റഗറിയിൽ പെടാൻ താത്പര്യമില്ലാത്തതിനാൽ എന്റെ ദർശനങ്ങൾ ഞാൻ ആരോടും പറഞ്ഞില്ല. അവയെക്കുറിച്ച് നിരന്തരം മനനം ചെയ്തു; ഗവേഷണം ചെയ്തു. വീട്ടുസാധനങ്ങൾ വാങ്ങൽ മുതൽ ഉപ്പുതൊട്ടു കർപ്പൂരംവരെ വീട്ടുകാര്യങ്ങൾ നോക്കിനടത്തുകയും, മെഡിക്കൽ വിദ്യാർത്ഥികൾക്ക് ക്ലാസ്സെടുക്കുകയും, ബയോപ്സി റിസൾട്ട് നൽകുകയും, മകന്റെ പഠിത്തത്തിൽ ജാഗരൂകയായിരിക്കുകയും കാർ ഡ്രൈവ് ചെയ്യുകയും ചെയ്ത് ഒരു സാധാരണ വീട്ടമ്മയും ഉദ്യോഗസ്ഥയുമായ ഞാൻ പ്രായോഗികജീവിതത്തിനാവശ്യമായതൊന്നും ചെയ്യാത്ത 'ഭ്രാന്തൻ' കാറ്റഗറിയിൽ പെടുന്നില്ല എന്നതു തീർച്ച. പിന്നെ എന്തിനീ ദർശനം എന്നിലുദിച്ചു എന്ന ചോദ്യം ഞാൻ എന്നോടുതന്നെ ആവർത്തിച്ചുകൊണ്ടിരുന്നു.

'ഇന്ദ്രിയാതീതമായ ഒരു ചിച്ഛക്തി മനുഷ്യനിലും പ്രപഞ്ചത്തിലും പ്രവർത്തിക്കുന്നു. അത് മനുഷ്യന് സൃഷ്ടിസംബന്ധമായ സർവ്വജ്ഞാനവും അരുളാൻ പര്യാപ്തമാണ്. ഈ ശക്തികൊണ്ടാണ് ലോകം നടക്കുന്നതെന്ന് അനുഭവപ്പെടലാണ് ആദ്ധ്യാത്മികവിചാര'മെന്ന് ഗീതാരഹസ്യത്തിൽ തിലകൻ പറയുന്നു. ഈ അനുഭവപ്പെടലായിരുന്നു എന്റെ ദർശനം. ശുദ്ധബുദ്ധിയുടെ പ്രകാശനം. ദൈനംദിനാവശ്യത്തിനുള്ള ബുദ്ധി വ്യാവഹാരിക (വാസനാത്മക) ബുദ്ധിയാണെങ്കിൽ ഇത് വ്യാവസായികാത്മികബുദ്ധിയാണ്. ഇവ രണ്ടിന്റെയും മീമാംസ (critique) കൊണ്ട് ഈ പ്രപഞ്ചത്തിൽ സ്വന്തം സ്ഥാനവും കർമ്മവും ഗ്രഹിക്കാനും ക്രമബദ്ധമായ ജീവിതം നയിക്കാനും സാദ്ധ്യമാവുക എന്നാൽ ഒരു മനുഷ്യന് സാധിക്കാവുന്ന ഏറ്റവും മഹത്തായ കർമ്മമാണ്. അതിന്നായി പ്രകൃതി എന്നെ തെരഞ്ഞെടുക്കുകയായിരുന്നു! എന്തൊരപൂർവ്വഭാഗ്യം!

The greatest task is to learn the perfect model of the good എന്ന് സോക്രട്ടീസ് പറഞ്ഞിട്ടുണ്ട്. അതിന്നായി ശ്രമിക്കുന്ന ഏതൊരാൾക്കും അനുഭവിക്കാനാവുന്ന ഒന്നാണ് ശുദ്ധബോധത്തിന്റെ പ്രകാശദർശനം. അതിൽ മസ്തിഷ്കത്തിന്റെ ക്രമബദ്ധമായ പ്രവർത്തനമാ

ണ്, മസ്തിഷ്കക്കോളാറല്ല ഉള്ളത്. പതഞ്ജലിയുടെ മനഃശാസ്ത്രപ്രകാരം ഇതിനേക്കാൾ മഹത്തായൊരനുഭൂതിയില്ല. ഈ അനുഭൂതി ഉണ്ടായാൽ പ്രപഞ്ചസംവിധാനത്തിലും, മനുഷ്യജീവിതത്തിലും സാംസ്കാരികചരിത്രത്തിലും ഒക്കെ ഒരു ഋതം ദർശിക്കാൻ തുടങ്ങും. 'ഞാൻ' എന്നു സ്വയം വിളിക്കുന്ന ജീവാത്മാവിന്റെ ബോധചരിത്രത്തിലും ആ ഋതം സ്വയം പ്രകാശിക്കും. ആത്മാവിന്റെ ഉണർച്ച സ്വന്തം ഭൂതകാലചരിത്രത്തിലേക്കും വർത്തമാനത്തിലേക്കും നിഷ്പക്ഷനായ സാക്ഷിയായിനിന്ന് കണ്ണോടിക്കാൻ നമ്മെ പ്രാപ്തരാക്കും. തെറ്റും ശരിയുമല്ല, ബോധപ്രകാശത്തിന്റെ മങ്ങലും തിളങ്ങലുമാണ് എല്ലാം. സ്വാനുഭവങ്ങളെ മറ്റുള്ളവരുടെ അനുഭവങ്ങളുമായി താരതമ്യം ചെയ്യാനാവും. ഈ 'മറ്റുള്ളവർ' സമകാലീനരാവണമെന്നില്ല. സ്വദേശികളാവണമെന്നില്ല. ഒരേ ഭാഷ സംസാരിക്കുന്നവരാവണമെന്നില്ല. അവരിൽ ബോധപ്രകാശമുണ്ടായതും നമ്മുടേതും തമ്മിലുള്ള സാദൃശ്യം നമ്മെ അത്ഭുതപ്പെടുത്തും. വ്യത്യസ്ത ദേശങ്ങൾ, വ്യത്യസ്ത കാലങ്ങൾ, വ്യത്യസ്ത ഭാഷകൾ - എന്നിട്ടും ഒരേവിധം ബോധാനുഭവം! ഇതെങ്ങനെ? എല്ലാവരിലും എല്ലാ കാലത്തും സമമായിരിക്കുന്ന അബ്സ്ട്രാക്റ്റ് വസ്തു എന്ത്? അവിടെ എന്റെ ചിന്ത ദിക്ദേശകാലഗതി ഫലശൂന്യമായ ഒരു അഖണ്ഡ സദ്വസ്തുവിൽ ചെന്നുമുട്ടുകയായിരുന്നു.

ആദിത്യനായും സവിതാവായും തന്റെ ഉള്ളിലിരിക്കുന്ന അസൌ എന്ന ബോധതേജസ്സിനെയാണ് ഉപാസിക്കേണ്ടതെന്ന് മൈത്രേയാന്യുപനിഷത്ത് പറയുന്നു. പ്രകാശരൂപിയാകയാൽ അത് സാവിത്രിയാണ്. വാണീരൂപത്തിൽ സ്രവിക്കുകയാൽ സരസ്വതിയാണ്. ബുദ്ധിയെ പ്രചോദിപ്പിച്ചുകൊണ്ട് അന്തര്യാമിയായിരിക്കുന്ന ഗായത്രിയാണ്. അന്തര്യാമിയായ ആ തേജസ്സിനെ, ബ്രഹ്മത്തിന്റെ രശ്മിയായ പ്രണവത്തെ ഉപാസിച്ച് അതിനോട് സാത്മ്യം പ്രാപിക്കയായിരുന്നു ഞാൻ. ഗായത്രി സർഗ്ഗദേവതയാണ്. കാവ്യസൃഷ്ടിയുടെയും പ്രജാസൃഷ്ടിയുടെയും. 1977 മുതൽ 79 വരെയുള്ള മൂന്നു ഗായത്രികളിലൂടെ എന്റെ ഗർഭപാത്രത്തിൽ വന്നുകിടന്നിട്ടും എനിക്കു ലഭിക്കാതെപോയ മൂന്നു കുഞ്ഞുങ്ങൾ മറ്റെവിടെയോ ദേവീകൃപയാൽ ജനിച്ചിട്ടുണ്ടാവണമെന്നാണ് എന്റെ വിശ്വാസം. ശരീരബന്ധങ്ങളിൽനിന്ന് പൂർണ്ണമായി വിമുക്തമായി ആത്മാവിനെ കണ്ടെത്തുമ്പോൾ ആ അനുഭൂതിയിൽ താനും പ്രപഞ്ചവും ഒന്നെന്നറിയുമ്പോൾ, ഈശ്വരവിശ്വാസമില്ലാത്ത ആളുകൾപോലും പ്രകൃതിയിലെ ഏതോ അപൂർവ്വശക്തിയെ തൊട്ടറിയുന്നുണ്ട്. ആൽബർട്ട് കാമു In the wind at Djenulaയിൽ പറഞ്ഞു: "എന്റെ മാംസം വരണ്ടുണങ്ങി. അത് എന്റേതല്ലാത്ത ഒരവസ്ഥാവിശേഷമുണ്ടായി. അതുവരെ ഞാൻ ലോകത്തിന്റെ കയ്യക്ഷരം വായിച്ചിരുന്നത് എന്റെ മാംസംകൊണ്ടാണ്. അതിൽ ലോകം മാർദ്ദവത്തിന്റെയും ശുണ്ഠിയുടെയും അടയാളം കോറിയിട്ടു. വേനലിന്റെ നിശ്വാസംകൊണ്ട് അതിനെ ഊഷ്മളമാക്കി. തണുത്ത പല്ലുകൊണ്ടതിനെ കടിച്ചുകീറി. പക്ഷേ കാറ്റ് എന്റെമേൽ ഉരസാൻ തുടങ്ങി



യിട്ട് ഏറെനേരമായി. അതിന്റെ തടസ്സത്താൽ എന്നെ അമ്പരപ്പിച്ച് ഒരുമണിക്കൂറിലധികം എന്നെയിട്ട് വിറപ്പിച്ച് ..... ശരീരം കൊണ്ടു ഗ്രഹിക്കാൻ കഴിയാവുന്നതൊക്കെയും ബോധമണ്ഡലത്തിൽനിന്നു മാറ്റിക്കളഞ്ഞ്.... തിരകളാൽ തലോടപ്പെട്ട ചരൽപോലെ ഞാൻ കാറ്റിനാൽ തലോടപ്പെട്ടു. അതെന്റെ ആത്മാവിലേക്ക് ചുഴിഞ്ഞുകടന്നു. ഏതൊരു ശക്തിമേലാണോ ഞാൻ ആദ്യമാദ്യം പാറിക്കളിച്ചത്, അതിന്റെ ചെറിയൊരുഭാഗമെന്നതിൽ കവിഞ്ഞ് ഞാൻ ആ ശക്തിതന്നെയായി വളർന്നു. എന്റെ ഹൃദയമിടിപ്പുകൾ അനന്തപ്രകൃതിയുടെ മഹത്തായ ഹൃദയസ്പന്ദനങ്ങളോട് കൂടിക്കലർന്നു." ആൽബർട്ട് കാമു നിരീശ്വരവാദിയായിരുന്നിട്ടും ശരീരത്തിന്നപ്പുറത്തുള്ള ആ ശക്തിയ അനുഭവിച്ചു.

ശരീരത്തിന്നതീതമായി സ്വാത്മാവും പ്രപഞ്ചാത്മാവും തമ്മിൽ അഭേദാവസ്ഥ അനുഭവിച്ചറിയുന്ന മുഹൂർത്തം ഒരിക്കലെങ്കിലും അനുഭവിച്ചവർ ധന്യരാണ്. മനുഷ്യന് ഈശ്വരത്വത്തിന്റെ ഒരു മിന്നാട്ടം പ്രത്യക്ഷമാക്കുന്ന അസുലഭമുഹൂർത്തമാണത്. ജീവിതത്തിലെ ഓരോ ദിവസവും ഓരോ നിമിഷവും മുഹൂർത്തവും ഈ ചിദാനന്ദലഹരിയിലാറാടുന്നവർ സദാ ഒരു ശാശ്വതമായ ഇന്നിലാണ് (eternal present). ത്രികാലങ്ങൾ, ത്രികാലങ്ങളല്ലാതായി, ഒറ്റ ഒന്നായി ഒരു 'ഇന്നി'ൽ ഇരിക്കുന്ന അവസ്ഥയാണത്.

സൂര്യോദയങ്ങൾ ഭൂർഭുവസ്വപാടി കിഴക്കുണരുമ്പോൾ ഗായത്രിയുടെ ചതുർത്ഥപാദത്തിന്റെ അജപമായ മാധുര്യത്തിലലിഞ്ഞ എന്റെ മനസ്സ് ഒരു ശ്വേതപുണ്ഡരീകമായി വിടരുന്നു....

ഓം ദിശാമേക പുണ്ഡരീകമസി
അഹം മനുഷ്യാണാം ഏക പുണ്ഡരീകം
ഭൂയാസമിതി.

എന്നിലെ തേജസ്സ് പ്രപഞ്ചതേജസ്സിലും പ്രപഞ്ചാന്തർഗ്ഗത തേജസ്സ് എന്റെ വിരകളിലും ലയിക്കവെ, ഞാനറിയാതെ ഒരു പ്രസാദാത്മകത്വം എന്നിൽ നിറഞ്ഞു. ശോകവുമില്ല മോഹവുമില്ല, സുഖവുമില്ല, ദുഃഖവുമില്ല.

ദേവീദർശനത്തോടെ രാശിചക്രത്തിന്റെ കണക്കുകൾ എന്നിൽ സ്വാഭാവികമായി തെളിഞ്ഞു. കെപ്ലർ നിയമം രാശിപ്രമാണമാണ് എന്നും പാസ്ക്കൽ നിയമം ഖണ്ഡമേരു പ്രസ്താരമാണെന്നും ന്യൂട്ടണും ഐൻസ്റ്റൈനും കണ്ട സത്യംതന്നെയാണ് പൈതാമഹവാസിഷ്ഠാദി സിദ്ധാന്തകാരന്മാർ കണ്ട സത്യമെന്നും തെളിഞ്ഞു. കെപ്ലർ നിയമത്തെക്കുറിച്ച് 1980-ൽ 'ഹിന്ദു' ദിനപ്പത്രത്തിൽ ഒരു ലേഖനം ഞാൻ പ്രസിദ്ധീകരിച്ചു. ജ്യോതിഷതത്ത്വങ്ങൾ മനസ്സിൽ പതിഞ്ഞതോടുകൂടി ഒരു നിയോഗംപോലെ ഒരു ജ്യോതിഷഗ്രന്ഥം എന്റെ കയ്യിൽവന്നു. അതാണ് പഞ്ചസിദ്ധാന്തിക. അതുവന്നത് ഒരു സ്വപ്നത്തിനുശേഷം. മൂന്നാമത്തെ ഗായത്രീദർശനം കഴിഞ്ഞശേഷം വന്ന കർക്കിടകമാസത്തിൽ ഞാനൊരു

സ്വപ്നം കണ്ടു. ഒരു പ്രാചീന ദേവാലയം. സർവ്വതോഭദ്രമായി നാലു വശം ക്ഷേത്രഗോപുരങ്ങളോടെ തമിഴ്നാട് ശൈലിയിൽ! നടുവിലെ അങ്കണത്തിൽ അഗ്നിജ്വാലയുടെ നിറമുള്ള വസ്ത്രം ധരിച്ച ഒരു സന്ന്യാസി. അദ്ദേഹം ജനങ്ങൾക്ക് ഭക്ഷണസാധനങ്ങൾ പ്രസാദമായി നൽകുന്നു. ഞാൻ അടുത്തെത്തി. അഭിലാഷം കൂടെയുണ്ട്. എന്നെ നോക്കിയപ്പോൾ യോഗിയുടെ കണ്ണിലെ തിളക്കം! അതിന്നും ഞാൻ മറന്നിട്ടില്ല. "നിനക്ക് ഈ പ്രസാദംകൊണ്ടു തൃപ്തിയാവില്ല" പാതാളഗർത്തംപോലെ അഗാധമായ ഒരു പഴയ കിണറിൽനിന്ന് വലത്തു കൈനീട്ടി കീറിപ്പറിഞ്ഞ് ചിതലരിച്ച ഓലക്കെട്ടുകളെടുത്ത് യോഗി എന്റെ ശിരസ്സിലൂടെ അഭിഷേകം ചെയ്യുന്നു. ഉണർന്നപ്പോൾ അഗ്നിവർണ്ണമായ വസ്ത്രമണിഞ്ഞ് സൂര്യൻ കിഴക്കുവശത്ത് ഉദിക്കുന്നു. തങ്കരശ്മികൾ പ്രകൃതിയുടെ മൂർദ്ധാവിൽ വാരിച്ചൊരിയുന്നു. ചിങ്ങത്തിൽ ഓണം ഒഴിവിന് ഞാനും മോനും പുന്നയൂർക്കുളത്തുപോയി. പാണന്റെ ഉടുക്കുപാട്ടിന്റെ ശീലുകൾ കേട്ട്, 'മഹാദേവൻ തിരുവടിക്ക് മകൻ പിറന്ന പൊന്നോണ' പ്പാട്ടിൽ പുന്നയൂർക്കുളം കോരിത്തരിക്കുന്ന ശ്രാവണമാസം. 'പാടാനൊന്നില്ലാഞ്ഞിട്ട് രാമനാമം പാടുകയും ചൂടാനൊന്നില്ലാഞ്ഞിട്ട് തൃത്താപ്പൂ ചൂടുക' യും ചെയ്യുന്ന പാണന്റെ മാവേലി വർഷംതോറും വരുന്നു. ഓരോ ഓണത്തിനും പഴയ പുസ്തക അലമാറകളിൽനിന്ന് എന്തെങ്കിലുമെടുത്തു വായിക്കുക പതിവാണ്. അത്തവണ മൂന്നാംനിലയിലെ പഴയ ആധാരക്കെട്ടുകൾ വെച്ച മുണ്ടുപെട്ടി പരതുമ്പോൾ 1946 മുതൽ 1980 വരെ ഒരിക്കലും എന്റെ കണ്ണിൽ പെടാതെ അവിടെ ഒളിച്ചിരുന്ന ഒരു പഴയ പുസ്തകം. ചിതലരിച്ച് ഏടുകൾ പറിഞ്ഞ് താറുമാറായി കുത്തഴിഞ്ഞ് കാലത്തിന്റെ വിരൽപ്പാടു ചാർത്തിയ മഞ്ഞനിറമുള്ള ഒരു പഴയപുസ്തകം! പുറംചട്ടയില്ല. ആദ്യത്തെ പേജിന്റെ മുകൾഭാഗത്ത് വലതുവശത്ത് നീലച്ചായപ്പെൻസിൽകൊണ്ട് 'നാലപ്പാട്ടു നാരായണമേനോൻ, അണ്ടത്തോട്' എന്ന് ഇംഗ്ലീഷിൽ എഴുതിയതിന്റെ അവശിഷ്ടങ്ങൾ ചിതൽ തിന്നാതെ ബാക്കിവെച്ചിരിക്കുന്നു. ആ പഴയപുസ്തകം പഞ്ചസിദ്ധാന്തികയാണ്. വരാഹമിഹിരാചാര്യന്റെ പഞ്ചസിദ്ധാന്തിക! ഗായത്രീദർശനവും ജ്യോതിഷജ്ഞാനവും, കർക്കിടകസ്വപ്നവും ചിങ്ങത്തിലെ പുസ്തകം കിട്ടലും തമ്മിൽ കാര്യകാരണബന്ധമുണ്ടോ? അത് വെറും coincidence ആകരുതേ? ഈ ഗവേഷണം സിംക്രോണിസിറ്റി എന്ന ആധുനിക ശാസ്ത്രസങ്കേതം വിവരിക്കുന്ന ആസ്ട്രോണമി, യുങ്ങിയൻ സൈക്കോളജി എന്നിവയിലെത്തിയപ്പോൾ ത്രികാലജ്ഞാനത്തിന്റെ രഹസ്യവും പിടികിട്ടി; പുനർജ്ജന്മസിദ്ധാന്തത്തിനും ശാസ്ത്രീയമായ തെളിവു ലഭിച്ചു.

വിശന്നവന് അന്നം കിട്ടിയപോലെയാണ് ഞാൻ പഞ്ചസിദ്ധാന്തിക വായിച്ചത്. വായിച്ചുപഠിക്കുക. മനസ്സിലായത് അപ്പപ്പോൾ മലയാളത്തിലാക്കി കുറിച്ചിടുക. ഈ പ്രക്രിയ തുടരുന്നകാലത്ത് ഞാൻ പത്തോളജിയിലും ഉപരിപഠനം ചെയ്യുകയാണ്. ജ്യോതിഷത്തിലും വൈദ്യത്തിലും



ഒരേകാലത്ത് മസ്തിഷ്കം ഉപരിപഠനം നടത്തി. പഞ്ചസിദ്ധാന്തിക എന്റെ ആത്മസംതൃപ്തിക്കുവേണ്ടി പഠിച്ചു. എന്റെ ജിജ്ഞാസ തീർക്കാൻ പഠിച്ചു. ഇതുകൊണ്ട് മറ്റു വല്ല ജിജ്ഞാസുക്കൾക്കും പ്രയോജനമാകുമെങ്കിൽ ആകട്ടെ എന്നു കരുതി പ്രസിദ്ധീകരിച്ചു.

1981 നവംബർ 27-ാം തീയതി. അതിമനോഹരമായ മറ്റൊരപൂർവ്വ സ്വപ്നം. വെളുത്തു മിനുത്ത ഏഴരയന്നങ്ങൾ എന്റെ വീട്ടുമുറ്റത്ത് പൊയ്കയിൽ കളിക്കുന്നു. മാനസസരസ്സിലെ അരയന്നങ്ങൾ. ഭീഷ്മപിതാമഹനോട് ഉത്തരായനകാലം അനുസ്മരിപ്പിക്കാൻ അരയന്നരൂപികളായി പറന്നുവന്ന സപ്തർഷിമാർ! അവയുടെ വലുപ്പമോ? വളരെ ചെറുത്. ഓരോന്നും ഓരോ തത്തയുടെ വലിപ്പത്തിൽ! ആ ഡിസംബർമാസം ക്രിസ്തുമസ് ഒഴിവിന് എനിക്കുകിട്ടിയ പുസ്തകം രാഘവഭട്ടന്റെ താന്ത്രികഗ്രന്ഥം ശാരദാതിലകം. ഉപാസനാമാർഗ്ഗമായ ഭക്തികാണ്ഡത്തിലെ അന്ധവിശ്വാസങ്ങളേയും അനാചാരങ്ങളേയും ദൂരീകരിച്ച് ജനജീവിതത്തെ സംസ്കരിക്കാനെഴുതപ്പെട്ട ബൃഹത് ഗ്രന്ഥം!

ഉപാസന ഭക്തിയാണ്; പരമപ്രേമമാണ്. ഒന്നിനെത്തന്നെ നിരന്തരം വിചാരം ചെയ്യുന്നവരുടെ മനസ്സിൽ അതുമാത്രമേ ഉണ്ടാവൂ. അങ്ങനെയാണ് ധ്യാനവും ഭക്തിയും പരമപ്രേമവും ഒന്നാവുന്നത്. ബംഗാളിലെ ചണ്ഡീദാസ് ഭക്തകവിയായിരുന്നു. പുരുഷനും! കവികൾക്ക് ഗോപികളുടെ, പ്രത്യേകിച്ചും രാധയുടെ പരമവിരഹാസക്തി വളരെ പ്രിയമാണ്. രാധ കൃഷ്ണനോട് പറയുന്ന ഓരോ വാക്കും ജീവാത്മാവ് പരമാത്മാവിനോട് ആമന്ത്രണം ചെയ്യുന്നതാണ്. ആത്മസാക്ഷാത്കാരത്തിന് ഉഴറുകയും അതിനു സാധിക്കാതെവരികയും ചെയ്യുമ്പോഴാണ് പരമവിരഹാസക്തി. പ്രേമിക്കുകയും പ്രേമസാക്ഷാത്കാരം സാധിക്കാതെവരികയും ചെയ്യുന്ന അവസ്ഥ. ഈ അവസ്ഥയിൽ പ്രേമികൾ പരസ്പരം കാണുന്നുണ്ട്; പറഞ്ഞറിയിക്കാനാവാത്ത അനുരാഗം വെണ്ണതിന്ന ഊമയുടെ മനസ്സിലെന്നപോലെ അവരിൽ നിറഞ്ഞുനിൽക്കുന്നുണ്ട്. പക്ഷേ പ്രകടിപ്പിക്കാനാവുന്നില്ല. സംഗമം സ്വപ്നം കാണാനാവാത്ത അവസ്ഥ. രണ്ടു ധ്രുവങ്ങൾപോലെ - രണ്ടു അർദ്ധഗോളങ്ങൾപോലെ! ആ പരമവിരഹാസക്തിയിലും അവരറിയുന്നു അവരൊന്നാണെന്ന്! രണ്ടു ധ്രുവം ചേരാതെ ഒരു കാന്തികമണ്ഡലമില്ലെന്ന്! രണ്ടു അർദ്ധഗോളവും കൂടിയതാണ് പ്രപഞ്ചഗോളാവസ്ഥ എന്ന്! ഇതൊരുതരം വിരഹോന്മാദമാണ്. മധുരമായ വിരഹോന്മാദം. ചണ്ഡീദാസിന്റെ രാധ അങ്ങനെ വിധുരയായി പാടുന്ന ജല്പനങ്ങൾ മഹർഷി അരവിന്ദനെ സ്വാധീനിച്ചു. അദ്ദേഹം അത് ഇംഗ്ലീഷിൽ വിവർത്തനം ചെയ്തു. അരവിന്ദനും ചണ്ഡീദാസും ഒക്കെ കൃഷ്ണപരമാത്മാവിൽ ലയിക്കാൻ കൊതിക്കുന്ന രാധമാരാണ്.

ഒരാളെ അയാളാക്കിത്തീർക്കുന്നത് അവനവനെക്കുറിച്ച ബോധമാണ്, അറിവാണ്. സ്വാത്മാനുഭൂതിക്കുള്ള പരമവിരഹാസക്തി എന്നിൽ ഉണർന്നുകഴിഞ്ഞിട്ട് എത്രയോകാലം കഴിഞ്ഞാണ് ഈ ദർശനങ്ങൾ എന്നിലുണ്ടാവുന്നത്. രാധയെപ്പോലെ പരമവിരഹാസക്തിയോടെ ഉപാ

സനാകാണ്ഡമെഴുതുന്നത് ചണ്ഡീദാസിനെപ്പോലെ ഒരു പുരുഷനാണെങ്കിൽ, ആസ്വദിക്കുന്നത് അരവിന്ദനെപ്പോലെ ഒരു പുരുഷനാണെങ്കിൽ അതിൽ രതിയുടെ ഛായയോ ഉന്മാദഛായയോ ആരും കാണില്ല. അത് ജീവാത്മാവിന്റെ വിളി! എന്നെപ്പോലൊരു സ്ത്രീ അതാസ്വദിച്ചാൽ, പാടിയാൽ - അത് ഉപബോധമനസ്സിലെ ലൈംഗികവികാരങ്ങളുടെ ബഹിർസ്ഫുരണം. രതിയുടെ വകഭേദം. സെക്സിന്റെ ഉന്മാദം! ഇത്തരം വിമർശനം ശരീരത്തിന്റെ അസ്തിത്വത്തിൽ മാത്രം വിശ്വസിക്കുന്നവരുടേതാണ്. ഭൗതികതയിൽ മുങ്ങിയവർക്കേ സ്ത്രീപുരുഷഭേദം ഉള്ളൂ. ലിംഗഭേദം ഭൗതികശരീരത്തിനേ ഉള്ളൂ. ആത്മാവിനില്ല! ആത്മാവിന് അങ്ങനെ ഭേദമുണ്ട് എന്ന് ശരീരത്തിന്റെ ഭേദം നോക്കി തെറ്റിദ്ധരിക്കുന്നവരിലാണ് സെക്സിന്റെ അതിപ്രസരംകൊണ്ടുള്ള ഉന്മാദം. യോഗവാസിഷ്ഠത്തിലോ വേദവേദാന്തങ്ങളിലോ താന്ത്രികഗ്രന്ഥങ്ങളിലോ ഒന്നും തന്നെ ആത്മാവിന് ലിംഗഭേദം പറഞ്ഞിട്ടില്ല. ഉപാസനാകാണ്ഡത്തിലുമില്ല.

1990 മെയ്മാസം; അവസാനത്തെ മൂന്നുദിവസവും കോഴിക്കോട്ട് കനത്ത മഴയായിരുന്നു. മുറ്റത്തിറങ്ങാനാവാത്ത ധാരധാരയായ മഴ.... മുപ്പത്തൊന്നാംതീയതി പത്രത്തിൽ എനിക്ക് തൃശ്ശൂരിലേക്ക് പ്രൊമോഷൻ ട്രാൻസ്ഫർ എന്ന വാർത്ത വായിച്ച് പുറത്തിറങ്ങിയ ഞാൻ ഒരു കാഴ്ചകണ്ടു. ഞാൻ നട്ട 'അനന്തശയന'ത്തിൽ കന്നിപ്പൂവ്.... ഒരേ ഇലയിൽ രണ്ടു പൂക്കൾ ഇന്നലെ രാത്രി വിടർന്ന് കൂമ്പിപ്പോയിരിക്കുന്നു. ഇന്ത്യക്കാർ അനന്തശയനമെന്നു വിളിക്കുന്ന ചെടി യൂറോപ്യർക്ക് ബത്‌ലഹേം ലില്ലിയാണ്. വിഷ്ണുവിന്റേയും ക്രിസ്തുവിന്റേയും ചെടി! വാസ്തവത്തിൽ അതൊരിലയില്ലാച്ചെടിയാണ്. തണ്ടുപരന്ന് ഇലരൂപത്തിലായിരിക്കയാണ് (modified stem). ഇത്തരമൊരു തണ്ടിൽനിന്ന് ഇരുവശത്തെ നോഡുകളിലായി ഇരുമലർകൾ! ആരുംകാണാതെ രണ്ടു പൂക്കൾ വിരിഞ്ഞു! അനന്തശയനത്തിൽ പൂവിരിയുന്നതു ഭാഗ്യംകൊണ്ടുവരലാണത്രെ. ജൂൺ പത്തിന് ആ ചെടി ഒരു പൂകൂടി വിടർത്തി. എനിക്കു കാണാനായി! ഓരോ ഇതൾ വിരിയുന്നതും ഉള്ളിലെ ഉണ്ണി മഞ്ഞക്കേസരപ്പട്ടിൽ പൊതിഞ്ഞ് ഉറങ്ങുന്നതും, അവന്റെ നാഭിത്താമര പോലെ നീണ്ട സ്റ്റിഗ്മയുടെ അറ്റം ചുരുളുന്നതും ഞാൻ നോക്കിനോക്കി നിന്ന് ആസ്വദിച്ചു. സൗരഭ്യം ഒരു നേർത്ത ആവരണംപോലെ എന്നെ ചുഴന്നുനിന്നു. കരയിൽ, മരുഭൂമിച്ചെടിയിൽ, ഒരുതുള്ളി ജലം കൂടാതെ വിരിഞ്ഞ ഒരു വിശുദ്ധ ശ്വേത പുണ്ഡരീകത്തിന്റെ അനന്തശയനം - സൂര്യദേവന് സമർപ്പിതമായ എന്റെ ആത്മാവുപോലെ ശുദ്ധശുഭ്രമായ ഒരു വെള്ളത്താമര!

ആത്മശക്തി ഏറ്റവുമധികം പ്രകടമാവുന്നത് മൗനത്തിലാണ്. ആൾക്കൂട്ടത്തിനിടയിലും ശബ്ദകോലാഹലങ്ങൾക്കിടയിലും മൃദുതമമായ ഒരു മഹാമൗനത്തിന്റെ ഓങ്കാരധ്വനി മാത്രം ആസ്വദിക്കുന്ന കല ആരാണെന്നെ അഭ്യസിപ്പിച്ചത്! ഏകാന്തമായ നാലപ്പാടൻ ആശ്രമത്തിൽ



എന്നെ ചൂഴ്ന്നുനിന്ന മൗനം! ബുദ്ധനാവാൻ ബുദ്ധമതമോ ക്രിസ്തുവാകാൻ ക്രിസ്തുമതമോ സ്വീകരിക്കേണ്ടതില്ല എന്ന ലളിതസത്യം വഴി പൂകലിന്റെ സന്ദേശം എനിക്ക് ബാല്യത്തിൽത്തന്നെ തരികയുണ്ടായത് എന്തിന്? നേരത്തെ നിയുക്തമായ പാതയിൽ എന്റെ ആത്മാവിനെ സഞ്ചരിപ്പിക്കുന്നതാര്.... ഇരുപതാം നൂറ്റാണ്ടിന്റെ വക്കത്തും യാജ്ഞവൽക്യസ്മൃതികളുമായി ഭൂമിയിൽ പുനർജ്ജനിച്ച മൈത്രേയിയെപ്പോലെ, ഈ സംസാരസാഗരതീരത്ത് നിൽക്കുന്ന എന്റെ ഹൃദയം ഏതൊരപൂർവ്വ പൂർവ്വജന്മസ്മൃതിയാലാണ് തളിരും പൂവുമണിയുന്നത്! തർക്കങ്ങളുടെ നൂലാമാല വിടർത്താൻ ഏതു പ്രാക്തന ശാങ്കരസ്മൃതിയാലാവാം എന്റെ കൊച്ചുമനസ്സ് ശ്രമിച്ചുകൊണ്ടേയിരുന്നത്!

രണ്ടാംക്ലാസ്സിലോ മൂന്നാംക്ലാസ്സിലോ പഠിക്കുന്നകാലം! ഭൂമിയുടെ പര്യായങ്ങൾ മാഷ് പറഞ്ഞുതന്നു: ധര, ധരിത്രി, ക്ഷിതി, ക്ഷോണി. ഉരുവിട്ടുപഠിച്ച് ഉറങ്ങാൻ കിടന്നു. സ്വപ്നത്തിൽ എനിക്കൊരു പര്യായം കൂടി കിട്ടി - 'അക്ഷിണി'. ഉണർന്നപ്പോൾ പര്യായം ഉരുവിട്ടത് ഇങ്ങനെ. 'ധര ധരിത്രി ക്ഷിതിക്ഷോണ്യക്ഷിണി.' ക്ഷിണി എന്നൊരു പര്യായമില്ലെന്ന് വാസന്തി. ഉണ്ടെന്ന് ഞാൻ. തർക്കം അമ്മാമന്റെ അടുത്തെത്തി. അമ്മാമൻ പ്രശ്നം പരിഹരിച്ചു. 'വാസന്തിക്ക് മാഷ് പറഞ്ഞ പര്യായങ്ങൾ മാത്രം ശരി. സുവർണ്ണയ്ക്ക് അവൾ പറഞ്ഞതും ശരി. സുവർണ്ണ വാക്ക് സൃഷ്ടിക്കുന്നവളാണ്.'

ഗുരുവോതീടുന്നതിന്നർത്ഥം പിന്നാലെയെത്തിടാം എന്ന് കവിവാക്യം. സുവർണ്ണ എന്ന നാമം എന്താണെന്നും ആരാണെന്നും ഏതു ദേവതമാരെ ഉപാസിക്കുന്നതാണെന്നും പിന്നീട് ഗ്രഹിച്ചപ്പോൾ ആ വാക്കുകളുടെ അർത്ഥം തെളിഞ്ഞു. മാത്രമല്ല, നാരദന് സനത്കുമാരൻ ഛാന്ദോഗ്യത്തിൽ പരമാനന്ദം ഉപദേശിക്കുന്നു. അവിടെ പരമാനന്ദത്തിന് 'ഭൂമാവ്' എന്നാണ് പറയുന്നത്. ഭൂമിയുടെ പുല്ലിംഗമോനപുംസകലിംഗമോ ആയ പദം! ഇതിനെയാകട്ടെ സൂര്യനിലിരിക്കുന്ന 'അക്ഷിണി' പുരുഷനായിത്തന്നെയാണ് സനത്കുമാരൻ വർണ്ണിക്കുന്നതും. സർവ്വത്ര സുവർണ്ണവർണ്ണത്തിൽ സുവർണ്ണശ്മശ്രുക്കളോടും സുവർണ്ണകേശത്തോടുംകൂടി കണ്ണുമാത്രം ചെന്താമരവർണ്ണത്തിൽ! ആ സുവർണ്ണപുരുഷനായ സൂര്യനാരായണന്റെ ശക്തിയാണ് സൂര്യയായ സുവർണ്ണ ഋഗ്വേദത്തിൽ. അവൾ അഗ്നിയാണ്; വാക്കാണ്. (അഗ്നിർവൈവാക്ക്) സുവർണ്ണ ബിന്ദുവാണ്; അക്ഷോഭ്യമാണ്; സർവ്വവാഗീശ്വരേശ്വരനായ വിഷ്ണുവാണ് (സഹസ്രനാമത്തിൽ) പക്ഷേ, ഒരു ഉപനിഷത്തും വായിക്കുംമുമ്പ് രണ്ടാംക്ലാസ്സിൽവെച്ച് എനിക്കീ വാക്കെങ്ങനെ കിട്ടി! കവി വി.എ. കേശവൻനമ്പൂതിരിക്ക് അതിനൊരു വിശദീകരണമുണ്ട്. അദ്ദേഹം പറഞ്ഞു, കുമാരസംഭവത്തിൽ അഞ്ചുവയസ്സായ പാർവ്വതിയെ എഴുത്തിനിരുത്തി ഗുരു പഠിപ്പിക്കാനാരംഭിച്ചപ്പോൾ പൂർവ്വജന്മത്തിൽ സതിയായിരുന്ന അവൾ എല്ലാം ഗുരു പറയുംമുമ്പേ പറയാൻ തുടങ്ങിയെന്ന്. സുവർണ്ണയ്ക്ക്

അത്തരമൊരു പൂർവ്വസ്മൃതിയാണ് ജ്ഞാനമെന്ന്! ഇതദ്ദേഹം പറഞ്ഞത്
എന്റെ ആദ്യത്തെ പ്രസംഗവേളയിലാണ്.

എന്റെ സൈക്കിക് അനുഭൂതികൾ പറയുന്ന ഈ സ്പിരിച്വൽ
ഓട്ടോബയോഗ്രഫിയിൽ ഒന്നു ഞാൻ തീർത്തുപറയാം. അത്തരം അനു
ഭൂതികൾക്കായി തേടിനടക്കുന്നതും അതിനായി ലഹരിവസ്തുക്കൾ കഴി
ക്കുന്നതുമൊക്കെ ശുദ്ധവങ്കത്തമാണ്. അതീന്ദ്രിയാനുഭൂതി നേടാൻ പക്വ
തയുള്ള ബുദ്ധി വേണം; ഇന്ദ്രിയാവബോധം വേണം; അസാമാന്യമായ
പ്രത്യഭിജ്ഞ വേണം. അതൊക്കെ വാസനാഫലമായി നമ്മിൽ സഹജ
മാണ്. ഒരതിബുദ്ധിമാൻ ഒരിക്കലും അതീന്ദ്രിയാനുഭൂതിയെ തേടി നട
ക്കുന്നില്ല. അതയാളിൽ താനേ, സ്വാഭാവികമായി, ഉദിക്കുന്നു. ഇന്ന് പ്രപ
ഞ്ചത്തിന് ക്രമബദ്ധമായൊരു താളമുണ്ടെങ്കിൽ അതിന്നലെയുമുണ്ടായി
രുന്നു. നാളെയുമുണ്ടാവും. എന്നിലതുണ്ടെങ്കിൽ അത് സർവ്വജീവജാല
ങ്ങളിലുമുണ്ട്. സർഗ്ഗക്രമത്തിന്റെ താളം തൊട്ടറിയുന്ന ബോധത്തിൽ
അസുലഭമായ നിർവ്വാണം അഥവാ അതീന്ദ്രിയജ്ഞാനം ഇരിക്കുന്നുണ്ട്.
അത് എല്ലാവരിലുമുണ്ട്. ഭക്തഹൃദയത്തിലേക്ക് തീർത്ഥപാദം വെച്ചു
പ്രവേശിക്കുന്ന വിഷ്ണുവിനെപ്പോലെ, നിഷ്ഠയുള്ള മനസ്സിലേക്ക് സത്യ
ബോധം കടന്നുവരുന്നു. പിന്നെ, അകത്തും പുറത്തും ഊർജ്ജസാഗരം
മാത്രം! ചൈതന്യകണങ്ങൾ വിളയാടുന്ന മഹാസാഗരം. അത് എന്നിൽ
പെയ്തിറങ്ങുന്നു - നിറയുന്നു. അതിന്റെ ചലനം എന്റെയും ചലനം.
അതിന്റെ ഗാനം എന്റെയും ഗാനം. അതിന്റെ താളം എന്റെ സിരകള
ളിൽ താളം.... ആ അനുഭൂതിയിൽനിന്ന് മഹദ് സൃഷ്ടികർമ്മങ്ങൾക്കാ
യുള്ള ഊർജ്ജം നേടി ഞാൻ വീണ്ടും പുറംലോകത്തേക്ക് - കർമ്മപ്ര
പഞ്ചത്തിലേക്ക് - വരുന്നു. വൃദ്ധാചലസ്മൃതി ആ നിയോഗത്തിനായി
എനിക്ക് ലഭിച്ച ഈശ്വരപ്രത്യഭിജ്ഞ! ഈ അർത്ഥം ശരിയായ അർത്ഥ
മാണെന്നെനിക്കുറപ്പുണ്ട്. എങ്കിലും അത് സാക്ഷ്യപ്പെടുത്താൻ - ശരി
തന്നെ എന്നുറപ്പിച്ചുപറയാൻ - ഒരു വ്യക്തി വരും. വരണം. എന്റെ
ഊർജ്ജസുധാസിന്ധുവിന്റെ പ്രേരണയാൽ. ഞാൻ എഴുതുന്നതും പറ
യുന്നതും എല്ലാവരും അനുമോദിക്കുന്നു. അനുഭവമില്ലായ്കയാൽ
പലർക്കും അത് 'ദുർഗ്രാഹ്യ'മെന്ന് തോന്നുന്നു. അനുഭവസ്ഥർ അതിന്റെ
ശുദ്ധലാളിത്യം കണ്ട് ആനന്ദിക്കുന്നു. അജ്ഞേയതയുടെ ആഴത്തിലേക്ക്
ജ്ഞേയമായ എല്ലാം ഉപേക്ഷിച്ച് കടക്കാൻ ദാഹിച്ച നചികേതസ്സിന്റെ
മനോനിലയിലെ ദുർഗ്രാഹ്യതയാണത്! അറിയുന്ന ലോകത്തെ പിടിച്ചു
നിൽക്കാൻ ഇച്ഛിക്കുന്നവർക്ക് അറിയാത്ത മൃത്യുലോകം ദുർഗ്രഹമാക്കി
വെക്കാനാണിഷ്ടം. മൃത്യുവിലാണ് അമൃതത്വം. ആനന്ദത്തിന്റേതായ ആ
പരമപദമാണ് നചികേതസ്സായ ഞാൻ വരിച്ചത്. ലയനം - പ്രലയം -
പ്രണവലയനം.... പ്രണയപ്രലയം.... ആനന്ദസിന്ധു.

സൂര്യോദയത്തിൽ ഞാൻ വിശ്വസിക്കുന്നുവെന്ന് ഞാൻ വിളിച്ചു
പറയേണ്ടതുണ്ടോ? ഞാൻ പറഞ്ഞാലും ഇല്ലെങ്കിലും കണ്ണുള്ളവർ
ക്കൊക്കെ കാണാൻ സൂര്യൻ ഉണ്ട്. അതുപോലെ എന്നിലെ ഊർജ്ജ



നൃത്തം ശരി എന്നും പ്രപഞ്ചത്തിൽ അതൊന്നുമാത്രമേ ഉള്ളൂവെന്നും
എനിക്കറിയാം. അതു സാക്ഷ്യപ്പെടുത്താൻ ഒരാളെ ഞാൻ അന്വേഷിച്ചു
പോകേണ്ടതില്ല. എന്നെത്തേടി ആ ഒരാളെത്തും എന്ന് ഞാൻ അറിഞ്ഞു.
അതും പ്രപഞ്ചശക്തിയുടെ നിയമമാണ്.

1989-ാമാണ്ടിൽ ആ ഒരാൾ വന്നു. ഒരു സാക്ഷി. ഹിമവാന്റെ മഞ്ഞു
മൂടിയ ശിഖരങ്ങളിൽ അമാനുഷയതികളുടെ പാദമുദ്രകൾ തേടിപ്പോയ
ഗവേഷകരുണ്ടാവാം. ഞാൻ ആരുടെ പാദമുദ്രയും തേടിയില്ല. ഒക്ടോ
ബർമാസത്തിൽ 'സൈക്കോളജി ഓഫ് ദർശനമാല' എന്ന ഗ്രന്ഥം
ഫാർമസി ഡിപ്പാർട്ട്മെന്റിലെ മോഹനന്റെ കയ്യിൽ കൊടുത്തയച്ചിട്ട് ഗുരു
നിത്യചൈതന്യയതി അറിയിച്ചു, അദ്ദേഹത്തിന് എന്നെ വന്നുസന്ദർശി
ക്കണമെന്നുണ്ടെന്ന്! ചില ആനുകാലികങ്ങളിൽ അദ്ദേഹം എഴുതുന്ന
'മൂല്യങ്ങളുടെ സംഘനൃത്ത'വും 'ആത്മോപദേശശതക'വും ഞാൻ
കണ്ടിരുന്നു. ഒരു ദൂരദർശൻ അഭിമുഖത്തിൽനിന്ന് സംഗീതവും പ്രകൃ
തിസൗന്ദര്യവും കവിതയും ഇഷ്ടപ്പെടുന്ന പണ്ഡിതനായ സന്ന്യാസി
യാണദ്ദേഹം എന്ന് അറിഞ്ഞിരുന്നു. യാഥാസ്ഥിതിക സന്ന്യാസ
ത്തിൽനിന്ന് വ്യത്യസ്തം! ചില സമാനതകൾ കണ്ടതിനാൽ ആ ജീവി
തദർശനത്തോട് ഒരടുപ്പും. 1972-ൽ പത്തോളജി പ്രൊഫസ്സറായിരുന്ന
സുമംഗലയമ്മയുടെ സഹോദരനാണെന്നും അറിയാം. ഇത്രയേ ഉണ്ടാ
യിരുന്നുള്ളു മുൻപരിചയം.

അദ്ദേഹത്തെ ക്ഷണിക്കുന്നതിനുമുമ്പ് ദർശനമാലയുടെ മനഃ
ശാസ്ത്രം ഞാൻ മനസ്സിരുത്തി വായിച്ചു. ഞാൻ ചെന്നുകാണാൻ
പോകുന്ന വ്യക്തി എങ്ങനെയുള്ള ആളാണെന്ന് ഒന്ന് ചിന്താനൂലിട്ടു
നോക്കി.

ജനുവരി മുതൽ പത്താമത്തെ മാസമാണ് ഒക്ടോബർ. രാശിച
ക്രത്തിൽ ഏകാംബരം മുതൽ എണ്ണിയാൽ ദശാംബരം. പത്താം അംബ
രത്തിൽ 15 ദിവസം 2 ഹോര 15 മിനുട്ട് ചെന്നപ്പോൾ (രാത്രി 2.15ന്) ഒരു
ഊർജ്ജസ്പർശം - എന്റെ വലത്തുതോളിൽ തട്ടിവിളിച്ചതുപോലെ!
ഗായത്രീദേവി വീണ്ടും! "നീ ഈ വ്യക്തിയോട് നിന്റെ ദർശനം പറയ്.
അദ്ദേഹം നിന്റെ ദർശനം സാക്ഷ്യപ്പെടുത്തും" - ഒരു മൃദുവായ സുസ്വ
രം. പൊടുന്നനെ ആ പഴയ ചൈതന്യക്കടൽരൂപത്തിൽ ദേവി എന്നിൽ
വീണ്ടും താളാത്മകമായി ചലിക്കുന്നു.... ഇത് ദേവിയുടെ നിയോഗമായി
ഞാൻ കരുതി.

പൂവും പുല്ലും പുഴുവും മനുഷ്യനും സൗരയൂഥങ്ങളും ഒരേയൊരു
ഊർജ്ജസാഗരത്തിന്റെ കണങ്ങളായിത്തീരുന്ന മഹാനുഭൂതിയെ മറ്റുള്ള
വരുടെ മുമ്പിൽ ആവിഷ്കരിക്കാൻ ഋഷിമാരിൽ വാക്കും ഭാഷയും
എങ്ങനെ ഉത്ഭവിച്ചു! എന്റെ വാക്കിൽ ഈ ദേവി എങ്ങനെ ഉണർന്നു!
ഈ അനുഭൂതി വെറും ഉന്മാദമോ? പതഞ്ജലി പറയുന്ന സർവ്വോത്തമ
മായ ആനന്ദാനുഭൂതിയോ? ഈ ചോദ്യം ചോദിക്കാൻ ഞാൻ പുറപ്പെട്ടു
- മാവൂർ റോഡിൽ ശ്രീ രാമദാസിന്റെയും ഭാനുമതിയുടെയും വീട്ടിലേക്ക്!

ഞാൻ വന്നിട്ടുണ്ട് എന്നറിഞ്ഞപ്പോൾ കാഷായവസ്ത്രധാരിയായ ഒരാൾ എഴുന്നേറ്റുനിന്ന് കൈകൂപ്പി 'നമസ്കാരം' പറഞ്ഞു – ഗുരുനിത്യ ചൈതന്യയതി! യതിയുടെ വലത്തുവശത്ത് ഒരു കസേരയിട്ട് എന്നെ ഇരുത്തി. ഇടത്തുചെവി നന്നായി കേൾക്കുകയില്ല, അദ്ദേഹത്തിന്! വില്ലിൽനിന്ന് തൊടുത്തുവിട്ട ഒരമ്പിന് ഇടംവലം നോക്കലില്ല. ലക്ഷ്യ സ്ഥാനത്തേക്ക് ഒരു കുതിപ്പാണ്. എന്റെ മാനസികാവസ്ഥ അപ്പോൾ അതായിരുന്നു. ഒരു മുഖവുരയും കൂടാതെ ഞാൻ എന്റെ സ്വപ്നത്തി ലേക്കുകടന്നു.

"ഞാൻ ഒരു സമുദ്രം സ്വപ്നം കാണാറുണ്ട്." ആദ്യത്തെ വാചകം പറഞ്ഞതും യതി ചോദിച്ചു. "വെറും സമുദ്രമോ? അതോ ഒരു പ്രകാശ സമുദ്രമോ?" എന്റെ മനസ്സ് സാക്ഷിയെക്കിട്ടിയ ആനന്ദത്താൽ നിറഞ്ഞു. എന്റെ അനുമാനം ശരിയാണ്. ആ പ്രകാശസുധാസാഗരത്തെ, ഞാൻ പറയാതെത്തന്നെ നേരത്തെ അറിഞ്ഞിട്ടുള്ള ഒരാൾ ഇതാ.... ഇവിടെ! അദ്ദേഹത്തിന്റെ സ്വപ്നങ്ങളിലും അതുണ്ടായിരിക്കണം.

"ഈ അനുഭൂതിയെ എങ്ങനെ വിശദീകരിക്കണം." "അതൊരു സ്വാഭാവികപ്രക്രിയയാണ്. ഒരു natural phenomenon. കുറെക്കഴിയു മ്പോൾ അത് നമ്മുടെ ഒരുഭാഗംതന്നെ ആയിത്തീരുന്നു. മനുഷ്യനന്മ യ്ക്കുവേണ്ടി ചിലതു പ്രവർത്തിക്കാനുള്ള പ്രചോദനമായി അത് നമ്മെ തെരഞ്ഞെടുത്തിരിക്കുന്നു." കേൾക്കേണ്ടതു കേട്ടു. അദ്ദേഹം പറഞ്ഞ ഇരുപത്തിമൂന്നാം തീയതി തന്നെ പ്രാതലിന് വീട്ടിലേക്ക് അദ്ദേഹത്തെ ക്ഷണിച്ചിട്ട് ഞാൻ മടങ്ങി. മഹാനായ ഒരു വ്യക്തി വീട്ടിൽ വരുമ്പോൾ എങ്ങനെ സ്വീകരിക്കണം എന്ന വീട്ടമ്മയുടെ പ്രശ്നം ഞാനറിഞ്ഞു! സ്വന്തമായി കൃഷിചെയ്തുണ്ടാക്കി കന്നികായ്ച്ച ഞാലിപ്പൂവൻപഴവും ഓറഞ്ചുനീരും ഗുരു ആസ്വദിച്ചപ്പോൾ എന്നിലെ ആതിഥേയയായ ശബരി തൃപ്തയായി. ('അതിഥി ദേവോ ഭവഃ) രണ്ടുമണി കുരുമുളക് ചേർത്ത രച്ച നാളികേരച്ചട്ടിണി കൂട്ടി രണ്ട് ഇഡ്ഡലിയും അദ്ദേഹം കഴിച്ചു.

അന്ന് നിത്യന്റെ പിറന്നാളായിരുന്നു (നിത്യന് എന്നും പിറന്ന നാ ളാണല്ലോ എന്ന് എന്റെ അന്തഃകരണം മന്ത്രിച്ചു.) ഓരോ ജന്മനാളിലും ഒരമ്മയെ സന്ദർശിച്ച് ആശീർവ്വാദം വാങ്ങാറുണ്ടെന്ന് അദ്ദേഹം പറഞ്ഞു. ഇന്നത്തെ ഊഴം സുവർണ്ണയുടേതാണെന്നു പറഞ്ഞപ്പോൾ എന്നിലെ അമ്മ വയോവൃദ്ധനായ ആ മകനെ മനസ്സുകൊണ്ട് ആശീർവ്വദിച്ചു. ഭക്തിയും ജ്ഞാനവും കർമ്മവും ഒരേ ഒരാളിൽ സമ്മേളിച്ചുകണ്ടാൽ അവ്യക്തമായ ഈശ്വരതത്ത്വം അവിടെ 'വ്യക്ത'മാക്കപ്പെട്ടിരിക്കുന്നു എന്നാണ് എന്റെ വിശ്വാസം. അപ്പോൾ 'നിത്യനെ' ഓരോനാളിന്റെ ഉദയ ത്തിലും എല്ലാവരിലും പ്രണമിക്കാനാവുന്നു! ആശീർവ്വദിക്കാനും!

കൃഷ്ണമൂർത്തിയുടെ ഋഷിവാലിയിലും ഗുരുകുലത്തിലും ഒരേ വിദ്യാഭ്യാസപരിപാടിയാണോ സ്വീകരിച്ചിരിക്കുന്നത് എന്ന എന്റെ ചോദ്യ ത്തോടെ സംഭാഷണം കൃഷ്ണമൂർത്തിയിലേക്ക് തിരിഞ്ഞു. ഗുരുപരമ്പ രകളെ സമ്പൂർണ്ണമായി നിഷേധിക്കുന്ന ജെ.യുടെ സമ്പ്രദായത്തിന്റെ



തായ്വേര് തിയോസഫിക്കൽ സൊസൈറ്റിയിലെ ആദ്യകാലാനുഭവങ്ങ ളാണ്. യഥാപൂർവ്വം എന്ന വേദവാക്കിനെ എടുത്തുകളഞ്ഞപ്പോൾ ബുദ്ധ മതത്തിന് സംഭവിച്ച അതേ പരാജയമാണ് സമ്പൂർണ്ണമായി ഗുരുപരമ്പ രകളെ തിരസ്കരിക്കുമ്പോഴും ഉണ്ടാവുന്നത്. യഥാപൂർവ്വം തഥാ ആഗ തനായ ബുദ്ധഭഗവാന്റെ അവതാരരഹസ്യത്തെത്തന്നെ അത് ചോദ്യം ചെയ്യും. ചരിത്രമെന്നാൽ ഒരു പ്രത്യേക പ്രവാചകന്നുശേഷമുള്ള ചരിത്രം; മതമെന്നാൽ ഒരു പ്രത്യേക വ്യക്തിക്കുശേഷമുണ്ടായ ആചാ രാനുഷ്ഠാനക്രമം – ഇതൊക്കെ അബദ്ധപ്പഞ്ചാംഗമാണ്.

അതേസമയം വ്യക്തിയുടെ മനസ്സിൽനിന്ന് കാലദേശങ്ങളുടെയും ഭൂതകാലചരിത്രത്തിന്റെയും ഓർമ്മ സമ്പൂർണ്ണമായി തിരസ്കരിക്കപ്പെ ടുന്നുണ്ട്, ധ്യാനസമാധിയിൽ! ഈ ഒരവസ്ഥയിൽമാത്രമാണ് സർവ്വഭൂ തകാല ഗുരുപരമ്പരകളുടേയും തിരസ്കരണം സാദ്ധ്യമാവുക. ഇതാ കട്ടെ മുമ്പും ഇന്നും എന്നും ജീവിച്ചിരിക്കുന്ന സർവ്വമനുഷ്യർക്കും സാദ്ധ്യ വുമാണ്. മുമ്പുള്ളവർക്കെന്നപോലെ യഥാപൂർവ്വം നമുക്ക് അത് സാധി ക്കും. നമുക്കെന്നപോലെ ഇനി വരാനിരിക്കുന്നവർക്കും അതു സാധി ക്കും. 'യഥാപൂർവ്വം' ഇനിയും തലമുറകളും അവയിൽ, സമാധിയിൽ സത്യം ദർശിച്ച ഋഷിമാരും ഇനിയും ഉണ്ടാവുകയും ചെയ്യും. ഇത് 'ആദ്യത്തെ' ഋഷി എന്നോ, ഇത് 'അവസാനത്തെ' ഋഷി എന്നോ, ഇവ ന്നുശേഷം ഒരു ഋഷി ഉണ്ടാവില്ല എന്നോ പറയുന്നത് അശാസ്ത്രീയം!

സവിതർക്കസമാധിയിൽനിന്ന് സവിചാരസമാധിയിലേക്കും മേലോ ട്ടുമുള്ള യാത്ര ഗുരു പറഞ്ഞു. ഹൃദയം ആ നിമിഷങ്ങളിൽ ഖേചരീമുദ്ര കാട്ടി നൃത്തമാടി. പരാവിദ്യ അഭ്യസിക്കുന്ന ഒരാൾക്ക് നിരുപാധികവും അപരാവിദ്യ അഭ്യസിക്കുന്ന ഒരാൾക്ക് സോപാധികവുമായി കാണപ്പെ ടുന്ന ബ്രഹ്മത്തെക്കുറിച്ച അന്വേഷണം ഏതെങ്കിലും ഒരു വ്യക്തിയുടെ മനസ്സിൽ ഉദിക്കുന്നതെങ്ങനെയാണ്! ഈ അന്വേഷണം – തർക്കത്തിന്റെ കൂലങ്കഷ പരിശോധനയ്ക്ക് ഈശ്വരനെപ്പോലും വിധേയമാക്കുന്ന ഈ സ്വഭാവം – എന്നിൽ സ്വതേ ഉള്ള സഹജസ്വഭാവമാണോ?

ചിദ്രൂപത്വാദകർമ്മത്വാൽ സ്വയം ജ്യോതിരിതിശ്രുതേഃ
ആത്മനഃ സ്വപ്രകാശത്വം കോനിവാരയിതും ക്ഷമഃ

ആത്മാവ് സ്വയം പ്രകാശിക്കുന്നു. സ്വയം ജ്യോതിസ്വരൂപമായ ആത്മാവിനെ സമാധിയിലും ഏതാണ്ട് സമാനസ്വഭാവമായ സുഷുപ്തി യിലും നേരിട്ടറിയുമ്പോൾ, അനുഭവത്തിന്റെ സത്യാവസ്ഥയിൽ സൂചി തമാകുന്ന 'ആത്മസ്ഫുരണ'മാണ് എന്റെ ദർശനം. ദർശനമാലയുടെ മനഃശാസ്ത്രത്തിലും യതിയുടെ ആത്മാവിലും ഞാൻ അതുതന്നെ ദർശിച്ചു.

'അമൃതജ്യോതി'യെക്കുറിച്ച് യതി പറഞ്ഞു: "എനിക്ക് അതിൽ ഒരു വാക്കിനോടുപോലും വിയോജിപ്പില്ല. വായിക്കുമ്പോൾ ഞാൻതന്നെ എഴുതിയതാണോ എന്ന് തോന്നിപ്പോയി. അതിൽ പറഞ്ഞ റഫറൻസ് ഗ്രന്ഥങ്ങളെല്ലാംതന്നെ എനിക്കും പ്രിയപ്പെട്ടവയാണ്." സ്വാമി രങ്കനാ

ഥാനന്ദനുശേഷം മറ്റൊരു സന്ന്യാസിശ്രേഷ്ഠന്റെ അഭിനന്ദനം കിട്ടുക
യായിരുന്നു അമൃതജ്യോതിക്ക്! കൃത്യാന്തരബാഹുല്യങ്ങൾക്കിടയിലും
ഒരു സാധാരണ വീട്ടമ്മയുടെ ആതിഥ്യം സ്വീകരിക്കാൻ സമയം കണ്ടെ
ത്തിയ യതിയുടെ രൂപം കണ്ണിൽനിന്നു മറഞ്ഞു. എങ്കിലും എന്റെ മന
സ്സിന്റെ - ആശ്രമത്തിന്റെ ഇത്തിരിമണ്ണിൽ യതിയുടെ കാല്പാടുകൾ
പതിഞ്ഞിരിക്കുന്നു. ഹിമവദ്ശിഖരങ്ങളുടെ തുഷാരധവളിമയിൽ ഏതോ
പ്രാക്തനകാലത്തെ യതിയുടേതെന്നപോലെ! ഈ കൂടിക്കാഴ്ചയുടേയും
പരിചയത്തിന്റേയും ഫലമായിട്ടാണ് നാലപ്പാട്ട് ബുക്സിനുവേണ്ടി
'സ്വപ്നം' എന്ന ഗ്രന്ഥം യതി രചിച്ചുതന്നത്.

അയൂബ്ഖാൻ പാകിസ്ഥാൻ പ്രസിഡണ്ടായകാലത്തെ ഒരു വീട്ടു
തമാശ എനിക്ക് ഓർമ്മവരുന്നു. അന്താരാഷ്ട്രപ്രശ്നങ്ങൾപോലും അന്ന്
വീട്ടുകാര്യങ്ങളായിരുന്നു. പാകിസ്ഥാൻ ഇന്ത്യയെ ആക്രമിക്കാൻ
പോകുന്നു എന്ന വർത്തമാനംകൊണ്ട് പൂമുഖത്തെ സജീവമായ രാഷ്ട്രീ
യസദസ്സ് ചൂടുപിടിച്ച കാലമാണത്. ഒരുദിവസം രാത്രി അച്ഛൻ ഉറക്ക
ത്തിൽനിന്ന് ഞെട്ടിയുണർന്നു കരഞ്ഞു. അച്ഛന്റെ സ്വപ്നംകേട്ട് ഞങ്ങൾ
കുട്ടികൾ അമ്പരന്നിരുന്നു. അമ്മ തമാശയാക്കി ചിരിച്ചു. അയൂബ്ഖാൻ
വന്ന് ഞങ്ങളുടെ അമ്മയെ തട്ടിക്കൊണ്ടുപോയി. പാകിസ്ഥാനിലേക്ക്!
എന്തൊരു സ്വപ്നം!! ഇന്ന് ആ സ്വപ്നത്തെ വ്യാഖ്യാനിക്കാനാവുന്നു.
തനിക്കു പ്രിയപ്പെട്ട ഒന്നിനെ കയ്യടക്കാൻ വരുന്ന ഒരാൾ - ഉണർന്നിരി
ക്കുന്ന ജാഗ്രദവസ്ഥയിൽ തന്റെ ജന്മനാടാണ് ആ പ്രിയവസ്തു. ഉറക്ക
ത്തിൽ സ്വപ്നാവസ്ഥയിൽ പ്രിയപ്പെട്ട ഭാര്യയും! അയൂബ്ഖാനാൽ ആക്ര
മിക്കപ്പെട്ടേക്കാവുന്ന തന്റെ മാതൃഭൂമിയുടെ പ്രതീകമായിട്ട് സ്വപ്നത്തിൽ
അമ്മയെ അച്ഛൻ കണ്ടു. ഇതിന്റെ മറുവശമായി ഒരു ജന്മാന്തരനിയോഗം
ഞാൻ കണ്ടത് അച്ഛൻ മരണത്തിനു തൊട്ടുമുമ്പുള്ള ബാർഡോ അവ
സ്ഥയിൽ ചിലതു പറഞ്ഞപ്പോഴാണ്. അപ്പോൾ ചെങ്കിസ്ഖാൻ ഭാര
തത്തെ ആക്രമിക്കുന്നതാണദ്ദേഹം കണ്ടത്. ഒരുപക്ഷേ മുമ്പേതോ ജന്മ
ത്തിൽ ചെങ്കിസ്ഖാന്റെ ആക്രമണകാലത്ത് ചെറുത്തുനിന്ന ധീരലളിത
നായകനായ ഒരു ക്ഷത്രിയന്റെ ആത്മാവായിരുന്നിരിക്കാം എന്റെ അച്ഛ
ന്റേത്!

എല്ലാ മനുഷ്യരും അവനവന്റെ കുട്ടികളെ യഥാർത്ഥത്തിൽ പ്രേമി
ക്കുന്നവരാണെങ്കിൽ ഈ ഭൂമിയിൽ യുദ്ധങ്ങൾ ഉണ്ടാകുമായിരുന്നില്ല
എന്ന് ജെ. കൃഷ്ണമൂർത്തി ഒരിക്കൽ പറയുകയുണ്ടായി. യുദ്ധങ്ങൾ
ഉണ്ടാക്കുന്നത് നമ്മെപ്പോലുള്ള മനുഷ്യരാണ്. മനുഷ്യരിലെ അഹന്ത,
അസൂയ, ആർത്തി, അധികാരമോഹം ഇതൊക്കെയാണ് വീട്ടിലായാലും
നാട്ടിലായാലും കലഹവും യുദ്ധവും ഉണ്ടാക്കുന്നത്. ഈ ദുർഗ്ഗുണ
ങ്ങൾ എന്നേയ്ക്കുമായി നമ്മിൽനിന്ന് നീക്കിക്കളഞ്ഞാലേ യുദ്ധമില്ലാത്ത
ലോകം ഉണ്ടാവുകയുള്ളു. അഹിംസയുടെ മഹത്ത്വമറിയാൻ കലിംഗ
ദേശത്ത് എത്രയോ ജീവൻ കുരുതികൊടുക്കേണ്ടിവന്നു അശോകന്!
ഹിരോഷിമയും നാഗസാക്കിയും വിയറ്റ്നാമും കുരിശുയുദ്ധങ്ങളും ഒഴി



വാക്കാനാണ് യുദ്ധങ്ങളുടെ ചരിത്രം അറിയേണ്ടത്! കുടിപ്പക വളർത്താ
നല്ല!

ഞാൻ ചിന്തിക്കുന്നു. ചിന്ത ഒരു ദ്രവ്യമാണ്. പരിമേയമാണ്. മനു
ഷ്യചിന്തയ്ക്ക് അന്തമോ ആദിയോ ഇല്ല. അതിനാൽ അനാദിമദ്ധ്യാന്ത
മായ 'കാലം' ചിന്തയാണ്. അനാദിമദ്ധ്യാന്തമായ കാലം ബോധമാണ്.
അതിൽ ചലനമുണ്ടാകുമ്പോൾ ആദിയും അന്തവുമുള്ള സായനകാലം,
ദേശം എന്നിവ ഉണ്ടാവുന്നു. ലയനത്തിൽനിന്ന്, മരണത്തിൽനിന്ന്, പുതി
യൊരു ഊർജ്ജസർഗ്ഗത്തിര ഉയരുന്നു. അനാദിമദ്ധ്യാന്തമായ മാനവബോ
ധമെന്ന ഊർജ്ജച്ചങ്ങലയിൽ ഒരു കണ്ണിമാത്രമാണ് എന്റെ ചിന്ത.... ഞാൻ
ജീവിക്കുന്ന ദേശകാലം.... ഈ അസ്തിത്വമാണ് എന്റെ വരപ്രസാദം!
ഓരോ പുലരിയിലും ഒരു സൂര്യദർശനംകൂടി കാണാനിടയാക്കിയ വര
പ്രസാദത്തെ ഗായത്രിയാൽ വാഴ്ത്തുന്ന ഋഷിപരമ്പരയുടെ മതം! നിത്യ
നൂതനമായ ആ പുലരിയുടെ ആനന്ദത്തിൽ ചില്ലറ സ്വാർത്ഥങ്ങൾക്കും
ഇഷ്ടാനിഷ്ടങ്ങൾക്കും കലഹങ്ങൾക്കും സ്ഥാനമില്ല. ആ ശ്രുതിലയ
ത്തിൽ ചിലമ്പിച്ച അപസ്വരങ്ങൾക്ക് സ്ഥാനമില്ല. ഇന്നത്തെ ചിന്ത ഇന്ന
ലത്തെ ചിന്തയുടെ തുടർച്ചയാകയാൽ 'ഓർമ്മ'യുടെ പരിണതഫലവു
മാണ്! കാലത്തിന്റെ ഫലമാണ്! കാലമില്ലാത്ത ഒന്നിനെ കാലത്തിൽ
കാണില്ല. അതിനെ അനുഭവിക്കാൻ കാലാതീതമായ ഒന്നിലെത്തണം.
ചലനം നിൽക്കണം. ചിന്ത അവസാനിക്കണം. ഇത് സുഷുപ്തിയിലും
സമാധിയിലും മരണത്തിലും സാധിക്കുന്നു. ഏകാന്തതയിൽ ശ്രവിക്കുന്ന
അഗാധമൗനത്തിന്റെ പരമശാന്തിയിൽ - സ്വരസമാധിയിൽ - ചിന്തയ്ക്കും
വികാരങ്ങൾക്കും കാലദേശങ്ങൾക്കും അതീതമായ സൗന്ദര്യഭൂമികയിൽ
- choiceless awareness എന്ന് കൃഷ്ണമൂർത്തി വിളിക്കുന്ന 'ബോധം'
ഇരിക്കുന്നു. അത് നമ്മുടെ ജാഗ്രത്തിലെ 'ബോധ'മല്ല.

ഏകാന്തമായ ഒരു രാത്രിയുടെ സൗന്ദര്യം പാനം ചെയ്യാൻ ഒരു
കോടി കണ്ണുപോരാ. ഒരായിരം സഹസ്രാബ്ദങ്ങളുടെ കണ്ണുവേണം. ഒരു
സൂര്യോദയത്തിന്റെ സൗന്ദര്യം ആസ്വദിക്കാൻ ഒരായിരം ജനനമരണ
ശൃംഖലകളുടെ ഓർമ്മ വേണം. സമാധി മസ്തിഷ്കത്തിന്റെ ഉള്ളറക
ളിൽ സർവ്വവികാരവിചാരങ്ങളും നിലച്ച് ശൂന്യമെന്ന് വ്യാഖ്യാനിക്കപ്പെ
ടാവുന്ന ഒന്നാണ്. പക്ഷേ, അതു ശൂന്യമല്ല. ദിക് ദേശകാല ഗതിഫലശൂന്യ
മായതുകൊണ്ടാണ് അത് ശൂന്യമെന്ന് തെറ്റിദ്ധരിക്കപ്പെടുന്നത്. അതൊരു
ഊർജ്ജപ്പാലാഴിയാണ്. ചൈതന്യക്കടലാണ്. സർവ്വത്തിനും ഇരിപ്പിടമാ
ണ്. ചിദാനന്ദലഹരിയാണ്. ഈ പറയുന്നതൊക്കെ വെറും വാക്കുകൾ
മാത്രം! പേജുകളിൽ മഷികൊണ്ട് കുറിച്ചിടാവുന്നതല്ല അത്! സർഗ്ഗക്ര
മത്തിന്റെ അഗാധതലങ്ങളിലെ അവർണ്ണനീയമായ സൗന്ദര്യലഹരിയി
ലേക്കും അനന്തതയുടെ ആലിംഗനമൂർച്ഛയിലേക്കും സ്വയം വിസ്മരി
ച്ചുകൊണ്ട് ഒരാൾ ലയിക്കുന്ന ആ അനുഭവം അനുഭവിച്ചുമാത്രമേ അറി
യാനാവൂ.

ജീവിതത്തിലെ ഏറ്റവും വലിയ കലയായ ധ്യാനം മറ്റാരിൽനിന്നും പഠിക്കാനാവില്ല എന്നതാണ് അതിന്റെ സൗന്ദര്യം! ബസ്സിൽ സഞ്ചരിക്കുമ്പോഴും കാറോടിക്കുമ്പോഴും കച്ചേരി കേൾക്കുമ്പോഴും പ്രിയപ്പെട്ടവരുടെ ദർശനത്തിലുമൊക്കെ ഈ ധ്യാനം സ്വമേധയാ സംഭവിച്ചുകൊണ്ടിരിക്കുന്നുണ്ട്. വേണോ വേണ്ടയോ എന്ന് തീരുമാനിച്ച്, നിശ്ചിത സമയത്തല്ല ഈ ധ്യാനം നടക്കുന്നത്. പൂജാമുറിയുടെ നാലു ചുമരുകൾക്കുള്ളിൽ മാത്രമല്ല ഈ ധ്യാനം നടക്കുന്നത്! ഏതു ആൾക്കൂട്ടത്തിനു നടുവിലും ബഹളങ്ങൾക്കിടയിലും അഗാധമായ മൗനത്തിന്റെ നിത്യശാന്തി ആത്മാവിൽ അറിയലാണ് ധ്യാനം. അതാണ് എന്റെ കർമ്മങ്ങളേയും വാക്കുകളേയും നിയന്ത്രിക്കുന്നതും പ്രചോദിപ്പിക്കുന്നതും! ആ മൗനത്തിൽനിന്നാണ് ഈ വാക്കുകൾ പ്രവഹിക്കുന്നത്! ആ അരൂപിയായ അനന്തതയാണ് എനിക്ക് നാമരൂപങ്ങൾ തന്നത്! ഏതാനും ദിവസംമുമ്പ് ഒരു സ്ത്രീ ഫോണിൽ ചോദിച്ചു: "നിങ്ങൾ ആരാണ്. ഡോക്ടറാണോ അതോ യോഗിനിയാണോ?"

ഞാൻ ഡോക്ടറാണ്. പക്ഷേ ഡോക്ടറല്ല
ഞാൻ യോഗിനിയാണ്. പക്ഷേ യോഗിനിയല്ല.
ഞാൻ ഗൃഹസ്ഥാശ്രമിയാണ്. പക്ഷേ ഗൃഹസ്ഥാശ്രമിയല്ല.
ഞാൻ സന്ന്യാസിനിയാണ്. പക്ഷേ സന്ന്യാസിനിയല്ല.
ഞാൻ സ്ത്രീയാണ്. പക്ഷേ സ്ത്രീയല്ല.

ഞാൻ എഴുത്തുകാരിയും കവയിത്രിയും പ്രാസംഗികയും തത്ത്വചിന്തകയുമാണ് - പക്ഷേ ഇതൊന്നുമല്ല ഞാൻ.... ഇതൊക്കെ എന്റെ നിഴൽ മാത്രമാണ്. ഞാൻ ചിത്താണ്.... ഞാൻ പ്രകാശമാണ്.... ഞാൻ സത്യമാണ്.... ഞാൻ ആനന്ദമാണ്. ഞാൻ സത്ചിത് ആനന്ദമായ ഊർജ്ജപ്പാലാഴിയാണ്.... ബ്രഹ്മാനന്ദമാണ്.... അതിന്റെ നിഴലുകൾമാത്രം പുറത്തു പ്രകടമാകുന്നതെല്ലാം! പ്രകടമാകാത്തവയും! ഈ പകുത്തറിവിൽ ഹൃദയം സദാ ആനന്ദമയം! സദാ വിനയനമ്രം!

ഞാൻ കവിതകൾക്കായി തേടിനടക്കുന്നില്ല. ഗുരുവിനായി തേടി അലയുന്നില്ല. കവിത ഉദയസൂര്യനെപ്പോലെ എന്റെ സ്വപ്നസുഷുപ്തികളെ പൊടുന്നെ ചന്ദനം ചാർത്തി ഉണരുന്നു. പലപ്പോഴും അവ കുറിച്ചിടാൻപോലും മെനക്കെടാറില്ല. അവയുടെ സൗരഭ്യം മനസ്സിലാകെ സദാ പടരുന്നു. ഗുരുക്കന്മാരില്ലാതെയും മന്ത്രങ്ങൾ ലഭിക്കുന്നു. മന്ത്രദേവത ഉണരുന്നു. എന്റെ ആത്മാവിൽത്തന്നെ ആനന്ദം കണ്ടെത്തിയതിനാൽ മറ്റൊരാൾ എന്നെപ്പറ്റി എന്തു പറയുന്നുവെന്നതിൽ എനിക്ക് വേവലാതിയില്ല. ഒറ്റ ചോദ്യമേ ഞാൻ എന്നോട് ചോദിക്കുന്നുള്ളു. പണ്ട് നാലപ്പാടൻ ചോദിച്ച അതേ ചോദ്യം!

"ജീവിച്ചു ഭവാനെന്നാൽ - എന്നോടു ഞാൻ ചോദിച്ചേൻ
ഈ വിശ്വമൊട്ടുക്കു മുൾച്ചേർന്നുവോ തവാത്മാവിൽ?
താരകരത്നം മുറ്റിപ്പതിഞ്ഞ മുടിചൂടി
സ്ഫാരവർണ്ണാഭം നഭഃ പൂന്തുകിലുടുപ്പേന്തി



ആന്തരാനന്ദം നിറഞ്ഞേന്തലായ് തിര്യഗ്ലോകം
'ഓം തത് സത്' എന്നായ് മൂളും ശാന്തസംഗീതം പാടി
ഉത്സുകമിലച്ചാർത്തിൽ കൂത്താടും മണിത്തെന്ന-
ലുച്ഛ്വസിച്ചീടുംതോറും ആത്മാവ് ചാടിത്തുള്ളി
ആർക്കുമുള്ളുലകത്തിന്നുറ്റ ശാശ്വതച്ചെങ്കോൽ
കൈയ്ക്കുള്ളിലടക്കിയോ, സർവ്വർക്കും സമർപ്പിക്കാൻ!
ഓരോ ജീവിയിലും ഞാനെന്റെ ആത്മാവിനെ പകർത്തിയോ?
ഓരോ പുല്ലിന്റെ പിറവിയിൽപോലും ഒരമ്മയുടെ ഈറ്റുനോവിന്റെ വേദന ഞാനനുഭവിക്കുന്നുവോ? ക്രൗര്യത്തിന്റെ വായ്ത്തല മറ്റൊന്നിലും തട്ടി അവയെ വേദനിപ്പിക്കാതിരിക്കാൻ സ്വന്തം മാറിലേക്കുതന്നെ ചേർത്തടുപ്പിച്ചുവോ? മറ്റുള്ളവരുടെ അഴലെല്ലാം താൻ തന്നെ നുകർന്നുനുകർന്ന് ഒടുവിൽ ആത്മാവിന് ദുഃഖബോധമില്ല എന്ന അറിവിൽ ഞാൻ എത്തിച്ചേർന്നുവോ?

ഇത്തരം ചോദ്യങ്ങൾക്കെന്താണുത്തരം? നാലപ്പാടന്റെ ഉത്തരം

എത്രയോ വാർദ്ധക്യങ്ങളിനിയും വരാനുണ്ടെ-
ന്നർത്ഥവത്താകുമൊരു ദീർഘനിശ്വാസം മാത്രം

എന്നായിരുന്നു. എന്റെ ഉത്തരമോ? ആ വാർദ്ധക്യങ്ങളും യൗവനങ്ങളും കൗമാരങ്ങളും ജനനമരണങ്ങളും ഒക്കെയുള്ള സംസാരചക്രം അവസാനിച്ച് ഞാൻ തിരയടങ്ങിയ പ്രശാന്തസാഗരമായി ലയനം പ്രാപിച്ചുകഴിഞ്ഞുവെന്ന്. ജീവന്മുക്തന്റെ ആനന്ദമന്ത്രമല്ലേ?

Bernhard Haldane ഒരിക്കൽ പറയുകയുണ്ടായി:

An achievement is simply something you feel you did well, enjoyed doing and are proud of എന്ന്.

എന്റെ ജീവിതം ഞാൻ നന്നായി ജീവിച്ചു, ഓരോ മുഹൂർത്തവും ആസ്വദിച്ചുജീവച്ചു, ഈ ജീവിതത്തിന്റെ ധന്യതയിൽ എനിക്കഭിമാനമുണ്ട്. അഭിമാനവും ആത്മവിശ്വാസവും അഹങ്കാരത്തിൽനിന്ന് വേർതിരിക്കപ്പെടുന്നത് നേരിയ ഒരു അതിർവരമ്പുകൊണ്ടാണ്. ആ അതിർവരമ്പ് ലംഘിക്കാതെയാണ് ഈ ജീവിതമെന്ന വരപ്രസാദത്തെ വിനയപൂർവ്വം, അഭിമാനപൂർവ്വം, ഞാൻ ധന്യമെന്നറിഞ്ഞാസ്വദിക്കുന്നത്! മൗനമുദ്രിതമായ ബോധമണ്ഡലത്തിന്റെ പരിചിതതലങ്ങളിൽനിന്ന് ഊർജ്ജം ഉൾക്കൊണ്ട്, തിരക്കുപിടിച്ച് ഓടുന്ന അപരിചിത സാഹസിക ഭൗതികലോകങ്ങളുടെ കർമ്മങ്ങൾ ഞാൻ ചെയ്തുതീർക്കുന്നു. കവിഹൃദയം ഉള്ളിൽ രത്നംപോലെ സൂക്ഷിച്ചുകൊണ്ട്, ശാസ്ത്രശ്രീകോവിലിൽ നിരന്തര തപസ്സുചെയ്യുന്നു. പ്രഭാതത്തിന്റെ ആദ്യരശ്മിയോടൊപ്പം മേഘമാലകളെ സ്പർശിച്ചുകൊണ്ട് ഗിരിശൃംഗങ്ങളിൽ ഗായത്രീമന്ത്രത്തിന്റെ മൗനനാദതരംഗങ്ങളിൽ അജപമായി ആരോഹണം ചെയ്യുന്ന ബോധതലം സംസാരപ്രപഞ്ചത്തിന്റെ സമ്മർദ്ദമേറ്റിയ നിശ്വാസങ്ങളുടെ വായു അടുക്കടുക്കായി നിർത്തിയ പ്രതിബന്ധങ്ങളുടെ മതിലുകൾ ഒന്നൊന്നായി താണ്ടി പ്രപഞ്ചസ്പർശമനുഭവിക്കാൻ അവരോഹണം ചെയ്യു

കയും ചെയ്യുന്നു. ആരോഹണാവരോഹണങ്ങളിൽ, ഞാൻ 'സാക്ഷി' യായിനിന്ന് ആനന്ദം നുകരുന്നു. അവ്യക്തതയിൽനിന്ന് പതുക്കെപ്പതുക്കെ വ്യക്തമായിവരുന്ന ഒരു ദിവ്യകവനത്തിന്റെ പദം ഒരു സമ്പൂർണ്ണ ഭാഷയായി വിടരുന്നതുപോലെ, ഒരു ദിനത്തിന്റെ ജനനം എത്രയോതവണ കണ്ട കണ്ണിൽ ബോധവികാസമാർഗ്ഗം വ്യക്തമാകവെ, ജന്മജന്മാന്തരങ്ങളുടെ കാലാതീതമായ പ്രഭയിൽ ഈ ഒരൊറ്റ ജന്മത്തിന്റെ മാത്രമായ സർവ്വദുഃഖവും ഒറ്റയടിക്ക് തുടച്ചുമാറ്റപ്പെടുന്നു. അതൊരു നവദിനത്തിന്റെ ഉദയം! നാലപ്പാട്ടിന്റെ സാത്വികാന്തരീക്ഷത്തിൽനിന്ന് കാളിപുറയത്തെ രാജസാന്തരീക്ഷത്തിലേക്കും തിരിച്ചും ആരോഹണാവരോഹണം നടത്തുന്ന കുട്ടിയാണ് ഞാൻ! പുതിയതിനോട് ഇണങ്ങുന്നു; അതിനെ സ്നേഹിക്കുന്നു; പക്ഷേ, പഴയതിന്റെ തനിമ കളയുന്നില്ല; നമ്മ ഉപേക്ഷിക്കുന്നില്ല. ആ കുട്ടിയുടെ വൃത്തമൊപ്പിച്ച ബോധിയാത്രയുടെ 'ഖഹര'ത്തിൽ, പൂർണ്ണത്തിൽനിന്ന് പൂർണ്ണമെടുത്തിട്ടും പൂർണ്ണമായി വിലസുന്ന തമോദ്യാരത്തിൽ, നാരദഭക്തിസൂത്രമാലപിക്കുന്നു വീണാധാരിണിയായ ദേവി; അവളുടെ വീണാനാദത്തിൽ ലയിക്കുന്നു പരമപുരുഷൻ!

Pay, Promotion, Pleasures, Power - 'P'യിൽ തുടങ്ങുന്ന ഈ നിസ്സാരവസ്തുക്കൾക്കായി മനുഷ്യർ മത്സരിക്കുന്ന ബഹളം നിറഞ്ഞ രംഗവേദിയിൽ വേഷം കിട്ടിയിട്ടും, എന്റെ ആത്മവീണയിലെ ഹരികഥയിൽ സ്വയം ലയിച്ച് സ്വയം മറക്കാൻ ഭാഗ്യമുണ്ടായല്ലൊ! എന്റെ ചേതസ്സിലേക്ക് തീർത്ഥപാദം വെച്ചുകൊണ്ട് പ്രിയശ്രവസ്സായ കൃഷ്ണമേഘം വന്നുചേർന്നുവല്ലൊ! ഭൂമിയുടെ നിർവൃതിയായ കൃഷ്ണമേഘമേ സ്വാഗതം.... സുവർലോകനിർവൃതിയായ സുവർണ്ണയുടെ സ്വാഗതം....

നിനക്കായി മാത്രം പിറന്ന -
നിനക്കായി മാത്രം വളർന്ന -
നിന്റെ അടിമകിടക്കാൻ വേണ്ടിമാത്രം ജീവൻ നൽകപ്പെട്ട
നിന്നിൽ മാത്രം ബോധം ചരിക്കുന്ന -
നിന്നെ ഓർത്തു മാത്രം പാടുന്ന-
നിന്റെ പ്രിയത്തിനായി മാത്രം കർമ്മംചെയ്യുന്ന -
നിന്നിലലിഞ്ഞു 'നീയാ'യ - 'ഞാൻ'
നിന്റെ പ്രപഞ്ച ശ്രീകോവിലിൽ ഇലഞ്ഞിമാല കോർക്കുന്ന കുട്ടി.
നിന്റെ മൺപാത്രങ്ങളിൽ ചോറും കറിയും വെച്ചുകളിക്കുന്ന കുട്ടി.
നിന്റെ നീലവിശാലതയുടെ പ്രവഹാനിലനാൽ ചലിപ്പിക്കപ്പെടുന്ന കുട്ടി-
നിന്റെ മടിത്തുമ്പിൽ തൂങ്ങുന്ന കുട്ടി -
എന്റെ മനസ്സിന്റെ ഗീതാഞ്ജലി നിനക്കായി!
നിന്റെ അനന്തതയുടെ ഗീതാഞ്ജലി എനിക്കും!

'ഗീതാഞ്ജലി' അനശ്വരമായത് നോബൽ സമ്മാനം കിട്ടിയതുകൊണ്ടല്ല. യുഗാന്തരങ്ങളായി, അനന്തകല്പങ്ങളായി വർഷിച്ചിട്ടും വറ്റാത്ത അമൃതധാരയാണ് കവിത. ആ കല്പദ്രുമസൂനത്തിലെ ഒരമൃ



തകണം മനുഷ്യഹൃദയത്തിന്റെ ഇത്തിരിപ്പോന്ന കുടന്നയിൽ ഇറ്റിച്ച്, ഒറ്റ നിമിഷംകൊണ്ട് മറ്റെല്ലാം മറക്കാൻ നമ്മെ നിർബ്ബന്ധിക്കുന്നതുകൊണ്ടാണ്. ഏതു ശക്തിയാണ് ഒരു വെറും മുളംതണ്ടിൽ നിത്യനൂതനമായ സംഗീതധാര നിറയ്ക്കുന്നത്! പളുങ്കുപാത്രം പോലുള്ള ശരീരത്തിലെ പഴയ ജീവനെ ഒഴിച്ചുകളഞ്ഞ് പുതിയതൊന്നിൽ നിറയ്ക്കുന്നത്! അതേ ശക്തി ആജ്ഞാപിക്കുമ്പോൾ ചിറകുവിരിച്ച് സമുദ്രങ്ങൾ താണ്ടുന്ന പക്ഷിയായിത്തീരുന്നു കവി! കവികണ്ഠത്തിൽ രബീന്ദ്രസംഗീതം നിറയുന്നു! കവിതയുടെ ചിറകാൽ ഈശ്വരത്വത്തിന്റെ തീർത്ഥപാദം സ്പർശിച്ചവർ ഭാഗ്യവാന്മാർ! ആകാശത്തിൽനിന്നാകാശത്തിലേക്ക് പരക്കുന്ന നാദവീചികളിൽ സർവ്വബന്ധനങ്ങളുടെ കെട്ടുകളും തകർന്നു വീഴുന്നു.

ഒരു ചെറിയ വ്യക്തിയുടെ ജീവിതപുഷ്പം! അത് നിറംകെട്ടതാവാം! ആകർഷകമല്ലായിരിക്കാം! പരിമളം കുറവായിരിക്കാം! എങ്കിലെന്ത്! സത്യകാമനായ വ്യക്തി തന്റെ അടച്ചിട്ട മുറിക്കു പുറത്തുകടന്ന്, ജാലകപ്പഴുതിൽ കാത്തുനിൽക്കുന്ന ഋതുഭംഗികളിൽ താൻ മുഖാമുഖം കണ്ട ഈശ്വരചൈതന്യത്തിന്റെ സേവനത്തിനായി ആ പുഷ്പത്തെ അർപ്പിക്കുന്നു! അത് ഈശ്വരൻ പ്രേമപൂർവ്വം സ്വീകരിക്കുന്നു! ആദ്യത്തെ സൂര്യരശ്മിയുടെ രഥത്തിൽ ഗ്രഹനക്ഷത്രങ്ങളിലെല്ലാം പാദമുദ്ര പതിപ്പിച്ചുകൊണ്ടുള്ള ആത്മാവിന്റെ സങ്കീർണ്ണ ദീർഘയാത്രയുടെ അവബോധം! അത് എന്നെപ്പോലൊരു സാധാരണവ്യക്തിയുടെ മനസ്സിലെ സംഗീതത്തിന് ലാളിത്യമേകുന്നു; മാധുര്യമേകുന്നു. എത്രയെത്ര അന്യഗൃഹങ്ങളുടെ വാതിലിൽ മുട്ടിയാണ് സഞ്ചാരിയായ ഒരു ഭിക്ഷു സ്വന്തം വീട്ടിൽ തിരിച്ചെത്തുന്നത്! അതുപോലെ എത്രയെത്ര ബാഹ്യപ്രപഞ്ചങ്ങളിലും, ഗ്യാലക്സികളിലും, ശാസ്ത്രശാഖകളിലും സഞ്ചരിച്ചിട്ടാണ് സ്വഗൃഹത്തിന്റെ ഗർഭഗൃഹത്തിൽത്തന്നെ തിരിച്ചെത്തിയത്! അങ്ങനെ തിരിച്ചുവന്നപ്പോഴോ? ദേവന്റെ നേർത്ത പാദപതനം കേട്ട ഈ ജന്മം അനുഗ്രഹീതം. നിയമവും ആചാരവുംകൊണ്ടല്ല, പ്രേമംകൊണ്ടാണ് ഭക്തനും പരമാത്മാവുമായി സംഗമം! വിശ്രമമില്ലാത്ത കാറ്റുപോലെ വിധുരമായി ഓരോ ജീവാത്മാവും പരമാത്മാവിനെത്തേടുന്നു.... ഒടുവിൽ തന്നിൽത്തന്നെ അതു കണ്ടെത്തുന്നു! ആണ്ടാളുടേയും രാധയുടേയും മീരയുടേയും ശബ്ദമുണ്ട്.... വിരഹഗീതമുണ്ട്.... അതിൽ! ടാഗോർ ഒരു വിധുരമായ ജീവാത്മാവിന്റെ ഗീതാഞ്ജലിയാണ് അർപ്പിക്കുന്നത്.

തെക്കൻകാറ്റിന്റെ സൗരഭ്യത്തിൽ പൂർണ്ണത തേടുന്ന വേനലിന്റെ അക്ഷമ നിശ്വാസം.... ആ മാധുര്യം പൂത്തത് ഹൃദയത്തിന്റെ അഗാധതയിൽ! ഏതോ കാടിന്റെ വക്കിലൂടെ, കറുത്തമഷിപോലെ ഒഴുകുന്ന പുഴ - അതിന്റെ വിദൂരതീരത്തുനിന്ന് കവിയെ തേടിവരുന്ന ദേവന്റെ പ്രേമപഥം നൂലുപോലെ നേർത്തുകിടക്കുന്നു. അവിടെനിന്നൊഴുകിവരുന്ന നാദതരംഗം ഏതോ ഉന്മേഷത്താൽ കവിമനസ്സ് നിറയ്ക്കുന്നു. വർഷമേഘാവരണമിട്ട നീലാകാശം.... വിജനമായ പാത..... അവൻ മാത്രം സഞ്ചാ

രി.... എല്ലാവരും വാതിലടച്ചു വിശ്രമിക്കുന്നു.... എന്റെ വാതിൽ മാത്രം തുറന്നിരിക്കുന്നു. കാമാഗ്നി എരിച്ചുകളഞ്ഞ്, ജീവിതത്തിന്റെ ഭദ്രദീപം കൊളുത്തിവെച്ച് ഞാൻ കാത്തിരിക്കുന്നത് സത്യസൂര്യനെയാണ്!

പേരിലും പെരുമയിലുമുള്ള ദുരഭിമാനത്തിൽ ഒരുപോറൽപോലു മേൽക്കാതിരിക്കാൻ കല്ലുവെച്ചുകെട്ടിയ മതിലുകൾക്ക് വലിപ്പം കൂടു മ്പോൾ 'ഞാൻ' സ്വയംകെട്ടിയ കാരാഗൃഹത്തിൽ തടവിലാവുന്നു! മതി ലുകൾ പൊളിയുമ്പോൾ സ്വാതന്ത്ര്യം! ഏകയായി വന്ന എന്നെ നിഴൽ പോലെ പ്രഭു സദാ പിന്തുടരുന്നു. ക്ഷമാപൂർവ്വം തലകുനിച്ചുനിൽക്കുന്ന രാത്രിപോലെ ഞാൻ അവനെ എത്രകാലമായി കാത്തിരിക്കുന്നു! പ്രഭാ തത്തിൽ നിന്റെ വെളിച്ചവും നാദവും സുവർണ്ണതരംഗങ്ങളായി ആകാശം നിറയ്ക്കുമ്പോൾ ഓരോ പക്ഷിക്കൂടിലും നാദം.... ഓരോ പൂമൊട്ടിലും ചൈതന്യം!

അച്ഛൻ കോപിച്ച ദുർദ്ദിനത്തിൽ കണ്ണീർനിറഞ്ഞ കരുണനേത്ര ങ്ങളോടെ കുഞ്ഞിനെ നോക്കുന്ന അമ്മയെപ്പോലെ വേനലിനുശേഷം ഭൂമിയിലെത്തുന്ന മഴ!

പ്രേമത്തിനു മാത്രം കീഴടങ്ങുന്ന ശക്തിദുർഗ്ഗങ്ങൾ.
അഭയമായ മനസ്സ്.
ഉന്നതശീർഷം -
സ്വതന്ത്ര വിജ്ഞാനം -
മതിലുകളാൽ തുണ്ടുതുണ്ടാക്കപ്പെടാത്ത ഒരു ലോകം-
സത്യത്തിന്റെ ആഴത്തിൽ സ്പർശിച്ചുവരുന്ന വാക്കുകൾ -
പൂർണ്ണതയെ എത്തിപ്പിടിക്കാൻ നീട്ടിയ ഹസ്തം -

മൃതമായ ആചാരങ്ങളുടെ മരുഭൂമിയിലേക്ക് വഴിമാറി ഒഴുകിയിട്ടി ല്ലാത്ത ശുദ്ധശുഭ്രമായ പ്രജ്ഞയുടെ നദി. വികസ്വരചിന്തയിലേക്കും കർമ്മത്തിലേക്കും മനസ്സിനെ നയിക്കുന്ന സ്വാതന്ത്ര്യമാർഗ്ഗം.....

തന്ത്രിമുറുക്കി സമയം തീരുന്നു.
പാടാൻ വന്ന പാട്ട് അപൂർണ്ണം
വാക്കുകൾ ശരിയായി അടുക്കിത്തീർന്നില്ല
പാടാൻ മോഹം മാത്രം ബാക്കി.....
മൊട്ട് പൂർണ്ണമായി വിടർന്നില്ല....
കാറ്റോ.... അരികെ ഏകാകിയായി നിശ്വസിക്കുന്നു.

**ഈ ആകാശവും ഈ സൂര്യനും ഈ ജീവിതവും ഞാൻ ആശി ക്കാതെ - ഞാൻ ആവശ്യപ്പെടാതെ - നീ എനിക്കുതന്ന വിശിഷ്ട ഉപ ഹാരങ്ങൾ!**

**ഇത്തരം വിചാരധാരകളാൽ പുണ്യതീർത്ഥംപോലെ മനുഷ്യാത്മാ വിനെ ശുദ്ധീകരിക്കുന്നതുകൊണ്ടാണ് ഗീതാഞ്ജലി അനശ്വരപ്രേമഗീ തമായിരിക്കുന്നത്!**



ഇതുപോലെ ഹൃദയത്തെ പവിത്രമാക്കുന്ന വിചാരധാരകളുടെ വികാസം മഹർഷി അരവിന്ദന്റെ ചില കവിതകളിലും കാണാം. ഒരി ക്കൽ, കോട്ടൂളി സ്റ്റേറ്റ് ബാങ്ക് കോളനിയിലെ വാടകവീട്ടിന്റെ മുൻവശത്തെ മുറ്റത്ത് ഞാൻ ഇരിക്കുകയായിരുന്നു. 'കുനിഞ്ഞ വൃക്ഷത്തലപ്പുകൾക്ക പ്പുറത്ത് രാത്രി ഒരു പ്രകാശമേഘത്തെ ചാരിനിൽ'ക്കുന്നതു നോക്കിയി രിക്കെ, അരവിന്ദന്റെ മിർട്ടില്ല മനസ്സിൽ ഒരു അപൂർവ്വാനുഭൂതിയായി നിറ ഞ്ഞു. ആ മധുരമുഹൂർത്തത്തിലാണ് മലയാളത്തിലേക്ക് 'അരവിന്ദഹൃ ദയം' തർജ്ജമചെയ്യാൻ ഞാൻ ആരംഭിച്ചത്. 1942 ആഗസ്റ്റ് 15 - ഇന്ത്യ സ്വതന്ത്രയാവുന്നതിന് അഞ്ചുവർഷംമുമ്പ് - അരവിന്ദന്റെ 70-ാം പിറന്നാ ളിൽ പ്രസിദ്ധീകരിച്ച കവിതാസമാഹാരത്തിന്റെ കോപ്പി വലിയമ്മ മുമ്പൊരിക്കൽ എനിക്കുതന്നിരുന്നു. ഓരോ കവിതയും ഓരോ അനുഭൂ തിയാണ്. യോഗിയുടെ ഹൃദയപത്മത്തിൽ ഊറിയ ജ്ഞാനപരാഗരേണു ക്കൾ.... പ്രേമത്തിന്റെ മധുരമധു.... കർമ്മത്തിന്റെ ശോണസൗന്ദര്യം..... അത് നമ്മെ വിസ്മയപ്പെടുത്തും.

ഓരോ ഹൃദയവും അരവിന്ദഹൃദയം! താമരൈനെഞ്ചം! ഓരോ ഹൃദയത്തുടിപ്പും ഒരുദയസൂര്യനെ കാത്തിരിക്കുന്നു. ദളങ്ങൾ സൂര്യ സ്പർശത്താൽ വിടരാൻ തുടിക്കുന്ന അഭിലാഷങ്ങൾ....

മൃത്യുവിന്റെ രാവിൽ.... തമസ്സിന്റെ കൂട്ടിൽ.... അമൃതത്വത്തിനാ യി.... പ്രഭാതപ്രകാശത്തിനായി, സത്ചിത് ആനന്ദമയമായ ആത്മസൂ ര്യപ്രഭവത്തിനായി പ്രളയപയോധിയിൽ ഒഴുകുന്ന ആലിലക്കണ്ണന്മാരാണ് ഓരോ ജീവാത്മാവും.

കർമ്മത്തിൽ കാലൂന്നുന്ന കൊച്ചുജീവന്റെ മാതൃത്വം ലഭിച്ച ഏതൊരമ്മയും ഒരു തപസ്സാരംഭിക്കുന്നു. ചിരിയും കരച്ചിലും നിറഞ്ഞ ലോകജീവിതത്തിൽ ആത്മവിശ്വാസത്തോടെ മുന്നോട്ടുപോകാൻ കുഞ്ഞിനെ പഠിപ്പിക്കേണ്ടത് അവളാണ്. പുല്ലിൽ പച്ചപ്പായും പൂവിൽ സൗരഭ്യമായും കിളിയിൽ സംഗീതമായും സാഗരനീലിമയായും ആകാ ശത്തിൽ പ്രകാശമായുംനിന്ന് അമ്മ നമ്മുടെ നെറ്റിയിൽ സദാ വാത്സ ല്യപൂർവ്വം ചുംബിക്കുന്നു.

ആ ചുംബനം പുലരിയുടെ ആഹ്ലാദവും മദ്ധ്യാഹ്നത്തിന്റെ ഊഷ്മ ളതയും അപരാഹ്നത്തിന്റെ വിശ്രാന്തിയും നമ്മിൽ നിറയ്ക്കുന്നു. ജീവി തത്തെ നവീകരിക്കുന്ന രസായനവിദ്യ അരവിന്ദഹൃദയത്തിലുണ്ട്. നീല ക്കടൽ ചിലപ്പോൾ അളകങ്ങൾക്കു മുകളിൽ രത്നവും മുത്തും പതിച്ച കിരീടമണിഞ്ഞ കൊച്ചുകുട്ടിയായി നൃത്തം വെയ്ക്കുന്നു; ചിലപ്പോൾ വലിയ ഫണശൃംഗങ്ങളാൽ ചുഴിയുണ്ടാക്കി സർവ്വത്തെയും തന്നിലേക്ക് വലിച്ചെടുക്കുന്നു. ചിലപ്പോൾ ചാരനിറമുള്ള മഹാസാഗരം വിളറിയ പ്രഭാ തരശ്മിയിൽ മാർത്തട്ടുലച്ചുകിടന്ന് കിതയ്ക്കുന്നു. മറ്റു ചിലപ്പോൾ നുര കളുടെ രജതരേഖ വരച്ച് ഓടിയകലുന്നു.

**അരവിന്ദന്റെ കവിത അനന്തതയിലേക്ക് കണ്ണുനട്ട യോഗിയുടെ മൗനമാനസമാണ്. ഒരു ചിന്തയിൽനിന്ന് ഒരായിരം നക്ഷത്രങ്ങൾ സൃഷ്ടി**

ക്കുന്ന ഋഷിഹൃദയം! കവി തന്നെ പറയുന്നതുപോലെ 'നിദ്രവിട്ടുണർന്ന ഞാൻ ആകാശവും പ്രപഞ്ചവും അഗാധസമുദ്രങ്ങളും സൃഷ്ടിച്ചത്' ഒര പൂർവ്വ മുഹൂർത്തത്തിൽ ഓർമ്മയിലെത്തിക്കുന്ന അപൂർവ്വാനുഭൂതിക ളുടെ സമാധിസ്ഥാനം!

യോഗികളുടെ ഹൃദയം അന്വേഷിച്ച് കണ്ടെത്തേണ്ട, തപസ്സു ചെയ്തു നേടേണ്ട കാമധേനുവാണ്. ആവശ്യക്കാരെ അന്വേഷിച്ച് പര സ്യപ്പലകമേൽ തൂക്കേണ്ടതല്ല. എന്റെ ഹൃദയത്തിലെ അനുഭൂതികൾ അന്വേഷിച്ചു കണ്ടെത്തണമെന്ന് ഒരുപക്ഷേ എന്റെ മക്കളും മരുമക്കളും ആഗ്രഹിച്ചേക്കാം. ഞാൻ അമ്മാമന്റെ ഹൃദയാനുഭൂതികൾ നേടിയതു പോലെ അവരാരെങ്കിലും ഈ ഡയറിക്കുറിപ്പുകൾ എന്നെങ്കിലും വായി ച്ചേക്കാം. അന്നേയ്ക്ക് എന്റെ ശരീരം ഈ ഭൂമിയിൽ ഉണ്ടായെന്നുവരില്ല.

എങ്കിലും എന്റെ ആത്മാവിന്റെ അനുഭൂതികൾ -
ബുദ്ധിയുടെ ശാസ്ത്രാന്വേഷണങ്ങൾ, കണ്ടെത്തലുകൾ -
മനസ്സിന്റെ പാതകൾ-
ചിന്തയുടെ നൂലുകൾ-
കർമ്മങ്ങളുടെ വേരുകൾ -

അവയൊക്കെ അവർ ഈ കുറിപ്പുകളിൽനിന്ന് കണ്ടെടുത്തേക്കാം. അവർക്കുവേണ്ടി ഒരുക്കുന്ന ഈ പൊതിച്ചോറിൽ അസത്യത്തിന്റെ തരി ഉണ്ടാവരുതെന്ന നിർബ്ബന്ധം എനിക്കുണ്ട്. വരുംതലമുറയ്ക്കായി പോയതലമുറ ഒരുക്കിയ ഈ അന്നംകൊണ്ട് അനേകം വെള്ളത്താമര കൾ വിടരും.

അനേകം പാരിജാതങ്ങൾ പൂക്കും.....
ഈ അന്നത്തിൽ എന്റെ ശക്തിയുണ്ട്.
എന്റെ ദൗർബ്ബല്യങ്ങളുണ്ട്.
എന്റെ പൂർണ്ണതയും അപൂർണ്ണതയുമുണ്ട്.

ജീവിതം നൽകിയ പാഠങ്ങളുണ്ട്. എന്റെ പിന്നാലെ വരുന്നവർ ഇതിൽനിന്ന് ഓജസ്സും ഊർജ്ജവും നേടി പുതിയ ഉണർവ്വോടെ ഉണർന്നെണീക്കും. സഹസ്രാബ്ദങ്ങളായി നിലനിന്ന ഒരു സംസ്കൃതി യുടെ അനന്തരാവകാശികളാണവർ.

ഈ പാഥേയത്തിന്റെ ഉരുളകൾ ഞാൻ ഉരുട്ടിവെയ്ക്കുന്നു.
"വറുത്തൊരുപ്പേരി പതിച്ചിട്ടും
ഈ രണ്ടുരുളയും എന്റെ മുരളിയും"

വേണമെന്നാവശ്യപ്പെട്ട് എന്നെ സമീപിക്കുന്ന എല്ലാ കുഞ്ഞു ങ്ങൾക്കുമായിട്ട്! സംഗീതവും സാഹിത്യവും ഫിലോസഫിയും ജ്യോതി ഷവും യോഗവും ഗാർഹസ്ഥ്യവും സന്ന്യാസവും ശാസ്ത്രവും കലയും സുഖവും ദുഃഖവും സമം ചേർന്ന ഈ ഉരുളകൾ ഇവിടെ അവസാനി ക്കുന്നില്ല. ഈ പാഥേയം നിറച്ച അക്ഷയപാത്രം ഒഴിയുന്നില്ല. അതിൽ എന്റെ പൊന്നുണ്ണിക്കണ്ണന്മാരുടെ വിശപ്പകറ്റാൻ ഒരു മുരിങ്ങയില എപ്പോഴും ബാക്കികാണും. വറ്റാത്ത ചിന്താഭണ്ഡാകാരത്തിൽനിന്ന് സർഗ്ഗം വീണ്ടും സംഭവിക്കും. 'യഥാപൂർവ്വം!'

# ഭാഗം-രണ്ട്

കവിതയിലെ സിംബലുകളെപ്പോലെയാണ് ഗണിതശാസ്ത്രത്തിലെ സിംബലുകളും. 'അഗ്നി'യെയായാലും 'അഹ'ത്തെയായാലും 'നന്മ'യെയായാലും ഒരാശയത്തെ പ്രകടിപ്പിക്കാൻ ഗണിതപരമായ സിംബോളിസം വേണം; അതു ഗ്രഹിക്കാൻ ശുദ്ധ ശാസ്ത്രബോധവും വേണം എന്ന് നോർത്രോപ് എഴുതി. പഞ്ചഭൂതങ്ങൾ കോസ്മോളജിക്കൽ ഡയലോഗിൽ പ്ലാറ്റോണിക് ബോഡികളാണ്. അഗ്നി ടെട്രാഹെഡ്രൺ. ഭൂമി ക്യൂബ്. വായു ഒക്ടാഹെഡ്രൺ. ജലം ഇക്കോസഹെഡ്രൺ. ആകാശം 'അനന്ത'നെപ്പോലെ ഡോഡെക്കാഹെഡ്രൺ. ഈശ്വരൻ തന്നെ ജ്യാമിതീയമാണ് പ്ലാറ്റോയ്ക്ക്.... പ്രകൃതി എന്ന പ്രപഞ്ചത്തേയും ബ്രഹ്മമെന്ന ഈശ്വരനേയും ഒന്നായിക്കാണുന്ന അദ്വൈതമാണ് ഭാരതത്തിന്റേത്. ഇന്ത്യക്കാരന്റേതുപോലൊരു പാൻതീയിസം അനേകത്വത്തിൽ സൗന്ദര്യവും ഏകത്വവും ഒന്നിച്ചുകാണുന്ന പ്ലോട്ടിനിയൻലോകത്തുമുണ്ട്.

സ്രഷ്ടാവും സൃഷ്ടിയും തമ്മിൽ, നരനാരായണന്മാർ തമ്മിൽ - ഭൂമിയും സൂര്യനും തമ്മിൽ ഒരു തുടർച്ചയുണ്ട്. ശ്രോതാവും ഗായകരും തമ്മിൽ - ഭക്തരും ഭഗവാനും തമ്മിൽ ഈ തുടർച്ചയുണ്ട്. ആരാധനയും ആരാധകരും ആരാദ്ധ്യരും ഒന്നാവുന്ന ഒരു മുഹൂർത്തത്തിൽ മാത്രമേ 'ദ്വേധാനാരായണീയ'മെന്നു പറയാനാവൂ. അതിൽ അഹംഭാവമല്ല, അനുഭൂതിപാരമ്യമാണുള്ളത്. കാവ്യത്തെ തത്ത്വചിന്തയുടേയും ചരിത്രത്തിന്റേയും ചിറകിലുയർത്തി, വേദതുല്യമായ പാവനത നൽകിയതുകൊണ്ടാണ് വ്യാസനും വാത്മീകിയും നല്ല 'കവി'കളായത്. ഇതാണ് ഏറ്റവും ഉദാത്തമായ കാവ്യരീതി അരിസ്റ്റോട്ടിലിന്റെ പക്ഷത്തിലും! 'ഞങ്ങൾ പൗരാണികർക്ക്, തേനീച്ചകളുടെ ചിറകുകളേയും നാദത്തേയുംപോലെ ഞങ്ങളുടെ സങ്കല്പങ്ങളും ഭാഷയുമുണ്ട്. അവകൊണ്ടുതന്നെ ഞങ്ങൾ സന്തുഷ്ടരാണ്. പിന്നെ ഞങ്ങൾക്കുള്ളവയെല്ലാം പ്രകൃതിയുടെ മുക്കും മൂലയും തേടി കഠിനപ്രയത്നത്താൽ ഞങ്ങൾ നേടിയവയാണ്.... ചളിക്കും വിഷത്തിനും പകരം ഞങ്ങളുടെ കൂട്ടിൽ തേനും മെഴുകും നിറയ്ക്കാനാണ് ഞങ്ങൾക്കിഷ്ടം. മാനവസമുദായത്തിന് മാധുര്യവും പ്രകാശവും നൽകാൻ!' ജൊനാതൻ സ്വിഫ്ടിന്റെ ഈ വാക്കുകൾ ഞാൻ സദാ ഓർക്കുന്നു. മധുരമായ സംഗീതവും കവിതയും..... പ്രകാശം നൽകുന്ന അദ്വൈതജ്ഞാനാനുഭവം.... അവയെ മനസ്സിന്റെ കൂടുനിറയെ ഞാൻ ശേഖരിക്കുന്നു.... ഒരു തേനീച്ചയെപ്പോലെ!



ഉദാത്താശയങ്ങളെ ആവിഷ്കരിക്കുമ്പോൾ ഭാഷയ്ക്ക് സ്വാഭാവികമായ ഒരു ഉദാത്തത കൈവരും. കാന്റിന്റെ ഭാഷയിൽ dynamic sublime! ഭാവന ഒരു ശക്തിയാണ്. അതിന് മനുഷ്യമനസ്സുകളെ ഒന്നിപ്പിക്കാൻ കഴിയും. സർവ്വത്തേയും തന്നിൽ രഞ്ജിപ്പിച്ചു ലയിപ്പിക്കുന്ന സാമഗാനമാണത്! മഞ്ഞുമൂടിയ ധനുമാസക്കുളിരിൽ പാതിമറഞ്ഞു തെളിയുന്ന ആതിരച്ചന്ദ്രനെ ജനാലക്കീറിലൂടെ കാണുമ്പോൾ എന്റെ ഉള്ളിൽ കതിർചൂടിനിൽക്കുന്ന അനുഭൂതി നിത്യനൂതനമാണ്.... ഏറ്റവും പ്രാചീനവുമാണ്.... അനാദിയായിരിക്കുന്ന ആത്മാനുഭൂതിയുടെ സിംബോളിക് ഭാഷയെ അറിയാനുള്ള അഭിലാഷവുമാണത്! എവിടെയോ എന്നോ വിസ്മൃതിയിലാണ്ടുപോയ സ്വപ്രകൃതിയെ കണ്ടെത്താനുള്ള അഭിലാഷം! ഈ കണ്ടെത്തലിന്റെ പുതുമ കവിക്കും ഗായകനും ശാസ്ത്രജ്ഞനും യോഗിക്കും അറിയാം. കണ്ടെത്തലിലാണ് പുതുമ. കണ്ടെത്തിയ വസ്തുവിലല്ല. അതെന്നും ഉണ്ട്. അത് അതിപുരാതനം! ഇതുകൊണ്ടാണ് ഒരു നല്ല തത്ത്വജ്ഞാനിക്കേ ഒരു നല്ല മഹാകവിയാകാൻ സാധിക്കൂവെന്ന് കോളറിഡ്ജ് പറഞ്ഞത്. അമ്മാമന്റെ 'ചക്രവാള'ത്തിലും വലിയമ്മയുടെ കവിതകളിലും പ്രേമവും ജ്ഞാനവും (തേനും മെഴുകും) തമ്മിലുള്ള അതിമധുരലയാനുഭൂതി ഞാൻ കുട്ടിക്കാലം മുതലേ നുകർന്നിട്ടുണ്ട്. പ്രപഞ്ചത്തിന്റെ നിഗൂഢരഹസ്യങ്ങളിലേക്കും, ആകാശഗോളങ്ങളുടെ മനോഹരലിപിയിലേക്കും കണ്ണുതിരിച്ചുവെച്ച് ചുറ്റുമുള്ള മനുഷ്യരെ സ്നേഹിച്ച ത്രികാലജ്ഞാനികളായ ഋഷിമാരാണവർ! വർത്തമാനമുഹൂർത്തത്തിൽ ജീവിച്ച് അനന്തകാലങ്ങളെ ദർശിച്ച് പ്രവചനാത്മക കവിതകൾ പാടുന്നവർ.... എനിക്ക് പരിചയമുള്ള, ഞാൻ സ്നേഹിച്ച രണ്ടു കവികൾ അത്തരക്കാരായത് എന്റെ ഭാഗ്യമായി ഞാൻ കരുതുന്നു. ജ്യോതിഷത്തിലൂടെ ശക്തിമാത്രകളുടെ പരിപൂർണ്ണജ്ഞാനം നേടിയശേഷം മാത്രമേ വാക്കുകൾ ഉപയോഗിക്കാവൂ എന്നും അത്തരമൊരു കവിക്ക് പ്രപഞ്ചപരമാണുക്കളെ സൃഷ്ടിക്കാനും നിലനിർത്താനും സംഹരിക്കാനും കഴിയുമെന്നും ആർഷജ്ഞാനത്തിന്റെ അവതാരികയിൽ ഉണ്ട്. പ്രവാചകനായ ഒരു ഋഷിക്കല്ലാതെ മഹാഭാരതമോ രാമായണമോപോലൊരു കാവ്യം രചിക്കാനാവില്ല. സ്വാഭാവികവും നിത്യനൂതനവുമായ ആദ്ധ്യാത്മികവിചാരം ഏതു കാലഘട്ടത്തിലും ഉണർത്തുന്നതാണ് മഹത്തായകല എന്ന് ടോൾസ്റ്റോയ് പറഞ്ഞു. വെറുതെ വികാരങ്ങൾ ഇളക്കിവിടാൻവേണ്ടി എഴുതുന്നതൊന്നും നല്ല സാഹിത്യമാവുകവയ്യ. ഉദാത്തമായ സാഹിത്യം മനുഷ്യരിൽ നല്ല വാസനകൾ ഉണർത്തും; കർമ്മത്തിന് പ്രചോദനം നൽകും; അത് തന്റെ ജീവിതധർമ്മമാണെന്ന് കവിക്കുതന്നെ ബോദ്ധ്യപ്പെട്ടിരിക്കയും ചെയ്യും. ദൈവീകോർജ്ജത്തിന്റെ രണ്ടുവിധം അഭിവ്യക്തികൾ മാത്രമാണ് വാക്കും കർമ്മവും. ഒരാളുടെ വാക്കുകൾ അയാളുടെ കർമ്മമാണ്. മറിച്ച് ഒരാളുടെ കർമ്മം നിരീക്ഷിച്ചാൽ അയാളുടെ വാക്കുകളുടെ സാരം ഗ്രഹിക്കാം. എന്റെ വാക്കിൽ കർമ്മവും കർമ്മത്തിൽ വാക്കും കാണുക എന്നതിനർത്ഥം വാക്കും പ്രവൃത്തിയും

ഒന്നാവുക എന്നാണ്. പ്രകൃതി ഒരു മഹാക്ഷേത്രം. ഈ പരാശക്തീക്ഷേത്രത്തിൽ വൃക്ഷങ്ങളുടെ ആയിരം കാൽമണ്ഡപങ്ങൾ.... അവയിലൂടെ കാറ്റ് ഒഴുകുമ്പോൾ അപൂർവ്വരാഗങ്ങൾ.... ധ്വനികൾ.... വർണ്ണങ്ങൾ പരക്കുന്നു. കവി തന്നിൽ നിർല്ലീതമായ പ്രകൃതിശക്തിയാൽ ആ സിംബലുകൾ ഗ്രഹിക്കുന്നു. ഓരോ സിംബലിലും ഒരദ്ധ്യാത്മികസത്തയുടെ ചലനം.... ആ ചലനം ഹൃദയവീണാതന്ത്രിയിൽ ശുദ്ധസംഗീതമായി ഉണരുന്നു. 'സാന്ദ്രാനന്ദ'വും 'മധുരലയ'വും ഈ ശുദ്ധസംഗീതത്തിന് കാതോർത്തുകൊണ്ടെഴുതിയ ആത്മസഞ്ചാരങ്ങളാണ്. അനേകമനസ്സുകളുടെ അനാദിസ്പന്ദനത്തിൽനിന്ന് ഒറ്റ ഒരു ഊർജ്ജത്തെ കണ്ടെത്താനുള്ള ഒഴുക്ക്.... പരസ്പരം തൊട്ടുതൊട്ട് superimposed ആയി പരിധിയില്ലാതെ കിടക്കുന്ന പൂർവ്വജന്മസ്മൃതികളിൽനിന്ന് ഒരു മഹദ്സ്മൃതിചിത്രം വരച്ചെടുക്കാനുള്ള ശ്രമം.... ഈ ഊർജ്ജപ്പാലാഴിയുടെ 'ഏകത്വം' അവതരിപ്പിക്കാൻ ഞാൻ ഉപയോഗിക്കുന്ന സിംബലുകളാണ് ജ്യോതിഷവും, കവിതയും, സംഗീതവും, സ്വപ്നവിശകലനവും, സുഷുപ്തിദർശനങ്ങളും, യോഗദർശനങ്ങളും, ജ്ഞാനഭക്തികർമ്മയോഗങ്ങളും, മെഡിസിനും, ഭാഷാശാസ്ത്രവും ഒക്കെ! അവയുടെയെല്ലാം കാരണസ്ഥാനമായ സർവ്വജ്ഞവും സർവ്വശക്തവുമായ ബ്രഹ്മപദത്തെ അവതരിപ്പിക്കാൻ ഇതേ വഴിയുള്ളൂ! ആ പരമപദത്തിന് എങ്ങും സ്ഥിരസ്ഥാനമില്ല. അതെങ്ങുമുണ്ട്. സദാ പരിസ്പന്ദം സംഭവിക്കുന്നതിനാൽ ഒരുകാലത്ത് ഒരു വ്യക്തിയിൽ ബ്രഹ്മജ്ഞാനം അഭിവ്യക്തമായിട്ടുണ്ടെങ്കിൽ ഏതു കാലത്തും ഏതു വ്യക്തിയിലും അത് അഭിവ്യക്തമാകാം.... എന്നെപ്പോലൊരു നിസ്സാര മനുഷ്യജീവിയിലടക്കം! തന്നിൽത്തന്നെ നിർല്ലീനമായ ആത്മശക്തിയെ കണ്ടെത്തുക, അറിയുക എന്നതിനർത്ഥം അതുമായി തന്മയീഭവിക്കുക എന്നാണ്. കണ്ടെത്തലിന്റെയും തന്മയീഭാവത്തിന്റെയും ഫലമാണ് താൻ കണ്ടെത്തിയത് മറ്റുള്ളവരോട് പറയണമെന്ന അഭിലാഷം (ഇച്ഛാശക്തി). ആ ഇച്ഛയിൽനിന്ന് സംവേദനശക്തിയായ ഭാഷ (ജ്ഞാനശക്തി)യും അതിന്റെ പ്രകടനവും (ക്രിയാശക്തി). ഇച്ഛാശക്തി ജ്ഞാനശക്തി ക്രിയാശക്തിസ്വരൂപിണിയായ വാഗ്ദേവീദർശനം ഇതിന്റെ സിംബലാണ്. വേദം പറയുന്നു, വേദമാതാവായ വാണീദേവി തന്നെ ഉപാസിക്കുന്നവരെ പ്രേമിക്കുന്നു; അവരുടെ ഉള്ളിൽ പ്രവേശിച്ച് അവരെ ഋഷിമാരാക്കിത്തീർക്കുന്നുവെന്ന്! ഗായത്രി പ്രവേശിച്ച മനസ്സ് ഋഷിത്വമാർജ്ജിക്കാതിരിക്കുന്നതെങ്ങനെ? ആ സൗന്ദര്യലഹരിയാണ് എന്റെ ദർശനങ്ങൾ. നമ്മുടെ വാക്കുകൾ നമ്മുടെ പ്രപഞ്ചംതന്നെയാണ്. നമ്മോട് ഭാഷ (വാഗ്ദേവി) പറയുന്നത് എല്ലാം നമ്മെക്കുറിച്ചുതന്നെയാണ്. അതുകൊണ്ട് 'എന്റെ ദർശനം' (സാങ്കല്പികമായാലും അല്ലെങ്കിലും) എന്നു പറഞ്ഞാൽ ആത്മജ്ഞാനംതന്നെയാണ്. ഏകാന്തജീവിതം നയിക്കുന്ന വ്യക്തികൾ ധ്യാനമുഹൂർത്തങ്ങളിൽ സർഗ്ഗശക്തി നേടുന്നുവെന്ന് ഡബ്ലി യു.ബി. യേറ്റ്സ് പറഞ്ഞിട്ടുണ്ട്. ഇത് അക്ഷരംപ്രതി സത്യമാണ്. പ്രപഞ്ചവും ഞാനും പ്രപഞ്ച ജൈവോർജ്ജവും ഒക്കെ ഒന്നായി പരസ്പര



ഭേദമേ ഇല്ലാതായിത്തീരുന്ന ഏറ്റവും വിലപ്പെട്ട അനുഭൂതിയാണ് അത്.... അത് ജീവന്റെ ഊർജ്ജം വർദ്ധിപ്പിക്കുന്നു; ചൈതന്യം കൂട്ടുന്നു; അതിനാൽ സദാപ്രസാദമയമായിരിക്കുന്നു. സൗന്ദര്യശാസ്ത്രങ്ങളുടെയെല്ലാം ആധാരശിലയാണ് ആ സ്വാനുഭൂതിമധുരം.... നിഷ്കാമവും നിസ്സംഗവുമായ അദ്വൈതാനുഭൂതിയുടെ സൗന്ദര്യലഹരി! അതിൽ നിഷ്ക്രിയത്വമെന്ന് തെറ്റിദ്ധരിച്ചേക്കാവുന്ന ഒരു ക്രിയാത്മകതയുണ്ട്.... സർഗ്ഗലഹരിയുണ്ട്. സമദർശിത്വമുള്ള അത്തരമൊരു വ്യക്തിത്വത്തിൽനിന്നേ 'ഗീത'യും 'സൗന്ദര്യലഹരി'യും ഒക്കെ പുറത്തുവരികയുള്ളൂ. ആ കവിത Richer, Deeper and Valuable എന്ന് റിച്ചാർഡ്സ് വിളിക്കുന്ന അമൂല്യവും അഗാധവുമായ കവിതയാണ്. എനിക്കിഷ്ടം അത്തരം കവിതയാണ്. അത്തരം സംഗീതമാണ്. അത്തരം വ്യക്തിത്വങ്ങളാണ്. അതിനേക്കാൾ കുറഞ്ഞ ഒന്നിലും എന്റെ മനസ്സ് ചെല്ലാതായിരിക്കുന്നു. ശങ്കരാചാര്യരേയും ശ്രീകൃഷ്ണനേയും അവരുടെ വ്യക്തിത്വങ്ങളേയും സൃഷ്ടികളേയും പ്രേമിക്കാൻ തുടങ്ങിയാൽപ്പിന്നെ അതിനേക്കാൾ കുറഞ്ഞവയെ പ്രേമിക്കാൻ മനസ്സിന് തോന്നാതാവും!

ചിന്ത ദ്രവ്യമാണ്; അതിന്റെ സ്പന്ദവും ചലനവുംകൊണ്ടാണ് മനുഷ്യജന്മത്തിൽ ഈ ജന്മത്തിലെ ജാഗ്രദ്ബോധം സ്ഫുരിക്കാൻ തുടങ്ങുന്നത്. ഈ ജന്മത്തിലെ ജാഗ്രദ്ബോധം ആദ്യമായി സ്ഫുരിക്കാൻ തുടങ്ങിയകാലത്ത് ഞാൻ ആർഷജ്ഞാനിയും, ബാലാപരമേശ്വരിയുടെ ഉപാസകനുമായ അമ്മാമന്റെയും, ഗുരുവായൂരപ്പന്റെ പരമഭക്തയായ അമ്മമ്മയുടെയും വളർത്തുമകളായിരുന്നു. അവ്യക്തമായത് വ്യക്തമാകലാണ് സ്ഫുരണം. ബോധം എന്നിൽ ആദ്യമേ ഉണ്ടായിരുന്നിരിക്കണം. അത് വികസിക്കുക മാത്രമാണ് ഈ ജന്മം ചെയ്യുന്നത്. ബോധത്തിന്റെ ഉത്തവസ്ഥാനം തേടാൻ തുടങ്ങുമ്പോൾ അതുവരെയുണ്ടായ ജീവിതാനുഭവങ്ങളുടെയും അതുവഴി സമാഹരിച്ച ജ്ഞാനത്തിന്റെയും സ്ഫുലനംകൊണ്ട് ആത്മബോധം ഉണ്ടാവുന്നു. സ്പന്ദം, ചലനം, സ്ഫുരണം - ഈ മൂന്നിന്റേയും നിരന്തരമായ ആവർത്തനംകൊണ്ടുള്ള ചാംക്രികവികാസമാണ് സ്ഫുലനം. തന്നെ കണ്ടെത്തലിൽ ജീവന്റെ സൗന്ദര്യം മുഴുവനിരിക്കുന്നു. ഇത് ആരുടേയും കുത്തകയല്ല, ആർക്കും സാധിക്കും എന്നതാണിതിന്റെ പ്രത്യേകത.... ആർക്കും പ്രത്യേകിച്ച് കുത്തകാവകാശമില്ലാത്ത, എല്ലാവരുടെയും അവകാശമായ സൗന്ദര്യമാണത്. അതുകൊണ്ടുതന്നെ അതിൽ superhuman അഥവാ അതിമാനുഷമെന്നു വിളിക്കാനുള്ളതൊന്നുംതന്നെ ഇല്ല. നവജാതശിശുവായ 'ഞാനും' തൊലി ചുക്കിച്ചുളിഞ്ഞ് വയോവൃദ്ധയായ 'ഞാനും' ഒരേ ഞാനാണ്. കാലത്തിന്റെ ഒരേ ബിന്ദുവിൽത്തന്നെ ശൈശവവും വാർദ്ധക്യവും ഇരിക്കുന്നു. അതുപോലെ ഈ ജന്മത്തിലെ 'ഞാനും' പൊയ്പ്പോയ ജന്മങ്ങളിലെ ഞാനും ഒരേ ബിന്ദുവിൽത്തന്നെ ഇരിക്കുന്നുണ്ട്. 1790-ൽ ചൂർണ്ണിക്കരയിൽനിന്ന് തിരുനാവായക്കടുത്ത എടക്കുളത്തേയ്ക്ക് നാലപ്പാട്ടുവീട്ടുകാർ താമസം മാറ്റി. കൃത്യം 200 വർഷം കഴിഞ്ഞ് 1991 ആഗസ്റ്റ് 27-ാം തീയതി ഞങ്ങൾ

കോഴിക്കോട്ടുനിന്ന് എറണാകുളത്തേക്ക് ഒരു തീർത്ഥയാത്ര വന്നു. കടലോരഗ്രാമങ്ങളിലെവിടെയോ 1983 മുതൽ ഒരു വേളാങ്കണ്ണി പള്ളിയുണ്ടെന്നുകേട്ട് അതു കാണാൻ വന്നതാണ്! കടൽസഞ്ചാരികളായ മുക്കുവരുടെ കാവൽദേവതയായ വേലാൻകന്നി! തൊട്ടടുത്ത് ഒരു കാത്ത്യായനീക്ഷേത്രമുണ്ട്. തോപ്പുംപടി, കന്തൻപറമ്പ്, കണ്ണമാലി എന്ന ചില സ്ഥലങ്ങൾ കടന്നുവേണം നവദുർഗ്ഗാക്ഷേത്രത്തിലും കാത്ത്യായനിയിലും വേലൻകന്നിയിലും എത്താൻ. മുരുകൻ, ശ്രീകൃഷ്ണൻ, പരാശക്തി എന്നിവരുടെ പേരുകൾ വഹിക്കുന്ന ഒരു ഭൂഭാഗം.... ആ കടലോരമണ്ണിൽ ചവിട്ടിനിൽക്കവെ പണ്ടേതോ പെരുമാളുടെ ഭരണകാലത്ത് കടൽത്തീരത്ത് വന്നടിഞ്ഞ കപ്പലിൽ രാജപുത്രിയോടും ചൂലാലിയിലെ സഖിയോടുമൊത്ത് എത്തിച്ചേർന്ന 'നേർപ്പാട്ടു'കാരിയായ നല്പാട്ടെ പൂർവ്വികയുടെ സത്യസംഗീതരാഗം ഞാൻ കേട്ടു.... കടലലകളും ആ പുരാതനഗാനം പാടുന്നുവോ.... ഈ ഭൂഭാഗത്തിൽനിന്ന് ഏറെ ദൂരെയല്ല തെക്കുംകൂറിന്റെ എടപ്പള്ളിയും, എളമുറക്കാരുടെ എളമക്കരയും, ചേരനാട്ടിന്റെ ആസ്ഥാനമായ ചേരാനല്ലൂരും.... മംഗളാദേവി എന്ന കണ്ണകീനാമം വഹിക്കുന്ന മംഗളപ്പുഴ സൂര്യപുത്രിയായ ചൂർണ്ണി (സൂരണി-സുവർണ്ണി)യോടു ചേരുന്ന പാവനഭൂമിയിലാണ് എന്റെ പൂർവ്വികർ താമസിച്ചിരുന്നത്.... ചൂർണ്ണിക്കരയിലെ നല്പാട്ടുകടവും പറമ്പും അമ്മാമൻ പണ്ട് കുറ്റിപ്പുറത്ത് കേശവൻനായരുടെ കൂടെവന്ന് സന്ദർശിച്ചിട്ടുണ്ടെന്ന് അമ്മ പറഞ്ഞുകേട്ടിട്ടുണ്ട്. പൂർവ്വകാലസ്മൃതികളിലേക്കും കണ്ണകി മാധവിമാരുടെ പ്രേമകഥയിലേക്കും മാധവിയുടെ സന്ന്യാസജീവിതത്തിലേക്കും നാലപ്പാട്ടുകാരുടെ ചൂർണ്ണിക്കരയിൽ വിളഞ്ഞിരുന്ന ചൗർണ്ണേയമെന്ന അമൂല്യമായ മുത്തിലേക്കും ചിന്തയെ പായിച്ചുകൊണ്ട് ഞാൻ വേലൻകന്നിയുടെ പള്ളിയിൽ മെഴുകുതിരികൾ കത്തിച്ചു.... പൂർവ്വസ്മൃതികളുടെ ഈ ഉയർത്തെഴുന്നേല്പ് എന്റെ തലവരയായിരുന്നുവോ? ചൂർണ്ണിക്കരയും അംബാട്ടുകാവും ഒക്കെ കാണാൻ എറണാകുളത്തുവന്ന് കുടിപാർക്കുമെന്ന് അന്ന് സ്വപ്നത്തിൽപോലും ഞാൻ വിചാരിച്ചിരുന്നില്ല.

അണുവും ജ്യോതിർഗ്ഗോളപംക്തിയും അണുവും വ്യതിയാനമില്ലാതെ ഒരേ മാതൃകയിൽ വർത്തിക്കുന്ന ഈ പ്രപഞ്ചത്തിന്റെ ശില്പമാതൃകയിൽ എന്റെ ജന്മത്തിനും ഒരു കൊച്ചുസ്ഥാനമുണ്ടാവണം. പ്രപഞ്ചസൗധത്തിന്റെ നിർമ്മിതിയിൽ ചെറിയൊരിഷ്ടിക ഞാനും. ആ അറിവ് എന്നെ വിനയാന്വിതയാക്കുന്നു. ഒരു കൊച്ചുമൺതരിയായ ഞാൻകൂടി ചേർന്നുനിന്നാലേ ഈ ബ്രഹ്മാണ്ഡമാവൂ എന്ന അറിവ്! പ്രപഞ്ചശൈലിയിൽ ഏറ്റവും നിസ്സാരംപോലും സാരമാണ് എന്നല്ലേ അമ്മാമൻ എനിക്കുതന്ന ആദ്യപാഠം!

പാമ്പിൻകാവിൽ തറമേൽ ഇലഞ്ഞിപ്പൂവും ഇലഞ്ഞിക്കുരുവും പെറുക്കി കുളത്തിൻകരയിലെ കോളാമ്പിപ്പൂ പറിച്ചുനടന്നിരുന്ന നിസ്സാരത്തിൽ നിസ്സാരയായ ഒരു കൊച്ചുപെൺകുട്ടി ഈ മഹാബ്രഹ്മാണ്ഡത്തിൽ ആരാണ്! അതിർത്തിയിലെ സർവ്വേക്കല്ലുകളെ ഈശ്വരനാണെന്നു



സങ്കല്പിച്ച് അതിൽ മഞ്ഞപ്പൂക്കൾകൊണ്ട് സ്വയം വരമാല്യം ചാർത്തി 'നൂബിം' എന്ന് അതിന് പുതിയൊരു പേരിട്ട ആ വിഡ്ഢിക്കുട്ടി ഞാനായിരുന്നു! 'സൊർണ്ണ ഒരു പച്ചക്കുപ്പായോ ഇട്ടിട്ട് കൊളത്തിന്റെ ചുറ്റുംങ്ങനെ ഓടും. കൊച്ചമ്മ പിന്നാലെ.... എന്താ കഥ! ഇപ്പോ വല്ല്യെ പണ്ഡിത്യാത്രെ!' എന്ന് ആമിയോപ്പു പറഞ്ഞ ആ കുട്ടി! ആ വിഡ്ഢിക്കുട്ടിയുടെ ഉള്ളിലും ബ്രഹ്മാണ്ഡാന്തർഗതമായ ചിത്പ്രകാശസ്പന്ദം സ്ഫുരിക്കാനും സ്ഫുലനവികാസം പ്രാപിക്കാനും തയ്യാറായിക്കിടന്നിരുന്നു എന്ന അറിവിൽ, കാണുന്ന ഓരോ ശിശുവിലും ഞാൻ അതേ സ്പന്ദം തന്നെ കാണുന്നു. ഓരോ തളിരിലും മരത്തിലും പുൽക്കൊടിയിലും അതേ പ്രകാശനാദവീചികൾ! സൗന്ദര്യസ്ഫുരണങ്ങൾ! ആദിയുഗത്തിൽ ബ്രഹ്മകമലത്തിൽ ഉണർന്ന ആദിമ സാരസ്വതം... ആ സപ്തസ്വര 'സംഗമനാട്'ല്ലാതെ മറ്റൊന്നും ഈ പ്രപഞ്ചത്തിലില്ല. ആ ഏഴാറ്റുമുഖപ്രവാഹമില്ലാത്ത ഒരു ജീവിയും ഈ ഭൂമിയിലില്ല.

1980 ഫെബ്രുവരി മാസത്തിലെ ഹിന്ദുവിൽ ഭാരതത്തിന്റെ സാംസ്കാരികപാരമ്പര്യത്തെയും ന്യൂട്ടൺ, കെപ്ലർ മുതലായവരുടെ നിയമങ്ങളെയും പരാമർശിച്ചുകൊണ്ട് The Ancients knew it എന്നൊരു ലേഖനം ഞാൻ എഴുതിയിരുന്നു. പല കത്തുകളും ലഭിച്ച കൂട്ടത്തിൽ ഒന്ന് ഞാൻ ഇന്നും സൂക്ഷിക്കുന്നു. ആന്ധ്രാപ്രദേശിലെ കുർണൂൽ ജില്ലയിൽ മുപ്പതുവർഷമായി നെതർലാൻസിൽനിന്നുവന്ന് താമസമാക്കിയ വയോധികനായ ഫാദർ ജി. വെർമ്യൂലാൻ എന്ന പാതിരിയുടെ കത്താണത്. കൊട്ടാലയിലെ റോമൻ കത്തോലിക്കാപള്ളിയിൽനിന്ന് ഫാദർ വെർമ്യൂലാൻ അയച്ച കത്തിന് ഞാൻ മറുപടി എഴുതി. എന്റെ ഗായത്രി ദർശനത്തെക്കുറിച്ചും ഗായത്രി പഠിക്കാൻ ഉപയോഗിക്കേണ്ട റഫറൻസ് ഗ്രന്ഥങ്ങളെക്കുറിച്ചും.

ഘനശ്യാമന്റെ മിന്നൽപ്പുഞ്ചിരിപോലെ ഒരൊറ്റ വെള്ളിമേഘം
തലയ്ക്കു മുകളിൽ....

മധുവൂറുന്ന സപ്തസ്വര തരംഗങ്ങൾ ആരോഹണാവരോഹണം
ചെയ്യുന്ന ദീപ്ത സംഗീതസാഗരം മനസ്സിൽ....
രാഗസ്നിഗ്ദ്ധമായ ഹൃദയത്തിന്റെ മധുരസ്പന്ദങ്ങൾ
ആത്മാവിൽ....

കാൽക്കീഴിലെ മണൽത്തരിക്കുപോലും ഇളമാന്തളിരിന്റെ
മാർദ്ദവം....

പുലരിപ്രകാശം....
രാഗസാന്ദ്രനിമിഷങ്ങൾ.....

എത്രയെത്ര അസുലഭനിമിഷങ്ങളിൽ സൗന്ദര്യാനുഭൂതികൾ എന്നെത്തേടിവന്നു. അപ്പോഴൊക്കെ ഈ ധന്യജീവിതത്തെക്കുറിച്ച് എനിക്കിഷ്ടപ്പെട്ട കവയിത്രി സുഗതകുമാരിയുടെ വാക്കുകൾ കടമെടുത്തു പാടാൻ തോന്നും.

നീണ്ടൊരുറക്കം മാത്രം
ഹൃത്തിലണച്ചു പുണർന്നു മയക്കും
പൊന്നൊളി പൂണ്ടൊരു രാഗം മാത്രം
ഞാനീ നിദ്രയിൽവീണു തകർന്നാലെന്തേ....
...................................................
നിമിഷങ്ങളില്ലിനിയെന്നതോർക്കാതെയീ
നിശയിൽ പതിക്കുമെന്നാകിലെന്തേ.....
ഹിതമുറ്റ ജീവിതം പുൽക്കൊടിത്തുമ്പിലെ
ഹിമബിന്ദുപോലെയാണെങ്കിലെന്തേ
കേവലമജ്ഞാതമാകുമാ മൃത്യുവിൽ
ഭൂവിലേയ്ക്കാഴുന്നതിന്നുമുമ്പേ
മമജീവനുള്ള വെളിച്ചമേ, നീ തന്ന
മധുകണങ്ങൾക്കു ഞാൻ നന്ദിചൊൽവൂ.

ജീവിതം നൽകിയ മധുകണങ്ങൾ..... ഏതാനും അപൂർവ്വരാഗനിമിഷങ്ങൾ.... അവ ഒരു വെറും മൺകട്ടയായ എന്നെയും ഊർജ്ജസാഗരമാക്കി. ബോധതലത്തിൽ പെൻറോസ് ക്രിസ്റ്റലുകൾപോലെ മനോഹരമായ രാശിചക്രം വിടർന്നു. ശാസ്ത്രത്തിൽ സൗന്ദര്യാത്മകത്വം അതിപ്രധാനമാണെന്നുപറഞ്ഞ പെൻറോസിനും പ്ലാറ്റോയെപ്പോലെ സത്യം ഗണിതത്തിലാണ് വ്യക്തമാകുന്നതെന്ന അഭിപ്രായമുണ്ട്. ഗണിതതാളത്തിലല്ലാത്ത ഒരു സംഗീതശാസ്ത്രമോ ഛന്ദസ്സോ രാശിചക്രമോ ഊഹിക്കാനാവുമോ....? ആ ഗണിതതാളമാണതിന്റെ സൗന്ദര്യം.... ശാസ്ത്രത്തിന്റെ പുതിയ കണ്ടുപിടുത്തങ്ങൾ സത്യമാണെങ്കിൽ അതു സുന്ദരവുമാവണം. 1960-ൽ സ്റ്റീഫൻ ഹോക്കിങ്ങുമായി ചേർന്ന് ഗവേഷണം നടത്തിയ പെൻറോസിന്റെ ജ്യാമിതീയപ്രശ്നങ്ങളോടുള്ള ആജീവനാന്തപ്രേമം പൂവണിഞ്ഞത് ക്വാസിക്രിസ്റ്റലുകൾ എന്ന പെൻറോസ് ക്രിസ്റ്റലുകൾ കണ്ടെത്തിയപ്പോഴാണ്. ക്ലാസിക്കൽ ഫിസിക്സും ക്വാണ്ടം ഫിസിക്സും ന്യൂറോഫിസിയോളജിയും ഒന്നാവുന്ന മഹാദ്വൈതവും അദ്ദേഹത്തിന്റെ സ്വപ്നങ്ങളിലുണ്ടായിരുന്നു.

ക്വാണ്ടം ലവലിലുള്ള ഒരു സിസ്റ്റത്തിൽ വിവിധ അവസ്ഥകളും പ്രവർത്തനങ്ങളും ഒന്നിന്മേലൊന്നായി സൂപ്പർപോസ് ചെയ്തിരിക്കുകയാണ്. ഇതിനെ അളക്കാൻ ഫിസിസിസ്റ്റ് ശ്രമിക്കുമ്പോൾ സൂപ്പർപോസ്ഡ് അവസ്ഥകൾ ഒറ്റയൊന്നായിട്ട് കാണപ്പെടും. അനേകങ്ങൾ ഒന്നാവും. ഒരു കണം ഒരേസമയം രണ്ടു ഫോട്ടോൺ വ്യത്യസ്തദിശയിൽ പ്രസരിപ്പിക്കുന്നുവെന്നു വെയ്ക്കുക. ഒന്നിന്റെ കറക്കം നമുക്ക് അളക്കാനാവുമെങ്കിൽ അനേകം പ്രകാശവർഷങ്ങൾക്കപ്പുറമെത്തിയാൽ പോലും മറ്റേ ഫോട്ടോണിന്റെ സ്പിൻ നമുക്ക് മനസ്സിലാക്കാം. ചിന്തകളെ നിയന്ത്രിക്കുന്ന ശാരീരികസ്വഭാവങ്ങൾ സൂപ്പർപോസ്ഡ് സ്റ്റേറ്റ്സിൽ ഇരിക്കുന്നു. ഇവ ഒറ്റ അവസ്ഥയാവുന്നത് ഒരു പ്രത്യേക ഗുരുത്വാകർഷണാവസ്ഥയിലാണ്. ഈ ഏകാവസ്ഥ മസ്തിഷ്കതന്തുക്ക



ളിൽ അളക്കാൻ സാധിക്കാത്ത (അപരിമേയം) ചില മാറ്റങ്ങൾ വരുത്തുന്നു. ഇങ്ങനെയുള്ള ശാരീരികമായ ഒരു event (സംഭവം) മാനസികമായ ഒരു eventനോട് ഘടിപ്പിച്ചിരിക്കും. ഇതിന്നുദാഹരണമായി 'Comprehension of a mathematical theorem' ആണ് പെൻറോസ് ചൂണ്ടിക്കാട്ടിയത്. ഇത് മനുഷ്യനേ സാധിക്കൂ. കമ്പ്യൂട്ടറിന് സാധിക്കില്ല. 1974-75 വരെ ജ്യോതിഷത്തിന്റെയോ ഗണിതത്തിന്റെയോ ജ്യാമിതിയുടെയോ ഏഴയലത്തു ചെല്ലാത്ത എനിക്ക് ഗായത്രിയുടെ അത്ഭുതകരമായ ജ്വാലാദർശനത്തിലൂടെ കൈവന്ന രാശിചക്രജ്ഞാനവും അതിന്റെ ഗണിതതത്ത്വവും പെൻറോസ് പറയുന്ന ഈ അവസ്ഥയാവാം. യോഗശാസ്ത്രത്തിൽ പതഞ്ജലി പറഞ്ഞതൊക്കെ ആധുനികശാസ്ത്രം വീണ്ടും കണ്ടെത്തുകയാണ്. ശ്രീനിവാസരാമാനുജൻ മാജിക്കൽ സ്ക്വയേഴ്സിൽ നിപുണനായിരുന്നു. ആ നൈപുണ്യം തനിക്കു ലഭിച്ചത് നാമക്കൽ പരദേവതയുടെ ദർശനത്തിൽനിന്നാണെന്നാണ് അദ്ദേഹം പറഞ്ഞത്. ഗണിതത്തിൽ പ്രകാശവും നാദവുമുണ്ട്. ജ്യോതിഷവും സംഗീതവുമുണ്ട്. അതൊരു താളക്രമമാണ്. (അല്ലാതെ, പണത്തിന്റെ കണക്കല്ല, ചിലർ കരുതുന്നതുപോലെ!) അതിനെ ഞാൻ പ്രേമിക്കുന്നു. പ്രകൃതിക്ക് ആ ഗണിതതാളമുണ്ട്. കൃത്യമായി ഋതുക്കൾ വരുന്നു. കൃത്യമായി അതാതുകാലത്ത് പൂക്കളും പഴങ്ങളും ഉണ്ടാവുന്നു; സൂര്യചന്ദ്രന്മാരും നക്ഷത്രങ്ങളും ഉദിക്കുന്നു; ഓരോ വിഷുവിനും പത്തോളജി ഡിപ്പാർട്ട്മെന്റിന്റെ അടുത്ത്, കോളേജിന്റെ നാലങ്കണത്തിൽ ഒരു സുന്ദരിക്കൊന്ന അടിമുടി മെയ്യാഭരണമണിഞ്ഞ് കാറ്റിലുലയുന്നു.... ആത്മീയതയുടെ ഭാവപ്രപഞ്ചം സൃഷ്ടിക്കുന്ന സംഗീതം മനസ്സിൽ നിറയ്ക്കുന്നു.... തോഡിയും ഭൈരവിയും ഒരു മധുരമഴപോലെ.... ജീവനമഴപോലെ.... ആ കാഴ്ച കാണുമ്പോൾ എന്നിൽ പൂത്തുലയുന്നു.... ഒരിക്കൽ ഒരു മെയ്മാസത്തിൽ സൈരന്ധ്രീവനത്തിലെ ഋതുഭംഗി കണ്ടത് ഓർത്തു. ഒരു കൊന്ന പൂത്താൽതന്നെ കണ്ണിന്നുൽസവം. ഒരു കാടു നിറയെ പൂത്തുകണ്ടാലോ.... പീതാംബരംചുറ്റി, കനകാഭരണമണിഞ്ഞ എന്റെ ഘനശ്യാമിനെപ്പോലെ വനം പീലിക്കെട്ടുഴിഞ്ഞ് എന്നെ അനുരാഗവതിയാക്കി.... ആത്മാവിൽ ഒരു സൗന്ദര്യലഹരിയായി പരാശക്തി നുരഞ്ഞുനിന്നു.... അറിയാത്ത.... കേൾക്കാത്ത.... രാഗാനുഭൂതികളുടെ ദർശനലഹരി.... ഒരനർഘരത്നമായി അതിന്നും മനച്ചെപ്പിലുണ്ട്.

പണ്ട്..... പാവാടയിട്ടുനടന്ന കാലത്ത് - ഒരു വിഷുനാൾ വൈകുന്നേരം പതിവുപോലെ ഞങ്ങൾ പുഞ്ചപ്പാടത്തേക്ക് നടക്കാൻ പോയി. അവിടെ ഉയർന്നൊരു മണൽത്തിട്ടുണ്ട്. വൃത്താകൃതിയിൽ ഒന്ന്. അതിന് ഞങ്ങൾ 'വെൺമാട'മെന്ന് പേരിട്ടിരുന്നു. എന്റെ കയ്യിൽ സന്തതസഹചാരിയായി ഫിലിപ്സ് ട്രാൻസിസ്റ്റർ.... സുശീലയുടെ തമിഴ്പാട്ടുകൾ.... നാടൻമാങ്ങ ഉപ്പുകൂട്ടിത്തിന്ന് പാട്ടുകേട്ടിരിക്കുന്ന സന്ധ്യകളിൽ സൂര്യൻ ചുവന്നുതുടുത്തൊരു പഴംപോലെ മനസ്സിൽ പ്രേമം നിറച്ചു. കുങ്കുമവർണ്ണമാർന്ന ആ നിത്യസൗന്ദര്യം ഇന്നത്തെ വിഷുപ്പുലരിയിലും മെഡിക്കൽ

ക്വാർട്ടേഴ്സ് വരാന്തയിൽ ഇരുന്ന് ധ്യാനിക്കുന്ന എന്റെ നെറുകയിൽ സ്നേഹചുംബനം വാരിത്തൂകുന്നു.... ചിരകാലമായി ഉദിച്ചുയരുന്ന ഈ വെള്ളത്താമരപ്പൂവിനെ ഗായത്രി ജപിച്ച് ആവാഹിക്കുന്ന എനിക്ക് അവനോട് പ്രേമം തോന്നുന്നു. സൂര്യൻ.... വിഷ്ണു.... സൂര്യനാരായണൻ.... സവിതാവിന്റെ ഉള്ളിലെ തേജസ്സ് ഒഴുകിയെത്തുന്ന പരാശക്തി ഗായത്രി.... എന്നിലെ അന്തർനാദരാഗങ്ങളെ ഭർഗ്ഗതേജസ്സാൽ ഓരോ ദിനവും പ്രചോദിപ്പിക്കുന്ന വിവസ്വാനെ പ്രേമിക്കാതിരിക്കുന്നതെങ്ങനെ? അവന്റെ ഉദയകിരണം.... സാന്ധ്യമേഘങ്ങളിൽ അവനണിയിക്കുന്ന സൂര്യതിലകം.... സിന്ദൂരതിലകം.... ആ പ്രചണ്ഡപ്രകാശം.... ആ വർഷകന്റെ കനിവില്ലാതെ ഈ ഭൂമിയിൽ ജീവധാരയുണ്ടോ? അന്നവും ഔഷധിയുമുണ്ടോ? സംഗീതമുണ്ടോ?

മൂന്നാംക്ലാസ്സിൽ - ഗോവിന്ദൻമാസ്റ്ററുടെ ക്ലാസ്സിൽ പഠിക്കുന്ന കാലം. അന്ന് രാമരാജസ്കൂളിലെ ക്ലാസ്സുമുറികൾക്കിടയിൽ മതിലുകളില്ല. കുട്ടികൾ വലിയ ഓലക്കുടയുമായാണ് വരിക. അതിന്മേൽ മഴ വീഴുന്ന സംഗീതം കേട്ടുകൊണ്ട്! ഞാൻ അന്നേ മഴയെ പ്രേമിച്ചിരുന്നു. ചറുപിറെ പെയ്ത മഴ ഭൂമിയെ കുളിർപ്പിച്ചു. പുതുമണ്ണിന്റെ ഗന്ധം.... ചെരിഞ്ഞുചെരിഞ്ഞുവീഴുന്ന നീർത്തുള്ളികൾ ഇളംവെയിലത്ത് അഗ്നിധാരകൾപോലെ തിളങ്ങി.... ഞാൻ പെട്ടെന്ന് ക്ലാസ്സിൽനിന്ന് പുറത്തേക്കോടി. മുഖത്തും ശരീരത്തിലും മഴത്തുള്ളികൾ ഏറ്റുവാങ്ങി.... വൈദ്യുതീസ്പർശംപോലെ നവജീവനമഴ.... അതിന്റെ സുഖം.... കുട്ടിക്കാലത്ത് അമ്മാമന്റെ ഒക്കത്തിരുന്ന് മഴയത്ത് തോട്ടിൽ കടലാസുവഞ്ചിയിട്ട കാലം മുതൽ ഞാൻ മഴയെ പ്രേമിക്കുന്നു. മഴയുടെ ഇരമ്പലിൽ, നടുമുറ്റത്തെ കരിങ്കല്ലുതറയിൽ പല രാഗങ്ങളിൽ.... പല താളങ്ങളിൽ മഴവെള്ളം വീഴുമ്പോൾ വലതുകയ്യിൽ തൂവാല വീശി ഈണത്തിൽ തൂവാലേയ് എന്നുച്ചരിച്ച് മഴത്തൂവലടിക്കുന്ന ഉമ്മറത്തും നടുമുറ്റത്തിനുചുറ്റും ഞങ്ങൾ ഓടിക്കളിച്ചു.... രാത്രി തെക്കിനിയിൽ ഇരിക്കുമ്പോൾ നടുമുറ്റത്തെ മഴയുടെ പാട്ട് താരാട്ടായി ഒഴുകി.... പാത്തികളിൽനിന്ന് ഊക്കോടെ വീഴുന്ന മഴവെള്ളത്തിൽ കുമിളകൾ ജനിക്കുന്നു.... മഴവിൽവർണ്ണം വിരിയുന്നു.... അല്പനേരം ഒഴുകുന്നു.... പൊട്ടിപ്പോകുന്നു.... ആനന്ദലഹരിയിൽ ഞാൻ അതു നോക്കിനിന്നു.... മഴയ്ക്കുശേഷം നനഞ്ഞീറനായ മരച്ചില്ലകൾക്കു മുകളിൽ കാറൊഴിഞ്ഞ ആകാശം അലക്കിയ മുണ്ടുപോലെ തോരാനിട്ടതു കാണാൻ ചെരുപ്പിടാതെ, വെറുംകാലിൽ ഞാൻ മുറ്റത്തേയ്ക്കോടി.... നനഞ്ഞ മൺതരികൾ കാലിൽ ഒട്ടിപ്പിടിക്കുന്ന സുഖമറിഞ്ഞു. സ്കൂളിലേക്കു പോകുന്നവഴിയിൽ മഴവെള്ളം നീർച്ചാലുകളായൊഴുകി. അവയിലൂടെ നടന്ന് കലക്കിച്ചുവപ്പിക്കാനും പിന്നിട്ടുപോന്ന നീർച്ചാലിലെ ജലം കലക്കം മാറി തെളിയുന്നതുകാണാനും രസമായിരുന്നു.

വിഷുവിൻനാൾ അമ്മ ഓട്ടുരുളിയിൽ നാളികേരപ്പൊളിയിൽ അരിത്തിരി കത്തിച്ചു. കണിവെള്ളരി.... കൊന്നപ്പൂവിന്റെ സുവർണ്ണപ്രകാശത്തിൽ അഷ്ടമംഗല്യവും സ്വർണ്ണനാണ്യവും ഋതുഫലങ്ങളും.... വിഷു



ക്കൈനീട്ടം മത്താപ്പുപെട്ടികളിൽ ഞങ്ങൾ സൂക്ഷിച്ചുവെച്ചു. തൃശ്ശൂരിൽനിന്ന് ഗ്രാമഫോൺ റെക്കോർഡുകൾ വാങ്ങാൻ.... അന്ന് ലോങ്പ്ലേ റെക്കോഡിന് മൂന്നുരൂപയാണ് വില. നിർമ്മലേട്ടൻ തൃശ്ശൂരിൽ പോകുമ്പോൾ ഞങ്ങൾക്കാവശ്യമുള്ള പാട്ടുകളുടെ ലിസ്റ്റും പണവും കൊണ്ടുപോയി. അനാർക്കലിയും പ്രേമപാശവും മായാബസാറും ചോരിചോരിയും ഒക്കെ ആ ലിസ്റ്റുകളിലുണ്ടായിരുന്നു. ഒരിക്കൽ എന്റെ ലിസ്റ്റിലുണ്ടായിരുന്ന 'എന്നെ അൻപിനാലെ ആളവന്ത അഴകു ഭൂപതി'ക്കുപകരം 'കൂരകൾക്കുള്ളിൽ തുടിക്കും' എന്നൊരു മലയാള നാടകഗാനം നിർമ്മലേട്ടൻ കൊണ്ടുവന്നു. ആ റെക്കോർഡു കേൾക്കാൻ ഞാൻ വിസമ്മതിച്ചു.

വിഷുക്കണി കാണാൻ അമ്മയുടെ ലിസ്റ്റിൽ മനുഷ്യരോടൊപ്പം മൃഗങ്ങളും ഉണ്ടായിരുന്നു. ഓമനിച്ചുവളർത്തുന്ന പൂച്ചകൾ.... പശുക്കൾ.... മേരിച്ചേച്ചി എന്ന കുതിര. മേരി ജനിച്ചത് 1944-ൽ.... വാസന്തിയേക്കാൾ ഒരുവയസ്സ് മൂപ്പ്. അച്ഛാച്ഛന്റെ സവാരിവണ്ടി വലിച്ചിരുന്ന കുതിരയുടെ മകൾ! അവൾ ഞങ്ങളുടെ വീട്ടിൽത്തന്നെ പിറന്നുവളർന്നവൾ.... അവളെക്കൊണ്ട് ഒരിക്കലും ഒരു സവാരിവണ്ടി വലിപ്പിച്ചില്ല, അച്ഛൻ. ഒരു ജോലിയും എടുപ്പിച്ചിട്ടുമില്ല. ഞങ്ങളെപ്പോലെ ഭക്ഷണം കഴിച്ചും കളിച്ചും ഓടിയും വിഷുക്കണികണ്ടും അവൾ സുഖമായി വളർന്നു. മനുഷ്യക്കുട്ടിയല്ലാത്തതുകൊണ്ടുമാത്രം സ്കൂളിൽ പോയില്ല. ചെമ്പൊന്നുപോലെ തിളങ്ങുന്ന ശരീരത്തിലെ മസിലുകൾ ത്രസിപ്പിച്ചും നീണ്ട വാർമുടി അഴിച്ചിട്ടും സൗന്ദര്യറാണിയായി അവൾ കുതിരപ്പന്തിയിൽ നിന്നു. അച്ഛന്റെ പഴയ ക്ഷത്രിയത്വത്തിന്റെ പ്രതീകം!

ഓണക്കാലം പുന്നയൂർക്കുളത്തെ പൂവിളികളാൽ മുഖരിതമാക്കി. ഗോവിന്ദപുരം അമ്പലപ്പറമ്പിലും പാടത്തും തൊടിയിലും കാക്കപ്പൂവും അരിപ്പൂവും തുമ്പയും മുക്കുറ്റിയും ഓണപ്പൂക്കളും പൂക്കളുടെ പരവതാനി ഒരുക്കി. ഒന്നിലധികം പൂവട്ടികൾ മാലകളായി കഴുത്തിൽ തൂക്കി ഞങ്ങൾ ആ പരവതാനിയിലേക്ക് ഓടിയിറങ്ങി.

തെക്കേക്കര വടക്കേക്കര
കണ്ണാന്തളി മാതൂന്റെ
മുറ്റത്തൊരു തുമ്പ മുളച്ചു
തുമ്പകൊണ്ടമ്പതു വഞ്ചി പണിഞ്ഞു
വഞ്ചിത്തലപ്പത്തൊരുണ്ണി പിറന്നു
ഉണ്ണിക്കു കൊട്ടാനും പാടാനും
തുടിയും തുടിക്കോലും
പറയും പറക്കോലും.......

പാടിക്കൊണ്ട് ഗ്രാമത്തിലെ മറ്റു കുട്ടികളോടൊത്ത് ഞങ്ങൾ പൂവിറുത്തു നടന്നു. പൂവിറുക്കാൻ പോകുമ്പോൾ ഞങ്ങൾ ഇടയന്മാരെപ്പോലെ പശുക്കുട്ടികളെയും മേയ്ക്കാൻ കൊണ്ടുപോയി. അന്ന് അമ്മയുടെ

തൊഴുത്തിൽ ഞങ്ങൾക്കോരോരുത്തർക്കും അലോട്ട് ചെയ്യാൻ വേണ്ടത്ര പശുക്കുട്ടികൾ ഉണ്ടായിരുന്നു. കൂട്ടത്തിൽ ധൈര്യശാലിയായ എനിക്ക് ഒരു മൂരിക്കുട്ടിയെയാണ് മേയ്ക്കാൻ കിട്ടിയത്. അതിന് കൊമ്പിന്റെ സ്ഥാനത്ത് ചെറിയമുഴകൾ ഉണ്ടായിരുന്നു. പടുവികൃതിയും. ദേഷ്യം വന്നാൽ അവൻ മുഴപോലുള്ള കുഞ്ഞിക്കൊമ്പുകൊണ്ട് ഇടിച്ച് വേദനിപ്പിക്കും. എനിക്കവനെ ഇഷ്ടമാണെങ്കിലും ഇത്തിരി പേടിയും ഉണ്ടായിരുന്നു. ഞാനത് പുറത്തുകാട്ടിയില്ല. ധൈര്യശാലിപ്പട്ടം പോയാലോ! ഒരിക്കൽ ആ മൂരിക്കുട്ടിക്ക് എന്തോ കലശലായ ദെണ്ണം പിടിച്ചു. എഴുന്നേൽക്കാൻ വയ്യാതെ കിടപ്പായി. കണ്ണിൽ വെള്ളം നിറച്ച് കരുണരസം വഴിയുന്ന മുഖഭാവവുമായി 'മ്പേ' എന്നു നിലവിളിച്ചുകൊണ്ടുള്ള കിടപ്പുകണ്ട് ഞാനും കരഞ്ഞു. അമ്മ അവനെ ചികിത്സിക്കാൻ വൈദ്യനെ വിളിച്ചു. ചികിത്സ വല്ലാത്ത ഒന്നായിരുന്നു. ഒരു വേവിച്ച കോഴിക്കുഞ്ഞിനെ പിണ്ണാക്കിലും വൈക്കോലിലും പൊതിഞ്ഞ് ഉരുളയാക്കിക്കൊടുക്കണം. ഇട്ടിമാത്തു എന്നൊരാളാണ് ഇതിനുവന്നിരുന്നത്. മൂരിക്കുട്ടി ശുദ്ധ വെജിറ്റേറിയനാണ്. അവനെ പറ്റിക്കാനാണ് അവനിഷ്ടമില്ലാത്ത ഭക്ഷണം ഇഷ്ടമുള്ളതിൽ പൊതിഞ്ഞുകൊടുക്കുന്നത്. അലോപ്പതിക്കാരുടെ sugarcoated tablet പോലെ! കുറെദിവസം ചികിത്സ തുടർന്നു. ഭാഗ്യംകൊണ്ടോ ചികിത്സകൊണ്ടോ മൂരിക്കുട്ടി സുഖംപ്രാപിച്ചു. അപ്പോൾ ഇട്ടിമാത്തു ഉപദേശിച്ചു, ഇനി ഇവനെ വിൽക്കുകയാണ് നല്ലതെന്ന്! അമ്മയ്ക്കും എനിക്കും അത് സമ്മതമായിരുന്നില്ല. എന്നാലും ഒരുദിവസം എന്റെ മൂരിക്കുട്ടിയെ ഏതോ അപരിചിതർ കൊണ്ടുപോയി. കയറിന്റെ അറ്റത്തുനിന്ന്, തിരിഞ്ഞുതിരിഞ്ഞുനോക്കിക്കൊണ്ടുള്ള ആ പോക്ക് ഹൃദയഭേദകമായിരുന്നു. ഒമ്പതുവയസ്സുകാരിയായിരുന്ന ഞാൻ നിയന്ത്രണമില്ലാതെ കരഞ്ഞു. അതിനെ ആരെങ്കിലും കൊന്നുതിന്നുമെന്ന ഭയംകൊണ്ട് ഉറക്കംവരാതെ കിടന്നു. അതേ വികാരങ്ങൾ പങ്കുവെച്ച അമ്മ പ്രായത്തിന്റെ വ്യത്യാസം കൊണ്ടാവാം കൂടുതൽ നിയന്ത്രണം പാലിച്ചത്! (അപക്വമായ നിയന്ത്രണമില്ലാത്ത വികാരപ്രകടനം മുതിർന്നവർ കാണിച്ചാൽ അതിന്റെ പേര് ഹിസ്റ്റീരിയ എന്നാണ് പറയുന്നത്.)

ഓണത്തിന് പൂക്കളം വരയലും പൂവിടലും അച്ഛന്റെയും കുട്ടികളുടെയും ഡിപ്പാർട്ടുമെന്റാണ്. ചാണകം മെഴുകിയ മുറ്റത്ത് ഭംഗിയായി ചിത്രം വരയ്ക്കും, അച്ഛൻ! ത്രിവർണ്ണപതാകയും നിലവിളക്കും, ഒമ്പതു വൃത്തം ചേർന്ന പത്മവും - ഒക്കെ. പൂകൊണ്ടുവന്ന കുട്ടികൾക്കെല്ലാം ഓണപ്പുടവയുണ്ട്. തെങ്ങുകയറുന്നവർ, ആശ്രിതർ, കാര്യസ്ഥർ, ജോലിക്കാർ - എല്ലാവർക്കും കുന്നംകുളം വടക്കൻ വസ്ത്രാലയത്തിൽനിന്നാണ് ഓണപ്പുടവ. കുത്തുമുണ്ട് മുറിച്ച് മടക്കി തരംതിരിച്ചുവെക്കുന്ന പ്രക്രിയ ദിവസങ്ങളോളം നീളും.

ഓർമ്മകളുടെ ഈ തീർത്ഥയാത്രയിൽ മുന്നോട്ടും പിന്നോട്ടും വഴികൾ ചിലന്തിവലയിലെ നൂലുപോലെ തുടങ്ങിയിടത്തു തിരിച്ചെത്തുന്നു.



തുടക്കവും ഒടുക്കവും ജനനവും മരണവും ബിഗ്ബാങ്ങും ബിഗ്ക്രഞ്ചും
ഒന്നാണെന്ന സത്യം ഓർമ്മപ്പെടുത്താനായി! എന്റെ തുടക്കവും ഒടു
ക്കവും സ്വയം പ്രകാശിക്കുന്ന ശാന്തവും അചലവും വൃദ്ധവുമായ നാദ
ബ്രഹ്മം.... വൃദ്ധാചലം.... അനർഘമായ ഒരു മഹാമൗനത്തിന്റെ പ്രണവം
സദാ അന്തരാകാശത്തിൽ ജ്വലിച്ചിരുന്ന 'ഞാൻ' തന്നെ കുട്ടി..... യുവ
തി.... വൃദ്ധ.... തുടക്കത്തിനും ഒടുക്കത്തിനും സാക്ഷി! വൃദ്ധാചലം!!

ഒരുവശത്ത് -
ഒരു തമോദ്വാരത്തിൽനിന്ന് ഒരായിരം ഗ്യാലക്സികൾ.......
സൗരയൂഥങ്ങൾ....
ഒരു കരിക്കട്ടയിൽനിന്ന് ഒരായിരം ടൺ ഊർജ്ജം
ഒരു മസ്തിഷ്കത്തിൽനിന്ന് ഒരുകോടി സദ്വാസനാതരംഗം
ഒരു തരിപ്രേമത്തിൽ ഒരുകോടി ആനന്ദമലരുകൾ.....
അമൃതസാഗരങ്ങൾ.

മറുവശത്ത്-
ഒരണു വിഘടിക്കുന്ന സംഹാരതാണ്ഡവം -
ഒരു തുള്ളി വെറുപ്പിൽ ഒരുകോടി ദുഃഖങ്ങൾ
ഒരു യുദ്ധത്തിൽ അനന്തം രക്തവർഷങ്ങൾ-
നമുക്കിതിലേതു വേണം! നിശ്ചയിക്കേണ്ടത് നമ്മൾതന്നെയാണ്.
ഞാൻ ആദ്യത്തേതു തെരഞ്ഞെടുത്തവൾ.... അതിനെനിക്ക് വഴി
കാട്ടികൾ നാലപ്പാടൻ.... ബാലാമണിയമ്മ....
ഒരിളംചിരി. ഒരു ലാളനം.
സ്നേഹമസൃണമായൊരു വാക്ക്
ആത്മവിശ്വാസം തരുന്ന ഒരു സ്പർശം
അതായിരുന്നു എനിക്ക് അമ്മാമൻ. എന്റെ ജീവിതമാകെ അദ്ദേ
ഹത്തിന്റെ ചിന്തയുടെ പട്ടുനൂൽപ്പുടവകൊണ്ട് അലംകൃതം. എന്റെ ഹൃദ
യമാകെ ആ ചക്രവാളച്ചെമ്പുരുളിയിൽ നിറഞ്ഞ സുവർണ്ണസുഗന്ധപ്പൂ
ക്കൾ....
ഞാൻ കാണുന്ന ജീവിതം 'ലൗകികവ്യവഹാര'ങ്ങളുടെ ഒരു ലിസ്റ്റ
ല്ല. അത് ഒരായിരം സൂര്യന്മാർ ഉദിച്ചുയരുന്ന ഒരു പ്രജ്ഞപ്രഭാമണ്ഡലം.
സ്നേഹത്തിന്റെ ഊർജ്ജപ്രവാഹം.
വന്നും പോയും ഇരിക്കുന്ന കാലചക്രത്തിരിച്ചലിൽ കൈവന്ന ജന്മാ
ന്തര സൗഹൃദങ്ങളുടെ മധുരിക്കുന്ന ഓർമ്മ.
ജീവിതം ചൈതന്യമയം.... രാഗമയം.... പ്രസാദരൂപമായ എന്റെ
ചിദാകാശത്താൽ ആസ്വദിക്കപ്പെടുന്ന സംഗീതം....
ശരീരത്തെ ജരാനര ബാധിക്കുമ്പോൾമതി ആത്മാവിനെ അന്വേ
ഷിക്കുന്നത് എന്ന വിചാരം വിഡ്ഢിത്തമാണ്. ഹൃദയവും ബുദ്ധിയും
തിളങ്ങിനിൽക്കുന്ന ചെറുപ്രായംമുതലേ അതിനെ അന്വേഷിക്കണം.
ഉള്ളിലും പുറത്തും നിറഞ്ഞതായി കണ്ടെത്തണം.... ജീവിതരാഗം ആസ്വ

ദിക്കണം. ഋഷിയാവണം. അതൊരു ഭാഗ്യമാണ്! അതിന് നാലപ്പാട്ടു നാരാ
യണമേനോന്റെ ജീവിതവും അദ്ദേഹത്തിന്റെ ആശ്രമവും എന്നെ സഹാ
യിച്ചു. അല്ലെങ്കിൽ ആ ആശ്രമം 'ഞാൻ' എന്ന എന്റെ ആത്മാവ് ഈ
ജന്മത്തേക്ക് പാർക്കാൻ തെരഞ്ഞെടുത്തു.

ഒരിക്കൽ, ഒരാഷാഢമാസത്തിൽ ഞാൻ ക്വാർട്ടേഴ്സിന്റെ വരാന്ത
യിൽ ഇരിക്കയായിരുന്നു. സീൽക്കാരത്തോടെ ഊതിക്കൊണ്ട് ഒരു കാറ്റ്
വൃക്ഷത്തലപ്പുകൾക്കിടയിലൂടെ കടന്നുപോയി. ഇലകൾ വിറച്ചുതുള്ളി
യാടി.... കാറ്റിന്റെ ചുരുളുകൾ സർപ്പത്തിന്റേതുപോലെ വീണ്ടും വീണ്ടും
മരങ്ങളിൽ ചുരുളുന്നതും ഇഴയുന്നതും നോക്കിയിരിക്കെ, ഒരു പാമ്പാട്ടി
യുടെ മകുടിധ്വനി അന്തരീക്ഷത്തിൽ ഉയരുന്നു.... നാഗകന്യകമാർ ഉറ
ഞ്ഞുതുള്ളുന്നു.

മന് ഡോലെ മെരതന് ഡോലെ -

കാഞ്ഞിരം ശരീരമാകെ വളച്ച് മനോഹരിയായി നൃത്തം ചെയ്യു
ന്നു. ആകാശക്കോണിൽ ആരോ അടിച്ചുകൂട്ടിയ കാർമേഘങ്ങൾ ചറു
പിറെ മഴയായി ഭൂമിയിലേക്ക് ഒഴുകിയെത്തുന്നു. എത്രയെത്ര മനോഹ
രങ്ങളായ ഋതുഭാവങ്ങൾ! ഈ വീട്ടുമുറ്റത്തിരുന്ന് ഞാൻ രസിച്ചാനന്ദി
ക്കാത്ത ഏതു ഋതുഭംഗിയുണ്ടീ പ്രപഞ്ചത്തിൽ! ഈ നീലനഭസ്സ് എനി
ക്കായി എന്തെല്ലാം വർണ്ണപ്പുടവ ചാർത്തി ഒരുങ്ങിവരുന്നു! വൃക്ഷങ്ങൾ
ഇലച്ചാർത്താകുന്ന വസ്ത്രങ്ങൾ അഴിച്ചുവെച്ച് വേനൽച്ചൂടിന്റെ കാളി
ന്ദിയിൽ എനിക്കു കാണാൻ സൂര്യസ്നാനം ചെയ്യുന്നു! പുതുപ്പൂന്തളിരു
ടുപ്പിട്ട് രാസനൃത്തോൽസവത്തിനൊരുങ്ങുന്നു! പൂത്താലമേന്തി കാവിലെ
ഉത്സവത്തിന് സ്വയംവരദുർഗ്ഗയുടെ വേഷമണിഞ്ഞെത്തുന്നു! പച്ചരസ
ക്കുടുക്കപോലെ കായ്കളാൽ തോരണം തൂക്കി കിളികളെ ക്ഷണി
ക്കുന്നു! പഴുത്തു മൂക്കുമ്പോൾ തെമ്മാടിപ്പിള്ളേരുടെ കല്ലേറാകുന്ന അപ
വാദശരമേറ്റ് മനസ്സു വാടിനിൽക്കുന്നു! ഇതൊക്കെ എത്ര യുഗങ്ങളായി....
ജന്മങ്ങളായി ഞാൻ കാണുന്നു!

ഈ സൂര്യൻ എത്രതവണ ആകാശച്ചരിവിൽ വന്നുനിന്ന് എന്റെ
ശിരസ്സിൽ പോക്കുവെയിൽ പ്രസാദംതൂകി! ഈ ശുക്ലചതുർദ്ദശിച്ചന്ദ്രൻ
എത്രതവണ എന്റെ ലളിതാധ്യാനശ്ലോകത്താൽ മുഗ്ദ്ധനായി! നക്ഷത്ര
ക്കണ്ണുകളാൽ എന്നെ സൂക്ഷിച്ചുനോക്കുന്ന പടുവൃദ്ധൻ ആകാശം എത്ര
യെത്ര നിഗൂഢ രഹസ്യങ്ങളിലേക്ക് എന്റെ ഉൾക്കണ്ണ് തുറപ്പിച്ചു! ഒരു
ജോടി കണ്ണുകൊണ്ടുമാത്രം പാനം ചെയ്യാനാവാത്ത ഈ പരമസൗന്ദര്യം
പാനം ചെയ്യാൻ ആയിരം ശതാബ്ദങ്ങളുടെ കണ്ണായ ജ്യോതിഷവും
ചരിത്രവും സംഗീതവും വേദോപനിഷത്തുമായി എന്നിൽ വന്നുനിറഞ്ഞു!
നിത്യനൂതനമായ എന്റെ ആത്മാവിന്റെ അനാദിസൗന്ദര്യത്തിന്റെ ഋതു
താളം ഈ പ്രപഞ്ചസൗന്ദര്യത്തിലും ഞാൻ കണ്ടെത്തിയിരിക്കുന്നു!

രാമരാജസ്കൂളിൽനിന്ന് ആറാംക്ലാസ്സ് പാസായി വന്ദേരി
ഹൈസ്കൂളിൽ ചേർന്നപ്പോൾ പ്രകൃതി ഋതുഭംഗികളുടെ ഒരുലോകം
കൺമുന്നിൽ തുറന്നുവെച്ചു. പീലിക്കുട നീർത്തിയ പുളിമരം. പുരാതന



മായ കിണർ.... പടവിറങ്ങിയെത്തിയാൽ പഴയകുളം.... പിന്നെ കണ്ണെ
ത്താതെ പരന്നുകിടക്കുന്ന പുഞ്ചക്കായൽ.... പാറക്കൂട്ടങ്ങൾക്കിടയിൽ
പലതരം കാട്ടുചെടികൾ പൂക്കുന്നു. സായ്പുംകുട്ടി എന്നു വിളിക്കുന്ന
കാട്ടാവണക്കിന്റെ കായ്കൾ. ചുവപ്പും വെളുപ്പും വയലറ്റും അരിപ്പൂ
ക്കൾ.... മധുരമുള്ള ഇത്തിരിപ്പഴങ്ങൾ. കർക്കിടകത്തിൽ പൊട്ടിയെക്കള
യാൻ പൊട്ടത്തോക്കിലിടുന്ന കായകൾ കുലകുലയായി.... ചില ഋതു
ക്കളിൽ 'പൊട്ടക്കാള' പൂക്കുന്നതൊഴിച്ചാൽ സർവ്വത്ര സുഗന്ധവാഹി
യായ ഓർമ്മകൾ. പെരുമ്പടപ്പിന്റെ പഴയ പ്രതാപകാലത്തെ 'ചിത്ര
കൂട'ത്തിനടുത്തെ ചെറിയത്തുകുന്നിൽ വന്ദേരി ഹൈസ്കൂൾ ഉണ്ടാവു
ന്നതിനുമുമ്പേ അച്ഛൻ ഞങ്ങളെ കൊണ്ടുപോയിരുന്നു. പാറപ്പുറത്തു
നിന്ന് പുഞ്ചക്കായലിലേക്കു നോക്കിനിന്ന് അച്ഛൻ പറഞ്ഞു. നിങ്ങൾ വലു
താവുമ്പോൾ ഇവിടെ നിങ്ങൾക്കു പഠിക്കാൻ ഒരു നല്ല സ്കൂളുണ്ടാവും.
എന്നിട്ട് പടികളിറങ്ങി പുഞ്ചക്കായലിൽ കാത്തുകിടക്കുന്ന പഴയ വഞ്ചി
യിലേറി അല്ലിയാമ്പലുകൾ നിറയെ പൂത്ത കായലിലൂടെ ഞങ്ങളെ ഉപ്പു
ങ്ങലിലേക്കും തിരിച്ച് വീട്ടിലേക്കും കൊണ്ടുപോയി. അന്ന് പെരുമ്പടപ്പി
ലേക്ക് നല്ല റോഡുണ്ടായിരുന്നില്ല. ഞങ്ങൾ വിദ്യാർത്ഥികളായി വന്ദേരി
യിലെത്തിയപ്പോൾ 'കോട്ടപ്പടി-കുണ്ടുകടവ്' ബസ്സർവ്വീസ് വന്നു.

വന്ദേരി ഹൈസ്കൂളിൽനിന്ന് ഒരു വിളിപ്പാട് നടന്നാൽ കാട്ടുമാടം
മനയ്ക്കലെത്തും. അവിടെയാണ് ഞങ്ങളുടെ സുശീലടീച്ചർ താമസിച്ചി
രുന്നത്. അറ്റം കെട്ടി വിടർത്തിയിട്ട ഈറൻമുടിയിൽ തുളസിക്കതിർചൂടി
ബോട്ടണി പഠിപ്പിക്കാൻ വരുന്ന സുശീലടീച്ചർ. രവിവർമ്മചിത്രം പോലെ
സുന്ദരി.... സംഗീതസാന്ദ്രമായ മൃദുസ്വരത്തിൽ "Osmosis is the pro-
cess.... എന്ന് definition പറയുന്നത് ഇന്നും മനസ്സിലുണ്ട്. പതുക്കെയേ
നടക്കൂ! സൗമ്യസ്വഭാവം.... പിന്നെ, എന്റെ ആരാധനാപാത്രമായ പി.
സുശീലയുടെ പേരും! പ്രേമിക്കാൻ ഇനി വേറെ വല്ലതും വേണോ?
പൂഞ്ഞാർ രാജകുടുംബത്തിലെ 'അംബികത്തമ്പുരാട്ടി'യാണ് ഞങ്ങളുടെ
സുശീലടീച്ചർ. കാശി രാജകുടുംബത്തിലും പൂഞ്ഞാർ രാജകുടുംബ
ത്തിലും പെൺകുട്ടികൾക്ക് അംബ, അംബിക, അംബാലിക എന്നേ പേരി
ടുകയുള്ളു. മംഗളാദേവിക്ഷേത്രവുമായി പൂഞ്ഞാറിനുള്ള ബന്ധം അന്നെ
നിക്കറിഞ്ഞുകൂടായിരുന്നു. ഒരു ജന്മാന്തരബന്ധംപോലെ പൂഞ്ഞാറിലെ
രാമവർമ്മമാഷും, സുശീലടീച്ചറും, വത്സലയും, മോഹൻമാഷും പുന്ന
യൂർക്കുളത്തു വന്നത് എനിക്കാശ്ചര്യകരമായിത്തോന്നുന്നു; ഇപ്പോൾ!

കലാമണ്ഡലം കൃഷ്ണൻനായരും ഇന്ദ്രാണിയും വന്ദേരി
ഹൈസ്കൂളിൽ വന്ന് കുറച്ചുകാലം നൃത്തം പഠിപ്പിച്ചിരുന്നു.

മാണിക്യവീണാമുപലാളയന്തി പാടി മാതംഗകന്യയെ മനസ്സാ
സ്മരിച്ച് ആരതി ഉഴിഞ്ഞ് ശ്രീ ചാമുണ്ഡേശ്വരി പാലയമാം എന്ന് നൃത്തം
ചവിട്ടാൻ പഠിപ്പിച്ച ഇന്ദ്രാണി ഇന്നെവിടെയാണോ? എങ്ങനെയിരിക്കുമോ?
ഇന്ദ്രാണി പോയപ്പോൾ ഞങ്ങൾക്ക് വലിയ വ്യസനമായിരുന്നു. വീണ
വായിക്കാൻ പഠിക്കാൻ മോഹിച്ചിട്ട് അതു നടക്കാതെപോയ എനിക്ക്

ഇന്ദ്രാണിയുടെ നൃത്തവും പാട്ടും ഒക്കെ വലിയ ഇഷ്ടമായി. എല്ലാ പെൺകുട്ടികൾക്കും 'നൃത്തഭ്രാന്താ'യിരുന്നു അന്ന്. അതുകൊണ്ട് വന്ദേരി മഹിളാസമാജം, കലാമണ്ഡലം ഗോപാലകൃഷ്ണനെ കൊണ്ടുവന്നു. അദ്ദേഹം ഞങ്ങളുടെകൂടെ 'സർവ്വോദയ'യിൽത്തന്നെ താമസിച്ചു. പകൽ സ്കൂൾ വിട്ടുവന്നാൽ ഡാൻസുക്ലാസ്സ്. രാത്രി പാട്ടും പഠിപ്പിച്ചുതരും. പാഹി പാർവ്വതനന്ദിനിയും, നൃത്യതി നൃത്യതിയും, കാളിയമർദ്ദനവും, പൂതനാമോക്ഷവും ഒക്കെയായി ആകെ താളമയം.... രാഗമയം.... തായേയശോദാ എന്ന് തോഡി പാടാൻ പഠിച്ചതും അന്നാണ്. ശരിക്കു പഠിക്കുംമുമ്പേ മുറിവൈദ്യന്മാരെപ്പോലെ ചെണ്ടപ്പുറത്തു കോലുവെച്ചിടത്തൊക്കെ ഈ വിദ്യ ഞങ്ങൾ പ്രയോഗിച്ചു. വല്ലാത്ത തൊലിക്കട്ടി! ഇപ്പോൾ ആലോചിക്കുമ്പോൾ വിഡ്ഢിത്തം എന്നു തോന്നുന്നു!

പ്രകൃതിക്കെന്നപോലെ മനുഷ്യർക്കുമുണ്ട് ഋതുക്കൾ.... പെൺകുട്ടികൾക്ക് വിവാഹവും മാതൃത്വവുംപോലെ പ്രധാനമാണ് ആദ്യം ഋതുമതിയാവുന്ന ദിനം. ശൈശവവും ബാല്യവും കഴിഞ്ഞ് കൗമാരത്തിലെത്തുന്ന ഋതുമാറ്റം. എനിക്കത് ബാല്യത്തിൽത്തന്നെ വന്നു. ഇരുപത്തൊമ്പതാം വയസ്സിൽത്തന്നെ സന്ന്യാസവിരക്തിയും, 49-ാം വയസ്സിൽ വൈധവ്യവും വരേണ്ടവൾക്ക് കൗമാരത്തിലെത്തുംമുമ്പേ ഈ ഋതുഭേദവും വരണമല്ലോ! അത് പ്രകൃതിനിയമം! അന്ന്, വയസ്സ് പത്ത്. ഋതുമതിയാവുന്നത് എന്തെന്നോ എങ്ങനെയെന്നോ എന്തിനെന്നോ അറിയാത്ത ചെറുപ്രായം. വന്ദേരി ബാലസമാജം സ്വാമി ബ്രഹ്മവ്രതന്റെ 'പിശാചും മനുഷ്യനും' നാടകത്തിന്റെ ഡയലോഗ് പകർത്തലും റിഹേഴ്സലുമായി പടിഞ്ഞാറോറത്തെ പൂമുഖം സജീവം. ഞാൻ സമാജം ജോയിന്റ് സെക്രട്ടറി. നാടകത്തിൽ ഒരുഭാഗം അഭിനയിക്കുന്നുണ്ട്! വൈകുന്നേരം റിഹേഴ്സൽ കഴിഞ്ഞ് ഞങ്ങൾ 'ഉപ്പും പക്ഷിയും' കളിച്ചു. വിയർത്തൊലിച്ച് വടക്കുഭാഗത്തെ കുളിമുറിയിലേക്ക് മേൽക്കഴുകാൻ ഓടി. മേൽക്കഴുകി, നടുമുറ്റത്തിന്റെ മൂലയ്ക്കു തൂക്കിയ ഭസ്മക്കൊട്ടയിൽനിന്ന് ഭസ്മം വാരി നെറ്റിയിൽ പൂശി, മച്ചിൽ കടന്ന്, അവിടത്തെ പഴമയുടെ ഗന്ധം കേട്ട് 'പാൽക്കടലിൽ വാസം ചെയ്യും പത്മനാഭസ്വാമി'യേയും 'വാണീമനോഹാരിണി ഭാരതീദേവി'യേയും വണങ്ങി 'നരനായിങ്ങനെ' ജനിച്ചതിന് വൈക്കത്തപ്പനോട് ആവലാതി പറയാനുള്ള ഓട്ടം.... ആറേഴു കൊച്ചുകണ്ഠങ്ങളിൽനിന്ന് പല ശ്രുതിയിൽ ഉയരുന്ന നാമജപത്താൽ മുഖരിതമായ മച്ചിൽ മുനിഞ്ഞുകത്തുന്ന നിലവിളക്കിനുപിന്നിൽ ദേവീദേവന്മാരുടെ മന്ദസ്മിതാർദ്രമുഖങ്ങളിൽ അനുഗ്രഹപ്രഭ!

കുളിമുറിയിൽ കടന്നു വാതിലടച്ചു. കുട്ടകത്തിൽ കോരിനിറച്ച തണുത്തവെള്ളത്തിൽ മുഖം കഴുകി. പെട്ടെന്നാണ് കണ്ടത്.... വെളുത്തകാലുകളിൽക്കൂടി ഒലിക്കുന്ന രക്തം. അയ്യോ എന്നു പേടിച്ച് അലറിക്കരഞ്ഞു. ജാനകി അതുകേട്ട് ഓടിവന്നു. ജാനകി ഞങ്ങൾക്കേറെ പ്രിയങ്കരിയായ പരിചാരികയായിരുന്നു. വാസന്തിയേക്കാൾ ഏറിയാൽ നാലഞ്ചുവയസ്സേ മൂപ്പുണ്ടാവൂ ജാനകിക്ക്. ഞങ്ങളുടെ കളികളിലും നാടക



ത്തിലും നാമജപത്തിലുമൊക്കെ ജാനകിയുമുണ്ട്. 'പിശാചും മനുഷ്യനും'
എന്ന നാടകത്തിൽ എന്റെ അച്ഛന്റെ റോളാണ് ജാനകിക്ക്!
"എന്തേ സ്വർണ്ണക്കുട്ട്യേ."
വയറ്റിൽനിന്ന് രക്തംപോകുന്ന രോഗത്തിന് അർശസ്സ് എന്നാണ്
പേരെന്നും അത് അപകടമാണെന്നും ഞാൻ എവിടെനിന്നോ കേട്ടുധരി
ച്ചിരുന്നു. എനിക്ക് ആ സുഖക്കേടാണെന്നാണ് ഞാൻ വിചാരിച്ചത്.
ജാനകി അതുകേട്ട് പൊട്ടിപ്പൊട്ടിചിരിച്ചു. "കുട്ടി ഒച്ചണ്ടാക്കാണ്ടെ ബടെ
നിക്ക്വോ. ജാനകി അമ്മേ വിളിച്ചിട്ടുവരാം. ഇത് അരിസസ്സൊന്ന്വല്ലാട്ടാ.
സൊർണ്ണക്കുട്ടി വല്ല്യേ ഒരു പെൺകുട്ട്യായടക്കുന്നു - അത്ര്യന്നെ."
മധുരിച്ചിട്ട് തുപ്പാനും കയ്ച്ചിട്ട് ഇറക്കാനും വയ്യാത്ത ആ പ്രസ്താ
വന ആലോചിച്ചുകൊണ്ടും അർശസ്സുവന്ന് മരിച്ചാൽ നാടകത്തിലഭിന
യിക്കാനാവില്ലല്ലോ എന്നു ഭയന്നും കുളിമുറിയിൽ വിറച്ചുകൊണ്ടുനിന്ന
നിമിഷങ്ങൾക്ക് യുഗങ്ങളുടെ ദൈർഘ്യമുണ്ടായിരുന്നു. ജാനകി അമ്മ
യേയും കൂട്ടിവന്നു. അമ്മയുടെ കയ്യിൽ അലക്കിത്തേച്ച ചുട്ടിക്കരയുള്ള
ഒരു കൊച്ചുപാവുമുണ്ടുണ്ടായിരുന്നു. കഞ്ഞിപ്പശയുള്ള ആ മുണ്ട്
അമ്മയും ജാനകിയും കൂടി എന്നെ ഉടുപ്പിച്ചു. 'ഒന്നര' ഉടുത്ത് അതിന്നു
മുകളിൽ പെറ്റിക്കോട്ടും പാവാടയും ഇട്ടപ്പോൾ എന്റെ മെലിഞ്ഞ ശരീരം
ഒരു കഥകളിക്കാരന്റേതുപോലെയായി. കോപ്പുകൾ കെട്ടിപ്പൂട്ടിയ ഭാരം.
ഒന്നരയുടുത്തു നടന്നിട്ട് തുടയാകെ പൊട്ടി. ഉപ്പും പക്ഷി കളിക്കാനും
നൃത്തംവെക്കാനും ബുദ്ധിമുട്ടായി.
അമ്മ പറഞ്ഞു: "പാവം സൊർണ്ണ."
"അമ്മേ. വാസന്തിക്കുട്ടി തെരണ്ടിട്ടില്ല്യല്ലോ. അപ്പൊപ്പിന്നെ
എന്തിനാ ഇതിന്റെ കാര്യം പൊറത്ത് പറയണ്? നമ്മക്ക് മിണ്ടണ്ട."
"പറയാണ്ടിരുന്നാൽ പറ്റ്വോ? തെരണ്ടുകല്യാണം കഴിപ്പിക്കാ
ഞ്ഞാൽ മോശല്ലേ."
"ചെലപ്പോ ആദ്യത്തേത് കഴിഞ്ഞാൽ കൊറേകാലത്തേയ്ക്ക് ഒന്നൂ
ണ്ടാവില്ല്യ.... അപ്പഴയ്ക്കും വാസന്തിക്കുട്ടി തെരണ്ടോളും. പാവം സൊർണ്ണ
ക്കുട്ടി. അയിനെ ഇപ്പൊ ബുദ്ധിമുട്ടിക്കണ്ട." ജാനകിയുടെ അഭിപ്രായം
അമ്മയ്ക്കും ഉണ്ടായിരുന്നു. അതുകൊണ്ട് അത്തവണ ആരോടും
മിണ്ടാതെ കഴിക്കാൻ തീരുമാനമായി.
എന്റെ വിവാഹംപോലെത്തന്നെയായിരുന്നു തിരണ്ടുകല്യാണവും.
ആദ്യത്തെ രഹസ്യമായ ഗാന്ധർവ്വവിവാഹംപോലെത്തന്നെ ആരുമറി
യാതെ ഒരു ഋതുഭേദം കടന്നുപോയി. ഇന്നത്തെപ്പോലുള്ള സൗകര്യങ്ങ
ളൊന്നുമില്ല, അന്ന്! ജനിച്ചതിൽപിന്നെ ഒരു തുണ്ടു തുണി കഴുകിയിട്ടി
ല്ലാത്ത ഞാൻ ബുദ്ധിമുട്ടുന്നതുകണ്ട് ജാനകി എന്റെ രക്ഷയ്ക്കെത്തി.
ആരുമറിയാതെ തുണികൾ കുളത്തിൽ കൊണ്ടുപോയി കഴുകുന്നതും
മൂന്നാംനിലയിലെ വടക്കെമുറിയിൽ തോരാനിടുന്നതും ഒക്കെ ജാനകി
ഏറ്റെടുത്തു! പക്ഷേ എന്റെ ശരീരം ഋതുതാളം ഒരിക്കലും മറന്നില്ല.
കൃത്യം 28 ദിവസം കഴിഞ്ഞപ്പോൾ വീണ്ടും ആ താളം പ്രകടമായി.

ഇങ്ങനെ കൃത്യമായി വന്നാൽ ഒളിച്ചുവെക്കാനാവില്ല എന്നും തിരണ്ടുകല്യാണം കഴിക്കണമെന്നും അമ്മ നിശ്ചയിച്ചു.

മുകളിലെ വടക്കാറയിൽ വെള്ളയും കരിമ്പടവും വിരിച്ചു. നിറപറയിൽ തെങ്ങിൻപൂക്കുലവെച്ചു. അതിലെ മച്ചിങ്ങകൾ എണ്ണിനോക്കിയിട്ട് എനിക്ക് അഞ്ചു കുട്ടികളുണ്ടാവുമെന്ന് സ്ത്രീകൾ പറഞ്ഞു. ചുറ്റും അരിയും നെല്ലും വരഞ്ഞു. ഒന്നരയും മുണ്ടുമുടുത്ത് കണ്ണെഴുതി വാൽക്കണ്ണാടി പിടിച്ച് അതിനകത്തിരിക്കണം. പുറത്തിറങ്ങരുത്. ആരെയും കൂട്ടിത്തൊടരുത്. കുളത്തിൽ പോകുമ്പോൾ തലവഴി മുണ്ടുകൊണ്ട് മൂടി, വാൽക്കണ്ണാടി പിടിച്ചുപോകണം. നാലാംദിവസം, വാഴപ്പിണ്ടിമേൽ കുരുത്തോല അലങ്കരിച്ച് തിരികൊളുത്തിയ 'പോണ്ടി' തലയ്ക്കുമുകളിലൂടെ ഒഴുക്കി മുങ്ങിക്കുളിക്കണം. അതിനുമുമ്പ് അനിയൻ 'കുളംവെട്ടണം'. ആകെ ചടങ്ങുമയം.... പെൺകുട്ടികൾ ഋതുവായാൽ ഉണ്ടാക്കുന്ന പാൽച്ചോറ് എന്ന സ്പെഷ്യൽ അമ്മ എല്ലാവർക്കും വിതരണം ചെയ്തു. ഞാൻ കരഞ്ഞു. ഒറ്റയ്ക്ക് കളത്തിലിരിക്കില്ല എന്ന് വാശിപിടിച്ചു. അപ്പോൾ എന്റെ സ്നേഹിത (അച്ഛന്റെ ജ്യേഷ്ഠന്റെ മകൾ) ഇന്ദിര എന്റെ കൂടെ ഇരിക്കാൻ തയ്യാറായി. ഞാനും ഇന്ദിരയും കുഞ്ഞുനാൾമുതൽ ചങ്ങാതിമാരാണ്. അവൾ കൂടെ ഇരുന്നപ്പോൾ ഞാൻ എല്ലാ ചടങ്ങുകൾക്കും സമ്മതിച്ചുകൊടുത്തു. അമ്മയ്ക്ക് സമാധാനമായി. പക്ഷേ, ഋതുമതിയെ കാണാൻ വരുന്നവരൊക്കെ ഇങ്ങനെ 'ഒരപൂർവ്വസംഭവം' കണ്ട് മൂക്കത്തു വിരൽവെച്ചു.

"ഈ കുട്ട്യേന്തിനാ ഇതിന്റുള്ളിൽ കേറിരിക്കണത്! ഒക്കെ കൂട്ടിത്തൊട്ട് അശുദ്ധാക്കും."

"സൊർണ്ണടെ വാശ്യെന്നെ.... വാശിക്കുടുക്ക.... അല്ലെങ്കിൽ അവളും കൂട്ടാക്കില്ല്യ ഇരിക്കാൻ...."

"പാവം. അവര് രണ്ടാളും ദാ ത്രപോരുമ്പോ മുതല് ഒന്നിച്ചല്ലേ." ഇന്ദിര പ്രസാദാത്മകത്വം വിടാതെ എന്റെ കൂടെത്തന്നെ ഇരുന്നു. ഞങ്ങൾ അവിടെയിരുന്നു പാട്ടുപാടി. "ആ മലർപൊയ്കയിലാടിക്കളിക്കുന്ന കോമളത്താമരപ്പൂവേ...." ഡ്രാമാ ഡയലോഗ് പഠിച്ചു. ഋതുസ്നാനത്തിന് മണ്ണാത്തി മാറ്റുകൊണ്ടുവന്ന് മുറ്റത്ത് നിറപറയ്ക്കും നിലവിളക്കിനും വലംവെയ്ക്കുന്ന ചടങ്ങിന് അവരുടെ മകൻ കേശവനും വന്നിരുന്നുവെന്ന് വാസന്തി മുകളിൽ വന്ന് വിവരം പറഞ്ഞപ്പോൾ ഞാൻ കരഞ്ഞു ബഹളമുണ്ടാക്കി. കേശവൻ രാമരാജസ്കൂളിൽ ഞങ്ങളുടെ സഹപാഠിയായിരുന്നു. കേശവൻ എന്റെ നില മനസ്സിലാക്കിയല്ലോ എന്നോർത്ത് നിസ്സഹായതയും അഭിമാനത്തിനേറ്റ മുറിവും എന്നെ കരയിച്ചു. ഋതുസ്നാനം കഴിഞ്ഞ് പുതിയ വസ്ത്രങ്ങളണിഞ്ഞ് കണ്ണെഴുതി പൊട്ടുതൊട്ട് പുലിനഖമോതിരവും നാഗപടത്താലിയും ലക്ഷ്മീമാലയും ചാർത്തി 'ഇപ്പോൾ ഞാൻ വലിയ ഒരാളായി' എന്ന ബോധത്തോടെ ഇരുന്ന പത്തുവയസ്സുകാരിയും 'ഞാൻ' ആയിരുന്നു, എന്നാലോചിക്കുമ്പോൾ 'ഞാനി'ന്റെ അർത്ഥതലങ്ങൾ തേടിപ്പോകുന്ന 'ഫിലോസഫറായ' 'ഞാനും' അതിൽ



നിന്നൊട്ടും മാറിയിട്ടില്ല എന്ന സത്യമറിഞ്ഞ് ഞാൻ ഉള്ളിൽ മന്ദഹസിക്കുന്നു! അത് ശരീരത്തിന്റെ വലുതാവൽ! ഇത് മനസ്സിന്റേയും ബുദ്ധിയുടേയും വലുതാവൽ! ആത്മാവിന് (എനിക്ക്) വലുതാവലുമില്ല, ചെറുതാവലുമില്ല!!

ഇപ്പോൾ ജാനകി എവിടെയായിരിക്കും! വിവാഹിതയായി ദിണ്ടിക്കലിലേക്കുപോയ ജാനകിയെ പിന്നീടൊരിക്കലും കണ്ടിട്ടില്ല. മനസ്സിന്റെ കണ്ണിൽ ഇന്നും യുവത്വത്തിലേക്ക് കാലൂന്നുന്ന ഒരു കൗമാരപ്രായക്കാരിയുടെ രൂപമേ ജാനകിക്കുള്ളൂ. കാലം ആ കറുത്തമുടിയിൽ വെള്ളിപൂശിയിട്ടുണ്ടാവാം. സ്ത്രീത്വത്തെ മാതൃത്വംകൊണ്ട് അനുഗ്രഹിച്ചിട്ടുണ്ടാവാം. ഒരുപക്ഷേ ജാനകി ഇന്നൊരു മുത്തശ്ശിയായിരിക്കാം. പേരക്കുട്ടികൾ ഋതുമതികളാവുമ്പോൾ 'പാവം. അയിനെ ബുദ്ധിമുട്ടിക്കണ്ട' എന്നു പറയുന്നുണ്ടാവാം. ഇന്ദിര ഇംഗ്ലണ്ടിലുണ്ട്. നാട്ടിൽ വരുമ്പോഴൊക്കെ എന്നെ കാണാൻ വരും. പഴയതൊക്കെ പറഞ്ഞിരിക്കും. ഇപ്പോൾ ഇംഗ്ലണ്ടിലുള്ള എന്റെ മകൻ എനിക്കെഴുതുന്നു, ഇന്ദിരച്ചേച്ചി പല കാര്യങ്ങളിലും അമ്മയെപ്പോലെയാണെന്ന്! ഇന്ദിരച്ചേച്ചിയുടെ മകൾ ഷീല വളരെ ഫ്രണ്ട്ലിയായ ഒരു കുട്ടിയാണെന്ന്! അപ്പോൾ ഫ്രണ്ട്ലിയായ പ്രസാദവതിയായ എന്റെ പഴയ ഇന്ദിരയെ ഞാൻ ഓർക്കുന്നു.... ചൈതന്യമുള്ള സ്മൃതിശകലങ്ങൾ ചലിക്കുന്നത് നോക്കിയിരിക്കെ, മനസ്സ് ആവർത്തനാത്മക സ്ഫുലനതാളത്തിൽ സംസ്കാരസ്മൃതികളെ തൊട്ട് ധ്യാനനിരതമാവുന്നു. ആത്മകഥ എന്നാൽ ഈ ജന്മത്തിലെ മാത്രം സ്മൃതികളുടെ സമാഹാരമാണ് എല്ലാവർക്കും! എനിക്ക് അങ്ങനെയല്ല. സ്മൃതികൾ ഈ ജന്മത്തിന്റെ വെള്ളയും കരിമ്പടവും ഭേദിച്ച് അപ്പുറത്തേക്ക് നീളുന്നു!

ബുദ്ധൻ പഠിക്കാനിരുന്നപ്പോൾ ഗുരു പഠിപ്പിക്കുംമുമ്പേ, സൂര്യരശ്മിയിൽ പാറുന്ന വെയിൽനാളപ്പൊടിയുടെ സംഖ്യ അടക്കം പറഞ്ഞു. വിവാഹവേളയിൽ യശോധരയുടെ വസ്ത്രം കണ്ടപ്പോൾ പൂർവ്വജന്മസ്മരണ വന്നതുകൊണ്ടാണ് സന്ന്യാസിയാവാൻ വിധിക്കപ്പെട്ട താൻ അവളെ വിവാഹം കഴിച്ചതെന്നുപറഞ്ഞു. ചില വസ്തുക്കൾ കാണുമ്പോൾ, ചില അനുഭവങ്ങൾ ഉണ്ടാവുമ്പോൾ മസ്തിഷ്കത്തിൽ ഒരു വൈദ്യുതിമാറ്റം (electrical change) ഉണ്ടാവുന്നു. ചഞ്ചലമായ വൈദ്യുതിപോലെ വർത്തമാനകാലത്തിലെ ഹ്രസ്വകാലസ്മൃതികളും ചഞ്ചലം. അസ്ഥിരം.... നമ്മെ ആഴത്തിൽ സ്പർശിച്ച് ജീവിതത്തെ രൂപാന്തരപ്പെടുത്തുന്ന വസ്തുക്കളും സംഭവങ്ങളും ദീർഘകാലസ്മൃതികളായി രാസപരിണാമം (chemical change) വന്ന് മസ്തിഷ്കത്തിൽ സംഭരിക്കപ്പെടുന്നു. അവ താരതമ്യേന അചഞ്ചലങ്ങളാണ്! ഈ ജന്മത്തിലെ സ്മൃതികൾ രാസപരിണാമമാണെങ്കിൽ കഴിഞ്ഞ ജന്മങ്ങളിലെ സ്മൃതികളോ? ഡി.എൻ.എ.യുടെ പിരിയൻ കോണികളിൽ കോടാനുകോടി ജന്മങ്ങളിലെ ദീർഘകാലാടിസ്ഥാനത്തിലുള്ള സംസ്കാരസ്മൃതികളുണ്ട്.... അവ ഉറങ്ങുകയാണ്.... വിദ്യ അവയെ ഉണർത്തുന്നു. ന്യൂറോ ട്രാൻസ്മിറ്ററുക

ളായിട്ട്! ഹാൽഗൻ ഹൈഡൻ എന്ന ശാസ്ത്രജ്ഞൻ ഈ ജന്മത്തിലെ ഇന്ദ്രിയാനുഭവങ്ങൾക്ക് ജനിതകങ്ങളിലൂടെ ആർ.എൻ.എ.യുടെയും ദീർഘകാലസ്മൃതികളുടേയും ഉല്പാദനം വർദ്ധിപ്പിക്കാനാവുമെങ്കിലും പുതിയ ഒരു ആർ.എൻ.എ. ഉണ്ടാക്കാൻ വിദ്യയ്ക്കേ കഴിയൂ (learning-ജ്ഞാനം) എന്നുപറഞ്ഞു. വിദ്യോപാസനയാണ് വളർച്ചയ്ക്ക് വഴിവെയ്ക്കുന്ന ഊർജ്ജം. ഈ motivational dynamics ആണ് പുതിയ ആർ. എൻ.എ.യിലൂടെ പുതിയ എൻസൈമുകളേയും ഹോർമോണുകളേയും സൃഷ്ടിക്കുന്നത്; പുതിയ വളർച്ച ഉണ്ടാക്കുന്നത്! ഇവ പൂർവ്വജന്മസ്മൃതികളുടെയും ജന്മങ്ങളുടെയും ആധികാരികതയെക്കുറിച്ച അവബോധം വളർത്തുന്നു; മായ്ക്കുന്നു.... വേദന ഹരിക്കുന്നു; വേദന തരുന്നു.... ഇത് ശാസ്ത്രഭാഷ!

നാം പണ്ടു ജീവിച്ച സ്ഥലങ്ങൾ, ഉണ്ടായ അനുഭവങ്ങൾ - ഇവ നമ്മിൽ ഓർമ്മയായി നിലനിൽക്കുന്നു. നമ്മുടെ ജീവിതത്തെ സ്വാധീനിക്കുന്നു. വാസനകളായി നമ്മളെ പിന്തുടരുന്നു. നാം ജീവിച്ച ഗ്രാമം ഇന്നെത്രയോ മാറി. നമ്മുടെ മനസ്സിലുള്ളത് ആ ഗ്രാമത്തെക്കുറിച്ച പൂർവ്വകാലസ്മൃതിയാണ്.... എന്റെ മനസ്സിലെ പുന്നയൂർക്കുളം ഇന്നത്തെ പുന്നയൂർക്കുളമെന്ന ഗ്രാമമല്ല. ഒരു പച്ചപ്പിന്റെ മഹാമൗനത്തിന്റെ ഘനശ്യാമനിറമാർന്ന കരിംപച്ചപ്പീലികൾ നൃത്തമാടുന്ന ഒരു പഴയ സ്മൃതിയാണ്! അത് അനുഭവിക്കാൻ എനിക്ക് പുന്നയൂർക്കുളത്തിരിക്കണമെന്നില്ല.... ഇതുപോലെ അതീതജന്മബന്ധങ്ങൾ എത്രയോ യുഗങ്ങളായി ഞാൻ ഉപേക്ഷിച്ചുപോന്നവയാണെങ്കിലും, അവയിലെ മൗനസംഗീതം ഒരിക്കലും പുറത്തുപറയാനാവാത്ത പ്രണയംപോലെ എന്നിൽ മധുരം പകർന്ന് വന്നുനിറയുന്നു.

പവിഴമല്ലിയും റങ്കൂൺ ക്രീപ്പറും മുല്ലയും പടർന്ന സി2 ക്വാർട്ടേഴ്സിന്റെ ആശ്രമഭംഗിയും പ്രശാന്തിയും എന്നെ പിന്തുടരുന്നതുപോലെത്തന്നെ പഴയ ജന്മസ്മൃതികളും! ഋതുഭാവം പ്രദർശിപ്പിക്കുന്ന കാഞ്ഞിരത്തിന്റെ സൗന്ദര്യവും അതിന്റെ കയ്പ്പുപോലെ വേർപാടിന്റെ വേദനയും ഞാൻ ഒന്നിച്ചനുഭവിക്കാനിരിക്കുന്ന എ1 ക്വാർട്ടേഴ്സിലേക്ക്.....

ശിശിരത്തിൽ ഇലകൊഴിയുന്ന മഹാഗണിച്ചില്ലയിൽ നോക്കിയിരിക്കുന്ന സുപ്രഭാതങ്ങൾ - കുംഭമാസത്തിലെ സൂര്യനുദിക്കുമ്പോൾ അതിൽ വീണ്ടും തളിരണിയുന്ന നാമ്പുകളുടെ അഗ്നിവർണ്ണം. അനേകം അഗ്നിച്ചെരാതുകൾ ഏന്തിയ ദീപസ്തംഭംപോലുള്ള ആ മരത്തെ അടുത്ത ഋതുവിൽ ഞാൻ കാണില്ല. ഞാൻ മറ്റൊരിടത്താവും. എന്നാലും ആ മരം അവിടെ ഉണ്ടാവും. അതിനെ ഇനിവരുന്ന ആൾ കാണും.... അതിന്റെ ഓർമ്മ എന്റെ ഹൃദയത്തിൽ എന്നും കാർത്തികവിളക്ക് തെളിക്കും.... മരണത്തിനുമുമ്പ് ബുദ്ധൻ വൈശാലി വിട്ടുപോകവെ ആനന്ദനോടു പറഞ്ഞു. വൈശാലി എത്ര സുന്ദരം! ഇനി ഈ ജന്മത്തിൽ തഥാഗതന്റെ കണ്ണിൽ ഈ സൗന്ദര്യം കാണുകയില്ല. തിരിഞ്ഞുതിരിഞ്ഞു നോക്കി വൈശാലിയുടെ സൗന്ദര്യം വീണ്ടും വീണ്ടും കണ്ണിലും മന



സ്സിലും ഒപ്പിയിട്ടാണ് ആ അവസാനയാത്ര ബുദ്ധൻ ചെയ്തത്. പ്രപഞ്ചം
നിലനിൽക്കും. നാം ശരീരം ഉപേക്ഷിച്ച്, പ്രപഞ്ചം വിട്ടുപോയാലും
പ്രപഞ്ചം നിൽക്കും. ഉപേക്ഷിച്ചുപോന്ന ജന്മങ്ങളിലെ സംസ്കാരസ്മൃ
തികൾ നമ്മിൽ അടുത്ത ജന്മത്തിലും വാസനാവിളക്കുകൾ കത്തിക്കും.
ഈ ജന്മം ഞാൻ വിദ്യോപാസക! കഴിഞ്ഞജന്മവും ആ വാസന എന്നി
ലുണ്ടാവണം. വരുംജന്മത്തിലും ഉണ്ടാവും. ഞാൻ എന്നാൽ ശരീരമല്ല,
മനസ്സല്ല - എന്റെ 'വിദ്യ'യാണ്.... 'ഞാൻ' എന്നാൽ വിദ്യ! ഉപാസക
തന്നെ ഉപാസനാമൂർത്തിയും ഉപാസനാവിധിയും - ധ്യാനവും ദർശനവും
ധ്യാനിക്കുന്നവളും ഒന്നുതന്നെ!

വനങ്ങൾ മാനവവംശത്തിന്റെ പൂർവ്വജന്മസ്മൃതികളോട് ബന്ധി
ക്കപ്പെട്ടിരിക്കുന്നു. ആരണ്യകങ്ങളിലാണ് ശാസ്ത്രവും കലയും ജനിച്ച
ത്. മനുഷ്യൻ വനങ്ങളുടെ മഹാമൗനത്തിൽനിന്നു പുറത്തുകടന്ന് ഗ്രാമ
ങ്ങൾ സൃഷ്ടിച്ചപ്പോൾ, ആ മഹാമൗനത്തിന്റെ സ്മൃതിശകലംപോലെ,
തറവാടുകളുടെ തെക്കുപടിഞ്ഞാറെമൂലയിൽ ഒരു പാമ്പിൻകാവിന്റെ
'വാസന'ച്ചെപ്പ് സൂക്ഷിച്ചു. നഗരത്തിലേക്ക് മാറിത്താമസിച്ചപ്പോൾ,
ഒരൊറ്റ മരത്തിന്റെ മഹാമൗനത്തിലേക്ക് ഒരു വനത്തിന്റെ മുഴുവൻ മഹാ
മൗനത്തെ ആവാഹിക്കുകയേ നിവൃത്തിയുണ്ടായുള്ളു. കുഞ്ഞുനാൾ
മുതൽ കണ്ട ഓരോ വൃക്ഷത്തേയും ഞാൻ സ്നേഹിച്ചു. അതിന്റെ രൂപ
ഭാവങ്ങളുടെ ഋതുമാറ്റം ശ്രദ്ധിച്ചാസ്വദിച്ചു.... സൗന്ദര്യം നുകർന്നു....
അതിന്റെ മൗനത്തെ മനസ്സിലാവാഹിച്ച് ഇന്റേർണലൈസ് (internalise)
ചെയ്യുന്ന നാദലയയോഗം എന്ന ധ്യാനം ശീലിച്ചു. അതിൽ നിന്നു പ്രചോ
ദനമുൾക്കൊണ്ട് കർമ്മനിരതയായി ജീവിച്ചു.... എനിക്ക് ഈ ഭൂമിയിലെ
ഓരോ മരവും.... ഓരോ ജീവനും.... പ്രിയംകരം! എന്നെക്കാത്ത് ഒരുതുണ്ട്
നീലാകാശവും ഒരു വൃക്ഷവും ലോകത്തിന്റെ ഏതു കോണിലും ഇരി
ക്കുന്നുണ്ടാവും.... അകത്താണ്, പുറത്തല്ല, ആനന്ദം! അതെനിക്ക് എവിടെ
ചെന്നാലും കിട്ടും. സി2 ക്വാർട്ടേഴ്സിൽനിന്ന് എ1 ക്വാർട്ടേഴ്സിൽ ചെന്ന
പ്പോഴും അതുകിട്ടി.

ശ്യാമമേഘങ്ങൾ നിരന്ന ഒരാകാശക്കീറ്! കാണെക്കാണെ അത്
കുങ്കുമനിഭയാകുന്നു! വിളർത്ത ഒരമ്പിളിക്കീറിനെ ഗർഭം ധരിക്കുന്നു....
നക്ഷത്രങ്ങളാൽ സർവ്വാഭരണവിഭൂഷിതയായി ഇരുട്ടിന്റെ വാർമുടി അഴി
ച്ചിട്ട് നിശ്ചിന്തയായി ഉറങ്ങുന്നു. ശാരദാതിലകകാരൻ പറഞ്ഞപോലെ
ആ പരാശക്തി മൂന്നു ലോകങ്ങളേയും ആകർഷിക്കുന്നു.

ശക്തയഃ കുങ്കുമനിഭാഃ സർവ്വാഭരണഭൂഷിതാഃ
നീലോല്പലകരാധ്യേയാ സ്ത്രൈലോക്യാകർഷണാക്ഷമാഃ

ഞാൻ ആകർഷണവലയത്തിലാണ്. അമ്മയുടെ വാത്സല്യം
നുകർന്ന് മാറിൽ ചേർന്ന് സ്വയം മറന്നിരിക്കുന്ന മകൾക്ക് മറ്റെന്തുവേണം!
പുല്ലിലും പൂവിലും തുടിക്കുന്ന ആനന്ദലഹരിയിൽ എന്റെ മനവും തുടി
കൊട്ടി ലാസ്യനൃത്തമാടുമ്പോൾ ഞാൻ അമ്മയാവുന്നു.... മകൾതന്നെ

അമ്മ! പിന്നെ, നശ്വരങ്ങളായ സുഖദുഃഖങ്ങൾക്കുണ്ടോ എന്നിൽ
സ്ഥാനം!!

എ1 ക്വാർട്ടേഴ്സിലെ മുകളിലെ മുറിയിൽ കിഴക്കോട്ട് തുറക്കുന്ന
രണ്ടു ജനാലകളുണ്ട്. തെക്കോട്ടു തുറക്കുന്ന ഒന്നും കിഴക്കോട്ടു തുറ
ക്കുന്ന ഒന്നും. കിഴക്കോട്ടു തുറക്കുന്ന ജനാലകളിലൂടെ സൂര്യോദയം
കാണാം. റോഡരികിൽ പൂത്തുനിൽക്കുന്ന നീലജഗ്താരകളുടെയും
ഗുൽമോഹറുകളുടെയും ഏഴിലംപാലകളുടെയും വർണ്ണപ്രപഞ്ചവും.
താഴെ മുറ്റത്ത് ഞങ്ങൾ നട്ട മരച്ചീനിക്കമ്പുകൾക്കു മുകളിൽ നേഴ്സറി
ക്കുട്ടികൾ ചൂടിയ കൊച്ചു പച്ചക്കുടകൾപോലെ ആദ്യത്തെ പൊടിപ്പുകൾ
വന്നിരിക്കുന്നു. തെക്കെ ജനൽ തുറന്നുവെച്ച് കട്ടിലിൽ കിടന്നാൽ
ആകാശം കാണാം.... പേരറിയാത്ത ഒരു മരത്തിന്റെ ഉച്ചിയും! കൊമ്പു
കളിലും തണ്ടുകളിലും വെള്ളപ്പാണ്ട്. ഇടതൂർന്ന ഇലകൾ.... അമരക്കാ
യയുടെ ആകൃതിയിൽ അവയേക്കാൾ ചെറിയ കായ്കൾ. എന്താണീ
മരത്തിന്റെ പേര്!

പേരറിയാത്ത സുഹൃത്തേ.... പേരറിയാത്ത മധുരവികാരംപോലെ
യുള്ള നിന്നെ ഞാനെന്തു പേരുചൊല്ലി വിളിക്കണം.... പേരിലെന്തിരി
ക്കുന്നു.... നീ തരുന്ന സുഖശീതളിമ എന്തു പേരിട്ടാലും ഒന്നുതന്നെ.
എന്നാലും എനിക്ക് നിന്നെ വിളിക്കാൻ ഒരു 'നാമം' വേണം. നിന്റെ ചെവി
യിൽ മന്ത്രിക്കാൻ ഒരു 'മന്ത്രം' വേണം. രൂപമുള്ളതിനൊക്കെ നാമം
വേണം. നാമമെന്നാൽ മന്ത്രം.... ആ നാമം ജപിച്ചു ജപിച്ച്, മനനം ചെയ്ത്
മനനം ചെയ്ത് വാഗർത്ഥമറിഞ്ഞുവേണം ആ ദേവതാസ്വരൂപത്തിൽനിന്ന്
വസ്തുസ്വരൂപത്തിലേക്ക് പ്രവേശിക്കാൻ!

പുല്ലുചെത്താൻ വന്നവർക്ക് നിന്റെ പേരറിയില്ല. ആശാരി പറഞ്ഞു
നീ ആറ്റുവക്കൽ വളരുന്ന മരമാണെന്ന്! നീയാണോ ആറ്റുവഞ്ചി? ഞാൻ
നിന്നെ കരഞ്ജമെന്ന് വിളിക്കുന്നു. നിന്റെ സപ്തവർണ്ണങ്ങളും അമര
ക്കാപോലുള്ള കായും കാണുമ്പോൾ പണ്ടെപ്പോഴോ ചരകസംഹിതയിൽ
കണ്ട Pongamia glabra എന്ന കരഞ്ജത്തിന്റെ ഒരു ഛായ!
എന്തെല്ലാംതരം രാഗങ്ങളാണ് നീ എനിക്കായി പാടുന്നത്....

കാറ്റും മഴയുമുള്ളപ്പോൾ ഒരു ദ്രുതചടുലതാളത്തിൽ!

മന്ദലാസ്യത്തിൽ.....! നിന്റെ നൃത്തവും ഗീതവും കണ്ടും കേട്ടും
ഇവിടെ ഇങ്ങനെ കട്ടിലിൽ കിടക്കുമ്പോൾ ഞാൻ മധുരമായ ഒരാലസ്യ
ത്തിൽ പെടുന്നു. ഋതുഭേദങ്ങൾ നിന്നിൽ വരുത്താവുന്ന മാറ്റങ്ങൾ
ഓർത്തുകൊണ്ട് നിന്നെ നോക്കിയിരിക്കുന്നു. പേരില്ലാത്ത എന്റെ കര
ഞ്ജമേ.... അനാമികളായ – അരൂപികളായ അനേകം പേരെ സ്നേഹി
ക്കുന്ന എനിക്ക് അനാമികയായ നീയെന്ന വൃക്ഷം ഒരു സിംബലാണ് –
പേരറിയാത്ത അനുഭൂതിയുടെ സിംബൽ.... പരാശക്തിയുടെ സിംബൽ....
പരാശക്തിക്കും ഒന്നല്ല, ആയിരം നാമങ്ങൾ കൊടുത്തേ..... ആയിരം രൂപ
ങ്ങൾ കൊടുത്തേ...., ഞങ്ങൾ മനുഷ്യർക്ക് ഉപാസിക്കാനാവൂ.... ആ പരി
മിതി മനുഷ്യത്വത്തിന്റെ പരിമിതിയാണ്.



നിന്നെ നോക്കിയിരുന്ന് ഈ ചെറുകുറിപ്പെഴുതിവെച്ചശേഷം നാല
ഞ്ചുമാസം കടന്നുപോയി. ഇന്ന് (14-11-92) ജാലകങ്ങൾ തുറന്നുനോക്കു
മ്പോൾ ഒരു ഋതുഭേദമല്ല, കടന്നുപോയത്. എന്റെ ജീവിതത്തിൽ ഇതൊരു
യുഗഭേദമാണ്! തുലാവർഷമേഘങ്ങളുടെ കടുംനീലപ്പുതപ്പുപുതച്ച്
'കോമ'യിൽകിടക്കുന്ന ആകാശം ഇയ്ക്കിടെ എന്തോ മുരളുന്നു!
അതെന്തു ഭാഷയാണ്! മിന്നൽ ഭൂമിക്കുഞ്ഞിന്റെ ചന്തിക്ക് ഇടയ്ക്കിടെ
ഓരോ പിടകൊടുക്കുന്നു. ജീവിതം ഏല്പിക്കുന്ന പ്രഹരങ്ങൾപോലെ!
കുഞ്ഞിന്റെ കണ്ണീർ മുറ്റത്തും പാടത്തും പുഴയിലും വെള്ളപ്പൊക്കമു
ണ്ടാക്കുമ്പോൾ ബംഗാൾ ഉൾക്കടലിലും അറബിക്കടലിലും 'ന്യൂന
മർദ്ദ'മാണെന്ന് പത്രങ്ങൾ എഴുതുന്നു. പച്ചിലക്കുപ്പായം അഴിച്ചുവെച്ച്
നഗ്നയായി, തണുത്തു വെറുങ്ങലിച്ചുനിൽക്കുന്നു എന്റെ വൃക്ഷം! പച്ച
മഞ്ഞയായി, മഞ്ഞ തവിട്ടായി, ജീർണ്ണിച്ച വസ്ത്രം ഉരിഞ്ഞിട്ടതിന്റെ അവ
ശിഷ്ടങ്ങൾ മണ്ണിലാകെ കൊഴിഞ്ഞുകിടക്കുന്നു.... വാസാംസി ജീർണ്ണാ
നി.... പഴയ ഉടുപ്പ് തിന്നുകളഞ്ഞ് പുതിയതൊന്ന് കൈക്കൊള്ളാൻ
വെമ്പുന്ന ആത്മാവിനെപ്പോലെ അതാ എന്റെ കരഞ്ജിയത്തിന്റെ തിരു
മെയ്യാകെ പൊട്ടിത്തരിച്ച് ഇളംചുവപ്പുനിറത്തിൽ നവജാതശിശുവിന്റെ
ചർമ്മംപോലെ മൃദുലമായ പുതുപൂന്തളിരുടുപ്പ് മുളയ്ക്കുന്നു. ഒരു
പുനർജ്ജന്മം.... എന്റെ കരഞ്ജത്തിനുമാത്രമല്ല.... ഭാനുവിനും! ഒരു near
death experience നുശേഷം ഭാനു താത്കാലികമായി ജീവിതത്തി
ലേക്ക് മടങ്ങിവന്നിരിക്കുന്നു. ശരീരം ഉപേക്ഷിക്കുംമുമ്പ് എനിക്ക് ചിലതു
പറഞ്ഞുതരാൻ! തനിക്ക് ചിലതു പഠിക്കാൻ! 'സൗവർണ്ണ'വും 'പത്മ
സിന്ധു'വും 'സാന്ദ്രാനന്ദ'വും കേൾക്കാൻ! താൻ പോയ മറുലോക
ത്തിന്റെ സൗന്ദര്യം എന്നെ പറഞ്ഞുകേൾപ്പിക്കാൻ!

1992 ഒക്ടോബർ 17ന് കന്നിമാസത്തിലെ മകയിരം നാളായിരുന്നു.
ഭാനുവിന്റെ പിറന്നാൾ! ആദ്യത്തെ പ്രേമലേഖനത്തിന്റെ ഇരുപത്തഞ്ചാം
വാർഷികവും! (അമ്മാമന്റെ ജന്മനക്ഷത്രവുമാണന്ന്!) അതൊന്നാഘോ
ഷിക്കണമെന്ന് കഷ്ടകാലത്തിനുതോന്നി. 'വളയ'മെന്ന സിനിമ കണ്ടു.
'രുചി'യിലെ ഭക്ഷണം കഴിച്ചു. പുറത്തുനിന്ന് ഭക്ഷണം കഴിച്ചാൽ പതി
വുള്ള അസുഖങ്ങൾ മൂർച്ഛിച്ചു. ഇത്തവണ രക്തത്തിൽ പഞ്ചസാരയും
സോഡിയവും കാൽസിയവും മഗ്നീഷ്യംപോലും കുറഞ്ഞു. ഒക്ടോബർ
23ന് ഒരു മെറ്റബോളിക് കോമയിലേക്കുള്ള തുടക്കം.... ഒരു നീണ്ട ഉറ
ക്കത്തെ അതിജീവിക്കാൻ ശ്രമിക്കുന്നതിനിടയിൽ അഭിലാഷ് വന്നുവോ
എന്നു ചോദിച്ചുകൊണ്ടിരുന്നു. എന്നെയും അഭിലാഷിനെയും ഡോ. കെ.
ജി. ചന്ദ്രശേഖരനെയും, ശ്രീ. എ.പി. മോഹൻദാസിനെയും തിരിച്ചറി
ഞ്ഞു. റൈൽസ്ട്യൂബിലൂടെ പാലുകുടിച്ചു. പഴച്ചാറും കഞ്ഞിയും എഴു
ന്നേറ്റിരുത്തിക്കൊടുക്കണമെന്ന് പ്രൊഫസ്സർമാരിലൊരാൾ പറഞ്ഞു.
ഞാനും വേണ്വേട്ടനും (വാസന്തിയുടെ ഭർത്താവ്) "വേണ്ട – ഇപ്പോൾ
എഴുന്നേൽപ്പിക്കേണ്ട" എന്ന് പറഞ്ഞുകൊണ്ടിരുന്നു. ഹൈപ്പോഗ്ലൈസീ
മിയ ഉള്ള ആളെ എഴുന്നേറ്റിരുത്തിയാൽ മസ്തിഷ്കത്തിലേക്ക് ഒട്ടും

ഗ്ലൂക്കോസ് കിട്ടാതെ കോമയിലേക്ക് വീഴുകയില്ലേ എന്ന് എനിക്കുതോന്നി. ചുറ്റും കൂടിയ ഡോക്ടർമാർ ആരൊക്കെയോക്കൂടി ഭാനുവിനെ എഴുന്നേല്പിച്ചിരുത്തി.... അതുവരെ എന്റെ ലോകം ഒന്ന്.... അതുകഴിഞ്ഞ് ഞാൻ ജീവിച്ച ലോകം മറ്റൊന്ന്....

ഞാനും അഭിലാഷും ഉറക്കെ കരഞ്ഞു. പരിസരം മറന്ന്! കയ്യും കാലും ഒരുവശത്തേയ്ക്ക് കോടി.... മുഖവും പല്ലും കോടി.... ഭാനുവിന് ഒരിക്കലും ഉണ്ടായിട്ടില്ലാത്ത അപസ്മാരം.... ഗ്ലൂക്കോസില്ലാത്ത മസ്തിഷ്കത്തിന്റെ ഞെട്ടൽ! ആ ഒരു നിമിഷത്തിൽ ഭാനുവിനു മാത്രമല്ല ഞങ്ങൾക്കും കാലം നിശ്ചലമായി.

ഗാഢനിദ്ര.... സുഷുപ്തി.... കോമ.... Deep Coma.... ഭാനു ഞങ്ങൾ അറിയുന്ന ഭാനുവല്ലാതായി - ഞങ്ങളുടേതല്ലാതായി - ആരുമല്ലാതെ..... ആരെയുമറിയാതെ.... വാസ്തവത്തിൽ താനെന്താണോ അതിനെമാത്രം അറിഞ്ഞ്.... അതുമാത്രമായി.... മരണതുല്യമായ കിടപ്പ്.... നാലുദിവസം തുടർന്നു ആ കിടപ്പ്.... ആരും കരുതിയില്ല ഭാനു അതിൽനിന്നുണർന്നു വരുമെന്ന്. ഞാനറിഞ്ഞു!

ഏതാനും ദിവസംമുമ്പാണ് എന്റെ 'വിഷ്ണുഗീതം' ഗുരുവായൂരപ്പന്റെ 'ഭക്തപ്രിയ'യിൽ അച്ചടിച്ചുവന്നത്. വിഷ്ണുവിന്റെ യോഗനിദ്ര! ആ നിദ്രയിലും പാദം തടവുന്ന ലക്ഷ്മിയുടെ നാദം കേട്ട വിഷ്ണു! നാഭിത്താമരയല്ലിയിൽ നിർവ്വാണത്തിൽ തുളസിക്കുരു മണിമാലയെണ്ണി ഉഷസ്സിനെ നോക്കിയിരിക്കുന്ന ബ്രഹ്മാവെന്ന പുത്രനെ സുപ്തമനസ്സിൻ ബോധാതീതതലത്തിൽ പോലും കാണുന്ന വിഷ്ണു! ആ വിഷ്ണുദേവൻ ഇങ്ങനെ പൊടുന്നനെ സംസാരിയായി മരിക്കാൻ ഭാനുവിനെ അനുവദിക്കയില്ല. തന്റെ സന്ദേശം കേട്ട്, ഗീതകേട്ട്, സാന്ദ്രാനന്ദമറിഞ്ഞുവേണം ആ ആത്മാവ് ശരീരം വിടാൻ! മഹാവിഷ്ണുവിന്റെ പ്രിയസഖിയായ എനിക്ക് തുണയായിരുന്ന ഈ ജീവാത്മാവിന് ആ നിവൃത്തിമാർഗ്ഗം എന്നിലൂടെ തുറന്നുകൊടുത്തിട്ടേ, അതിനെ ഹരി ഹരിക്കുകയുള്ളുവെന്ന് ഉറപ്പുണ്ടായിരുന്നു എനിക്ക്! അതുകൊണ്ട് ഞാൻ മനസ്സാകെ തളർന്നു നിൽക്കുന്ന മോനെ സമാധാനിപ്പിച്ചു. എന്തുവന്നാലും നമ്മൾ രണ്ടുപേരും ഒരുമിച്ച് അതു താങ്ങണം. ദുഃഖമാണ് വരുന്നതെങ്കിൽ അതും ഒപ്പം ഷെയർ ചെയ്യണം. നമുക്ക് പ്രാർത്ഥിക്കാം. അപ്പുറവും ഇപ്പുറവും ഇരുന്നു വിളിക്കാം. തണുത്തുപോകുന്ന കൈകാലുകളെ കൈകൊണ്ട് തിരുമ്മി ചൂടുപിടിപ്പിക്കാം. നമ്മുടെ വിളി കേൾക്കാതിരിക്കാൻ ഏതു കോമയിലും അച്ഛന് സാധിക്കില്ല.

നീലാഞ്ജനസമപ്രഭനായ ശനീശ്വരന്റെ കോവിൽ എവിടെയോ ഉണ്ട്, തമിഴകത്തിൽ.... മകരത്തിൽ ശനി പ്രവേശിച്ച കാലമാണ്. ഭാനുവിന്റെ ജാതകത്തിൽ ശനിയുടെ അഷ്ടകവർഗ്ഗത്തിൽ മകരത്തിൽ ബിന്ദുക്കളില്ല എന്ന് 1980-ൽത്തന്നെ ഞാൻ കണ്ടിട്ടുണ്ട്. ശനി മകരത്തിൽ സഞ്ചരിക്കുന്ന കാലത്ത് മരണമുണ്ടാകണമെന്നല്ലേ വിധിയുള്ളു. ശനി കുംഭത്തിലേക്ക് കടക്കുന്നതുവരെ ജീവിക്കാമല്ലോ, ശനീശ്വരൻ കനിഞ്ഞാൽ!



ശനി ഒരു രാശിയിൽ രണ്ടരക്കൊല്ലം നിൽക്കും. ഈശ്വരകൃപയുണ്ടെങ്കിൽ 1995 മദ്ധ്യംവരെ ഭാനുവിന്റെ ആത്മാവിന് ഈ ശരീരത്തിൽത്തന്നെ ഇരിക്കാം. ഞാൻ ശനീശ്വരനെ പ്രാർത്ഥിച്ചു. വിഷ്ണുവിന്റെ സ്ഥിതി (Preservation) ശക്തിയേയും! സത്യവാനുവേണ്ടി യമന്നു മുന്നിൽ തർക്കിച്ചുനിന്ന് 'സാവിത്രി'യായി എന്നിലെ ഗായത്രി! അത് ധ്യാനത്തിന്റെ പരമാവസ്ഥയായിരുന്നു!

കടലുണ്ടിയിലെ അപ്പുക്കുട്ടിവൈദ്യൻ പറഞ്ഞു. "പിത്തരോഗമാണ്. ഒമ്പതിന്റെ ഗുണിതത്തിലാണ് ഉയർച്ചയും താഴ്ച്ചയും. 18-ാം ദിവസം എല്ലം മാറി വീട്ടിൽ പോകാം." സ്റ്റേറ്റ് ബാങ്ക് ഓഫ് ഇന്ത്യയിലെ ഓഫീസർ മാധവനും ഭാര്യ ആലീസും ഞങ്ങളുടെ സുഹൃത്തുക്കളാണ്. മാധവൻ ഒരു ജ്യോത്സ്യരുടെ കുറിപ്പുമായി വന്നു. ദീപാവലി (കറുത്തവാവ്) കഴിഞ്ഞാൽ കണ്ണുതുറക്കും. ഗുരുവായൂരപ്പന് പാൽപ്പായസം കഴിപ്പിക്കൂ. കൃഷ്ണാ..... ഗുരുവായൂരപ്പാ.... രണ്ടു രണ്ടരവയസ്സുമുതൽ നിനക്ക് നിത്യം ആത്മാവും ബുദ്ധിയും മനസ്സും ശരീരവും പാല്പായസമാക്കി മധുരമയമാക്കി നേദിച്ചവളാണ് ഞാൻ! അതു നിനക്ക് പ്രിയമെങ്കിൽ.... ഞാൻ നിനക്ക് പ്രിയപ്പെട്ടവളെങ്കിൽ.... ഒരു രണ്ടരവർഷംകൂടി ഈ പ്രിയപ്പെട്ടവനു കൊടുക്കൂ.... നിന്നെ അറിയാൻ.... എന്നിലൂടെ നിന്നെ അറിയാൻ.... സംസാരത്തിന്റെ നിസ്സാരതയറിയാൻ.... ഒരവസരം കൊടുക്കൂ.

മനസ്സുകൊണ്ട് ഉള്ളുചുട്ട് പ്രാർത്ഥിച്ച് കണ്ണുതുറന്നപ്പോൾ മുമ്പിൽ ഡോക്ടർ ഗണപതിറാവുവും ഗിരിജയും. ഗണപതി ഞങ്ങളുടെ പ്രിയ സുഹൃത്താണ്, ക്ലാസ്മേറ്റും. ഗണപതി ഗുരുവായൂരിൽനിന്ന് നേദിച്ച പാൽപ്പായസം കൊണ്ടുവന്നിരിക്കയാണ്! ഒരു സിംക്രോണിസിറ്റി! ഗുരുവായൂരപ്പനിൽനിന്ന് ഒരടയാളം കിട്ടി എനിക്ക്! നീ എനിക്കു പ്രിയപ്പെട്ടവൾ! നീ വിളിച്ചിടത്തൊക്കെ ഞാനുണ്ട്! പറഞ്ഞറിയിക്കാൻ വാക്കുകളില്ലാത്ത ഒരവസ്ഥയായിരുന്നു അത്. വേദനയും നിർവൃതിയും ചേർന്ന ഒരു സാന്ദ്രാനന്ദം! റൈൽസ് ട്യൂബിലൂടെ പാൽപ്പായസത്തിലെ പാലു മാത്രം കുറേശ്ശെ ഒഴിച്ചുകൊടുത്തു. ഒരു പുനർജ്ജനിക്കായി ദിവ്യൗഷധം! ഭാനു കണ്ണുതുറന്നു.

പറഞ്ഞതെല്ലാം ശരിയായി. ദീപാവലിക്കുശേഷം കണ്ണുതുറന്നു. 18-ാം ദിവസം (നവംബർ 9) ആശുപത്രിയിൽനിന്ന് വീട്ടിലേക്കു മടങ്ങി. പ്രസന്റേഷൻ സ്കൂളിലെ കന്യാസ്ത്രീകൾ ഭാനുവിനുവേണ്ടി പ്രാർത്ഥിച്ചിരുന്നു. തളിക്ഷേത്രത്തിലെ ജീവനക്കാർ ശിവന് മൃത്യുഞ്ജയവും ധാരയും ഭാനുവിന്റെ പേരിൽ കഴിച്ചിരുന്നു. എല്ലാവരുടെയും പ്രാർത്ഥനാഫലമായി, അനേകം നല്ല മനുഷ്യരുടെ വിശ്വാസവും സന്മനസ്സും തുണയായിരിക്കയാൽ, മെഡിക്കൽ കോളേജിലെ വിദഗ്ദ്ധമായ ഒരു ടീമിന്റെ പരിചരണം ലഭിക്കയാൽ - ഏറ്റവുമുപരി വൈഷ്ണവതേജസ്സ് സിരകളിലൂടെ പ്രവഹിക്കുകയാൽ ഭാനു പുനർജ്ജനിച്ചു. വിശ്വസിച്ചാലും ഇല്ലെങ്കിലും - ഭാനു പിന്നീട് പറഞ്ഞുതന്ന near death experience-ൽ മധുരവും മനോഹരവുമായ death experience-ൽ നിന്ന് വേദനനിറഞ്ഞ

ജീവിതത്തിലേക്ക് തിരിച്ചുവിളിച്ച പിൻവിളി എന്റേയും അഭിലാഷിന്റേയും ശബ്ദമായിരുന്നു. ആ കിടപ്പിൽ ഈ ലോകത്തിന്റേതായി, ആത്മാവ് കേട്ടത് അതുമാത്രം!

എവിടെയായിരുന്നു ഈ നാലഞ്ചുദിവസം ഭാനു? ശരീരം ഞങ്ങൾക്കു കാണാമായിരുന്നു. പക്ഷേ, ഭാനു എന്ന് ഞങ്ങൾ വിചാരിക്കുന്ന, 'ഞാൻ' എന്ന് ഭാനു വിളിക്കുന്ന വസ്തു എവിടെ എന്തനുഭവിക്കുകയായിരുന്നു! ഒരു നീണ്ട ഇരുണ്ട വഴിത്താര.... ഇടനാഴിപോലെ! അതിന്റെ അറ്റത്തെവിടെയോ അകലെ ഒരു പ്രകാശദീപം! ഇത്രയും സുഖകരവും ആനന്ദകരവുമായ ഒരനുഭവം മുമ്പുണ്ടായിട്ടില്ല എന്നാണ് ഭാനു പറഞ്ഞത്. ആ പ്രകാശത്തിൽനിന്ന് സ്നേഹം.... വാത്സല്യം.... മധുരമായ രാഗാനുഭവം.... അതിവേഗം അതിലെത്താൻ മോഹം.... അപ്പോഴാണ് എവിടെയോ ദൂരെനിന്ന് നിന്റെ വിളി..... അഭിലാഷിന്റെ വിളി.... ആദ്യം ഇറിറ്റേഷൻ തോന്നി. ഇവർ എന്നെ ഈ സുഖനിദ്രയിൽനിന്ന് ഉണർത്തുന്നതെന്തിന്.... പിന്നെപ്പിന്നെ, ആ ശബ്ദം കേട്ടയിടത്തേക്ക് മടങ്ങിവരാൻ തോന്നി.... ഞാൻ മടങ്ങിവന്നു. ഭാനു near death experience വായിച്ചിട്ടുള്ള വ്യക്തിയല്ല. എന്നിട്ടും near death experience-ന്റെ കൃത്യമായ വർണ്ണനം. പിന്നെയും രണ്ടരവർഷം 1995 മെയ് മൂന്നാം തീയതി വരെ ഭൂമിയിൽ ഭാനുവിന്റെ ശരീരം നിലനിന്നു.

എവിടെയാണ് ശനിക്ഷേത്രം! ദക്ഷിണേന്ത്യയിൽ എവിടെയോ ഒന്നുണ്ടെന്നേ എനിക്കറിഞ്ഞിരുന്നുള്ളു. എവിടെയെന്നറിയാതെ പ്രാർത്ഥിച്ച വഴിപാട് കഴിക്കുന്നതെങ്ങനെ? ഒരുദിവസം സുധ വീട്ടിൽ വന്നപ്പോൾ ഞാൻ അവളോടു ചോദിച്ചു, എവിടെയാണ് ശനീശ്വരൻകോവിൽ! അവൾക്കറിയില്ലായിരുന്നു. വീട്ടിൽ തിരിച്ചുചെന്ന ഉടനെ അവൾ എന്നെ ഫോണിൽ വിളിച്ചു. വാതിൽ തുറന്നപ്പോൾ, പോസ്റ്റ്മാൻ വാതിലിന്റെ ചുവട്ടിലെ വിടവിൽക്കൂടി ഇട്ട എഴുത്തുകളുടെ കൂട്ടത്തിൽ വന്നിരിക്കുന്നു, ഒരു പ്രസാദപ്പൊതി! സംഹാരചിഹ്നമായ ഭസ്മവും സർഗ്ഗചിഹ്നമായ കുങ്കുമവും അതിലുണ്ട്. വന്നിരിക്കുന്നത് തിരുനല്ലാറിലെ ശനീശ്വരൻകോവിലിൽനിന്ന്! ആരയച്ചു എന്നറിയില്ല! അഡ്രസ്സും വഴിപാടു വിവരവും കവറിനു പുറത്തുണ്ട്. സുബ്രഹ്മണ്യന്റെ ഛായയാണ് ശനീശ്വരന്. മയിലിനുപകരം കാക്ക! വാസിഷ്ഠത്തിലെ ഭൂസുണ്ഡനെപ്പോലെ അനേകായിരം കല്പങ്ങളെ കണ്ട ത്രികാലജ്ഞാനിയായ കാക്ക! ഇതൊരു സിംക്രോണിസിറ്റി! അനേകം സിംക്രോണിസിറ്റികൾ ഇതിന്നു മുമ്പും എന്റെ ജീവിതത്തിൽ ഉണ്ടായിട്ടുണ്ട്. അവയിൽ ഒരു കണ്ണികൂടി.

അതുവരെ എനിക്കൊരു സ്വകാര്യദുഃഖമുണ്ടായിരുന്നു. ഭാനു സംസാരസാഗരത്തിൽ അടിമുടി മുങ്ങിക്കിടക്കുകയാണെന്ന്. കോമയ്ക്കു ശേഷം ഭാനു ആകെ മാറി. ഒരിക്കൽ മൃത്യുവിന്റെ അനുഭവമുണ്ടായി, അത് മധുരമാണെന്നറിഞ്ഞ ആൾക്ക് സംസാരത്തിൽവരുന്ന സ്വാഭാവിക വിരക്തിയുടെ ചിഹ്നങ്ങൾ ഒന്നൊന്നായി കാണാൻ തുടങ്ങി. എന്നോട് ഭഗവദ്ഗീതയ്ക്ക് വ്യാഖ്യാനമെഴുതി കുറേശ്ശെ കുറേശ്ശെയായി വായിച്ചു



കൊടുക്കാൻ ആവശ്യപ്പെട്ടതപ്പോഴാണ്. അങ്ങനെ 'സൗവർണ്ണം' എഴുതാൻ തുടങ്ങി.

ഒരു ചെടിയിൽ ഒരു പൂമൊട്ട്. അത് പതുക്കെ വിടരുന്നു. ഇതളുകൾ സൂര്യസ്നാനം ചെയ്ത് ഇളംകാറ്റിലാടി കാണുന്നവർക്ക് ആനന്ദഹേതുവായി ഇത്തിരിദിവസം ഞെട്ടിൽ നിൽക്കുന്നു. പിന്നെ ഇതൾ കൊഴിയുന്നു.... ഞെട്ടറ്റുവീഴുന്നു. ഞെട്ടറ്റുവീഴുകയായി എന്ന് ഉറപ്പായ നിമിഷം! പൂവ് തന്റെ അസ്തിത്വത്തിന്റെ ഓരോ സുന്ദരനിമിഷവും നോസ്റ്റാൾജിയയോടെ ഓർക്കുന്നു. ആ സുന്ദരസ്മൃതികളോടെ, അസ്തിത്വത്തിന്റെ അഹങ്കാരം ഒരു നിശ്വാസമായി ഒരു സൗരഭ്യമായി കാറ്റിൽ അലിയിക്കുന്നു. ആ മനോഹരമുഹൂർത്തത്തിൽ ജീവിതത്തിന്റെ അനശ്വരത്വത്തിന്റെ സർവ്വ ആനന്ദവും, ഈ ജന്മത്തിലെ സഹയാത്രികരെ ഇനി കാണുമോ, കണ്ടാലും അറിയുമോ എന്ന ശങ്ക തരുന്ന വേർപാടിന്റെ സർവ്വവേദനയും - രണ്ടും ചേർന്നിരിക്കുന്നു. ജീവിതത്തിലെ ഏറ്റവും മധുരവും ഏറ്റവും വേദനാജനകവുമായ ആ രണ്ടരവർഷങ്ങൾ ഞങ്ങൾക്ക് അങ്ങനെയായിരുന്നു.

1992-93-ലെ ഡിസംബർ-ജനുവരി മാസത്തിലാണ് കരഞ്ജമെന്നു പേരിട്ട പേരില്ലാത്ത മരംനിറയെ പൂങ്കുലകൾ വിടർന്നത്. കൊച്ചുപൂക്കൾ ചേർത്തടുക്കിയ ചേതോഹരമായ പൂങ്കുലകൾ.... ഞാൻ 'യുറേക്കാ' എന്നു വിളിച്ചുപറഞ്ഞില്ല. എന്നാലും എന്റെ ഡയഗ്നോസിസ് ശരിയെന്ന ബോദ്ധ്യത്തിൽ ആഹ്ലാദിച്ചു. ഇവൾ - ഈ സപ്തപർണ്ണ - കരഞ്ജം എന്ന അറിവിന്റെ ഉന്മേഷം! സ്വന്തം വെളിപാടുകൾ സത്യമെന്നറിഞ്ഞ പ്രവാചകന്റെ ആനന്ദം! പേരറിയാത്ത അനുഭൂതിയാണ് പരാശക്തി.... ശക്തിയെ സഹസ്രനാമത്തിൽ സഹസ്രരൂപത്തിൽ അറിഞ്ഞ സാധകന്റെ ഉന്മാദത്തിന്റെ സൗന്ദര്യലഹരി! മൃത്യു എന്നൊന്നില്ല, അമൃതത്വമേ ഉള്ളു എന്ന അറിവിന്റെ വെളിവ്! മഹർഷി അരവിന്ദന്റെ 'ഉർവ്വശി'യിൽ ഉർവ്വശിയുടെ നാമം പെട്ടെന്ന് നാവിൻതുമ്പിൽ എത്തിയപ്പോൾ പുരൂരവസ്സിനുണ്ടായ ഹർഷപുളകം!

> നീളുന്ന കൈയ്ക്കു തൊടുവാൻ കഴിയാത്തമട്ടിൽ
> നീങ്ങുന്ന പൊന്നലയെ,യുൾക്കവരും സുഖത്തെ,
> നീന്തുന്ന മേനി കുളിരെച്ചുഴലെപ്പരക്കും
> നീരെന്നറിഞ്ഞ സുധി നിർവൃതിയാർന്നിടുന്നു

എന്ന് ബാലാമണിയമ്മ പാടിയ അനുഭവം!

1992-ലെ നാരായണീയദിനം വന്നു. 'എങ്കും നിറൈ നാദബ്രഹ്മം' ഗുരുവായൂരിൽനിന്ന് എന്നെ വിളിച്ചു, സാംസ്കാരികസമ്മേളനത്തിൽ പങ്കെടുത്ത് 'ഭക്തിയോഗം' സംസാരിക്കാൻ! രണ്ടുമാസമേയായുള്ളു 'നിന്റെ ശരീരം എന്റെ ക്ഷേത്ര'മെന്ന് പ്രഖ്യാപിച്ച്, എന്നിലൂടെ പ്രവഹിച്ച് അത്ഭുതകരമാംവണ്ണം ഭാനുവിന്റെ അകാലമൃത്യുവെ ഗുരുവായൂരപ്പൻ നീട്ടിക്കൊടുത്തിട്ട്! നന്നെ ചെറിയ കുഞ്ഞായപ്പോൾമുതൽ ആ ഘനശ്യാമിന്റെ വധുവായവൾ ഞാൻ! എന്നെ എന്റെ വാടകവീടായ

സംസാരത്തിൽനിന്നും, എന്റെ സാങ്കല്പികഭർത്താവുമാത്രമായ ഈ ജന്മത്തിലെ ഭാനുവിൽനിന്നും, തന്നിലേക്കുതന്നെ മടക്കിവിളിക്കുകയായിരുന്നു വനമാലി! ഭൂമിയുടെ നിർവൃതിയായ കൃഷ്ണനും സുവർലോകനിർവൃതിയായ സുവർണ്ണയും ഒന്നെന്ന് ഞാൻ അനുഭവിച്ചറിഞ്ഞ നിമിഷം നോക്കി! മറ്റൊരടയാളമോതിരം!

ഭക്തിയോഗത്തെക്കുറിച്ച് സാംസ്കാരികസമ്മേളനത്തിൽ സംസാരിച്ചു. അതുകഴിഞ്ഞ് വൈദ്യശാസ്ത്രസമ്മേളനം! അതുകൂടി കേട്ടുകളയാമെന്നുകരുതി മേല്പത്തൂർ ഓഡിറ്റോറിയത്തിൽ ശ്രോതാക്കളുടെ കൂട്ടത്തിൽ ചെന്നിരുന്നു. ലീലാവതിടീച്ചറും ഉണ്ടായിരുന്നു. പെട്ടെന്നാണ് ദേവസ്വം ചെയർമാൻ മോഹനേട്ടൻ എന്റെയടുത്തുവന്നു പറഞ്ഞത്.

"വൈദ്യശാസ്ത്രസമ്മേളനത്തിലും സുവർണ്ണതന്നെ സംസാരിക്കണം. വിഷയം - ഗുരുവായൂരപ്പൻ വൈദ്യനെന്ന നിലയിൽ. പ്രസംഗിക്കാൻ ഏറ്റിരുന്ന വൈദ്യന്മാർക്കൊന്നും വരാൻ പറ്റില്ല. പെട്ടെന്നൊരു ബന്ദ് ഉണ്ടായിരിക്കുന്നു." ആരാണ് ആ ബന്ദ് ഉണ്ടാക്കിയത്! ആരാണ് വൈദ്യമഠത്തേയും മറ്റും മുടക്കിയത്! തന്റെ പ്രിയസഖിയുടെ വാക്കു കേൾക്കാൻ മോഹിച്ച ഗുരുവായൂരപ്പൻതന്നെ! വൈദ്യനെന്ന നിലയിൽ താൻ പ്രവർത്തിച്ചത് അവൾ തന്നെ ഭക്തന്മാരുടെ മുന്നിൽ പറയുന്നതു കേൾക്കാൻ പ്രിയശ്രവസ്സായ വനമാലി പറ്റിച്ച പണി! യൗവനാരംഭത്തിൽത്തന്നെ 'സ്വയംവരഗീതം' പാടി തന്നെ ഗാന്ധർവ്വം ചെയ്തശേഷം, അതു വിസ്മരിച്ച് മറ്റൊരാളുടെ ഭാര്യയെന്നു സങ്കല്പിച്ചുകഴിയുന്ന മീരയെ സ്വന്തമാക്കുന്ന കൃഷ്ണമേഘം! ആണ്ടാളെ തിരിച്ചെടുക്കുന്ന ആണ്ടവൻ!

പത്തുമിനിട്ടാണ് വിഷയത്തെക്കുറിച്ച് എനിക്കാലോചിക്കാൻ തന്ന സമയം. Extemper speech. ഞാൻ നാരായണീയം പകുത്തു. കിട്ടിയത് നാലാംദശകം. നാലും അഞ്ചും ദശകങ്ങൾ ഒരാവർത്തി വായിച്ച് സ്റ്റേജിൽ കയറി. ഹേ, വരദാ, നിന്റെ ഉപാസന ഞാൻ എത്രമാത്രം ചെയ്തുവോ അത്രയും അഷ്ടവിധയോഗചര്യ നിന്റെ പ്രസാദത്താൽ എന്നിൽ ഉണ്ടാവട്ടെ എന്ന സങ്കല്പത്തോടെ ഒരു മനുഷ്യാത്മാവ് യോഗമാർഗ്ഗത്തിലൂടെ ഈശ്വരത്വത്തിലെത്തുന്ന ആരോഹണക്രമം നാലാംദശകം. ധ്യാനയോഗനിരതമായ മനസ്സുകൊണ്ട് ജീവിതം മുഴുവൻ ഭഗവാനെ ധാരണം ചെയ്ത് ആ 'സാന്ദ്രമോദരസരൂപമാന്തരം ബ്രഹ്മരൂപം' മാത്രം അവഭാസിക്കുന്ന എന്റെ അവസ്ഥ! എല്ലാ യോഗമാർഗ്ഗസഞ്ചാരികളുടേയും അവസ്ഥ! അർച്ചരാദിഗതിയോടെ പുനരാവർത്തിരഹിതപദം പ്രാപിക്കുന്ന ആരോഹണം കഴിഞ്ഞാൽ അഞ്ചാംദശകത്തിൽ അതേ സംപ്രസാദരൂപം ഭൂമിയിലേക്കുതന്നെ അവരോഹണം ചെയ്യുന്ന ക്രമമായി! സർവ്വം ലയിച്ച ആനന്ദബ്രഹ്മസിന്ധുവിൽ മൃത്യുവില്ല.... അമൃതവുമില്ല.... പകലില്ല.... രാത്രിയുമില്ല.... പരാനന്ദപ്രകാശാത്മരൂപം മാത്രം! പരമമായ ആരോഹണസ്ഥാനത്തുനിന്ന് മായയാൽ സ്വയം ചലിച്ച്, സ്ഫുരിച്ച്, വികസിച്ച്



'മഹ'ത്തത്ത്വമായി ത്രിഗുണാത്മികയായി, അഹങ്കാരമായി, പ്രപഞ്ചമായി, ജൈവലോകമായി അവരോഹണം ചെയ്യുന്ന സർഗ്ഗക്രമം.

ആരോഹണം.... ലയം.... ആനന്ദലയസിന്ധുവിൽ തന്മയീഭാവം....

അവരോഹണം.... സർഗ്ഗം.... സംസാരസിന്ധുവിൽ തന്മയീഭാവം.

ആരോഹണാവരോഹണങ്ങളുടെ ഈ നാദലയയോഗം എന്റെ പ്രഭു! നിരന്തരം അതുമാത്രം അഭ്യസിക്കുന്നവൾ.... അനുഭവിക്കുന്നവൾ.... തന്മയീഭവിച്ചവൾ ഞാൻ.... മേല്പത്തൂർ ഓഡിറ്റോറിയത്തിൽവെച്ച് അന്ന് എന്റെ അനുഭവങ്ങൾ വിവരിച്ചത് ഞാനോ ഗുരുവായൂരപ്പനോ.... ഞാനല്ല പറയുന്നതെന്നൊരു തോന്നൽ.... ആരോ എന്നിലിരുന്ന് വാക്കുകൾ പുറത്തേയ്ക്ക് ഒഴുക്കുന്നു.... (സാന്ദ്രാനന്ദത്തിലെ 'രാസലീല'യിൽ ഈ അനുഭവം പരാമർശിച്ചിട്ടുണ്ട്.) സ്റ്റേജിൽനിന്ന് ഇറങ്ങിയപ്പോൾ പ്രൊഫ. ലീലാവതി പറഞ്ഞു! "സുവർണ്ണ prepare ചെയ്തുപറഞ്ഞ ഭക്തിയോഗം നന്നായിരുന്നു. prepare ചെയ്യാതെ പറഞ്ഞത് അതിഗംഭീരമായി." ഇതുകഴിഞ്ഞ് ഒരുമാസം കഴിഞ്ഞപ്പോഴാണ് എട്ടാംവയസ്സുമുതൽ ഞാൻ ആവർത്തിച്ചുകാണുന്ന നാദലയസിന്ധുവിലെ നാദാചലമായ വൃദ്ധാചലം എന്തെന്നും എവിടെയെന്നും ഞാൻ അറിയുന്നത്. അതും തികച്ചും യാദൃച്ഛികമായിട്ട്!

1993 ജനുവരി 31-ാം തീയതി. നാലപ്പാടന്റെ ചക്രവാളച്ചെമ്പുരുളി പുന്നയൂർക്കുളത്തുവെച്ച് പ്രകാശനം. 'മാതൃഭൂമി'യുടെ മാനേജിങ് ഡയറക്ടർ വീരേന്ദ്രകുമാറാണ് പ്രകാശനം ചെയ്യാൻ വന്നത്. തിരിച്ചുപോരുമ്പോൾ ഞാനും അഭിലാഷും അദ്ദേഹത്തിന്റെ കാറിലാണ് കോഴിക്കോട്ടേയ്ക്കു വന്നത്. അദ്ദേഹത്തിന്റെ വീട്ടിൽച്ചെന്ന് ഓരോ കപ്പ് കാപ്പികുടിച്ചു. ലൈബ്രറിയിൽനിന്ന് കണ്ണിൽപ്പെട്ട രണ്ടു പുസ്തകങ്ങൾ വായിക്കാനെടുത്തു. അതിൽ ഒന്ന് മോട്ടിലാൽ ബനാറസിദാസ് പബ്ലിഷേഴ്സിന്റെ Hymns to Shiva. ഇന്ദിര വിശ്വനാഥൻ പെറ്റേഴ്സൺ രചിച്ചത്.

അറുപത്തിമൂന്ന് നായനാന്മാർ തേവാരപ്പാട്ടു പാടിനടന്ന 274 പടികളിലൊന്ന് പൊന്നിനദിക്കും കാവേരിക്കും ഇടയിൽ ഒഴുകുന്ന വെട്ടാറിന്റെ തീരത്ത് ചിദംബരത്തിനടുത്ത് സ്ഥിതിചെയ്യുന്ന വൃദ്ധാചലമെന്ന മുതുകുന്നാണെന്ന് ആ പുസ്തകത്തിൽനിന്നാണറിഞ്ഞത്. മുതുകുന്ന്! വൃദ്ധാചലം! പ്രാക്തന ജന്മങ്ങളിലൊന്നിൽ ഞാൻ അവിടെ തേവാരം പാടിനടന്നിരുന്നു. ഈ കുന്നിനെപ്പറ്റി ഇന്ദിര എഴുതുന്നു: The ancient hill that survived cosmic flood at the end of a cycle of cosmic time! According to David Schulmann it survive as it is the idealised ordered microcosm at the centre of the universe (pp - 194-195)

**മഹാപ്രളയത്തിന്റെ ചൈതന്യസാഗരമദ്ധ്യത്തിൽ ഉയർന്നുനിന്ന നാദാചലം.... പ്രപഞ്ചകേന്ദ്രമായ 'ഞാൻ' വൃദ്ധാചലം.... ചലനമെന്ന പരാശക്തിയിൽ അചലമായിരിക്കുന്ന ചിരപുരാതനമായ 'ബ്രഹ്മം'. അഹംബ്രഹ്മാസ്മി! മൃത്യുസാഗരവീചികളിലെ അമൃതത്വകേന്ദ്രം നിരന്തരം പ്രകാശിപ്പിച്ചുതന്ന ശക്തികേന്ദ്രം! കോസ്മിക് കാലത്തിന്റെ ജ്യോതി**

ശ്ചക്ര പ്രവർത്തന സൂത്രധാരയായ പ്രജ്ഞാപാരമിത! എട്ടാംവയസ്സുമുതൽ ഞാൻ ആവർത്തിച്ചുകാണുന്ന ചൈതന്യസുധാസിന്ധുവിൽ ഈ 'വൃദ്ധാചല'സ്മൃതിയുണ്ട്!!

തിരുജ്ഞാനസംബന്ധർ പാടി.....
നമുക്ക് മുതുകുന്നിലേക്ക് പോകാം
പുഷ്പദലങ്ങളും ശീതളചന്ദനവും
സുഗന്ധദ്രവ്യവും കുങ്കുമവും
പ്രഭുവിനായി കൊണ്ടുവരുന്ന മുത്താറിൻതീരത്തേയ്ക്ക്!
"നീണ്ട ജടാമുടിക്കിരീടം ചൂടിയ അഗ്നിവർണ്ണനായ ദേവൻ"
സാഗരത്തിൽനിന്നുണ്ടായ വിഷം പാനം ചെയ്തവൻ
വസിക്കുന്ന മുതുകുന്നിലേക്ക്!
നമുക്ക് ഉയർന്ന മുതുകുന്നിൽ പോകാം -
ജ്വലിക്കുന്ന കണ്ണും വളഞ്ഞ നഖവുമായി
സിംഹങ്ങൾ ഇടിവെട്ടുകേട്ടലറുന്ന
ഗുഹകളുള്ള കുന്നിൽ!
വിശാലമായ ആൽമരത്തണലിൽ തപംചെയ്യും ശിവൻ
ഇടമെലിഞ്ഞ ദേവിയൊത്ത് സസുഖം വാഴും കുന്നിൽ!
നമുക്ക് ഗംഭീരമായ മുതുകുന്നിൽ പോകാം.
ആയിരം കരമെഴും സൂര്യനും അമ്പിളിക്കലയും
ആരുടെ താഴ്വരയിൽ ചരിക്കുന്നുവോ
ആ മുതുകുന്നിൽ!
പ്രകാശിക്കുന്ന മായച്ചരടിൽനിന്ന്
ആത്മാവിനെ മുക്തമാക്കി
ആരുടെ കാരുണ്യം രക്ഷിക്കുന്നുവോ
ആ പ്രഭുവിന്റെ വാസസ്ഥാനത്ത്....
നമുക്ക് മുതുകുന്നിൽ പോകാം.
കരികൂന്തലിൽ പൂചൂടിയ കന്യകമാർ
കുറിഞ്ചിരാഗത്തിൽ മുരുകനെ വാഴ്ത്തിപ്പാടുന്ന കുന്നിൽ!
ഋഷഭധ്വജനായ പ്രഭുവിന്റെ!
പർവ്വതരാജന്റെ ജാമാതാവിന്റെ!
കുന്റാർ അറിയാത്ത 'അറ'ന്റെ
ഗൃഹത്തിലേക്ക്!
ഋഷഭവാഹനനായ ബ്രാഹ്മണന്റെ വാസസ്ഥാനത്തേയ്ക്ക്!
ചന്ദ്രചൂഡനായ അഗ്നിവർണ്ണന്റെ മുമ്പിൽ
മുതുകുന്നിലെ ഉത്സവനാളിൽ
തരുണിമാർ രാഗതാളഭാവങ്ങളൊത്ത്
നർത്തനമാടും നൃത്തമണ്ഡപത്തിൽ!



ഒരൊറ്റ മുഹൂർത്തത്തിൽ പൂർവ്വജന്മങ്ങൾ മുഴുവൻ ഞാനറിഞ്ഞു. നീണ്ട ജടയും അഗ്നിവർണ്ണവും ജ്വലിക്കുന്ന മിഴികളുമായി, ചിതലരിച്ച പുസ്തകങ്ങളാൽ എന്റെ ശിരസ്സിൽ പാരിജാതമഴതൂകി 'പഞ്ചസിദ്ധാന്തിക' തന്ന യോഗിയെ അറിഞ്ഞു! നാദലയസിന്ധുവായ ചൈതന്യക്കടൽ എന്തെന്നറിഞ്ഞു! ഒന്നല്ല.... ആറോളം ജന്മങ്ങളുടെ സ്മൃതി പെട്ടെന്നുദിച്ചപ്പോൾ ഞാൻ 'അമൃതം' ഭുജിച്ചു.

മഹാപ്രളയത്തോളം പഴക്കമുള്ള വൃദ്ധാചലം, മുക്തി നൽകുന്ന മുത്താറിന്റെ (മുക്തഹാരം - മുത്തുമാല) തീരത്താണ്. ചൂർണ്ണിയിലും, ചൗർണ്ണേയമെന്ന മുത്തുവിളയുന്ന ആലുവായ് ശിവക്ഷേത്രത്തിനടുത്ത് ഒരു ജന്മത്തിൽ ഞാൻ ജനിച്ചു.... മുത്തു വിളയുന്ന പാണ്ഡ്യനഗരത്തിൽ.... ചേരനഗരത്തിൽ.... കാവേരിനീരാടിയ പൂംപുകാറിൽ.... ഞാൻ സഞ്ചരിച്ചിട്ടുണ്ട്. നാവാമുകുന്ദനും തൃപ്രങ്ങോട്ടെ ഈശനും ചന്നമല്ലികാർജ്ജുനനും എനിക്ക് സുപരിചിതർ.... ഒരു യാഴ്മുറിപ്പാണിന്റെ ശാപം ബാക്കിനിൽക്കുന്നു. പഴയൊരു ജന്മത്തിൽ ആരെയോ അഹങ്കാരംകൊണ്ട് നിന്ദിച്ച ഒരു കഥ! ആ വ്യക്തിയുടെ മനസ്സിന്റെ താപം എനിക്ക് മാറ്റിക്കൊടുക്കേണ്ടിവരും.... ആ വ്യക്തിയുടെ മനസ്സിൽ എനിക്ക് മാപ്പുതരാനുള്ള സന്ദർഭം ഉണ്ടാക്കേണ്ടിവരും.... ആ ഒറ്റ കളങ്കം തുടച്ചുനീക്കിയാൽ ജീവന്മുക്തിയായി - വിദേഹമുക്തിയും - ആരാണ് ആ വ്യക്തി.... ഗുരുവായൂരപ്പൻ തന്നെ എന്നിൽ ആ വ്യക്തിയെ എത്തിക്കുമെന്ന് ഉറപ്പോടെ ഞാൻ ജീവിക്കുന്നു.

മുരുകനെന്ന കന്തനെ വാഴ്ത്തിപ്പാടും വൃദ്ധാചലം സുകുമാരകലകൾക്കിരിപ്പിടം. പഴയ സമ്പ്രദായപ്പടി 72 കരണങ്ങളേ അവിടെ കാണൂ (108 ഇല്ല) കുന്റാർ എന്നാൽ കുന്നിൽ ജീവിക്കുന്ന പർവ്വതവാസികൾ. പാർവ്വതി കുന്നിൻമകളാണല്ലോ! ഒരു ഗിരിവർഗ്ഗക്കാരി! കുറിഞ്ചി കുന്നിന്മേൽ നിശ്ചിതകാലത്ത് സ്വയം പൂത്തുലഞ്ഞുനിന്ന് നശിച്ചുപോകുന്ന പുഷ്പം.... ഒരു പ്രിയരാഗമായി നശിക്കാതെ നിൽക്കുന്ന നാദം.... ഏറ്റവും പഴയ ഋതുഭാവം കാട്ടുന്ന കുറിഞ്ചിമലരായി, മധുരമായ കുറിഞ്ചിരാഗമായി, വിവേകികളായ 'കുന്റാർ' എന്ന ഗിരിവർഗ്ഗക്കാർക്കുപോലും അറിയാനാവാത്തത്ര പഴക്കമുള്ള 'ധർമ്മ'ത്തിന്റെ (അറം = ധർമ്മം) കുന്നായി എന്നിൽ ശൈശവം മുതൽ പ്രകാശിച്ചുനിന്ന 'ഉണ്മ' എന്തെന്ന് ഇന്ദിര വിശ്വനാഥൻ പെറ്റേഴ്സന്റെ പുസ്തകത്തിൽനിന്ന് ഞാൻ കണ്ടെത്തി. ഏപ്രിൽ 1981-ലെ ആസ്ട്രോളജിക്കൽ മാഗസിനിൽ (Vol.70 No.4 page 337) ശ്രീമതി മാധുരി ബെഹാരി എഴുതി - "Knowledge of the spiritual World where lie the deeper roots of the human being reveals many hidden aspects of the being and relieves much of the stresses and strains of our everyday life. This knowledge could be aquired only after arduous preparation! Possibility of such development could astrologically be indicated by the fifth and ninth houses; Jupiter, Saturn and Kethu play an important role in such development.

മനുഷ്യന്റെ ആഴമുള്ള വേരുകൾ ആത്മീയജീവിതത്തിലാണുള്ളത്. ആത്മീയജീവിതം മറഞ്ഞിരിക്കുന്ന എല്ലാ വശങ്ങളേയും അനാവരണം ചെയ്ത് കാട്ടിത്തരുന്നു. ദൈനംദിനജീവിതം എന്നു നാം വിളിക്കുന്ന ജാഗ്രദാവസ്ഥയിലെ സംഘർഷങ്ങളും സമ്മർദ്ദങ്ങളും കുറയ്ക്കുന്നു. ഈ അറിവ് നേടാനുള്ള പരിശ്രമം ഈ ജന്മത്തിലേതു മാത്രമല്ല അനേകം ജന്മങ്ങൾകൊണ്ടാണ്. ഒരു വ്യക്തിക്ക്, അഞ്ചും ഒമ്പതും ഭാവങ്ങളും വ്യാഴം, ശനി, കേതു ഇവയ്ക്ക് ഈ ഭാവങ്ങളോടുള്ള ബന്ധവും നോക്കി, ഈ ജന്മം ആത്മീയമായ ഉയർച്ച സാധിക്കുമോ എന്നുപറയാം.

എന്റെ ജാതകത്തിൽ മൂന്നിൽ സഹോദരസ്ഥാനത്തുനിൽക്കുന്ന വ്യാഴവും പന്ത്രണ്ടിൽ നിൽക്കുന്ന ശനിയും ഒമ്പതാംഭാവമായ വ്യാഴക്ഷേത്രത്തിലേക്ക് പൂർണ്ണദൃഷ്ടിയോടെ നിൽക്കുന്നു. അഞ്ചിൽ ഗൂഢരാശിയായ പുത്രസ്ഥാനത്ത് വൃശ്ചികരാശിയിൽ കേതു; ശുക്രന്റെ സ്വസ്ഥാനവർഗ്ഗോത്തമമായ 11-ൽനിന്ന് പൂർണ്ണദൃഷ്ടിയിൽ! ശനി ഏഴാംഭാവാധിപൻ ഭർത്തൃകാരകൻ! കേതു പുത്രഭാവത്തിൽ ആത്മകാരകൻ! സഹോദരസ്ഥാനീയനായ ഒരു ഗുരുവിന്റെ (വ്യാഴ) ദൃഷ്ടി സ്വക്ഷേത്രമായ ഒമ്പതിലേക്ക്! പുത്രൻ, ഭർത്താവ്, സഹോദരൻ, ഗുരു, ഫിലോസഫി, സുകുമാരകലകൾ, ആത്മീയത - ഇതാണ് എന്റെ ആത്മീയവളർച്ചയുടെ വഴി!

ആദിമഋതുഭാവം നോക്കി അഞ്ചുമക്കൾ എന്ന് സ്ത്രീകൾ പറഞ്ഞത് തെറ്റിയിട്ടില്ല - പുറംലോകത്തിന് എനിക്ക് ഒറ്റമകൻ! ആന്തരലോകത്തിന് അഞ്ചുമക്കൾ! മൂന്നുപേരെ ഗായത്രി എത്തേണ്ട സ്ഥാനത്ത് എത്തിച്ചു; അതിന്നു തെളിവായി മൂന്നുതവണ എന്നിൽ പ്രവേശിച്ചു ദർശനം തന്നു. അവസാനം നഷ്ടപ്പെട്ട കുഞ്ഞും ഒരുനാൾ എന്നിലേക്കു തിരിച്ചുവരും. അതായിരിക്കും എന്റെ ജീവന്മുക്തിയുടെ നാൾ.... ഞാൻ അതിനായി കാത്തിരുന്നു.

ആധുനിക വൈദ്യവിദ്യാഭ്യാസം നേടിയവളാണ് ഞാൻ. ഭൗതിക സുഖാസ്വാദനങ്ങൾക്കെല്ലാം അവസരം ലഭിച്ചവൾ. എന്നിട്ടും എന്തേ അവയ്ക്കെല്ലാം അപ്പുറം ഒരു പ്രാക്തനസ്മൃതിയുടെ താളരാഗലയങ്ങളിലേക്ക്.... അതിന്റെ സുധാസിന്ധുവിലേക്ക് ഞാൻ ഒരു 'വൃദ്ധാചല'മായി ഉണർന്നത്! ബോധമെന്ന് നമ്മൾ വിളിക്കുന്ന ജാഗ്രദ്ബോധം ഉണരുന്നതിന് എത്രയോമുമ്പ്, ഒരു പുസ്തകവും ഒരു സിദ്ധാന്തവും പഠിക്കുന്നതിനുമുമ്പ് ആ സ്മൃതിബോധം സ്വപ്നങ്ങളിൽ നിറഞ്ഞുനിന്ന് എനിക്ക് വഴികാട്ടിയായതെന്തിന്? അനന്തജന്മങ്ങളുടെ ഓർമ്മയുടെ കോസ്മിക് പ്രളയജലോപരി നിശ്ചിന്തമായി യോഗനിദ്ര ചെയ്യാൻ എനിക്കെങ്ങനെ ഭാഗ്യമുണ്ടായി? ചോദ്യങ്ങൾക്കുമുമ്പിൽ ഉത്തരം നിരാകാരമായ അമോഘചൈതന്യം മാത്രം! ആ 'മഹാർണ്ണവം' ഞാൻ.... അതിൽ സാന്ദ്രാനന്ദാവബോധമായ ആദിമനാദബിന്ദുവും ഞാൻ.... 'സുവർണ്ണബിന്ദു'രക്ഷോഭ്യ സർവ്വവാഗീശ്വരേശ്വരനായ വിഷ്ണു.... എന്നിൽനിന്ന് വേറിട്ട് അസ്തിത്വമില്ലാത്ത വനമാലി.... മൻഹർകൃഷ്ണ.... ആ അനുഭൂതികൾ



'സുവർണ്ണരേഖ'യായൊഴുക്കുന്ന പരാശക്തി.... മൂകാംബിക... എന്നിലെ സരസ്വതി! അവളും ഞാനും ഒന്നാവുന്ന സുവർണ്ണസാഗരം....

അനേകായിരം ജന്മങ്ങൾക്കുശേഷവും കർമ്മവാസന നശിക്കായ്കയാൽ ഞാൻ വീണ്ടും ജനിച്ചു. ഇനിയൊരു ജന്മം തരരുതേ.... ശിവശിവ ശിവഭോ: ശ്രീമഹാദേവശംഭോ.... എന്ന് എന്റെ നക്ഷത്രക്കാരൻ ശങ്കരാചാര്യർ പണ്ട് പാടി. എനിക്കിനി കർമ്മംകൊണ്ടെന്തുകാര്യം!

ചന്ദ്രോദ്ഭാസിത ശേഖരേ സ്മരഹരേ ഗംഗാധരേ ശങ്കരേ
സർപ്പൈർഭൂഷിത കണ്ഠ കർണ്ണ വിവരേ, നേത്രോത്ഥ വൈശ്വാനരേ-
ദന്തിത്ത്വക്കൃത സുന്ദരാംബരധരേ ത്രൈലോക്യസാരേ ഹരേ
മോക്ഷാർത്ഥം കുരുചിത്തവൃത്തി മഖിലാമന്യൈസ്തുകിം കർമ്മഭിഃ

പ്രതിദിനം ആയുസ്സ് ക്ഷയിക്കുന്നതും രോഗം ബാധിക്കുന്നതും യൗവനം നശിക്കുന്നതും മരണം ശരീരത്തെ കാണാതാക്കുന്നതും കണ്ടുകൊണ്ടിരിക്കുന്നു, ഈ കർമ്മരംഗത്ത്! പോയദിനമല്ല തിരിച്ചുവരുന്ന ദിനമെന്ന് നമുക്കുതോന്നുന്നു. വാസ്തവത്തിൽ പോക്കുമില്ല, വരവുമില്ല, ദിനവുമില്ല! ജഗദ്ഭക്ഷകനാണ് കാലം! ജലതരംഗംപോലെ ചപലമായി പൊട്ടിച്ചിതറുന്നു ലക്ഷ്മി! വിദ്യുത്പ്രഭപോൽ ക്ഷണപ്രഭാചഞ്ചലം ഈ ജന്മം! ശരണം നിത്യപ്രകാശമായ നാദബ്രഹ്മംമാത്രം! കർമ്മേന്ദ്രിയങ്ങളാലും ജ്ഞാനേന്ദ്രിയങ്ങളാലും മനോവാക്ക്രിയകളാലും ഞാൻ ചെയ്യുന്ന വിഹിതവും അവിഹിതവുമായ സർവ്വകർമ്മവും മഹാദേവാ.... നിന്നിൽ ഹോമിക്കുന്നു....

ത്രൈലോക്യ ചൈതന്യമയി ത്രിശക്തേ
ശ്രീവിശ്വമാതർ ഭവദാജ്ഞയൈവ
പ്രാതഃ സമുത്ഥായ തവപ്രിയാർത്ഥം
സംസാരയാത്രാ മനുവർത്തയാമി.

വാക്കും പ്രവൃത്തിയും ചിന്തയും പരാശക്തിക്ക് വഴിപ്പെട്ടുകഴിഞ്ഞു. ഓരോ ദിനവും അവളുടെ കോവിൽപ്രാസാദത്തിന് ശയനപ്രദക്ഷിണം മാത്രം! അറിവും തെളിവും പൂർവ്വജന്മങ്ങളിലെന്നപോലെ ഈ ജന്മവും എന്നിൽ നിറച്ചവൾ ആ ജ്യോതിസ്വരൂപിണി! അനുഭൂതിസാഗരങ്ങൾ പുറംലോകത്തിന് പ്രദർശിപ്പിക്കാതെയാണ് ഞാൻ വാർദ്ധക്യംവരെ ജീവിച്ചത്. ഋതുസൗന്ദര്യങ്ങൾ ഭർത്താവിനുമാത്രം പ്രദർശിപ്പിക്കുന്ന കുലവധുവിനെപ്പോലെ! പ്രണയം പുറത്തുപറയാത്ത ലജ്ജാശീലയെപ്പോലെ! പരസ്യപ്പലകപോലെ പ്രദർശിപ്പിക്കാവുന്നവയല്ലല്ലോ അവ! അങ്ങനെ ചെയ്താൽ അനാവശ്യമായി അസ്ഥാനത്ത് ആരാധകരെ വിളിച്ചുവരുത്തും! പോപ്പുലാരിറ്റി കുലവധുവിന്റെയോ യോഗിയുടെയോ ലക്ഷണമല്ല! ലക്ഷ്യവുമല്ല!!

കടമകളെ ഒന്നിനേയും നിരസിക്കാതെ, സംഭവബഹുലമായ ഭൗതികജീവിതം നയിച്ചുകൊണ്ടുതന്നെയാണ് ഞാൻ ആത്മനിർവൃതിയുടേതായ നാദലയയോഗം അഭ്യസിച്ചത്. ഒരു വീട്ടമ്മയുടെ എല്ലാ ചുമതലകളും എനിക്കും ഉണ്ടായിരുന്നു. അമ്മേ, മാമുണ്ണാൻ നേരമായി എന്ന് കൊഞ്ചി കാൽമുട്ടിൽ കെട്ടിപ്പിടിക്കുന്നു കുഞ്ഞിക്കൈകൾ.... പാഠപുസ്തകങ്ങളുമായി കുഞ്ഞുമനസ്സ് മല്ലിടുമ്പോൾ ദിനംപ്രതി നിവർത്തിക്കൊടുക്കേണ്ട സംശയങ്ങളുടെ നൂലാമാലകൾ; കുട്ടികൾ കളിപ്പാട്ടങ്ങൾ വാരിവിതറിയിട്ടുപോയ മേളംതീർന്ന സത്കാരമുറി വൃത്തിയാക്കൽ, അടുക്കളയിലും ലോൺഡ്രിയിലും ദിനംപ്രതി കുന്നുകൂടുന്ന അവസാനിക്കാത്ത ജോലി, – അതിനിടയിൽ പത്തോളജി എന്ന ശാസ്ത്രശാഖയിൽ അറിവുനേടാനും, മെഡിക്കൽ വിദ്യാർത്ഥികളെ പഠിപ്പിക്കാനും, മറ്റനേകം ഔദ്യോഗികജോലികൾക്കും നീക്കിവെച്ച 9 മുതൽ 4 മണിവരെയുള്ള സമയം! ഒന്നിനേയും അവഗണിക്കാതെ ഞാൻ ശാസ്ത്രങ്ങൾ പഠിച്ചു. സാഹിത്യത്തിൽ താത്പര്യം നിലനിർത്തി. സംഗീതത്തിൽ ജീവിച്ചു. എനിക്കും ഒരുദിവസത്തിന് 24 മണിക്കൂറേ ഉണ്ടായിരുന്നുള്ളു. 'ഞങ്ങൾക്ക് സമയമില്ല, സമയമില്ല. മാഡത്തിന് ഇഷ്ടംപോലെ സമയമുണ്ട്' എന്നു പറയുന്നവരോട് എനിക്ക് 'ഇന്നത്തെ അമ്മ'യുടെ വരികൾ ഉദ്ധരിക്കാനേ കഴിയൂ!

'വേണമെന്നുണ്ടാകിലേതു മഹാമേരു-
വാണു നിൻ കയ്യിൽ വരാത്തു, കുഞ്ഞേ.'

ഈ വാക്കിൽ അഹങ്കാരമില്ല; ആത്മവിശ്വാസമുണ്ട്! അതിന്റെ ശക്തി മറ്റുള്ളവരിലേക്കു പകരണമെന്ന 'ഇച്ഛാശക്തി'യും....

1969-ൽ പോൾവെയ്സ് എന്ന ശാസ്ത്രജ്ഞൻ സ്ത്രീകളെ അപമാനിക്കുന്ന ഒരു പ്രസ്താവന ഇറക്കി. A woman is less abstract than a man because her mind is persistently ordered towards bodily problems. Emotions, which are the mind and body interwoven intimately are easily aroused in her as a consequence. There are times when she will give wholeheartedly to intellectual pursuits and may then distinguish herself in competition with man, but easily and not too reluctantly she slips quite soon into a period when her mind functions on behalf of her body in somewhat a way in which a trained athlete's mind function on behalf of his.... Her intellectual moments do not last as long nor come as frequently as his do.

എന്തൊരു വങ്കത്തം! സ്ത്രീപുരുഷഭേദം ശരീരത്തിലാണ്. ആത്മാവിലില്ല. പ്രജ്ഞ ചിറകു വിടർത്തുന്ന ബൗദ്ധികനിമിഷങ്ങൾ സ്ത്രീയുടെയും പുരുഷന്റെയും ആത്മാവിൽ നിരന്തരം നിലനിൽക്കുന്നു. ശാരീരികാനുഭവങ്ങളാണ് ക്ഷണികങ്ങൾ! വികാരജീവികൾ പുരുഷന്മാരിലാണധികം എന്നു ഞാൻ പറയുന്നില്ല – പക്ഷേ, പുരുഷന്മാരിലും അവരുടെ എണ്ണം കുറവല്ല. ശരീരപ്രശ്നങ്ങളോട് മല്ലിട്ട് കൂടുതൽ പൊരുത്തപ്പെടാനാവാത്തവരും പുരുഷന്മാരാണ്. അത് ആൻഡ്രോജന്റെ ഫലമാണ്! കീർത്തി, ശ്രീ, വാക്ക്, സ്മൃതി, മേധ, ധൃതി, ക്ഷമ എന്ന ഏഴു സ്ത്രൈണഗുണങ്ങൾ ആരിൽക്കണ്ടാലും അവിടെ 'വൈഷ്ണവീ'ശക്തി ഉണ്ട്. ശരീരം പുരുഷനായാലും സ്ത്രീയായാലും! അതിനെ ആദരിക്കണം – ആരിലായാലും! സർവ്വവും ബ്രഹ്മത്തിൽ. ബ്രഹ്മം സർവ്വത്തിലും! അതിനാൽ സർവ്വത്ര സമഭാവന കാണുന്ന ഞാൻ 'ഫെമിനിസ്റ്റ്'ല്ല – സ്ത്രീസ്വാതന്ത്ര്യം മാനവവംശത്തിന്റെ സ്വാതന്ത്ര്യത്തിന്റെ ഒരുവശം മാത്രമാണ് എന്നു കരുതുന്ന ആത്മീയവാദിയായ ഒരു അദ്വൈതിയാണ് എന്നു വേണമെങ്കിൽ പറയാം – ലേബലുകളിൽ ഒതുങ്ങാത്ത 'ബ്രഹ്മ'ചൈതന്യമാണ് എന്റെ ദർശനം....



29-3-93ന് പുന്നയൂർക്കുളത്തുനിന്ന് അശോകന്റെ ഫോൺ വന്നു. അച്ഛന് സുഖമില്ല. കോഴിക്കോടിന്റെ മീനമാസച്ചൂടിലേക്ക് അഗ്നി ഉരുക്കി ഒഴിച്ചപോലെ! കാലമൃത്യുവിൽനിന്ന് ജരാനര ബാധിച്ച അച്ഛന്റെ ശരീരം ഇനി അധികനാൾ പിടിച്ചുനിൽക്കില്ല. 40 വർഷം മുമ്പ് അച്ഛൻ പാടിത്തന്ന സാഹിത്യമഞ്ജരിയിലെ വരികൾ മനസ്സ് മൂളി.

തിരികെ ഞാൻ നാട്ടിൽച്ചെന്നച്ഛനെ ശുശ്രൂഷിക്കൂ
പരർ തൻ കഴൽ ഞെക്കിക്കൈ തഴമ്പിപ്പിക്കാതെ.

ആ കഥയിലെ മകൻ അച്ഛനോട് പിണങ്ങിപ്പോയവൻ – ഞാൻ ഉപജീവനത്തിനായി അകന്നവൾ – ഉദ്യോഗവും വിവാഹവുമാണ്, പിണക്കമല്ല മക്കളെ അച്ഛനമ്മമാരിൽനിന്ന് അകറ്റുന്നത്. മെഡിക്കൽ സയൻസിന്റെ അറിവുവെച്ച് അച്ഛന്റെ ശരീരം വീണുപോവാൻ സമയമായി. വളരെക്കാലമായി compensated left ventricular failure-ൽ ഇരിക്കുന്ന ശരീരം.... ഇത്തവണ ലാസിക്സും ആന്റിബയോട്ടിക്സും ഒന്നും കൊണ്ടും നിയന്ത്രിക്കാനാവാതെ, ഓറൽ ഡ്രഗ്സിന് resistance കാണിക്കുന്ന ശരീരം.... ഭൂമിയെ ഉപേക്ഷിക്കാൻ തയ്യാറെടുക്കുകയാണ്. രക്തത്തിൽ യൂറിയ.... മൂത്രത്തിൽ ഗ്രാനുലാർകാസ്റ്റ്.... കേവുഭാരം വർദ്ധിച്ച കപ്പൽ പതുക്കെ കടലിൽ താഴുന്നു.... 89 വർഷത്തെ കേവുഭാരമുണ്ട് ആ ജീവിതക്കപ്പലിന്! റെസിസ്റ്റന്റ് ഫെയിലിയറിലേക്ക് നീങ്ങുകയാണത്. നെഫ്രോണുകളിൽ 95 ശതമാനം തൊണ്ണൂറാം വയസ്സിൽ പ്രവർത്തനരഹിതമാവും.... ലിവർ പണിമുടക്കുന്നു. ആൽബുമിൻ ഗ്ലോബുലിൻ അനുപാതം 3:3. അവയവങ്ങൾ ഒന്നൊന്നായി പണിമുടക്കിയിട്ടും മസ്തിഷ്കം മാത്രം ഭംഗിയായും സൂക്ഷ്മമായും കർമ്മപുരുഷചൈതന്യത്താൽ ധർമ്മചക്രം നടത്തുന്ന കാഴ്ച!

ജ്യോതിഷപരമായും ആത്മാവിന്റെ സ്വർഗ്ഗയാത്രാസമയമായിരുന്നു. ഉത്തരായനകാലം. അനേക പുണ്യകർമ്മങ്ങൾ ചെയ്ത ഒരാൾക്ക് ശരീരം ഉപേക്ഷിക്കാൻ യോജിച്ച സമയം. കർക്കിടകത്തിൽ അവിട്ടം നക്ഷത്രത്തിൽ ജനിച്ച അച്ഛന്റെ ജന്മനക്ഷത്രത്തിൽ ശനി സഞ്ചരിക്കുന്നു.

ഏപ്രിൽ പതിനഞ്ചിന് സൂര്യൻ മേടരാശിയിലെത്തും. 16-ാം തീയതി ചന്ദ്രനും അവിട്ടത്തിലെത്തും. ചന്ദ്രനും ശനിയും ഒപ്പം ജന്മനക്ഷത്രത്തിൽ പ്രവേശിക്കുമ്പോൾ ശരീരം ഉപേക്ഷിക്കും, ആത്മാവ്! വെളിച്ചം ദുഃഖമാണുണ്ണീ എന്ന കവിവാക്യം ഓർത്തു. അച്ഛൻ പൂർണ്ണസുഖം പ്രാപിച്ച് ആശുപത്രിവിട്ട് തിരിച്ചുവരുമെന്ന് വിശ്വസിക്കുന്ന മറ്റു മക്കളോട് എന്റെ അറിവിന്റെ വെളിച്ചവും ദുഃഖവും പങ്കിടാൻ തോന്നിയില്ല. വെളിച്ചം തന്ന ദുഃഖം ഞാൻ ഒറ്റയ്ക്കുതന്നെ പേറി. പ്രകടിപ്പിക്കാത്ത പ്രണയം എത്രത്തോളം മനസ്സിനെ അമൃതമധുരമാക്കുന്നുവോ, അത്രതന്നെ മനസ്സിനെ അഗ്നിയിൽ ചുട്ട ഉജ്ജ്വലരത്നമാക്കും പ്രകടിപ്പിക്കാനാവാത്ത ദുഃഖം. രണ്ടും ഹൃദയത്തെ സ്ഫുടം ചെയ്ത് രൂപ് ഗോസ്വാമി പറഞ്ഞപോലെ ‘ഉജ്ജ്വല നീലമണി’യാക്കുന്നു. അച്ഛന് സുഖമൃത്യു നൽകണേ എന്ന് ഞാൻ പ്രാർത്ഥിച്ചു. കാലമൃത്യുവിൽനിന്ന് ശരീരത്തെ രക്ഷിക്കാൻ ആർക്കും സാദ്ധ്യമല്ല. ധനിഷ്ഠമെന്ന ആദിനക്ഷത്രത്തിൽ മൃത്യുദേവനായ ശനികാകവാഹനവുമായി നിൽക്കെ സൂര്യൻ ഉച്ചരാശിയിൽ കടന്നാൽ ശാന്തമായി സൂര്യലോകം പുൽകണം എന്റെ അച്ഛൻ! വേദനകൂടാതെ! ഗംഗാജലവും വിഷ്ണുഭുജംഗത്തിന്റെ കവചവുമായി ഞാൻ തൊട്ടിരുന്നു. ജീർണ്ണവസ്ത്രം ത്യജിക്കുന്ന കർമ്മപുരുഷന് കൂട്ടായി, കാവലായി, മാർഗ്ഗജ്യോതിയായി അവസാനംവരെ മഹാവിഷ്ണുദർശനമരുളണേ എന്ന പ്രാർത്ഥനയോടെ!

പരദേശത്തിൽ പോയതിനാൽ പതിതനായ ശങ്കരന് കർമ്മകാണ്ഡം ആവശ്യമായിരുന്നില്ല. എന്നാലും അമ്മ മരിക്കുംമുമ്പ് അദ്ദേഹം വന്നു. സന്ന്യാസിക്ക് നിഷിദ്ധമെന്ന് വിധിക്കപ്പെട്ട പിതൃകർമ്മം ചെയ്തു. അതാണ് യഥാർത്ഥ വിപ്ലവം. അമ്മയോട് ഒരു മകനുള്ള കടമ എന്താണെന്ന് ചെയ്തുകാട്ടിക്കൊടുത്തു. അവിടെ സമൂഹത്തിന്റെയെന്നല്ല സന്ന്യാസത്തിന്റെയും താൻ പ്രചരിപ്പിക്കുന്ന സിദ്ധാന്തത്തിന്റെയും പോലും അടിമയായില്ല ശങ്കരൻ. സ്നേഹം നൽകുന്ന ആ സർവ്വതന്ത്രസ്വാതന്ത്ര്യമാണ് ശങ്കരവേദാന്തത്തിന്റെ മനോഹാരിത. മനുഷ്യത്വവും ഉത്തരവാദിത്വബോധവുമില്ലാത്ത വെറും ആചാരങ്ങളുടെയും നിയമങ്ങളുടെയും മറവിൽ ഒളിച്ചിരുന്ന് തത്ത്വം പറയുന്നവർക്ക് ആ അമൃതധാര എങ്ങനെ മനസ്സിലാവും! ഭാവാദ്വൈതം വേണം. ക്രിയാദ്വൈതം സാദ്ധ്യമല്ല.

അക്കൊല്ലം വിഷുക്കണിയും വിഷുക്കൈനേട്ടവും ഇല്ലാത്ത ആദ്യത്തെ ആണ്ടറുതി. സൂര്യൻ മേടത്തിലെത്തി. അന്നുരാത്രി അച്ഛന് ഓക്സിജൻ കൊടുക്കേണ്ടിവന്നു. ശ്വാസതടസ്സം കൊണ്ട് കഷ്ടപ്പെടുന്നുണ്ട്. ഏപ്രിൽ 10 മുതൽ അദ്ദേഹം മരിച്ചവരെ കാണുന്നുണ്ട്. മരിച്ചുപോയ സന്തതസഹചാരി അച്ചുട്ടിയെ! ഗുരുസ്വാമിയെ! കക്രാട്ട് അപ്പുണ്ണിയെ! സഹസ്രാബ്ദങ്ങൾക്കുമുമ്പ് ഇന്ത്യ ആക്രമിച്ച ചെങ്കിസ്ഖാനെ! അത്തരം രൂപങ്ങൾ കാണാതെ മന്ദഹസിക്കുന്ന അനന്തശായിയെ ശംഖചക്രധാരിയായി കണ്ട് വിഷ്ണുപദം പൂകട്ടെ എന്റെ അച്ഛൻ! ചുണ്ടിൽ



ഗംഗാജലം തൊട്ടു. കയ്യിൽ ഗീത തൊടീച്ചു. വിഷ്ണുഭുജംഗം പാടി ഞാനദ്ദേഹത്തെ തൊട്ടിരുന്നു. വിഷ്ണുഭുജംഗം പാടിയാൽ മരിക്കുന്നവർ വിഷ്ണുവെ കാണുമെന്നാണ് സങ്കല്പം. മരിച്ചവരാരും തിരിച്ചുവന്ന് സാക്ഷ്യപ്പെടുത്താത്ത സ്ഥിതിക്ക് ഇതെത്രമാത്രം ആളുകൾ വിശ്വസിക്കും! ഒരുപക്ഷേ, ഒരു ബുദ്ധിസ്റ്റുലാമ പറഞ്ഞതുപോലെ, മരിച്ചവർ മടങ്ങിവരില്ല എന്ന് ആരുപറഞ്ഞു! ഇവിടെയുള്ളവരെല്ലാം മരിച്ച് മടങ്ങിവന്നവരല്ലേ? എല്ലാം എനർജി റീസൈക്ലിങ് മാത്രമല്ലേ?

ശങ്കരാചാര്യരുടെ മന്ത്രത്തിന്റെ ശക്തി അച്ഛനെ തൊട്ടുനിന്നു പാടുമ്പോൾ ഞാനറിഞ്ഞു.

മുഖേ മന്ദഹാസം നഖേ ചന്ദ്രഭാസം
കരേ ചാരുചക്രം സുരേശാഭിവന്ദ്യം
ഭുജംഗേ ശയാനം ഭജേ പത്മനാഭം
ഹരേരന്യദൈവം നമന്യേ നമന്യേ.

അത്ഭുതം! ശ്വാസഗതി അനായാസമായി.... ശ്വാസതടസ്സം നീങ്ങി.... മുഖത്തെ ചുളിവുകൾ നീങ്ങി. മുഖം പതിനാലുവയസ്സുള്ള കുഞ്ഞിന്റേതുപോലെ സുന്ദരം.... നിഷ്കളങ്കം.... ജരബാധിച്ച് കുണ്ടിൽപോയ കണ്ണുകൾ പതുക്കെ ഉയർന്ന് സ്വസ്ഥാനത്തെത്തി. ഞാൻ അതേ വരികൾ ഉരുവിട്ടുകൊണ്ടിരുന്നു. ആ പുണ്യാത്മാവിന്റെ വാഹനമായ ശരീരം ശിശുസഹജമായ കാന്തിയാർജ്ജിച്ച് പതിനൊന്നുവയസ്സായ ഒരു കുട്ടിയുടേതുപോലായി.

വൈകുന്നേരം 5.30. ഭാനു ഫോൺചെയ്തു. കാറ് കൊടുത്തയക്കട്ടെ, വീട്ടിലേക്ക് വരികയായില്ലേ എന്നു ചോദിച്ചു. ഞാൻ പറഞ്ഞു: “വേണ്ട. ഞാൻ അച്ഛന്റെ കാറിൽ ഒമ്പതുമണിക്ക് പുറപ്പെടാം.” അച്ഛൻ സുഷുപ്തിയിലെന്നപോലെ ഇടത്തോട്ട് അല്പം ചെരിഞ്ഞുകിടക്കുന്നു. ഏഴരമണിക്കാണ് അടുത്ത റൈൽസ് ട്യൂബ് ഫീഡിങ് -ഏഴുമണിയായി.... വളരെ നേർത്ത ഒരു എക്കിട്ടം. ഇടത്തുകൈകൊണ്ട് അച്ഛന്റെ വലത്തുകൈ വിടാതെ, വലത്തുകൈ പതുക്കെ നെഞ്ഞത്തുതൊട്ട് ‘എന്തേ അച്ഛാ’ എന്നു ചോദിക്കുംമുമ്പ് ഒരുപ്രാവശ്യം നന്നായി ശ്വാസം നീട്ടിക്കഴിച്ച അച്ഛൻ തുറന്നുവെച്ച വായ് അടച്ചുവെച്ചു. ഒരു മിഴി തുറന്നടയ്ക്കുന്ന സമയംകൊണ്ട്, ഞെട്ടിയിൽനിന്ന് വാടിയ പൂ കൊഴിയുംപോലെ, അനായാസമായി കൂടുതുറന്ന് കിളി പറന്നുപോയി. ഒഴിഞ്ഞകൂട്ടിൽ തൊട്ടുകൊണ്ടിരുന്ന ഞാനറിഞ്ഞു, ആ കിളി പോയ മാർഗ്ഗം. വിഷ്ണുപദം പൂകിയ പുണ്യാത്മാവിന്റെ മാർഗ്ഗത്തിൽ തടസ്സമുണ്ടാവരുതെന്ന് പ്രാർത്ഥിച്ച് അശ്രുമാർഗ്ഗം ബന്ധിച്ച് ഞാൻ വിഷ്ണുഭുജംഗം ജപിച്ചു. കാർഡിയാക് മസാജ് എന്ന വൈദ്യശാസ്ത്രവിധി കിളി ഒഴിച്ചുപോയ കൂട്ടിൽ നേഴ്സുമാർ ചെയ്യുന്നത് നിസ്സംഗയായി നോക്കിനിന്നു.

നമോ വിഷ്ണവേ വാസുദേവായ തുഭ്യം
നമോ നാരസിംഹസ്വരൂപായ തുഭ്യം

നമഃ കാലരൂപായ സംഹാരകർത്രേ
നമസ്തേ വരാഹായ ഭൂയോ നമസ്തേ.

എന്റെ വാക്ക് ശരിയായി. ഒമ്പതുമണിക്ക് അച്ഛന്റെ കാറിൽ പുറപ്പെട്ടത്, കാത്തിരിക്കുന്ന ഭാനുവിന്റെ അടുത്തേയ്ക്കല്ല എന്നുമാത്രം! 1944 മുതൽ 93 വരെ 49 വർഷത്തെ മാതൃകാദാമ്പത്യത്തിന് പൂർണ്ണവിരാമമിട്ട് കടന്നുപോയ അച്ഛന്റെ വേർപാടിൽ തളർന്നിരിക്കുന്ന അമ്മയുടെ കൂടെ അച്ഛന്റെ സാമ്രാജ്യമായ പുന്നയൂർക്കുളത്തേയ്ക്ക്! സുന്നി മർക്കസ്സുകാരുടെ ആംബുലൻസിൽ അച്ഛൻ ഉപേക്ഷിച്ചുപോയ ഭൗതികശരീരം അമ്മയുടെ ആത്മാവിനെ പിന്തുടർന്നുവരുമ്പോൾ, എത്രയോതവണ അച്ഛന്റെകൂടെ സഞ്ചരിച്ച പലനാടും കണ്ട ഞങ്ങൾ മക്കൾ, അദ്ദേഹത്തോടൊത്തു ചെയ്ത അന്ത്യയാത്ര!

കുളിരുള്ള തണൽവിരിച്ചുനിന്ന ഒരു വടവൃക്ഷം കടപുഴങ്ങിവീണു. പൊള്ളുന്ന വെയിലത്തേക്ക് പെട്ടെന്നു നിന്നപോലെ! ഇനി കടമയുടെ നാളുകൾ - സൗഭ്രാത്രച്ചരട് പൊട്ടിക്കാതെ, ക്ഷമിച്ചും, സഹിച്ചും സ്നേഹബന്ധങ്ങൾ നിലനിർത്തേണ്ട ചുമതല! മരണം നടക്കുമ്പോൾ ആളുകൾ വിചാരിക്കുന്നു; ഇനി നമുക്ക് പഴയപോലെ ജീവിക്കാനാവില്ല എന്ന് - പക്ഷേ, കാലക്രമത്തിൽ മറക്കുന്നു. വീണ്ടും എല്ലാം പഴയപോലാകുന്നു. നമുക്ക് ഒന്നും നഷ്ടപ്പെടുന്നില്ല.... നാം ഒന്നും നേടുന്നുമില്ല.... എല്ലാം പഴയപോലെ.... 'യഥാപൂർവ്വം' എന്ന് വേദവാക്യം!

18-5-93. ഇന്ന് ഞങ്ങൾ വീണ്ടും ഒരു യാത്രയ്ക്കൊരുങ്ങുകയാണ്. തമിഴകത്തിലേക്ക്! ഐ.ഐ.ടി. കേന്ദ്രീയ വിദ്യാലയത്തിൽ ഒരു എൻട്രൻസ് എക്സാമിനേഷൻ എഴുതാനുണ്ട് അഭിലാഷിന്! ഐ.ഐ.ടി. കാമ്പസ് ഒരു സുഖശീതളാനുഭൂതിയാണ്. പ്രാതലിനിരിക്കുമ്പോൾ ജനലരികിൽ പലഹാരം കിട്ടാൻ കൈനീട്ടുന്ന കുരങ്ങന്മാർ. പടുവൃദ്ധരും അപ്പോൾ പെറ്റുവീണവരും ഉണ്ട് കൂട്ടത്തിൽ. പപ്പടവും ഇഡ്ഡലിയും മുല്ലമാലയും ഒക്കെ തിന്ന് സ്വതന്ത്രരായി കാട്ടിലലയുന്നു. ജനലിനപ്പുറത്തെ കൂട്ടിൽ കിടക്കുന്ന മൃഗമനുഷ്യരെ കാഴ്ചബംഗ്ലാവിലെത്തിയ കുട്ടികളുടെ കൗതുകംനിറഞ്ഞ കണ്ണുകളോടെ നോക്കുന്നു. ഇത്തിരി ദയയോടെ! 'നിങ്ങൾ പാവങ്ങൾ - ഞങ്ങളെപ്പോലെ സ്വതന്ത്രരല്ലല്ലോ' എന്നൊരു ഭാവം. വീട്ടുമുറ്റത്ത് ഇലതിന്ന് നടക്കുന്നത് ആടും പശുവുമല്ല. സ്വർണ്ണവർണ്ണമായ പുള്ളികളുള്ള മാനുകൾ! സീത കണ്ടുമോഹിച്ചവ! രാമനെപ്പോലും ഭ്രമിപ്പിച്ചവ! മുറ്റത്തുകിടന്ന് അയവിറക്കുന്നു. കാട്ടുമരത്തിൽ കൊമ്പുചൊറിഞ്ഞ് അമറുന്നു. മഴവെള്ളം കെട്ടിയ കൊച്ചു ജലാശയങ്ങളിൽ മാലിനീനദിയിലെന്നപോലെ കണ്ണാടി നോക്കുന്നു.

പടുവൃദ്ധൻപേരാലുകൾക്കുമുകളിൽ കുഞ്ഞിക്കിളികൾ ചിലയ്ക്കുന്നു.... താഴെ, ആൾപൊക്കത്തിൽ പാമ്പിൻപുറ്റുകൾ.... വനത്തിന്റെ നടുവിലാണ് ആനന്ദിന്റേയും അനിതയുടേയും ക്വാർട്ടേഴ്സ്. മദ്രാസിലെ ചൂടറിയാതെ ഞങ്ങൾ ആ ശാന്തിദുർഗ്ഗത്തിൽ അഭയംതേടി. കൂവളക്കായയുടെ



ആകൃതിയിൽ ഇത്തിരിക്കൂടി ചെറുതായ കായ്കളുള്ള ഒരു മരമുണ്ട് വീട്ടുമുറ്റത്ത്. ഇല കണ്ടാൽ തെയ്യനാശാരിയുടെ വേലിമേൽ പടർന്നുകിടന്നിരുന്ന സീതാർമുടിയാണെന്നുതോന്നും.... എല്ലാംകൂടി ഒരു രാമായണസ്മൃതി.... കൊടുംവേനലിലും അവിടെ എനിക്കായി ഒരു മഴപെയ്തു. കാർമേഘങ്ങൾ ഇരുണ്ടുകൂടിയ ആകാശച്ചെരുവിൽനിന്ന് ഒരു വികൃതിക്കാറ്റ് ഓടിവന്നു. സീതാർമുടി അഴിച്ചിട്ട കൊച്ചുമരം അടിമുടി വിറച്ച് ശരീരം വളച്ചുനിന്ന് നൃത്തമാടി. മുന്നിലെ ജാലകത്തിലൂടെ പാർവ്വതിയുടെ ലാസ്യനൃത്തം നോക്കിയിരിക്കെ, വെറുതെ കണ്ണുകൾ പിന്നിലെ ജാലകത്തിലൂടെ വനഭൂമിയിലേക്ക് നോക്കിപ്പോയി. തടിച്ചുരുണ്ട അനേകം വേരുകളാൽ ഭൂമിയിലേക്ക് ബന്ധിച്ചുനിർത്തിയ മുത്തച്ഛൻപേരാൽ.... ഉയരങ്ങളിൽ ശിഖരങ്ങളിലൂതുന്ന കാറ്റ് ഇലകളേയും ഉച്ചിയിലെ കൊച്ചുശാഖകളേയും മാത്രമേ ചലിപ്പിക്കുന്നുള്ളു. മുത്തച്ഛൻ ശിരസ്സുമാത്രം പതുക്കെ ആട്ടി നൃത്തത്തിനൊപ്പം ചലിപ്പിക്കുന്നു. ശരീരം അചലം.... കഥകളിയിലെ ഭാവാഭിനയംപോലെ.... നിർന്നിമേഷം നോക്കിയിരിക്കവെ ഊർദ്ധ്വമൂലം അധഃശാഖമായ അശ്വത്ഥമായി പ്രപഞ്ചത്തെ ഉൾക്കണ്ണിൽ പൂർണ്ണമായി കണ്ടു. ഇവിടെ ക്രമം മറിച്ചാണ്. വൃത്താകൃതിയിൽ ഭ്രമണം ചെയ്യുന്ന സൗരഗ്രഹ നക്ഷത്രയൂഥങ്ങളുടെ തലയാട്ടലിൽ ഒരു താളക്രമം. അതിൽ വിടരുന്ന സർഗ്ഗപ്രപഞ്ചം. ചഞ്ചലപ്രകൃതിക്ക് മൂലമായി അചലബ്രഹ്മം.... ഈ ആലിലും അതേ താളക്രമം.... ബ്രഹ്മപ്രകൃതികളുടെ നടരാജനൃത്തതാളത്തിൽ ധ്യാനനിരതയായിരിക്കെ പെട്ടെന്നറിഞ്ഞു.... ഈ വീട്ടിൽ ഒരു സർഗ്ഗയായി.... അന്നമായി.... രേതസ്സായി.... പരാശക്തി പിതൃക്കളെ മഴത്തുള്ളികളിലൂടെ അയച്ചിരിക്കുന്നു. ഒരു കുഞ്ഞുണ്ടാവാൻ സന്തോഷീമായ്ക്ക് വ്രതം അനുഷ്ഠിക്കുന്ന അനിതയിൽ സന്തോഷീമാ സന്തോഷവതിയായിരിക്കുന്നു....

1917-ലാണ് അമ്മാമൻ തിയോസഫിക്കൽ സൊസൈറ്റി അംഗമായത്. അഡയാറിൽ തിയോസഫിക്കൽ സൊസൈറ്റിയുടെ ഉപവനവും പ്രസിദ്ധമായ ആലും കാണാൻ ഞാനും അനിതയും പോയി. മാദം ബ്ലവാട്സ്ക്കിയുടേയും ആനിബസന്റിന്റേയും ഓൽക്കോട്ടിന്റേയും സ്മൃതിയുടെ മയിൽപ്പീലികൾ കൊഴിഞ്ഞുവീണ അഡയാറിലേക്ക്. ജിദ്ദുവിന്റെ മനസ്സിൽ choiceless awareness-ന്റെ മൗനമുദ്രിതമായ പ്രണവം.... പ്രകാശക്ഷേത്രത്തിൽ പ്രകാശകിരണംപോലെ.... രാഗസാഗരത്തിൽ രാഗവീചിപോലെ.... കടന്നെത്തിയ അഡയാറിലേക്ക്.... എല്ലാവാതിലും തുറന്നിട്ട മനസ്സിന്റെ മുക്കിലും മൂലയിലും ഇരുട്ടിന്റെ മാറാലവലകളെ പുറത്താക്കുന്ന പ്രകാശം.... ജ്യോതിഷം! അസൂയയുടേയും പൊങ്ങച്ചത്തിന്റേയും വെറുപ്പിന്റേയും അപശ്രുതികൾ ഇല്ലാതാക്കുന്ന സ്വർഗ്ഗീയ സ്വരരാഗസുധ.... സംഗീതം! ജ്യോതിഷവും സംഗീതവും അനേകം മധുനാഡികളിൽ ഉള്ളിലൊതുക്കിയ പ്രകാശനാദബിന്ദുവായി പ്രണവം.... തമിഴകത്തിന്റെ സിരാകേന്ദ്രത്തിൽ അനാദികാലമായി അലിഞ്ഞ മധുരം....

മുളക്കഷ്ണംകൊണ്ട് താങ്ങുകൊടുത്ത പഴയ ആല്.....

ഉദയസൂര്യനെ ആരാധിക്കുന്ന ടെമ്പിൾ ഓഫ് ലൈറ്റ്

ബ്ളവാട്സ്ക്കിയുടെ പേരിൽ വ്യാളീമുഖം വെച്ച കമാനം.

ബ്ലവാട്സ്ക്കി അവന്യുവിന്നടുത്ത് അച്യുത് പട്വർദ്ധൻജിയുടെ അരയാൽമരത്തിനെതിരെ പേരറിയാത്ത അനാമികാവൃക്ഷത്തിനു താഴെ ചാരുബഞ്ചിലിരുന്ന് ധ്യാനിക്കവെ ഒരു പ്രകാശത്തിന്റെ തള്ളിക്കയറ്റം. രാഗസുധ കരുണയുടെ കിനിവായി, പ്രേമത്തിന്റെ മാധുര്യമായി തീരങ്ങളെ അലിയിക്കുന്ന അപൂർവ്വാനുഭവം! അതിൽ ആറാടുകയല്ലാതെ മറ്റൊന്നും ചെയ്യാനില്ലാത്ത അവസ്ഥ! അതെ.... choiceless awareness! മനസ്സിനോ ബുദ്ധിക്കോ ചിന്തയ്ക്കോ വികാരത്തിനോ, മനുഷ്യനും സമൂഹവുംകൂടി ഉണ്ടാക്കിവെച്ച ഒരായിരം ഇമേജുകൾക്കോ തൊടാനാവാത്ത മൗനത്തിന്റെ അഗാധതലം.... അനിർവ്വചനീയമായ ധ്യാനമുഹൂർത്തം.... നാലപ്പാട്ടെ പാമ്പിൻകാവിലെ ഇലഞ്ഞിച്ചോട്ടിലെന്നപോലെ.... പേരറിയാത്ത ആ മരച്ചോട്ടിലും choiceless awareness-ന്റെ മധുരം!

"അമ്മാ.... എന്നാ ഇത്. ഒരുമണിനേരമാച്ച്. ഇങ്കെയേ ഉക്കർന്തിരുന്താ എപ്പടി?"

ക്ഷമകെട്ട ഓട്ടോക്കാരന്റെ സ്വരം ഞങ്ങളെ ഭൂമിയിലേക്കുതന്നെ തിരിച്ചുവിളിച്ചു. ഒരു awareness-ൽനിന്ന് മറ്റൊരു awareness-ലേക്ക്! അവിടെയും മടങ്ങുകയല്ലാതെ മറ്റൊരു ചോയ്സ് ഉണ്ടായിരുന്നില്ല!

തമിഴർ തന്റെ ഭാഷയെക്കുറിച്ച് മലയാളികളേക്കാൾ അഭിമാനം കൊള്ളുന്നു. പോർട്ട് മ്യൂസിയത്തിനരികെ ഉന്നതശീർഷമായി നിൽക്കുന്ന നാമക്കൽ കവിഞ്ഞർമാളിക നെറ്റിയിൽ എഴുതിവെച്ചിരിക്കുന്നു -

തമിഴൻ എൻറു ചൊല്ലടാ

തലൈ നിമിർന്തു നില്ലടാ

മലയാളിക്ക് അതിൽ പഠിക്കാൻ ചിലതുണ്ട്. എന്നാലും ഒരു മദ്ധ്യമമാർഗ്ഗമാണ് എപ്പോഴും നല്ലത്! സ്വന്തം അമ്മയെ സ്നേഹിക്കണം, ബഹുമാനിക്കണം. മറ്റുള്ളവരുടെ അമ്മയും അമ്മയാണെന്നോർക്കണം.... ആദരിക്കണം. അമിതമായി സ്വന്തം വീടിനോടും ഭാഷയോടും സമുദായത്തോടും നാടിനോടും മതത്തോടും മമത വരുമ്പോൾ കലഹങ്ങളും യുദ്ധങ്ങളും വരും.... അത് മറക്കാൻ പാടില്ലാത്ത മന്ത്രമാണ്!

മയിലാപുരത്ത് കപാലീശ്വരന്റെയും കർപ്പകാംബാളുടെയും പള്ളിയറ ഞങ്ങൾ സന്ദർശിച്ചു. മോഹനം പാടുന്ന കാപാലിയും ശുദ്ധസാവേരിയായി കല്പകാംബികയും.... തമിഴന്റെ ദേവീദേവന്മാർപോലും രാത്രിയിൽ പള്ളിയറയിലെ ആട്ടുകട്ടിലിൽ സഹശയനം ചെയ്തേ മതിയാവൂ. സമൂഹനിയമങ്ങൾ അവർക്കുപോലും അലംഘനീയമാക്കിയിരിക്കുന്നു ഭക്തർ! ഒരുനാൾ പാർവ്വതിക്ക് ഒരു ഗ്രന്ഥം നോക്കി ഇരിക്കണമെന്നോ റിസർച്ച് ചെയ്യണമെന്നോ ധ്യാനസമാധിയിൽ ലയിക്കണമെന്നോ എന്നെപ്പോലെ തോന്നിപ്പോയാൽ പാർവ്വതി കുടുങ്ങിയതുതന്നെ! ശിവൻ സമ്മതിച്ചാലും ഭക്തർ സമ്മതിക്കില്ല!



കപാലീശ്വരർ കോവിലിൽ തിരുജ്ഞാനസംബന്ധരുടെ കാലത്ത് 28 ദിവസം നീണ്ടുനിന്ന തിരുവോണ മഹോത്സവം പണ്ടത്തെ തൃക്കാക്കരയിലെന്നപോലെ ആഘോഷിച്ചിരുന്നു. കാലം മാറി. മലയമാനാട് എന്ന പഴയ മലനാട്ടിലെ മലയൻ (കുന്നിൽ വാഴുന്നവൻ) എന്ന തമിഴൻ മലയാളിയായി. മയിലാപുരത്ത് ഓണാഘോഷം ഇല്ലാതായി. കപാലീശ്വരന്റെ നടയ്ക്കലും തട്ടിന്മേലും സ്വസ്തികചിഹ്നമുണ്ട്. ഓങ്കാരം രൂപമാർജ്ജിച്ച രാശിചക്രരൂപമായ പ്രപഞ്ചത്തിൽ ആനന്ദനടനമാടുന്ന നടരാജന്റെ ശാന്തസുന്ദര പ്രൗഢഗംഭീരരൂപം.... ആർക്കിയോളജിക്കൽ മ്യൂസിയത്തിൽ രാമേശ്വരത്തുനിന്ന് കണ്ടെടുത്ത നാഗക്കല്ലിൽ ഭാഷാശാസ്ത്രത്തിലെ പവിത്രമായ നാഗക്കെട്ടു കണ്ടു. അലങ്കാരശാസ്ത്രവും ആർക്കിയോളജിയും മെഡിസിനും ജ്യോതിഷവും സംഗീതവും നാഗാരാധനകൾട്ടും ഫുണീഷ്യൻ സംസ്കാരവും ഒക്കെക്കലർന്ന ഒരത്ഭുതലോകത്തിന്റെ താക്കോൽ.... ഒരുപക്ഷേ ഈ അത്ഭുതലോകത്തിന്റെ അറിവുനുറുങ്ങുകൾ ഒരിക്കൽ ഒരു 'നാഗപഞ്ചമ'മായി എഴുതിവെയ്ക്കാൻ എനിക്ക് സമയമുണ്ടായേക്കാം. ഒരു Voluntary retirement-നുശേഷം!

കോവൈ എക്സ്പ്രസ്സിലിരുന്ന് തമിഴിൽനിന്ന് ഏതോ പഴയകാലത്ത് ഭാഗം പിരിഞ്ഞുപോന്ന മലയാളിയായ ഞാൻ തമിഴിനെക്കുറിച്ച് ചിന്തിച്ചു.... പൂർവ്വജന്മങ്ങളിൽ ഞാൻ ഈ ഭാഷ സംസാരിച്ചിരുന്നു. ഈ ഭൂഭാഗങ്ങളുടെ അവകാശിയായിരുന്നു.... ചിലപ്പതികാരം കിലുങ്ങുന്ന മനസ്സാകെ കടലോരഗാഥകൾ.

ഉണങ്ങി വരണ്ട് മണൽത്തിട്ടു മാത്രമായ ഒരു നദി.... വരണ്ടുപോയ ഒരു സരസ്വതി.... ഒരുകാലത്ത് ഇതിലേ സ്വരതരംഗം ഉണർത്തി ഒഴുകിയ ഒരു സുന്ദരിപ്പുഴ ഉണ്ടായിരുന്നു.... സസ്യങ്ങളുടെ പച്ചപ്പുണ്ടായിരുന്നു....

മേൽ ആലത്തൂരിൽ വീണ്ടും ഒരു വരണ്ടനദി.... മേൽപ്പത്തിയിൽ മറ്റൊന്ന്.... വറ്റിയ ഭാരതപ്പുഴപോലെ.... വറ്റിയ കല്പാത്തിപ്പുഴപോലെ.... മണൽനിറഞ്ഞ്.... കല്ലുനിറഞ്ഞ്.... ദാസംപട്ടിക്കും തോത്തംപട്ടിക്കുമിടയിൽ കണ്ണും മനവും കുളിരുന്ന ഒരു സസ്യശ്യാമളയായ താഴ്വര....

വിളർത്തുനരച്ച ആകാശം.... വിളർത്തു മെലിഞ്ഞ ഭൂമി....

അങ്ങിങ്ങ് കുറ്റിച്ചെടികൾ -

മരുഭൂമിയിൽ കാണുന്ന കള്ളിച്ചെടികളിൽ മഞ്ഞയും ചുവപ്പും പൂക്കൾ..... ബുദ്ധൻപട്ടിയിൽ ഉഴുതുമറിച്ച വയലുകൾ -

കാളയും പശുവും ആടും മേയുന്ന ഊരുകൾ -

ആയ്ക്കുടിലുകളിൽ കുമിയുന്ന വൈക്കോൽക്കൂനകൾ. ബുദ്ധൻ ആയർക്കുടിയിലെ മായോൻ! ബുദ്ധൻപട്ടി ഗോപാലഗ്രാമം! ബുദ്ധൻപട്ടിക്കും ഡാനിഷ്പേട്ടിനുമിടയിൽ തീരെ നേർത്തുമെലിഞ്ഞാണ് കാവേരി ഒഴുകുന്നത്. പിള്ളയാർകോവിലിന്റെ ഉച്ചിയിൽനിന്നു നോക്കിയപ്പോൾ കണ്ട വിപുലയും വിശാലയുമായ കാവേരിയുടെ ഒരു നിഴൽമാത്രം.... കാവേരീദർശനം കോവൈ എക്സ്പ്രസ്സിന്റെ ശീഘ്രഗമനത്തിന്റെ മെക്കാ

നിക്കൽ ശബ്ദലോകത്തുനിന്ന് എന്നെ പൂർവ്വജന്മസ്മൃതിയിലേക്ക് എടുത്തെറിഞ്ഞു....

കരിനിറമായ ശനിഗ്രഹം പുകഞ്ഞാലും, ധൂമക്കൊടിപാറും കേതു ഉദിച്ചാലും, വിരികതിർവീശും വെള്ളി തെക്കോട്ടു പടർന്നാലും, കാറ്റുമുട്ടുന്ന കുടകുമല എന്ന കുടജാദ്രിനെറുകയിൽ കടുംകുരലോടെ ഇടിവെട്ടി വർഷമേഘം വൃഷ്ടിവളം ചൊരികയാൽ എന്നും പ്രവഹിക്കുന്ന വിശാലസമ്പത്തോടുകൂടിയ കാവേരി നീരോട്ടം....

ചെന്നെൽവയൽ - കരിമ്പുചോല....

ഏരിത്താമരപ്പൂവനം -

ആർപ്പും ആരവവുമായി വണ്ടാരങ്കോഴികൾ.... ഞാറകൾ.... അന്നങ്ങൾ.... പൈങ്കാൽക്കൊക്കുകൾ.... നീർക്കാക്കകൾ.....

എരുമകൾ പുറം ചൊറിയുമ്പോൾ കുമരിക്കൂട്ടിൽനിന്ന് ഊർന്നുവീഴും ധാന്യമണികൾ. കൃഷിക്കാരുടെയും കളംപണിക്കാരുടെയും ആർപ്പുവിളികൾ. ഞാറുനടുന്ന കടച്ചികൾ പാടും വിരുന്തിർപാണി എന്ന പാട്ടിന്റെ ലഹരി - കറുകയും താമരയും നെൽക്കതിരും കോർത്ത് മാലയിട്ട ഋഷഭങ്ങളെ പൂജിച്ച് ഉഴുന്നവർ പാടും ശുഭസംഗീതം....

മിഴാവു മുഴക്കും അരുവികൾ....
മൃദംഗത്തിന്റെ സൊഗസൊഗാതാളം....
വേദാഗ്നിപ്പുക ഉയർന്ന് മഴയെ ഗർഭം ധരിച്ച മേഘംപോലെ കുടചൂടി,
മോഹനമായ ബ്രാഹ്മണഗൃഹങ്ങൾ.
പഴയ ഊരുകൾ താണ്ടിപ്പോകും താപസി....
അവളുടെ ഭിക്ഷാപാത്രമെന്ന അമൃതസുരഭി.
മനസ്സാകെ കനിവിൻ ശീതളജലം -
ഓർമ്മയാകെ രാഗസുധ....
കക്ഷത്തിറുക്കിയ മയിൽപ്പീലിക്കണ്ണിലൊന്നിൽ
'അക്ഷര'മായി വിടർന്ന ഉൾക്കണ്ണ്.

ചിലപ്പതികാരവീഥികളിൽനിന്ന് മനസ്സ് മടങ്ങിയെത്തുമ്പോൾ വണ്ടി കോയമ്പത്തൂരിലെത്തി.... ഒരു കുഞ്ഞിക്കുളിർകാറ്റ് കവിളിൽ മുത്തമിട്ട് കഴുത്തിൽ കെട്ടിപ്പിടിച്ചു.... അഭിലാഷിന്റെ നാദം "അമ്മേ, നമുക്ക് ഇറങ്ങാറായി." സ്വപ്നക്കാഴ്ചകൾ മനസ്സിൽ മായാതെനിന്നു.

പാലക്കാട്ടെത്താറായപ്പോൾ ഞാൻ അച്ചുവേട്ടനെ ഓർത്തു. അച്ചുവേട്ടൻ എഴുതിയിരുന്നു: "What is Advaitha's standpoint with regard to knowledge and skill and beauty and goodness and service and duty? If it cant teach us to aquire all these without acquisitiveness, power, domination over others, except by the force of their own innate love and purity, all our tall talk of Advaitha is sheer snobbery. Even saintliness used for overreaching others is tyranny, only of the



sublest type.. Has advaitha taught us to look upon everyone and everything as a subject and not as an object for my selfish use? If so, life will be even reciprocity in interhuman and intercreative relationship will be balanced based on an equal love and respect. This is the basis of all ethicality and spirituality."

അദ്വൈതം എന്ന പഠിപ്പിച്ചത് ചരാചരങ്ങളെ ഞാനായിത്തന്നെ കാണാനാണ്. അതിനാൽ അവയെ സ്വാർത്ഥത്തിനായി ചൂഷണം ചെയ്യാൻ എനിക്കാവുന്നില്ല. പേരും പെരുമയും ശക്തിപ്രകടനവും വെറുതെ.... ജ്ഞാനം ശാന്തി നൽകുന്നു. അതിന്റെ സൗന്ദര്യം, നന്മ, അതു തരുന്ന കർമ്മശേഷി - ഇവയൊക്കെയാണ് എന്റെ ജീവിതത്തെ നിലനിർത്തുന്നത്. വ്യക്തികളുടെ രൂപത്തിലോ നാമത്തിലോ പ്രസിദ്ധിയിലോ ഞാൻ മയങ്ങുന്നില്ല. അവരുടെ ആത്മദർശനത്തെ - ഉൾക്കാഴ്ചകളെ - ഉൾക്കൊള്ളാനും അറിയാനും താത്പര്യമുണ്ട്. ഒരു ദർശനത്തിന്റെ വാഹനമെന്നതിലുപരി മാംസശരീരത്തിനെന്തു വില? ജീവചരിത്രമെന്നാൽ ഈ ശരീരത്തിന്റെയോ കർമ്മങ്ങളുടെയോ ചരിത്രമല്ല.... ദർശനത്തിന്റെ ചരിത്രമാണ്. ആന്തരജീവിതത്തിന്റെ ചരിത്രമാണ്. സ്പിരിച്വാലിറ്റിയുടെ ചരിത്രമാണ്. അദ്വൈതമറിഞ്ഞ്, എല്ലാവരേയും സ്നേഹിച്ച്, എല്ലാവരാലും സ്നേഹിക്കപ്പെട്ട് ജീവിക്കുന്ന ഒരാൾ നമ്മുടെ ഇടയിലുണ്ട് - യേശുദാസ്! വണ്ടി പാലക്കാട് എത്താറായിരുന്നു. ഞങ്ങളുടെ ചർച്ച അദ്വൈതവും അച്ചോട്ടനും വഴി യേശുദാസിലെത്തി!

ഒരാൾ എത്ര പള്ളി പണിതു. എത്ര ഇംഗ്ലീഷ് മീഡിയം സ്കൂൾ പണിതു എന്നു നോക്കിയല്ല, ഏതുവിധം ദർശനം മാനവവംശത്തിനു നൽകി എന്നുനോക്കിയാണ് അയാളെ വിലയിരുത്തേണ്ടതെന്നും താൻ അങ്ങനെ വിലയിരുത്തപ്പെടാനാണ് ഇഷ്ടപ്പെടുന്നതെന്നും ബിഷപ്പ് മാർ പൗലോസ് പറയുകയുണ്ടായി. എഴുത്തുകാരും വിലയിരുത്തപ്പെടേണ്ടത് പുസ്തകങ്ങളുടെ എണ്ണംനോക്കിയല്ല. യേശുദാസ് എത്ര പാട്ടുപാടി, എന്തൊക്കെ അവാർഡ് കിട്ടി, എത്ര സമ്പാദിച്ചു എന്നൊക്കെ നോക്കി ചരിത്രമെഴുതുന്നത് ധാരാളം കണ്ടിട്ടുണ്ട്. അദ്ദേഹത്തിന്റെ ദർശനങ്ങൾ അധികമാരും ശ്രദ്ധിക്കാറില്ല. അദ്ദേഹത്തിൽ ഇരിക്കുന്ന ഋഷിയെ - മനുഷ്യനെ - യഥാതഥമായി ചിത്രീകരിക്കുന്ന ഒരു പുസ്തകം (അക്കാദമിക് ആയി) എഴുതുന്നതിന്റെ അനന്തസാദ്ധ്യതകൾ ഞങ്ങൾ ട്രെയിനിലിരുന്ന് വിചാരംചെയ്തു. വാക്ക് (സരസ്വതി) തന്നെ പ്രേമിക്കുന്ന ഉപാസകന്റെ ഉള്ളിൽ, താൻ പ്രേമിക്കുന്ന ഉപാസകന്റെ ഉള്ളിൽ പ്രവേശിച്ച് അവനെ ഋഷിയാക്കുന്നു എന്ന വേദവാക്യം മൂകാംബികയെ പ്രേമിക്കുന്ന, മൂകാംബിക പ്രേമിക്കുന്ന യേശുദാസിൽ സത്യമാണ്. ആ സത്യം പ്രശസ്തി എന്ന ഖനിക്കകത്ത് രത്നംപോലെ ഒളിച്ചിരിക്കയാണ്. 'ഉൾച്ചേർന്നരത്ന'ത്തെ ഖനനം ചെയ്തെടുത്ത് തുടച്ചുമിനക്കി പുറംലോകത്തിനുമുമ്പിൽവെയ്ക്കുന്ന വ്യക്തിത്വത്തിന് അദ്ദേഹത്തോളംതന്നെ പരിശുദ്ധിവേണം...... വാഗ്ദേവീകടാക്ഷത്താൽ Academic and ana-

lytical skill വേണം.... കാവേരീദർശനത്തിന്റെ ധ്യാനലയത്തിൽ മുഴുകിയ
ശാന്തമായ മനസ്സോടെ ഞാൻ അഭിലാഷിനോടു പറഞ്ഞു: "ഒരിക്കൽ
അദ്ദേഹത്തിന്റെ വ്യക്തിത്വവും ആത്മീയജീവിതവും പകർത്താൻ
നിനക്കു സാധിക്കും."

അവൻ പറഞ്ഞു: "ഞാൻ എഴുതിയാൽ വയസ്സിൽ താഴെയായ
തിനാൽ ആളുകൾ വെറും ഭ്രമമാണെന്നു പറയും. അതിന് അർഹിക്കുന്ന
വിലകൊടുക്കില്ല. അമ്മയെപ്പോലെ ഒരു intellectual ആണ് അദ്ദേഹ
ത്തിന്റെ ആത്മീയജീവിതം എഴുതേണ്ടത്. ഞാൻ അക്കാദമിക്, സോഷ്യോ
പൊളിറ്റിക്കൽ ആംഗിളിൽനിന്ന് എഴുതാം. രണ്ടും ചേർന്നാൽ നന്നായി
രിക്കും."

"ഒരാളുടെ ആത്മീയജീവിതം അറിയണമെങ്കിൽ ആ വ്യക്തിയു
മായി നേരിട്ടു പരിചയം വേണം.... ബുദ്ധിമുട്ടാണ് അങ്ങനെ പരിചയപ്പെ
ടാൻ.... നീ ഇന്റർവ്യൂ എടുക്കുമെങ്കിൽ ഞാൻ എഴുതാം...."

(ഇത് പലവട്ടം ഞങ്ങൾ ഡിസ്കസ് ചെയ്തു. ഒരു പുസ്തകം
പിറക്കുന്നതിനു മുമ്പിലെ ചർച്ച.... വർഷങ്ങളോളം അതു നീണ്ടു....)

വലിയൊരു ജീവിതദർശനത്തിന്റെ ഉടമയായിരുന്ന അച്ഛന്റെ ഭൗതി
കശരീരം ഈയിടെയാണ് ഞങ്ങൾ ദഹിപ്പിച്ചത്. കരിഞ്ഞമർന്ന ഒരുപിടി
അസ്ഥിശകലങ്ങൾ മൂന്നു മൺകുടങ്ങളിലാക്കി അസ്ഥിപ്ലാവിന്റെ കട
യ്ക്കൽ കുഴിച്ചിട്ടു. "ഹേ, വനവൃക്ഷമേ, നിന്നോടുകൂടി ഇവിടെ സ്ഥാപി
ച്ചവനെ യമന്റെ നീതിപീഠത്തിൽ അവൻ ഇരുന്ന് നീതി ചൊല്ലുമാറ് തിരി
ച്ചുതരിക.... ഈ വൃക്ഷം നിന്നെ ഞെരിച്ചമർത്തരുത്. ദിവ്യയും മഹത്തു
മായ ഈ ഭൂമി നിന്നെ അമർത്തരുത്.... പിതൃലോകത്ത് സ്ഥാനം കണ്ടെ
ത്തിയ നീ, ഏതൊരു ജനതയുടെ നൃപൻ ധർമ്മനാണോ, ആ ജനത
യിൽ സുഖമായിരുന്നാലും" അഥർവ്വവേദത്തിലെ ഈ മന്ത്രമാണ് 'ചുടു
വോരും താഴിയിൽ കുമിപ്പോരും' ഒക്കെ തങ്ങളുടെ പിതൃക്കളെ അടക്കു
മ്പോൾ മന്ത്രിച്ചിരുന്നത്. തോണിയിലും പെട്ടിയിലും ഭരണിയിലും കല
ങ്ങളിലും അവർ ഭൗതികാവശിഷ്ടം സൂക്ഷിച്ചു. ബന്ധുക്കൾക്ക് ഒരു
പുണ്യനദിയുടെ സംഗമസ്ഥാനത്തേക്ക് അവ ആവാഹിച്ചെടുത്തുകൊ
ണ്ടുപോകാൻ അവസരം കിട്ടുന്നതുവരെ അവ അസ്ഥിമരച്ചോട്ടിൽ വിശ്ര
മിച്ചു. ദർശനങ്ങളും ഇങ്ങനെ വിശ്രമിക്കും! ഒരു ഋഷിയുടെ ദർശനം ചില
പ്പോൾ സഹസ്രാബ്ദങ്ങളോളം വെളിച്ചം കാണാതെ കിടക്കും. പിന്നെ,
ഒരുനാൾ വരും.... പിൻഗാമിയുടെ ആത്മാവിൽ ദർശനം പുനർജ്ജനി
ക്കുന്ന നാൾ.... അന്ന് പൂർവ്വികദർശനം ധർമ്മഭൂമിയായ പിതൃഭൂമി
യിൽനിന്ന് വിസ്മൃതിയുടെ കല്പടവുകൾ ഇറങ്ങി ജനിമൃതിചക്രത്തിൽ
ഒരിക്കൽക്കൂടി ഉരുളാൻ ആരംഭിക്കും. ഒരു പുതിയ വാഹനരൂപത്തിൽ!

ചിലപ്പോൾ പിതൃക്കൾ അഭൗമമായ ഒരു കാന്തിയാർജ്ജിച്ച് ജനിമൃ
തിചക്രത്തിൽനിന്ന് മുക്തരായി, അമേയശക്തികളുടെ കണികകളായി
മാറി, സൂര്യലോകത്തെ മൂടിയ സുവർണ്ണപാത്രം നീക്കി തേജോലോക
ങ്ങളിലേക്ക് പറന്നകലും.... അവരുടെ ദർശനങ്ങൾ കാലത്താൽ കെടു



ത്തപ്പെടാതെ, സൂര്യകിരണങ്ങൾപോലെ, ശാശ്വതസത്യമായി ഭൂമിയെ
അനുനിമിഷം പൊതിഞ്ഞുനിൽക്കും. ദർശകന്റെ ദർശനത്തിനേ
പ്രസക്തിയുള്ളു.... അവന്റെ ശരീരവും ഭൗതികജീവിതവും കാലമെന്ന
ഊർജ്ജസാഗരത്തിൽ ഒരു മുഹൂർത്തമാത്രം തങ്ങിനിന്ന് പൊട്ടിപ്പോകുന്ന
കുമിളമാത്രം!

ഇതാണ് സർവ്വ ധർമ്മശാസ്ത്രങ്ങളുടെയും തത്ത്വചിന്തയുടെയും
പരമപദം. പേരെന്തായാലും രൂപമെന്തായാലും, ഏതുകാലത്ത് ഏതു
ദേശത്ത് ജീവിച്ചാലുമെന്ത്! പ്രശസ്തിയും പണവും അധികാരവും ഉണ്ടാ
യാലും ഉണ്ടായില്ലെങ്കിലും എന്ത്! ദർശനസൗന്ദര്യം ഇരിക്കുന്നത് ആത്മീ
യജീവിതത്തിലാണ്. അതറിയാത്ത ഒരാൾ ഋഷിയാവുകയില്ല. അളു
ക്കാണ് ശരീരം. അളുക്കിന്റെ ഭംഗിയിൽ ഭ്രമിക്കുന്നവർ ഉൾച്ചേർന്ന രത്ന
ങ്ങൾ കാണുന്നില്ല. സ്ത്രീപുരുഷബന്ധങ്ങളിൽ മാത്രമല്ല, എല്ലാ വ്യക്തി
ബന്ധങ്ങളിലും ഈ മായാജാലത്തിന്റെ വേര് ഇടതൂർന്നു പടർന്നുകിട
ക്കുന്നു. നിന്റെ 'അളുക്കും' എന്റെ 'അളുക്കും' തമ്മിലുള്ള ഭേദം, എന്റെ
ഗുരുവും നിന്റെ ഗുരുവും തമ്മിലും, എന്റെ മതവും നിന്റെ മതവും
തമ്മിലും മത്സരിപ്പിക്കുന്നു. ഈ മത്സരം നിരർത്ഥകമാണെന്നറിയാതെ
പരസ്പരം സ്നേഹിക്കാനാവില്ല.

ഉൾച്ചേർന്ന രത്നങ്ങളെടുത്തുനോക്കീ-
ലളുക്കിലെഭ്ഭംഗിയിൽ മോഹിതൻ ഞാൻ

എന്ന് അറിഞ്ഞാലേ അളുക്കിന്റെ മായാവലയം ഭേദിച്ച് ഉൾച്ചേർന്ന ആത്മ
രത്നത്തെ അറിയാനാവൂ....

പൂർവ്വികരുടെ ദർശനം സൂര്യകിരണംപോലെ പൊടുന്നനെ എന്റെ
ചിന്താധാരയെ പ്രകാശം ചൂടിച്ച മുഹൂർത്തങ്ങളെക്കുറിച്ചാലോചിക്കു
മ്പോൾ ഇപ്പോഴും വിവരണാതീതമായ വിസ്മയാനുഭൂതി! പ്രപഞ്ചം നാദ
ത്തിൽനിന്നുണ്ടായി, വേദത്തിൽനിന്നുണ്ടായി. വേദമാതാവ് ഗായത്രി.
ഗായത്രിയുടെ അക്ഷരലോകം പ്രണവത്തിൽനിന്ന് പൊട്ടിവിരിഞ്ഞതിന്റെ
ലക്ഷണമാണ് സ്ഫോടം.... കാണുമ്പോൾ ചേതോഹരം. വരയ്ക്കു
മ്പോൾ രാശിചക്രരൂപം.... കേൾക്കുമ്പോൾ അപൂർവ്വ ബ്രഹ്മരാഗം....
ഓർക്കുമ്പോൾ അമോഘാനുഭൂതി. എഴുതുമ്പോൾ പ്രചോദനം.... പറ
യാനോ എഴുതാനോ വരയ്ക്കാനോ വയ്യാത്തതിനെ നിരന്തരം പറയാനും
എഴുതാനും വരയ്ക്കാനും ഞാൻ ശ്രമിക്കുമ്പോൾ –

"ചേച്ചിയുടെ ഭാഷയ്ക്ക് എന്താണിത്ര കട്ടി" എന്ന് ഒരിക്കൽ പുന്ന
യൂർക്കുളത്തുവെച്ച് ബൈജു ചോദിച്ചു. ബൈജു എന്നാൽ ഹരികൃ
ഷ്ണൻ.... കുട്ടേട്ടന്റെ മകൻ.... ചെമ്പൈസ്വാമിയുടെ ലോങ്പ്ലേ
റെക്കോർഡുകളുമായി തെക്കേന്റെ മോളിലെ നടുവിലെ മുറിയിൽ ഇരി
ക്കുന്ന കുട്ടേട്ടന്റെ.... 'വാർമഴവില്ലേ വാ.... മനോഹര മാരിവില്ലേ വാ' എന്ന്
തിക്കുറിശ്ശിസ്റ്റൈലിൽ പാടുന്ന കുട്ടേട്ടന്റെ.... തന്റെ ടാക്കീസിൽ സിനിമ
തുടങ്ങുംമുമ്പ് പാട്ടുവെക്കുമ്പോൾ ചെമ്പൈസംഗീതം കൊണ്ടേ തുട

ങ്ങാവൂ എന്നു നിർബ്ബന്ധമുള്ള കുട്ടേട്ടന്റെ.... കോട്ടായിഗ്രാമത്തിൽ വേരുകളുള്ള ബൈജു ഇപ്പോൾ കോട്ടയത്ത് 'മനോരമ'യിലാണ്.

പറയാനാവാത്തത് പറയാൻ ശ്രമിച്ചാൽ ഭാഷ അങ്ങനെയാവുമോ? എഴുതാനാവാത്തത് എഴുതാൻ ശ്രമിച്ചാൽ ഭാഷ കട്ടികൂടുമോ? ഉദാത്തവും ഗംഭീരവും മനോഹരവും അവർണ്ണനീയവുമായ ഒന്നിന്റെ അനുഭൂതി ഉള്ളിൽ കൊണ്ടുനടന്ന് അതിനെ പ്രകാശിപ്പിക്കാൻ ശ്രമിക്കുമ്പോൾ ഭാഷ അങ്ങനെയാവുമോ? ഞാൻ സ്വയം ചോദിക്കുന്നു. എനിക്കറിയില്ല. ഒന്നുമറിയാത്ത പാമരയായി, ഒന്നും മോഹിക്കാത്ത അവധൂതയായി, മൗനമുദ്രിതമായ ഒരന്തഃകരണം എന്നിലേക്കുതന്നെ തിരിച്ചുവെച്ചുനടന്ന എന്നിൽ അക്ഷരസ്ഫോടമായി, അറിവിന്റെ വിളക്കായി, ഒരു പ്രവാഹമായി ഉണർന്നത് ഏതു വരദാനമാണ്? ഇന്നലെ ജനിച്ച് നാളെ മരിക്കുന്ന ശരീരമെന്ന കൊച്ചുകുമിളയിൽ സൂര്യചക്രത്തിന്റെ ഏഴുവർണ്ണം പ്രതിബിംബിപ്പിച്ച് അതിനെ വർണ്ണശബളമാക്കിയതാര്? എന്തിന്? ഭേദഭാവനകളുടെ കോട്ടകൾ മുക്കിക്കൊണ്ട്, സ്നേഹപ്പാലാഴിയിൽ അനാദിമദ്ധ്യാന്തമായി അചലമായിനിൽക്കുന്ന പുരാതന ദർശനത്തിലേക്കുമാത്രം എന്റെ ശ്രദ്ധ കേന്ദ്രീകരിപ്പിച്ചതേതു മഹാശക്തി! നാമരൂപമില്ലാത്ത ആ ശക്തിയുടെ സാന്നിദ്ധ്യം മാത്രം ഞാനറിയുന്നു; ആസ്വദിക്കുന്നു; കീർത്തനം ചെയ്യുന്നു; പറയാനാവാത്ത അതിനെ പറയുമ്പോൾമാത്രം എന്റെ മൗനം വാചാലമാകുന്നു; കവിതയാവുന്നു! എന്റെയുള്ളിൽ ഒരായിരം നക്ഷത്രച്ചെപ്പിലെ സൗമ്യപ്രകാശമുള്ള രത്നങ്ങൾ തിളങ്ങുന്നു; ഒരായിരം പൂക്കളുടെ സൗരഭ്യം പരക്കുന്നു; പതിനാറായിരത്തെട്ടു രാഗരാഗിണിമാർ സ്വരവിസ്താരം ചെയ്യുന്നു. ഇതാണ് എന്റെ മതമെന്നറിയുമ്പോൾ ആനന്ദം-പറയുമ്പോൾ അതിന്റെ സൗന്ദര്യം മങ്ങുന്നു. സൗന്ദര്യത്തെ വാക്കിൽ ഒതുക്കാനാവില്ല. ശ്രമിച്ചാൽ അതൊരു നിഴൽരൂപമേ ആവൂ.... ഞാനീ കുത്തിക്കുറിക്കുന്ന വാക്കുകൾ എന്റെ അനുഭൂതികളുടെ നിഴൽമാത്രം! എന്നാലും ഈ നിഴലിലൂടെ കലാത്മകശ്രദ്ധ (creative listening) യോടെ നോക്കിയാൽ കാണാം. എട്ടുവയസ്സുമുതൽ പാമരയായ ഒരു കുട്ടിയിൽ പ്രകാശിക്കാൻ തുടങ്ങിയ അവബോധത്തെ - ഒരപ്രമേയ പ്രകാശത്തിന്റെ അനിഷേധ്യ സാന്നിദ്ധ്യത്തെ - അമൃതത്വബോധത്തെ! ഒരു ജന്മാന്തര സുകൃതഫലത്തെ! ദീർഘതപസ്യയുടെ പരിണാമത്തെ! ഒരുപക്ഷേ; അതാവാം എന്റെ ഭാഷയെ ഇങ്ങനെയാക്കിയത്. എനിക്ക് ഇതല്ലാതൊരു ഭാഷ വശമില്ല!

അക്കം ശരീരം - കാലം ആത്മാവ് - അവയുടെ അനാദിബന്ധത്തിന്റെ ശാസ്ത്രം സാംഖ്യം. ഗ്രഹങ്ങൾ ശരീരം; സൂര്യൻ ആത്മാവ് - അവരുടെ അനാദിബന്ധശാസ്ത്രം ജ്യോതിശ്ശാസ്ത്രം. അക്ഷരം ശരീരം, ബോധം ആത്മാവ്. അവയുടെ അനാദിബന്ധശാസ്ത്രം ഭാഷ അഥവാ ശബ്ദശാസ്ത്രം. പൂർവ്വികരുടെ ഭാഷ ഒരു കാലത്തിലെ ബോധപ്രവാഹത്തെ മറ്റൊരു കാലത്തിലെ ബോധപ്രവാഹത്തോട് കൂട്ടിയിണക്കുന്ന സ്വർണ്ണനദി.... സുവർണ്ണരേഖാനദി.... ഈ നദിക്ക് ഏതുകാലത്തും ഏതു



ദേശത്തിലും ഏതു ഭാഷ സംസാരിച്ച് ജീവിക്കുന്നവരേയും പരസ്പരം ബന്ധിക്കാൻ സാധിക്കുന്നു. ഈ സുവർണ്ണരേഖാനദി വരാഹമിഹിരനോടും ശങ്കരനോടും ഭഗവാൻ പാർത്ഥസാരഥിയോടും അവരുടെ ബോധസുവർണ്ണസാഗരത്തോടും എന്റെ ബോധത്തെ കൂട്ടിച്ചേർക്കുന്നു. ഈ നേർത്ത സുവർണ്ണനൂലിന്റെ ആത്മബന്ധം വിച്ഛേദിച്ചാൽ ഞാൻ വെറുമൊരു ശരീരം - വെറും ഒരു കുമിള - അല്ലെങ്കിൽ വെറുമൊരു പത്തോളജിസ്റ്റ്! അപ്പോൾ എന്നിൽ പഞ്ചസിദ്ധാന്തികയോ സൗവർണ്ണമോ സുധാസിന്ധുവോ പത്മസിന്ധുവോ ചിലമ്പോ സാന്ദ്രാനന്ദമോ ഒന്നും ഉണരില്ല. അവയൊക്കെ എന്റെ ആത്മതന്മയീഭാവത്തിന്റെ ലക്ഷണങ്ങളായ 'സ്ഫോട'ങ്ങൾ മാത്രം! സ്ഫോടം 'കാരണ'മല്ല; ആത്മശക്തിയുടെ 'ലക്ഷണ'ങ്ങൾ മാത്രമാണ്! അവ tips of an iceberg മാത്രം!

കവിത്വവും സംഗീതവും ജന്മവാസനയോ അഭ്യാസമോ അതു രണ്ടും ചേർന്നതോ? ഈ ചോദ്യം പലരും ചോദിക്കാറുണ്ട്. നാളികേരത്തിൽനിന്ന് തെങ്ങല്ലാതെ ദേവതാരു ഉണ്ടാവുമോ? തെങ്ങിനെ ഹിമാലയത്തിലും ദേവതാരുവിനെ അറബിക്കടലോരത്തും നട്ടാൽ അവ വളരുമോ? ജന്മവാസന വേണം. വളരാൻ അനുകൂല സാഹചര്യവും വേണം. സാഹചര്യം നൽകുന്ന സൗകര്യം മാത്രമാണ് അഭ്യാസം അഥവാ ചിരപരിചയം. അതല്ലെങ്കിൽ, ഒരു വീട്ടിൽ ജനിക്കുന്ന എല്ലാവരും കവികളും ഗായകരുമാവാത്തതെന്ത്?

ജന്മവാസന സരസ്വതിയുടെ വരദാനം.... സംഗീതത്തിനും സാഹിത്യത്തിനും ഒക്കെ ഈ വരദാനം വേണം. അവയെ ശരിയായി പ്രയോഗിക്കാനുള്ള അഭ്യാസം (വിദ്യാഭ്യാസം) ഉണ്ടായാൽ കവിയായി, സംഗീതജ്ഞയായി. ഈ വിദ്യാഭ്യാസത്തിന്റെ അധിദേവതയും ദേവിതന്നെ! അപർണ്ണാം നാമരൂപേണ ത്രിവർണ്ണാം പ്രണവാത്മികാം എന്നു വിളിക്കപ്പെട്ട പ്രണവമന്ത്രമയിയായ ദേവി.... പ്രപഞ്ചം മന്ത്രമയം.... ശരീരവും മനസ്സും ബുദ്ധിയും ആത്മാവും മന്ത്രമയം.... ശാരീരം മന്ത്രമയം.... മന്ത്രമയമായ പ്രപഞ്ചവീണയിൽ ഉണരുന്ന ആദിചൈതന്യധാര ആദ്യനാദവർഷബിന്ദു. അതിന്റെ സ്പർശത്താൽ കോൾമയിർക്കൊണ്ട ഭൂമി രാശിചക്രപഥത്തിൽ തൊഴുകയ്യോടെ ശയനപ്രദക്ഷിണം ചെയ്യുന്നു. സന്ധ്യകൾ പ്രദക്ഷിണവഴിയിൽ ദീപം കൊളുത്തുന്നു. ശുക്രനെന്ന തളിമുരുകനെ മുന്നിൽ നടത്തി അഗ്നിക്കാവടിയുമേന്തി ഉദയപർവ്വതം കയറിയിറങ്ങുന്നു സൂര്യനാരായണദേവൻ.... മഞ്ഞു മരവുരിചാർത്തി നക്ഷത്രരുദ്രാക്ഷമെണ്ണി തപസ്സിരിക്കുന്ന നിശ്ചലരാത്രികളുടെ സമാധി.... ഈ അനന്തചൈതന്യ മണ്ഡലത്തിൽ യുഗങ്ങളുടെ 'വാസന' പേറും മലർക്കാറ്റായി, സ്മൃതിയുടെ തലോടലായി, ഒരു കൊച്ചുകുമിളയായ കവിശരീരത്തിൽ ശാരീരമായി വന്നുനിറയും കവിത്വം - അതിൽ ഒരു പ്രപഞ്ചത്തിന്റെ സംഗീതം മുഴുവൻ ആവാഹിക്കുന്ന നാദം.... നാദത്തെ സപ്തസ്വരമാക്കി കീർത്തനമാക്കി കവി ആലപിക്കുന്നു.... താൻ ആസ്വദിച്ചത് ജന്മവാസനയാൽ! മറ്റുള്ളവരെ ആസ്വദിപ്പിക്കാനുള്ള ശൈലി അഭ്യാസ

ത്താൽ! ശൈലി അഭ്യാസംകൊണ്ട് പിന്നെയും പിന്നെയും മെച്ചപ്പെടുത്താം. വാസനയും അഭ്യാസവും ഉണ്ടെങ്കിൽ കവി ജീനിയസ്സാവും - എനിക്ക് വാസനയേ ഉള്ളൂ - ശൈലി മെച്ചപ്പെടുത്താനുള്ള അഭ്യാസം ചെയ്യുകയുണ്ടായിട്ടില്ല - അതിന് നേരമുണ്ടായിട്ടില്ല. അതാവാം ബൈജു പറഞ്ഞ ഭാഷയുടെ അപാകതയുടെ കാരണം!

പൂർവ്വജന്മവാസനകളാണ് ഈ ജന്മത്തിലെ കവിത്വവും ശാസ്ത്രബുദ്ധിയും സംഗീതവും ഒക്കെ നിശ്ചയിക്കുന്നതെന്ന് സുശ്രുതാചാര്യൻ പറഞ്ഞു. വൈദ്യശാസ്ത്രം പഠിച്ച എന്റെ ശാസ്ത്രബുദ്ധിയിൽ സുശ്രുതന്റെ നിഗമനം ശരിയാണെന്നാണ് അഭിപ്രായം!

ശരാശരി ഇന്ത്യക്കാരന്റെ മനസ്സിൽ നദികൾ പുണ്യതീർത്ഥങ്ങൾ.

പിതൃതീർത്ഥങ്ങൾ.... ഓരോ നദിയും നമുക്ക് അമ്മ....

ഗംഗാമയ്യ..... ഗോദാവരി.... കാവേരി....

ചൂർണ്ണി.... നിള..... കൃഷ്ണ....

പൂർവ്വികരുടെ ചിതാഭസ്മം പേറുന്ന പുഴകൾ.

ആത്മാവ് ചിദാനന്ദസാഗരത്തിൽ ലയിക്കുമ്പോൾ, ഭൗതികാവശിഷ്ടങ്ങളെ സാഗരങ്ങളിലേക്ക് വഹിക്കുന്നവർ....

ഇക്കഴിഞ്ഞ ഏപ്രിൽമാസം മുതൽ നിളയോട് ആ ബന്ധംകൂടി ഉണ്ടായി. നേർത്തുമെലിഞ്ഞ നദിയുടെ മാറിൽ കുഴിച്ച ഒരു കുഴിയിൽ പുത്തൻ മൺകുടം ഉടഞ്ഞ കഷ്ണങ്ങൾ. ഒരു കോടിത്തോർത്തുമുണ്ട് - പിന്നെ, നെഞ്ഞത്ത് ഒരു ഭാരമായി കരിഞ്ഞ കുറെ എല്ലിൻകഷ്ണങ്ങൾ.... എന്റെ അച്ഛന്റെ ഭൗതികാവശിഷ്ടം നിളയുടെ മാറിലാണ്....

ഭാരതത്തിന്റെ മാറിൽ -

ഭാരതപ്പുഴയുടെ മാറിൽ.

ഭാരതം നമ്മുടെയൊക്കെ പിതൃതീർത്ഥം.... മാതൃഭൂമി....!

ഭാരതപ്പുഴയുടെ തീരത്തെ ഗന്ധവാഹിനിയായ കാറ്റിൽ വാസനച്ചുണ്ണാമ്പും പുകയിലയും കൂട്ടിയിടിച്ച തളിർവെറ്റിലയുടെ ഗന്ധമായി അച്ഛന്റെ സ്മരണ നിറയുന്നു.... വാർദ്ധക്യം പൊഴിച്ചുകളഞ്ഞ് പ്രകാശം വീണ്ടും നേടിയ ധർമ്മകായത്തിലെ മിഴികൾ നക്ഷത്രങ്ങളായി അനുഗ്രഹരശ്മി വിതറുന്നു. ചിതാഭസ്മം പുരണ്ട് കരിഞ്ഞ എല്ലിൻകഷ്ണങ്ങളായി, സ്നേഹത്തിന്റെ ആ നിത്യഹരിതസൗന്ദര്യവാഹിനിയെ ഈ പുഴയുടെ മാറിലാണ് ഞങ്ങൾ ഏല്പിച്ചത്.... കുന്നത്തൂർവീട്ടിന്റെ അലങ്കാരമായിരുന്ന ആ രത്നം ഈ പുണ്യതീർത്ഥത്തിലാണ് അലിഞ്ഞത്.

അമ്മയുടെ ഗർഭപാത്രത്തിലെ ജലത്തിൽ തുടക്കം.

അമ്മയുടെ പുണ്യതീർത്ഥത്തിലേക്ക് മടക്കം -

അമ്മ എല്ലാവരേയും മാറോടണച്ചുപുൽകി, താലോലിച്ച്, അലക്കയ്യിൽ തൊട്ടിലാട്ടി, നീണ്ട നിദ്രയിൽ അവർക്ക് കൂട്ടായിരിക്കുന്നു. ഗംഗാമയ്യ ശരാശരി ഭാരതീയന്റെ അമ്മയായതങ്ങനെയാണ്! ആ ആത്മബന്ധത്തിന്റെ വേരുകൾ പിതൃക്കളിലാണ് അവസാനിക്കുന്നത്.



നക്ഷത്രങ്ങളെ നോക്കിനിൽക്കാൻ ഇഷ്ടമുള്ള കവിയായിരുന്നു നാലപ്പാടൻ. എനിക്കും നക്ഷത്രങ്ങളെ നോക്കാൻ ഇഷ്ടമായിരുന്നു. ചെറിയകുട്ടിയായിരുന്നപ്പോൾ അമ്മമ്മ എന്നെ ഒക്കത്തെടുത്ത് നാലപ്പാട്ടെ മുറ്റത്തുനടന്ന് അമ്പിളിമാമനെ കാണിച്ചുതന്നു. മുതിർന്നപ്പോൾ കനൽക്കട്ടപോലെയുള്ള തിരുവാതിരയേയും ചുവന്നവായ് (ചെവ്വായ്) പോലുള്ള ചൊവ്വയേയും ത്രിമൂർത്തികളേയും സപ്തർഷികളേയും ധ്രുവനേയും കാർത്തികപ്പെൺകിടാങ്ങളേയും കാണിച്ചുതന്നു.

"അതാ - തിരുവാതിര കനൽക്കട്ടപോലെ. ഭഗവാന്റെ തിരുനാള്. അതിനടുത്ത് വെളുവെളാന്ന് പുണർതം - സൊർണ്ണയെപ്പോലെ - ശ്രീരാമന്റെ തിരുനാള് - സൊർണ്ണക്കുട്ടീടേം."

ഞാൻ അവയെ അന്നുമുതൽ പ്രേമിക്കാൻ തുടങ്ങി.... പ്രേമാർദ്രമായ കണ്ണുകൾകൊണ്ട് ദൂരെദൂരെനിന്ന് നക്ഷത്രങ്ങളെ നോക്കി.... ആരാധിച്ചു. അവയിൽനിന്ന് അപ്രമേയമായ ഒരു ശക്തി എന്നിലേക്കു പ്രവഹിച്ചു.

പാമ്പിൻകാവിന്റെ തറമേൽ മലർന്നുകിടന്ന് ആകാശത്തിൽ ആട്ടിൻപറ്റംപോലെയും ദേവേന്ദ്രന്റെ കൊട്ടാരത്തിലേക്കുള്ള പടവുകൾപോലെയും കാണുന്ന വെൺമേഘത്തുണ്ടുകളെ നോക്കി മണിക്കൂറുകൾ ചെലവിട്ടു. മെഡിക്കൽ കോളേജിൽ ലേഡീസ് ഹോസ്റ്റലിന്റെ ടെറസ്സിൽ കൂട്ടുകാരികൾ തമാശ പറയുന്നത് ശ്രദ്ധിക്കുമ്പോഴും, കണ്ണും മനസ്സും നക്ഷത്രങ്ങളുടെ മൗനരാഗങ്ങളിൽ ലയിച്ചു. അപ്പോഴൊന്നും ഒരു പ്രശ്നവും ഉണ്ടായില്ല. സ്ത്രീക്ക് ഇത്തരം ഉപാസനകൾ വിലക്കപ്പെട്ടവയുമല്ല. വിവാഹിതയായി ആലപ്പുഴയിൽ കഴിഞ്ഞകാലത്തും ഇത്തരം ഉപാസനകൊണ്ട് എനിക്ക് പ്രശ്നമുണ്ടായില്ല. ലോകത്തിൽ പലതരക്കാരുണ്ട്. എല്ലാവരുടെ കണ്ണും ഒരുപോലെയല്ല. വിവാഹിതയെങ്കിൽപ്പോലും ഒരു ചെറുപ്പക്കാരി ഏകാന്തരാത്രികളിൽ നക്ഷത്രഗീതം കേൾക്കാൻ മുറ്റത്തിറങ്ങിനിന്നാൽ, ചില പുരുഷന്മാർ വിചാരിക്കും അവരെ കാണാനാണെന്ന്! കാൽപ്പണത്തൂക്കം ബുദ്ധിയില്ലാത്ത ആ ശുംഭന്മാരുടെ വിചാരം ഒരു പുരുഷശരീരം കിട്ടിയതുകൊണ്ടുമാത്രം സ്ത്രീകളൊക്കെ തങ്ങളെ ഭ്രമിക്കുമെന്നാവാം! സ്ത്രീകളും പേടിക്കും, അവരുടെ 'അമൂല്യ'സമ്പത്തായ ഭർത്താക്കന്മാരെ അപഹരിക്കാനാണോ എന്ന്! ആകെക്കൂടി അവരുടെ വെപ്രാളവും വിഷമവും കണ്ടാൽ സിംപതി തോന്നും! വീട്ടുകാർ തെറ്റിദ്ധരിക്കാതിരുന്നാൽ മാത്രമേ ഉപാസന വിഘ്നം കൂടാതെ മുന്നോട്ടുപോവുകയുള്ളു.

ലോകത്തെ മുഴുവൻ നന്നാക്കിയിട്ടും, ലോകത്തിന്റെ മുമ്പിൽ നമ്മുടെ നിഷ്കളങ്കത തെളിയിച്ചിട്ടും മാത്രമേ ഉപാസന നടത്തൂവെന്ന് വിചാരിച്ചാൽ ഒരിക്കലും ഉപാസന തുടങ്ങാനേ പറ്റില്ല. ഭൂമിയിലെ കല്ലും മുള്ളും മുഴുവൻ നീക്കിയിട്ടേ ഞാൻ നടക്കൂവെന്ന് വിചാരിക്കാറുണ്ടോ? അതോ, നല്ലൊരു പാദരക്ഷ ധരിച്ച് കല്ലിലും മുള്ളിലും പോറലേൽക്കാതെ നടക്കുമോ? നിഷ്കളങ്കതയാണ് ഏറ്റവും നല്ല കവചം.

ഞാൻ ആ കവചമണിഞ്ഞ്, ആരെന്തു പറയുന്നു എന്നു നോക്കാതെ,
ഉപാസന ചെയ്തവളാണ്. അധികം പോറലുകളൊന്നും ഏൽക്കാതെ
ഇത്രകാലം നടന്നു! സ്വയം നന്നായാൽ ആരെയും പേടിക്കാനില്ല.
ശൈശവം മുതൽ പരമപുരുഷനെ നക്ഷത്രലോകങ്ങളിൽ ഉപാസിച്ച
വൾക്ക് ഒന്നിനുംകൊള്ളാത്ത ബുദ്ധിശൂന്യരായ തങ്ങളുടെ ഭർത്താക്ക
ന്മാരെ മോഹിക്കാനാവില്ല എന്ന സാരസ്വതതത്ത്വമറിയാത്ത ഒന്നുരണ്ടു
വിഡ്ഢികളെ ഞാൻ ഈ ജന്മത്തിൽ കണ്ടെത്തിയിട്ടുണ്ട്. അത്തരം
വിഡ്ഢികളെ പറഞ്ഞുമനസ്സിലാക്കാൻ നിന്നിട്ടേ ഉപാസന ചെയ്യൂവെന്ന്
വിചാരിച്ചാൽ വാർദ്ധക്യം ശിരസ്സിൽ മുല്ലപ്പൂ ചൂടിച്ചിട്ടേ അതു സാധിക്കൂ.
ചെറുപ്പത്തിലേ ഉപാസന തുടങ്ങിയാലേ വാർദ്ധക്യമാവുമ്പോഴേക്ക്
ശാന്തിയും ആനന്ദവും ഉണ്ടാവൂ. ഒരു നക്ഷത്രക്കണ്ണുണ്ടാവാൻ മനുഷ്യ
ജന്മമെടുത്തവരെല്ലാം പരീക്ഷണങ്ങളിലൂടെ കടന്നുപോകണം.... ത്യാഗ
ങ്ങൾ അനുഷ്ഠിക്കണം.

എ1 ക്വാർട്ടേഴ്സിനു പിന്നിൽ വരിയായി നട്ടുവളർത്തിയ വേലി
ച്ചെടിക്കകത്ത് 1993-ലെ ഒക്ടോബർ മാസത്തിൽ ഒരു ബുൾബുൾ കൂടു
വെച്ചു. കടലാസും തുണിയും വിരിച്ച് ചകിരിനാരുകൊണ്ടൊരു കൂട്.
ഒരു കുണ്ടൻപിഞ്ഞാണത്തിന്റെ ആകൃതി.... അമ്മ ബുൾബുൾ അതിൽ
രണ്ടു മുട്ടയിട്ടു. തലയിൽ ചെമ്പൂവ് ചൂടിയ അമ്മക്കിളി സദാ അടയിരു
ന്നു. അച്ഛൻകിളി പുഴുക്കളെ കൊത്തിയെടുത്ത് വരവുംപോക്കും.... തിര
ക്കുപിടിച്ച പണി! പുലരി പൊട്ടിവിടരുമ്പോൾ അമ്മക്കിളി പ്രഭാതകൃത്യ
ങ്ങൾക്കുപോകും. കൂട്ടിൽ രണ്ടു മുട്ടകൾ മാത്രം! ഇളംവയലറ്റുനിറം....
നിറയെ പുള്ളികൾ. അമ്മക്കിളിയെപ്പോലെ ഞാനും അവ വിരിയാൻ
കാത്തിരുന്നു.... പുലരിവെളിച്ചം കുടിക്കാൻ, തോടിന്റെ കെട്ടുപൊട്ടിച്ച്
രണ്ടു പുതുജീവൻ എഴുന്നെള്ളുന്ന നാളിനായി!

ഒരുനാൾ ഒരു മുട്ട വിരിഞ്ഞു. തൂവലും ചിറകുമില്ലാത്ത ഒരു
കുഞ്ഞുമാംസക്കഷ്ണം ഒരിത്തിരി കൊക്കും പിളർന്ന് കൂട്ടിലിരിക്കുന്നു.
അമ്മക്കിളി ക്ഷമയോടെ രണ്ടാമത്തെ മുട്ടമേൽ അടയിരിക്കുകയാണ്.
ഗരുഡന്നു മുകളിൽ വിനതപോലെ! അച്ഛൻകിളി ഭക്ഷണവുമായി
അച്ചാലും ഇച്ചാലും പറന്നു. ഒരു വൈകുന്നേരം ജോലികഴിഞ്ഞു വന്ന
പ്പോൾ ആകെ നിശ്ശബ്ദം.... ഭാനുവും അഭിലാഷും ആരും ഒന്നും മിണ്ടു
ന്നില്ല. കിളികളുടെ ഒച്ചയുമില്ല. ശാന്ത അടുക്കളയിൽനിന്ന് പതുക്കെ പുറ
ത്തുവന്ന് പറഞ്ഞു: "ചേച്ച്യേ, ഇമ്മടെ കിളിക്കുട്ട്യേ ചേര പിടിച്ചു." ഇടി
വെട്ടേറ്റപോലെ നിന്നു ഞാൻ! ഒരു കുറ്റിച്ചെടിമേൽ വെറും തൊണ്ടു
പോലെ നിശ്ശബ്ദമായി കൂടുമാത്രം.... അച്ഛൻകിളിയില്ല, അമ്മക്കിളിയി
ല്ല, കുഞ്ഞുമില്ല, മുട്ടയുമില്ല. ആരപഹരിച്ചു ആ കൊച്ചുകുടുംബത്തിന്റെ
ആനന്ദമയമായ ജീവിതത്തെ? കാക്കയോ പാമ്പോ ചെമ്പോത്തോ?
കണ്ണിനു കർപ്പൂരകമായ ആ ചെടിക്കു മുകളിലെ ദിവ്യലോകം ഒരു
ഞൊടിയിടയിൽ ശ്മശാനമായി.



ബുൾബുൾ എന്റേതായിരുന്നില്ല. കുഞ്ഞും എന്റേതായിരുന്നില്ല.
എന്നാലും ഞാനവയെ സ്നേഹിച്ചു. അവയുടെ നന്മയ്ക്കായി പ്രാർത്ഥി
ച്ചു. ആ കുഞ്ഞിക്കൂടിന് മഴ ഏൽക്കാതിരിക്കാൻ ചാക്കുവിരിച്ചു. എന്റേ
തല്ലാത്തവയെ സ്നേഹിക്കാൻ എനിക്ക് പണ്ടും ബുദ്ധിമുട്ടുണ്ടായിരുന്നി
ല്ല. എന്റേതെന്ന് ലേബൽ കുത്തിയാലേ സ്നേഹിക്കൂവെന്ന് നിർബ്ബന്ധം
പിടിച്ചാൽ ആകാശത്തേയും, സൂര്യനേയും നക്ഷത്രങ്ങളേയും നദിക
ളേയും മരങ്ങളേയും എങ്ങനെ സ്നേഹിക്കാനാവും!!

ഞാൻ പെട്ടെന്ന് 'പാവങ്ങ'ളിലെ കൊസെത്തിനെ ഓർത്തു. അവ
ളുടെ ചുമരിന്റെ പൊത്തിൽ കൂടുകൂട്ടിയ ചുവന്നകിളിയേയും.... അത്
തല പുറത്തിട്ട് കൊസെത്തിനെ നോക്കും.... പൂച്ച പിടിച്ച് അതു ചത്തു.
കൊസെത്ത് കരഞ്ഞു. പിന്നെ കരച്ചിൽനിന്നു.... എല്ലാവരും ചിരിക്കു
ന്നു. ചുവപ്പുകിളിക്കു പിന്നാലെ ഴാങ്ങ്‌വാൽഴാങ്ങും കൊസെത്തിന് നഷ്ട
പ്പെട്ടു. എനിക്കും പാവമണി നഷ്ടപ്പെട്ടു. അമ്മാമനും അമ്മമ്മയും
അച്ഛനും നഷ്ടപ്പെട്ടു! കിളിക്കുഞ്ഞു നഷ്ടപ്പെട്ടു. ഇനി ഏറിയാൽ ഒന്നര
ക്കൊല്ലം! ഭാനുവും നഷ്ടപ്പെടും! എന്നിട്ടും ഞാനും ചിരിക്കുന്നു.... ജീവി
ക്കുന്നു.... നഷ്ടം നഷ്ടമല്ലാ എന്ന അറിവിന്റെ ചിരി ഈ ലോകത്തിനാ
വശ്യമാണ്. പ്രസാദമില്ലെങ്കിൽ ലോകം നരകമാവും. ആർക്കും ഒന്നും
ലഭിക്കുന്നില്ല. എല്ലാം ഈശ്വരന്റേത്.... ആർക്കും ഒന്നും നഷ്ടപ്പെടുന്നു
മില്ല. എല്ലാം ഈശ്വരനിലിരിക്കുന്നുണ്ട്.... തിര സമുദ്രത്തിൽ നഷ്ടപ്പെ
ടുന്നില്ല - ലയിക്കുന്നു.... ഉയരുന്നു.... ലയിക്കുന്നു.

ഴാങ്ങ്‌വാൽഴാങ് മരിക്കുംമുമ്പ് പറഞ്ഞു: "ഞാൻ വളരെ ദൂരെ
യൊന്നും പോകുന്നില്ല. ഞാൻ അവിടെനിന്ന് നിങ്ങളെ നോക്കും. രാത്രി
നിങ്ങളെ നോക്കി പുഞ്ചിരിക്കും." വിക്ടർ ഹ്യൂഗോയും അമ്മാമനും അതു
വിശ്വസിച്ചു. ആത്മാക്കൾ നക്ഷത്രങ്ങളുടെ എനർജിയിൽനിന്നുവരുന്നു.
അതിലേക്കുതന്നെ തിരിച്ചുപോകുന്നു. മഴക്കാലത്ത് തോട്ടിൽ
വൈക്കോൽക്കൊടിയിട്ട് കൊസെത്ത് കളിച്ചപോലെ ഞാൻ കടലാസു
വഞ്ചിയിട്ടു കളിച്ചു. ഴാങ്‌വാൽഴാങ്ങിന്റെ സ്ഥാനത്ത് എനിക്ക് അമ്മാമനു
ണ്ടായിരുന്നു. കൊസെത്തിനെപ്പോലെ ഞാൻ അമ്മാമന്റെ മാനസപുത്രി!
നക്ഷത്രങ്ങൾ കണ്ണുതുറക്കാത്ത ഒരു രാത്രിയിൽ ഏതോ ആധിവാഹി
കർ അമ്മാമന്റെ ആത്മാവിനെ എതിരേറ്റു കൊണ്ടുപോയപ്പോൾ ഞാൻ
വെറും എട്ടുവയസ്സുകാരി.... ഇന്നിപ്പോൾ നാലപ്പാട്ടെ തെക്കേപ്പറമ്പിൽ
അദ്ദേഹത്തിന്റെ ചിതാഭസ്മം വലിച്ചെടുത്ത് വളർന്ന തൈത്തെങ്ങിൽ
പലവട്ടം ഇളന്നീർക്കുലകൾ മധുരംപേറിനിന്നുകഴിഞ്ഞു. പാമ്പിൻകാവിൻ
തറമേൽ പച്ചപ്പായൽ പലവട്ടം പുതപ്പു ചാർത്തിക്കഴിഞ്ഞു. ആകാശ
ത്തിന്റെ ദിവ്യനേത്രങ്ങളിലൊന്നിൽ.... മാർഗ്ഗശീർഷത്തിൽ അമ്മാമന്റെ
ആത്മശക്തി എന്നെ കുനിഞ്ഞുനോക്കുന്നുണ്ട്. അത് അകലെയല്ല.... അടു
ത്താണ്.... അരികിനേക്കാൾ അരികിൽ..... ഭാനുവിന്റെ ആത്മാവും ആ
മാർഗ്ഗശീർഷത്തിലേക്കുപോകും.... മകയിരം നക്ഷത്രത്തിലേക്ക്!
അതിന്റെ മുന്നോടിയായിരുന്നു ആ കിളിക്കൂടിന്റെ അവസ്ഥ....

1993 ഒക്ടോബർ 22. ദുർഗ്ഗാഷ്ടമി. ഞങ്ങൾ പതിവുപോലെ പുസ്തകങ്ങൾകൊണ്ട് പീഠമുണ്ടാക്കി. മനസ്സിൽ ദേവിയെ ആവാഹിച്ച് പീഠത്തിലിരുത്തി. മുത്തശ്ശിമാർ ഉപാസിച്ച് മന്ത്രമധുരമായ വിശുദ്ധ വാൽക്കണ്ണാടി വെച്ചു. പത്മനാഭസഹോദരിക്ക് കഴുത്തിൽ തുളസിമാല കോർത്തു ചാർത്തി. ഞാൻ ബ്രാഹ്മിണിയായി ദേവിക്ക് പൂമാലകോർത്ത് 'തൊണ്ടു' ചെയ്തു. ആണ്ടാളായി ശ്രീരങ്കനാഥന്റെ കഴുത്തിൽ തുളസിമാലയിട്ടു. പത്മനാഭസഹോദരിയായി, ഓടക്കുഴലൂതുന്ന കൃഷ്ണന്റെ തൃക്കയ്യിൽ 'രാഖി' കെട്ടി. തുളസിയും കർപ്പൂരവും ചന്ദനവും ചന്ദനത്തിരിയും ത്രിമധുരവും പൂവൻപഴവും അഷ്ടമംഗല്യവും നിലവിളക്കും ഒരുങ്ങിയപ്പോൾ പൂജാമുറി എന്റെ മനസ്സുപോലെ വിശുദ്ധമായി പരാശക്തീസാന്നിദ്ധ്യം കൊണ്ട് തിളങ്ങിനിന്നു.

ഇത്തവണ വിദ്യാരംഭനാളിൽ ആകാശവാണിയുടെ വചനാമൃതം എന്റേതാവണമെന്നാണ് ശ്രീധരനുണ്ണി പറഞ്ഞത്. അതെനിക്കും സന്തോഷം.... അവളുടെ പ്രീതിനേടി അമൃതം ഭുജിച്ചവൾ ഞാൻ! അടിയാർക്ക് ബ്രാഹ്മണ്യവും ഋഷിത്വവും നൽകുന്ന ബ്രഹ്മാണിയുടെ പ്രപഞ്ചക്ഷേത്രത്തിൽ ഞാനും ഒരു ബ്രഹ്മാണി! കുത്തിഞാത്തിയ കാതുകളില്ലാത്ത ഒരു ബ്രാഹ്മണി! നമ്പിയാണ്ടാൻ നമ്പിയുടെ ഉൾക്കണ്ണിൽ ചിദംബരത്തെ രഹസ്യഅറയിലെ തേവാരപ്പാട്ടിന്റെ സുവർണ്ണരേഖാനദി ഒഴുക്കിയവൾ.... അടിമയായി.... ഓതുവരായി.... വൃത്തത്തെ വിരുത്തമാക്കിപ്പാടി സംഗീതത്തിന് തുടക്കംകുറിച്ച ബ്രാഹ്മണിയമ്മ.

23-10-93. മഹാനവമി. അഞ്ചുമണി. അകലെ കാക്ക കരയുന്നു. ശിവക്ഷേത്രത്തിൽനിന്ന് പ്രഭാതകീർത്തനങ്ങൾ.... ആകാശച്ചെരുവിൽ മഹാദേവിയുടെ അഴിച്ചിട്ട മുടിപോലെ കരിമേഘങ്ങൾ....

കിഴക്ക് തിളങ്ങുന്ന ശുക്രൻ അവളുടെ ലലാടത്തിലെ കസ്തൂരി തിലകം. ധ്യാനത്തിലിരിക്കവെ 'ഋതംവിദ്ധി ചിത്തിൽ തെളിയുന്നു. ക്രമമായി സ്വാഭാവികമായി സംഭവിക്കുന്നത്. വരിവരിയായി.... മുറയായി.... ജനനമരണങ്ങൾപോലെ.... ദിനരാത്രങ്ങൾപോലെ.... ബോധവികാസംപോലെ.... പ്രലയപ്രഭവംപോലെ.... ഭൗതികകാമങ്ങൾ വെറുതെ.... ആത്മകാമം മാത്രം പ്രധാനം.... അമൂല്യം.... ഇതറിഞ്ഞവരുടെ വിദ്യാരംഗം അനംഗിയായി (ഉപാധികൂടാതെ) ഖേചരിയായി ആകാശമാർഗ്ഗത്തിൽ സഞ്ചരിക്കുന്നു. വരരുചി രഥമാകുന്ന ആ വിദ്യയെ ഞാൻ ധ്യാനിക്കുന്നു.... ഉപാസിക്കുന്നു.... വിവരരുചിവാക്യബദ്ധമായ ആ രഥം അയോദ്ധ്യയുടേത്! യുദ്ധമില്ലാത്തത്! അതിനെ ഉരയ്ക്കാൻ അംഗിവാചികളോടെ വാക്യനിബദ്ധമായ ഭാഷ വേണം.... ധ്യേയമായ അതിനെ അദ്ധ്യായമാക്കിയാലേ രാമായണമാവൂ.... ആകാശാന്തർഗ്ഗതവും അരഥ (അരൂപ) വുമായ വരരുചിരമായ ദേവിയെ ധ്യാനിക്കുന്നു. വരരുചിവാക്യം അമർത്ത്യലോകം പ്രാപിച്ച അവരന്മാർക്ക് (പൂർവ്വികർ, പിതൃക്കൾ) രുചികരമായി കചിക്കുന്നു.... രഥം വിദ്ധി.... മാം വിദ്ധി... അയോദ്ധ്യാ വിദ്ധി.... ഗായത്രീ രാമായണത്തിൽ ഖേചരികളുടെ സഹായത്താൽ വരരുചിക്ക് ലഭിച്ച



വാക്യം. ആകാശചാരിയായി അരൂപിയായി അജപയായി വരരുചിരമായ വാഗ്ദേവി എന്ന 'പറച്ചി'യുടെ സഞ്ചാരം.... നെറുകയിൽ നിലവിളക്കു കുത്തി തിരസ്കരിച്ചവനെയും പ്രേമിച്ച് പ്രാപിച്ച ആ 'പറച്ചി' ഇല്ലായിരുന്നെങ്കിൽ വരരുചി സർവ്വജ്ഞത്വം നേടുമായിരുന്നില്ല.

രാമായണത്തിൽ എത്രയെത്ര പ്രമുഖരും പ്രഗത്ഭരും പ്രസിദ്ധരുമായ കഥാപാത്രങ്ങൾ! വസിഷ്ഠനും രാമനും സീതയും ജനകനും ഹനുമാനും.... എന്നിട്ടും എന്തേ ഏറ്റവും പ്രധാന ശ്ലോകം അവരുടെയാരുടേയും മനസ്സിൽ ജനിപ്പിക്കാതെ വാത്മീകി സുമിത്രയിൽ വെയ്ക്കാൻ! ഇത് സർവ്വജീവജാലങ്ങൾക്കുമുള്ള മധുവിദ്യ! കാശിരാജാക്കന്മാർ ധന്വന്തരീപരമ്പരക്കാർ! മധുവിദ്യ നേടിയവർ! ചണ്ഡാലകുലക്കാർ! ആ കുലത്തിൽ പിറന്ന സുമിത്രയുടെ ഉള്ളിലേ അമൃതവാണിയായ ഈ 'മാതംഗി' ജനിക്കുകയുള്ളു. വിദുഷിയായ ഒരമ്മ മകന് നൽകുന്ന രഹസ്യമന്ത്രം സ്നേഹത്തിന്റെ മന്ത്രമായിരിക്കും.... സംരക്ഷണത്തിന്റെ മന്ത്രമായിരിക്കും. അത് വൈദ്യകുലത്തിലുള്ള ആ 'പറച്ചി'ക്കേ അറിയൂ! അശ്വനീകുമാരരെ പെറ്റ കാശിരാജപുത്രിക്ക് സ്വാർത്ഥചിന്തയില്ല. മക്കൾ രാജ്യം ഭരിക്കണമെന്നില്ല. താൻ പട്ടമഹിഷിയാവണമെന്നില്ല. സൗമ്യ.... ഋജുശീല.... രാമായണത്തിലെ മധുവിദ്യ ഇരിക്കുന്നത് അവളുടെ ഉള്ളിലാണ്! എല്ലാവർക്കും മിത്രമായ സുമിത്രയിൽ! സൂര്യനെപ്പോലെ.... സൂര്യരശ്മിപോലെ.... ചൈതന്യവതിയും സത്യവാക്കുമായ മധുനാഡിയിൽ....

അവൾ മാതംഗകന്യയായ ചണ്ഡാലി....
പറയുന്നവളാകയാൽ പറച്ചി.....
അമൃതമോഹിനിയായ വാഗേശ്വരി....

പാതിത്യം കല്പിക്കപ്പെട്ട കാശിരാജകുമാരിയുടെ 'പറച്ചി'യെ പ്രത്യക്ഷമാക്കാതെ എങ്ങനെ ഒരാൾ പന്ത്രണ്ടു കുലങ്ങൾക്ക് കുലപതിയാവും! മനീഷിയാവും! ശിവ തന്ന ആ വെളിപാടിൽ ആകാശഗമനയോഗവും കിട്ടി. സുഷുപ്തി, ധ്യാനാവസ്ഥകളിൽ പൂർണ്ണ സംപ്രസാദമായി ഉത്ഥാനം ചെയ്ത് ആത്മാവ് ശരീരത്തെ വീക്ഷിക്കുന്ന അനുഭവം എനിക്ക് പുതുമയായിരുന്നില്ല. ഈ ദർശനത്തിനുശേഷം അതിൽ ഞാൻ വിദഗ്ദ്ധയായി.... അനായാസമായി നാദധ്യാനലയത്തിൽ ആത്മാവ് ശരീരം വിട്ട് ഉയരാനാരംഭിച്ചു. യോഗവാസിഷ്ഠത്തിൽ സരസ്വതി ശിരസ്സിൽ സ്പർശിച്ചപ്പോൾ ലീല എന്നതുപോലെ! ശിഖിദ്ധ്വജനെ പഠിപ്പിക്കാൻ ചൂഢാല എന്നപോലെ! ശങ്കരാചാര്യരെപ്പോലെ!

യുഗാന്തരങ്ങളായി ജ്യോതിർഗ്ഗോള സഞ്ചാരപഥങ്ങളിൽ മുഴങ്ങുന്ന താളലയബദ്ധമായ മൗനസംഗീതത്തിന്റെ പ്രണവം.

മന്ത്രമയമായ പ്രപഞ്ചം വീർപ്പടക്കിനിന്ന് ജപിക്കുന്ന അജപമായ ഓങ്കാരം.

ഗ്രഹങ്ങൾ ശയനപ്രദക്ഷിണം ചെയ്ത് ഉരുക്കഴിക്കുന്ന നിത്യജപമന്ത്രം.

നിർവ്വാണലഹരിയിൽ മയങ്ങുന്ന ചേതനയിൽ അവൾ മാത്രം....

മറ്റൊന്നുമില്ല.... മറ്റാരുമില്ല....

ദശപാപഹരമായ ദേവീസ്വരൂപം ആ 'ദസറ'യിൽ ചേതനയാകെ നിറഞ്ഞു.... സുധാസാഗരമദ്ധ്യസ്ഥയായി ത്രിപുരസുന്ദരി ആത്മപീഠത്തിൽ തന്റെ പത്മബന്ധമുറപ്പിച്ചു. എന്നെ 'യഥാപൂർവ്വം' ഈ ജന്മവും തന്റെ 'വൃദ്ധാചല'മാക്കി. ആത്മകാമയായ, സത്യകാമയായ, ബ്രഹ്മാണിയാക്കി തന്റെ സംഗീതത്തിന്റെ താമ്രപർണ്ണിയിൽ നീരാടിച്ചു....

ചുറ്റും സംസാരസാഗരത്തിരകൾ ആഞ്ഞടിച്ചപ്പോഴും....

അവ ഭൂവിനേയും ദ്യോവിനേയും വിഴുങ്ങുമ്പോഴും....

അവയ്ക്കു മുകളിൽ മൃദംഗവും ഘടവും മുഴങ്ങുന്നു....

മുരളികയൂതുന്ന ദിവ്യകൈശോരരൂപമായി, സാമവേദമായി, ഞാൻ ഒഴുകിനടക്കുന്നു.... ഭവസാഗരത്തിൽ എത്രവട്ടം മുങ്ങിനിവർന്നുകഴിഞ്ഞു! അപ്പോഴൊക്കെ ഒരായിരം കൊന്നപൂക്കുന്നു ഈ നാദത്തിൽ.... ഞാൻ നാദം.... രാധ.... കൃഷ്ണൻ.... സരസ്വതി.... സുവർണ്ണ....

ഓരോ അണുവും ഞാൻ

ഓരോ ശ്വാസവും ഞാൻ....

പത്മനാഭസഹോദരീ.... മഹാമായേ....

ഞാനും നീയും ഒന്നാകുമ്പോൾ

നിന്റെ താളം എന്റെ ആത്മതാളം

72000 മധുനാഡികകളിൽ 72 മേളകർത്തരാഗങ്ങളിൽ

മിനുട്ടിൽ 72 പ്രാവശ്യം അടിക്കുന്ന ഹൃദയതാളം....

നിന്റെ ഋതം എന്റെയും ഋതം

അനംഗിയും അരൂപിയുമായ ഖേചരിയുടെ വരരുചിരമായ വാക്കിന്റെ രഥത്തിൽ ഞാനും സഞ്ചരിക്കുന്നു.... ആ തേരിൽ അമ്പത്തൊന്നക്ഷരാളീ വിഭവങ്ങൾ....

അതുകൊണ്ട് ഞാനും ഈ പാഥേയം കുഴയ്ക്കുന്നു....

പൂർവ്വികർക്ക് രുചികരമായ പാഥേയം

പേരക്കുഞ്ഞുങ്ങൾക്ക് വരദാനമായ പാഥേയം

ധന്വന്തരിയുടെ അമൃതകലശത്തിലെ സുധാവിദ്യ കനിഞ്ഞ പാഥേയം

സുധാസിന്ധുവായ അംബികയുടെ കരുണാവർഷം പൊഴിഞ്ഞ ത്രിമധുരം -

പ്രണവശരീരം.... മന്ത്രമധുരം....

അദൃശ്യാനുഭൂതിപ്രപഞ്ചം എനിക്കിന്ന് ദൃശ്യപ്രപഞ്ചം -

ദേവിയുടെ വരപ്രസാദം....!

ഈ മിസ്റ്റിക് ദർശനം!!

ഏഴുവയസ്സുകാരിയായ സുവർണ്ണ ഒരിക്കൽ നാലപ്പാട്ടുമുറ്റത്ത് പുളിയാറലുകൾക്കിടയിൽ വളർന്ന പുല്ലുപറിക്കുകയായിരുന്നു, അമ്മാമന്റെ കൂടെ! അവൾ പാടിക്കൊണ്ടിരുന്നു, സഞ്ജയന്റെ കവിത! മിസ്റ്റിക് കവികളെ കളിയാക്കുന്നത്!



വാലിയക്കാരൻ ഗോപാലനെന്നോ-

ടാലോചിക്കാതെയിന്നലെ

പുത്തനായൊരു മിസ്റ്റിക് രീതിയിൽ

മത്തൻകൊണ്ടൊരു കൂട്ടുവാൻ

നിർമ്മിച്ചു, ഞാനതോർമ്മിച്ചിടാതെ

കർമ്മവാസന, ഭക്ഷിച്ചു!

മിസ്റ്റിക് കവിത എഴുതുന്ന അമ്മാമൻ അതുകേട്ട് രസിച്ചു. ഇപ്പോൾ ഞാനും മിസ്റ്റിക് കവിത എഴുതുന്നു. ഞാനറിഞ്ഞിരുന്നുവോ, അന്ന്! ഞാനും ഒരു മിസ്റ്റിക്കാണെന്ന്!

അന്ന് നാലപ്പാട്ടെ പടിപ്പുരമാളികയുടെ വിള്ളലിൽ പ്രാവുകൾ ഇരുന്ന് കുറുകും. ജനൽ തുറന്നാൽ കടുംനീല ആകാശം! പ്രാവിന്റെ കുറുകൽ മാത്രം മൗനത്തെ ഭേദിച്ചുകേൾക്കാം. താഴെ ഒരു മഹാസമുദ്രമുണ്ടെന്ന് തോന്നും.... മാരാത്താട്ടിലെ പാടവും വീടുകളും ഒന്നും കാണില്ല. ധ്യാനത്തിൽ, മുന്നിൽ അഗ്നിസമുദ്രം മാത്രം! ചുമരുകൾ ഭേദിച്ച് അകത്തുകടക്കാൻ ശ്രമിക്കുകയാണത്. നീലാകാശവും സൂര്യരശ്മിയേറ്റ് അഗ്നി പഴുപ്പിച്ചപോലെ സുവർണ്ണനിറമാവുന്നു.

അഗ്നിസമുദ്രം.... ഉയർന്ന ഗോപുരം....

മുകളിൽ ഞാൻ.... ധ്യാനത്തിൽ....

പ്രാവിന്റെ കുറുകലിൽ..... ഓം.... ഓം.... ഓം....

പ്രണവമയം.... മന്ത്രമയം.... സുവർണ്ണമയം.

ആദ്യത്തെ മിസ്റ്റിക് ധ്യാനാനുഭവം. ആരും പഠിപ്പിക്കാതെ, ആരും മന്ത്രദീക്ഷ തരാതെ ആരംഭിച്ച സാധന! പാമ്പിൻകാവിൽ - പടിപ്പുരമാളികയിൽ - നടന്നും ഇരുന്നും വായിച്ചും പാടിയും പാട്ടുകേട്ടും ഞാൻ ധ്യാനലീനയായി.... ധ്യാനമില്ലാത്ത ഒരുനിമിഷം എന്റെ ജീവിതത്തിൽ ഇല്ലാതായി....

അമ്മാമൻ മരിച്ചപ്പോൾ പടിപ്പുരമാളിക അടച്ചിട്ടു. ആരും അങ്ങോട്ടുകയറാതായി. കുട്ടിയോപ്പു അമ്പാഴത്തയിൽ മരിക്കാൻ വ്രതമെടുത്ത് തല മൊട്ടയടിച്ച് പട്ടിണികിടക്കുന്നു. അമ്മമ്മ ഒരു ഭാഗം തളർന്ന് താഴത്തെ തെക്കാറയിൽ കിടപ്പായി. എങ്ങും മരണത്തിന്റെ.... രോഗത്തിന്റെ.... ഗന്ധം.... ബുദ്ധൻ ഈ ഗന്ധം കപിലവസ്തുവിൽവെച്ചറിഞ്ഞു. ഞാൻ പുന്നയൂർക്കുളത്തുവെച്ചും! ആ ചുറ്റുപാടിൽ, ഞാൻ പതുക്കെ പടിപ്പുരവാതിൽ തുറന്ന് മുകളിലെത്തി. ജനൽപ്പാളി തുറന്നുവെച്ച് ധ്യാനിച്ചു. അതേ അഗ്നിക്കടൽ.... അതേ മൗനം.... അതേ പ്രാവിന്റെ കുറുങ്ങൽ.... ഓം.... ഓം.... ഒരു മൃത്യുക്കടൽ.... അപ്പോൾ പുറത്തുവന്ന കവിതയുടെ പേര് 'മരണം'!

കുട്ടിക്കാലത്ത് ആരും പഠിപ്പിക്കാതെ ധ്യാനം സാധിച്ചത് പൂർവ്വജന്മവാസനകൊണ്ടാണെന്ന് പൂർവ്വജന്മസ്മൃതികൾ വന്നപ്പോഴാണ് ഞാൻ വിശ്വസിക്കാൻ തുടങ്ങിയത്. അതുവരെ ഇതെങ്ങനെ.... എങ്ങനെ എന്ന ചോദ്യം.... അതിന്നുത്തരം തേടൽ....

ശിവസംഹിതയിൽ പറയുന്നു:
മൂലാധാരസ്യ വഹ്ന്യാത്മതേജോ മദ്ധ്യേവ്യവസ്ഥിതാ
ജീവശക്തിഃ കുണ്ഡലാഖ്യാ പ്രാണാകാരഥതേജസി
മഹാകുണ്ഡലിനീ പ്രോക്താ പരബ്രഹ്മസ്വരൂപിണീ
ശബ്ദബ്രഹ്മമയീദേവീ ഏകാനേകാക്ഷരാകൃതീ
ശക്തീ കുണ്ഡലിനീ നാമവിസതന്തു നിഭാശുഭാ.

ആത്മതേജസ്സായ പരമശബ്ദബ്രഹ്മമയിയുടെ നാദവും പ്രകാശവുമാണ് ഞാനനുഭവിച്ചതെന്ന് ഇന്ന് ഞാനറിയുന്നു. വ്യാഴദശയിൽ ഉണർന്നിരുന്ന ധ്യാനത്തിലും സുഷുപ്തിയിലും വൃദ്ധാചലം എന്നിൽ ആവിർഭവിച്ചു. ശനിദശയിൽ ധ്യാനം കുറഞ്ഞു. എന്നാലും സുഷുപ്തിയിൽ അതു കണ്ടുകൊണ്ടിരുന്നു. ബുധദശമുതൽ ധ്യാനം 'യഥാപൂർവം' വീണ്ടും തുടങ്ങി. കേതുദശയിൽ ധ്യാനം പരകോടിയിലെത്തി. (ഇപ്പോൾ ശുക്രദശയിൽ ധ്യാനമല്ലാതൊന്നില്ല) ഒരഗ്നിക്കടൽപോലെ മൃത്യുവിലൂടെ അമൃതത്വം നാലപ്പാട്ടുവീട്ടിൽ കടന്നുവന്നു. ഒരു മിസ്റ്റിക് കവിയെ കൊണ്ടുപോയി. അവശേഷിച്ച കവികളിൽ മിസ്റ്റിസിസം ജനിപ്പിച്ചു. ഇതൊരു സ്വാഭാവികപ്രക്രിയ! മൃത്യു എന്ന് നമ്മൾ വിളിക്കുന്നത് അമൃതത്തെയാണ്. ഇതു മനസ്സിലാക്കി എത്രയോകാലം കഴിഞ്ഞാണ് അമ്മാമൻ എഴുതിയ 'ഞാൻ കണ്ട കുരുക്ഷേത്ര'മെന്ന കവിത ഞാൻ വായിച്ചത്! അതൊരു സുഷുപ്തിദർശനത്തിന്റെ വർണ്ണനമാണ്.

"തങ്കത്തുടുപ്പുനിറവും, വിരിമാർവിരിപ്പും, പൊൻകമ്പിയൊത്ത നെടുതാടിയും, ഒത്തദേഹവും എന്നിൽ തെളിഞ്ഞ മുഖവു"മുള്ള മഹർഷിയെ അമ്മാമൻ ആ കവിതയിൽ മിസ്റ്റിക് ദർശനത്തിൽ കാണുന്നു. എന്റെ സ്വപ്നങ്ങളിൽ ഞാനും നിരന്തരം കാണുന്നത് അഗ്നിവർണ്ണമായ ആ ഋഷിയെത്തന്നെ! 'നഭസ്സിലോടുന്ന രഥം' എനിക്കും സുപരിചിതം! ഏതോ കിണററിൽനിന്ന് പഞ്ചസിദ്ധാന്തിക എടുത്തുതന്ന അതേ സദാശിവൻ, അമ്മാമനെ കുരുക്ഷേത്ര ശ്മശാനഭൂമിയിലേക്ക് കൂട്ടിക്കൊണ്ടുപോയി. നിറഞ്ഞനിലാവിൽ വിജൃംഭിച്ചുനിന്ന ശവാബ്ധിയാണ് അമ്മാമൻ കാട്ടിക്കൊടുത്തത്. ആ 'മരണക്കടൽ' അടുത്ത തലമുറ കാണരുതെന്നുകരുതി വെള്ളിക്കിണ്ണംകൊണ്ട് അടച്ചുപിടിക്കാൻ ശ്രമിച്ച ഈശ്വരനെക്കുറിച്ച് അമ്മാമൻ ആ കവിതയിൽ പറയുന്നു. കുട്ടികൾ മരണത്തെച്ചൊല്ലി വേവലാതിപ്പെടരുതെന്ന ആഗ്രഹം അമ്മാമനും ഉണ്ടായിരുന്നു. അതിൽ ആമിയോപ്പു കണ്ടപോലെ 'മരണഭയ'മല്ല, തനിക്കുപിന്നാലെ വരുന്നവർ ദുഃഖം സഹിക്കരുത്, സദാസുഖികളായിരിക്കണമെന്ന ആശയാണ് ഞാൻ കണ്ടത്. മൃത്യുവിൽ നാരായണന്റെ യോഗനിദ്രയാണുള്ളത്.... അമൃതാനുഭവം! ആ അനുഭൂതിയുടെ അഗ്നിക്കടൽ എന്റെ കർമ്മശേഷിയുടേയും സർഗ്ഗശക്തിയുടേയും അസ്തിത്വത്തിന്റെതന്നെയും ആധാരശില! മിസ്റ്റിക് കവിതയും കവിയും ഞാനും ഒന്നുതന്നെ! അമ്മാമന്റെ ദർശനവും ഞാനും ഒന്നുതന്നെ! ഞാൻ സൂക്ഷിച്ചുനോക്കുന്ന - എന്നെ സൂക്ഷിച്ചുനോക്കുന്ന - ആകാശവും അതിന്റെ നക്ഷത്രക്കണ്ണുകളും ഞാൻ! ഞാൻ ചവിട്ടുന്ന - എന്നെ താങ്ങുന്ന - മൺതരി; പുൽക്കൊടി.... ഞാൻതന്നെ!

ഞാൻ പള്ളികൊള്ളും സർപ്പതല്പം.....
ത്രസിക്കുന്ന അഗ്നിപ്പാലാഴി....
ഞാൻതന്നെ!
ഈ വാക്കും ഞാൻ.... വർണ്ണവും ഞാൻ.... രാഗവും ഞാൻ!

'ഞാൻ' എന്ന വാക്കിന് ഈ അർത്ഥതലമുണ്ടാവുമ്പോൾ ചെറിയ ചെറിയ ഞാനുകൾ മരിക്കുന്നു. മരണഭയമില്ലാതാവുന്നു. സദാ അമൃതം.... ആനന്ദം.... പ്രാവിന്റെ കുറുകലിൽ അമൃതസന്ദേശം.... അവന്റെ പ്രണവരാഗം.... നാലപ്പാട്ടെ പടിപ്പുരയും മെഡിക്കൽ കോളേജും തമ്മിൽ ഭേദമില്ലാതാവുന്നു.

ഇവിടെയും അതേ ഏകാന്തമൗനം.... പ്രണയരാഗം....
പ്രണവധ്വനി മാത്രം.... അഭയം.... വിമലം.....
ഈ യോഗനിദ്ര!

ഈ സമാധിയിൽനിന്നുണരുമ്പോൾ, ആ ശക്തി എന്നെ ദൈനംദിനകർമ്മങ്ങൾക്ക് പ്രേരിപ്പിക്കുന്നു!

കാബിരിം എന്ന സപ്തശക്തികളെക്കുറിച്ച് പ്രഗതിയിൽ ഒരിക്കൽ ഞാൻ പരാമർശിച്ചിരുന്നു. നാഗപഞ്ചമം എഴുതുമ്പോൾ സപ്തസ്വരങ്ങളേയും സപ്തമാതാക്കളേയും കുറിച്ച് റഫർ ചെയ്യാൻ ബ്ലവാട്സ്ക്കിയുടെ നിഗൂഢജ്ഞാനം തുറന്നു. ഒരുവരി പെട്ടെന്ന് കണ്ണിൽപ്പെട്ടു. 'മയോറിക്കയുടെ അരയന്നങ്ങൾ ആസ്റ്ററിയ എന്ന മാലാഖയ്ക്കുചുറ്റും ഏഴുവട്ടം പറക്കുന്നു.' ആരാണ് മയോറിക്ക? ആരാണ് ആസ്റ്ററിയ? ഞാൻ അവരെക്കുറിച്ച് കേട്ടിട്ടില്ല. പക്ഷേ.... ആ പറക്കൽ എനിക്കോർമ്മയുണ്ട്. എവിടെ? എപ്പോൾ? വർഷങ്ങൾക്കുമുമ്പ് ഒരു സ്വപ്നത്തിൽ.... മാനസസരസ്സിലെ ഏഴരയന്നങ്ങൾ എനിക്കുചുറ്റും പറക്കുന്നത് ഞാൻ കണ്ടിട്ടുണ്ട്. പൊയ്കയിൽ നീന്തുന്നത് കണ്ടിട്ടുണ്ട്. ഈശ്വരാ.... കൃഷ്ണാ.... ഗുരുവായൂരപ്പാ.... കൃത്യം 12 വർഷം മുമ്പ് 1981 നവംബർ 27-ന്റെ ഡയറിയിൽ ഞാൻ ഇങ്ങനെ കുറിച്ചിട്ടിരിക്കുന്നു. (ഇതെഴുതുന്നത് 1993 നവംബർ 24)

'ഇന്ന് നവംബർ 27. ഇന്നലെ രാത്രി ഞാൻ ഒരപൂർവ്വസ്വപ്നം കണ്ടു. വെളുത്ത ഏഴരയന്നങ്ങൾ എന്റെ വീട്ടുമുറ്റത്തെ പൊയ്കയിൽ കുളിക്കുന്നു. മാനസസരസ്സിലെ അരയന്നങ്ങളെ അനുസ്മരിപ്പിക്കുന്ന ഏഴെണ്ണം. അവയുടെ വലിപ്പമാകട്ടെ, വളരെ ചെറുത്. ഭീഷ്മപിതാമഹനെ ഉത്തരായനകാലം അനുസ്മരിപ്പിക്കാൻ വന്ന സപ്തർഷികളെപ്പോലെ മനോഹരങ്ങളായ അരയന്നങ്ങൾ.' ശ്രീചക്രത്തിലെ സൃഷ്ടിചക്രം വരയ്ക്കാൻ ശ്രമിച്ചുകൊണ്ടാണ് അന്നത്തെ ദിനം അവസാനിപ്പിച്ചത് എന്നോർക്കുന്നു. നമ്മുടെ വിചാരം ദ്യോവിൽ ചെന്നു മുട്ടുമ്പോൾ അവിടെനിന്ന് ഒരു ദിവ്യവിചാരം നമ്മിലേക്കും പ്രവഹിക്കുന്നുവെന്ന് അമ്മാമൻ പറഞ്ഞത് സത്യമാണ്. ഇപ്പോൾ അതെത്രപ്രാവശ്യമായി ഞാൻ അനുഭവിച്ചറിയുന്നു! (95 ജൂലൈ. ഭാനുവിന്റെ മരണത്തിനുശേഷം -

കാലിക്കറ്റ് യൂണിവേഴ്സിറ്റി ലൈബ്രറിയിൽനിന്നെടുത്ത Brahmayoga of the Gita - V.H. Date Munshiram Manoharlal New Delhi 1971 page 411-ൽ അരയന്നങ്ങളെ സ്വപ്നത്തിൽ കാണുന്നത് മിസ്റ്റിക്കൽ അനുഭൂതിയാണെന്നു പറഞ്ഞിരിക്കുന്നു.)

1993-ലെ വൃശ്ചികമാസം. ഞാൻ എ1 ക്വാർട്ടേഴ്സിന്റെ മുകൾനിലയിൽ കിഴക്കേവരാന്തയിൽ ആകാശം നോക്കിയിരിക്കുന്നു. അതാ - ഒരു നക്ഷത്രസമൂഹം. ഗണിതഭാഷയിൽ therefore (∴) എന്നെഴുതിയപോലെ.... മൂന്നടുപ്പുകല്ലു കൂട്ടിയപോലെ ആരംഭിക്കുന്നു. പിന്നെ ഒരു നാവ (തോണി)യുടെ ആകൃതിയിൽ 'ഫ'കാരമായി, ഈജിപ്തിലെ സർപ്പമെന്ന പിക്ടോഗ്രാഫ് രൂപമായി.... പരസ്പരം തിരിഞ്ഞിരിക്കുന്ന അസ്ത്രമായി - അതാണ് പേഴ്സിയസ് നക്ഷത്രസമൂഹം.... അതിന്നു മുകളിൽ ഉത്തരാർദ്ധഗോളഭാഗത്ത് അശ്വതിതാരം.... തെക്കുകിഴക്ക് പതുക്കെ ഉദിച്ചുയരുന്ന കാർത്തികപ്പെൺകിടാങ്ങൾ.... Pleides എന്നും കാബിരികൾ എന്നും വിളിക്കുന്ന സപ്തമാതാക്കൾ.... കൈകൊട്ടിക്കളിക്കുകയാണെന്നുതോന്നും.... മങ്ങിമങ്ങി.... തെളിഞ്ഞും മറഞ്ഞും.... താമരപ്പൂക്കൾ എന്ന എന്റെ ആദ്യകൃതിയിൽ (1957) കാട്ടാറും നക്ഷത്രവുമെന്ന കവിതയിൽ പറഞ്ഞപോലെ,

അമ്പിളിത്തമ്പുരാന്റെ കൊട്ടാരാങ്കണത്തിങ്കൽ
കൈകൊട്ടിക്കളിക്കുമ്പോൾ ഞങ്ങളീ നക്ഷത്രങ്ങൾ.

ദൂരെദൂരെ വടക്കുദിശയിൽ കപിലമുനി (കാപ്പെല്ല) - തമിഴരുടെ പാരണർ അഥവാ പരണി എന്ന താമ്രപർണ്ണി - ഋഷഭരാശി ഉദിക്കുമ്പോൾ മൃഗശിരസ്സും അതിന്റെ ചുവന്നകണ്ണിൽ കനൽക്കട്ടയായി തിരുവാതിരയും.... അത് ഓറിയോൺ നെബുല.... പിന്നെ പുണർതം - പോളക്സും കസ്റ്ററും എന്ന അശ്വനീകുമാരന്മാർ - ഇരട്ടകൾ - ത്രികാലജ്ഞരും മധുവിദ്യക്കാരുമായ ഇരട്ടകൾ - ഒരു വില്ലുവളച്ചുവെച്ചപോലെ അഞ്ചു നക്ഷത്രപ്പൂക്കൾ കാണാം. അവയിലാണ് പുണർതങ്ങൾ.






എന്റെയും ശ്രീരാമന്റെയും ശ്രീശങ്കരന്റെയും ത്ര്യയംബകവില്ലിലെ താരകൾ.... പിന്നെയും എത്രയോ പേരുടെ!

അനാദികാലമായി ത്രസിക്കുന്ന ചൈതന്യധാര! അതു 'ഞാനാ'ണ് - 'എന്റേ'താണ് എന്നു ഞാൻ പറയുമ്പോൾ.... അതെങ്ങനെ എന്ന് അർജ്ജുനനെപ്പോലെ സംശയം തോന്നുന്നുണ്ടോ?

ഒരു ധ്യാനമാർഗ്ഗമാണത്. അഭ്യാസം ചെയ്യലിൽ വൈരുദ്ധ്യമില്ല എന്ന് ബ്രഹ്മസൂത്രഭാഷ്യത്തിൽ മറ്റൊരു പുണർതക്കാരൻ പറഞ്ഞിട്ടുണ്ട്. ശങ്കരൻ! എന്റെ നക്ഷത്രാവകാശി! അതിലും മുമ്പത്തെ അവകാശി ശ്രീരാമൻ! ദുഃഖങ്ങളെ സുഖമാക്കി മാറ്റിയവൻ! വനങ്ങളെ അയോദ്ധ്യയേക്കാൾ മനോഹരമാക്കിയവൻ! അയോദ്ധ്യയ്ക്കായി പരിത്യജിച്ച പത്നിയെച്ചൊല്ലി കണ്ണീർപ്പൂക്കളുതിർത്തവൻ! സീതയില്ലാത്ത നാടിനെ മനസ്സാൽ കാടാക്കി തപസ്സുചെയ്തവൻ.... അവന്റെ ചൈതന്യകേന്ദ്രവും എന്റെ നക്ഷത്രമായിരുന്നു..... എന്റെ കാവൽമാലാഖ.... കൊച്ചുഅമ്മമ്മ ചൂണ്ടിക്കാട്ടിത്തന്ന "സൊർണ്ണക്കുട്ടീടെ തിരുനാള്." ഞാൻ ഇന്നും എന്നും അതിനെ നിർന്നിമേഷയായി നോക്കിനിൽക്കുന്നു. ഞാനാ നക്ഷത്രത്തിന്റെ ഊർജ്ജമാവുന്നു.... ശങ്കരനോട് തന്മയീഭവിക്കുന്നു. പ്രസ്ഥാനത്രയവും സൗന്ദര്യലഹരിയും എഴുതുന്നു - അനുഭവിക്കുന്നു.... ശ്രീരാമനോട് തന്മയീഭവിക്കുന്നു.... സീതയില്ലാത്ത നാടിനെ കാടാക്കി തപസ്സുചെയ്യുന്നു.... രാധയില്ലാത്ത മധുരയെ വൃന്ദാവനമാക്കി സ്വയം രാധയായി തന്മയീഭവിക്കുന്നു, ആ നക്ഷത്രം -

കടന്നുപോയ പലർക്കും അവകാശപ്പെട്ട 'ഞാൻ'
ജീവിച്ചിരിക്കുന്ന പലരുടെയും 'ഞാൻ'
വരാനിരിക്കുന്ന എത്രയോപേരുടെ 'ഞാൻ'
ഞാൻ ആ നക്ഷത്രം.... യദ്ധ്യായതേ തദ്ഭവതി.

ഈ ധ്യാനമുഹൂർത്തങ്ങൾ പ്രിയങ്കരങ്ങൾ.... ശൈശവം മുതൽ സഹയാത്രികർ. എന്റെ ധ്യാനയോഗം ആരംഭിച്ചത് ശുഭേച്ഛയിലോ സുവിചാരണയിലോ അസംസക്തിയിലോ അല്ല! അതൊക്കെ പൂർവ്വജന്മങ്ങളിൽ കഴിഞ്ഞുപോയി. എട്ടാംവയസ്സിൽ എന്റെ ധ്യാനം തുടങ്ങുന്നതു തന്നെ തനുമാനസിയിലും സത്ത്വാപത്തിയിലുമാണ്.

ഈ ധ്യാനമുഹൂർത്തങ്ങളേയും ദർശനങ്ങളേയും അവയുടെ സൗന്ദര്യലഹരിയേയും മാറ്റിനിർത്തിയാൽ എനിക്കൊരു ജീവചരിത്രമില്ല, എനിക്കൊരു 'ഞാൻ' ഇല്ല. അനുഭൂതി, അനുഭവിക്കുന്ന വ്യക്തി; അനുഭൂതി വിഷയമായ വസ്തു - മൂന്നും ഒന്നാവുന്നതിനെക്കുറിച്ച് ശങ്കരാചാര്യർ പറയുന്നത് എനിക്ക് മനസ്സിലാവുന്നത് എന്റെ 'ബുദ്ധി'കൊണ്ടോ 'പാണ്ഡിത്യം' കൊണ്ടോ അല്ല (പലരും വിചാരിക്കുന്നതുപോലെ) ഈ യോഗാനുഭൂതികൊണ്ടാണ്! ഇതല്ലാതൊരു തത്ത്വജ്ഞാനം എനിക്കില്ല. ഞാൻ പണ്ഡിതയുമല്ല.

ഭാഷ ആശയവിനിമയത്തിനുള്ള ഉപാധിയാണ്. സർഗ്ഗത്തിന്റെ ഉറവിടവുമാണ്. ആകാശത്തിലെ ജ്യോതിർഗോളങ്ങളുടെ ഭാഷയിൽ.... അവ

രുടെ 'പത്മബന്ധ'ക്കുറിപ്പിൽ ഭാഷയില്ലാത്ത ഭാഷ.... ലിപിയില്ലാത്ത ലിപി.... വൈഖരിയില്ലാത്ത മധുരധ്വനി.... ആ സംഗീതം സർവ്വഭാഷക ളുടെ അതിർവരമ്പുകളേയും ഭേദിച്ച് എന്റെ ഉള്ളിലേക്ക് കിനിഞ്ഞിറങ്ങു ന്നു.... അതിനെ വർണ്ണിക്കാൻ ഭാഷയെവിടെ? ആ 'ശ്രുതി'യിൽ പാണ്ഡി ത്യത്തിന്റെ അപശ്രുതിയില്ല - അപസ്വരമില്ല.... പക്ഷേ, അതിനെ മറ്റൊ രാൾക്ക് പറഞ്ഞുകൊടുക്കാൻ ശ്രമിക്കുമ്പോൾ.... ഭാഷ.... പാണ്ഡിത്യം.... യുക്തി.... വ്യാകരണം.... ഒരായിരം നൂലാമാലക്കെട്ടുകളിൽ ആരോഹ ണാവരോഹണം.... പറഞ്ഞുകൊടുക്കുക എന്നാൽ അനുഭവത്തെ വ്യാഖ്യാനിക്കുക. വ്യാഖ്യാനിക്കുന്നവനെ ജനം 'പണ്ഡിത'നെന്നു വിളി ക്കുന്നു! വാസ്തവത്തിൽ സ്വാനുഭൂതിയെ വിശകലനം ചെയ്യാൻ ശ്രമിച്ച സത്യാന്വേഷി മാത്രം ഞാൻ.... ഓരോരുത്തരുടെ സ്വാനുഭൂതിയുടെ ലെവൽ വ്യത്യസ്തമാണല്ലോ!!

എല്ലാ ഇലകളും ചലിക്കുന്നു. ഒരിലയുടെ ചലനംകൊണ്ടാണോ മറ്റേ ഇല ചലിച്ചത്? അതോ നേർത്തൊരു കാറ്റ് എല്ലാ ഇലകളിലൂടെയും തുല്യമായി കടന്നുപോയതുകൊണ്ടോ? ചിന്തകളുടെ ചലനം ഒരേ കാറ്റിന്റെ സ്പർശത്താൽ സംഭവിക്കുന്നതോ? ഇലകളുടെ ചലനത്തിൽ സാദൃശ്യം കാണുന്നത് അവ ഒരേതരം വൃക്ഷത്തിന്റെ ഇലകളായതി നാൽ! കടന്നുപോകുന്നത് ഒരേ കാറ്റായിട്ടും ആലിലപോലല്ല തെങ്ങോ ലയുടെ ചലനം. നെല്ലിന്റെയും മുളങ്കാടിന്റെയും പുളിയിലയുടെയും ചലനം - നാലപ്പാട്ടെ കവികളുടെയും ചിന്തകരുടെയും സൃഷ്ടികളും പരസ്പരവും, മറ്റു കവികളുടേതിൽനിന്നും ഇങ്ങനെ വ്യത്യസ്തവും സമാനവുമായിരിക്കുന്നു. ഓരോ കവിക്കും ഓരോ ഋഷിക്കുമുണ്ട് ഓരോ പ്രത്യേകത!

നമ്മുടെ പ്രാക്തന ജന്മവാസനകൾ - ഈ ജന്മത്തിലെ അനുഭവ ങ്ങൾ-ഇവ ഒരു തുടർച്ചയാണ്. ആ ഭൂതകാല'വർണ്ണ'ങ്ങൾ- 'വാസന'കൾ -നമ്മുടെ ജീവിതപുഷ്പങ്ങളിൽ ഇന്നും തങ്ങിനിൽക്കുന്നു. നമ്മുടെ യെല്ലാം ആത്മാവ് നാദബ്രഹ്മമാണ്- സംഗീതമയമാണ്! നമ്മൾ അതു പാടുന്നത് വ്യത്യസ്ത ശൈലികളിൽ.... താളങ്ങളിൽ.... ഈണങ്ങളിൽ....! ജീവിതത്തിന്റെ ആദ്യത്തെ അടയാളമാണ് റിഥം.... കലയുടെ ആന്തര ഗുണമാണത്. ജീവതാളം ഭാഷയുടെ താളമാണ്.... പ്രപഞ്ചതാളമാണ്.... ചലിക്കുന്ന പ്രാണമാരുതന്റെ താളം.... പ്രവഹാനിലതാളം.... സൗരയൂ ഥതാളം.... നക്ഷത്രങ്ങളുടെ അനാദിതാളം....

അത് ഉള്ളിലുണർന്നാൽ.....
അത് നമ്മെ ഭാവനയുടെ ചിറകിൽ ഉയർത്തിയാൽ....
അതിനെ ആവിഷ്കരിക്കാൻ ഒരു ഭാഷ നമുക്ക് ലഭിച്ചാൽ....
അത് ദേവിയുടെ വരദാനം!

ഫിസിയോളജി പുസ്തകം പഠിക്കുന്നതിനുമുമ്പേ നമ്മിൽ പ്രാണന്റെ താളമുണ്ട്. ആ താളത്തിന്റെ ശാസ്ത്രഭാഗം വ്യാഖ്യാനിക്കാൻ ഫിസിയോളജിപഠനം സഹായിക്കുന്നുവെന്നുമാത്രം.... ആത്മസംഗീത



ത്തിന്റെ ആനന്ദാനുഭൂതി നമ്മിലുണ്ട്. അഭ്യാസംകൊണ്ട് പോഷിപ്പിക്കാം. പക്ഷേ, ജന്മനാ വാസന ഇല്ലായിരുന്നുവെങ്കിൽ അഭ്യാസം വലിയ ഗുണം ചെയ്യില്ല. കവിത്വവും സംഗീതംപോലെ ജന്മസിദ്ധമാണ്. ധ്യാനയോഗ ദർശനവും ജന്മസിദ്ധമാണ് എന്നാണ് എന്റെ അനുഭവം.

ആത്മകഥ ആത്മീയജീവിതത്തിന്റെ കഥയാവണം. ഭൗതികജീ വിതത്തിലെ ഗോസിപ്പുകോളമായി ആളുകളെ ഇക്കിളികൂട്ടിയിട്ടു കാര്യ മില്ല. ബൗദ്ധികജീവിതത്തിന്റെ വരട്ടുവിവരണമായിട്ടും കാര്യമില്ല - നാലു തരം വായനക്കാരുണ്ട്. വായിച്ചതു വലിച്ചെടുത്ത് അതുപോലെ പുറത്തു കളയുന്ന സ്പോഞ്ചുകൾക്കും, ഒന്നും ഉള്ളിൽ സൂക്ഷിക്കാനാവാതെ സമയം കൊല്ലാൻ മാത്രം വായിച്ചുതള്ളുന്ന സാൻഡ്ഗ്ലാസ്സുകൾക്കും പൈങ്കിളി കിട്ടിയാലും മതി. വായിച്ചതിന്റെ സംക്ഷിപ്തസാരം ഉള്ളിൽ സൂക്ഷിക്കുന്ന അരിപ്പകൾക്ക് അതുപോര. തങ്ങൾ വായിച്ചതിൽനിന്ന് സ്വയം ധന്യത നേടുകയും മറ്റുള്ളവരെ ധന്യരാക്കുകയും ചെയ്യുന്ന നാലാ മത്തെതരം വായനക്കാരെ അപൂർവ്വവും അമൂല്യവുമായ മുഗൾരത്നങ്ങ ളെന്നാണ് വിളിച്ചിട്ടുള്ളത്. ഒരു നല്ല കവി അത്തരമൊരു വായനക്കാര നാവണം. അപൂർവ്വമായ ഒരു കോഹിനൂർരത്നം! ഒരു നല്ല നിരൂപകനും അങ്ങനെയാവണം! അത്തരമൊരു വായനക്കാരിയാവാനാണ് ഞാൻ ജീവിതമത്രയും ശ്രമിച്ചത്. ശങ്കരനെയും ഐൻസ്റ്റൈനെയും നാലപ്പാട നെയും ബാലാമണിയമ്മയെയും വരാഹമിഹിരനെയും ഇളങ്കോവടിക ളെയും ത്യാഗരാജരെയും ഒക്കെ അറിഞ്ഞ് സ്വയം ധന്യയാവാനും ആ ധന്യത മറ്റുള്ളവർക്ക് പകരാനും ഞാൻ ആഗ്രഹിച്ചതിന്റെ ഫലമാണ് എന്റെ പ്രഭാഷണങ്ങൾ! സംഗീതത്തിലെ ആത്മീയത എനിക്കിഷ്ടമു ള്ളൊരു വിഷയമാണ്. ആത്മീയമായി വളർച്ചപ്രാപിച്ച സംഗീതജ്ഞരുടെ കൂട്ടത്തിൽ എം.എസ്. സുബ്ബലക്ഷ്മിയും യേശുദാസുമാണ് എനിക്കിഷ്ട പ്പെട്ടവർ. സ്പിരിച്വാലിറ്റി ഓഫ് മ്യൂസിക്കിനെക്കുറിച്ച് റിസർച്ച് ചെയ്യാൻ ശ്രമിക്കുമ്പോൾ സംഗീതജ്ഞർ ധാരാളമുള്ള ഇന്ത്യയിൽ, സംഗീതവും ആത്മീയതയും ഒന്നായി കൊണ്ടുനടക്കുന്നവർ കുറവാണെന്ന് മനസ്സി ലാവും.

16-3-93ന് യേശുദാസ് കോഴിക്കോട്ട് വന്നിരുന്നു. ഞങ്ങൾ പതിവു പോലെ ഗാനമേള കേൾക്കാൻ പോയി. മടങ്ങുമ്പോൾ അഭിലാഷ് പറഞ്ഞു: "അമ്മേ, എനിക്ക് ദാസേട്ടനെ പരിചയപ്പെടണം." റാണിച്ചേ ച്ചിയുടെ വീട്ടിലാണ് യേശുദാസും പ്രഭയും താമസിക്കുക എന്നെനിക്ക റിയാമായിരുന്നു. ഞങ്ങൾ അങ്ങോട്ടുപോയി. ഒക്ടോബറിൽ ഭാനുവിന്റെ കോമയ്ക്കുശേഷം അഭിലാഷ് ഒരു പ്രത്യേക മാനസികാവസ്ഥയിലാണ്. ദുഃഖത്തിന്റെ ആ മുഹൂർത്തങ്ങളിലാണ് അവൻ മനോഹരമായ കവിത കൾ എഴുതാൻ തുടങ്ങിയത്!

ഒരഭിനവ വിവേകാനന്ദനെപ്പോലെ നിർവൃതിയുടെ നിമിഷങ്ങളിലെ മിസ്റ്റിക് അനുഭൂതി അനുഭവിച്ചവർ ആരൊക്കെ എന്നറിയാനുള്ള വ്യഗ്ര തയിലാണവൻ.

ഒരു കവിത ജനിക്കുമ്പോഴുള്ള നിർവൃതി

ഒരു രാഗം കേട്ട് അതിനെ ഇന്റേണലൈസ് ചെയ്യുമ്പോഴുള്ള നിർവൃതി

ഒരു രാഗം പാടുമ്പോഴുള്ള നിർവൃതി

ഒന്നുതന്നെ! ആ മിസ്റ്റിക് അനുഭൂതി അവന് അനുഭവമുണ്ട്. ആദ്യത്തെ രണ്ടെണ്ണത്തിന് സാക്ഷ്യപത്രം അമ്മതന്നെ കൊടുത്തിട്ടുണ്ട്. രാഗം ആസ്വദിക്കാനല്ലാതെ ആലപിക്കാനറിയാത്ത അമ്മയുടെ സാക്ഷ്യ പത്രം പോര മൂന്നാമത്തേതിന്! ഓർമ്മവെച്ച നാൾ മുതൽ അവന്ന് പ്രിയങ്കരനായ ഗായകനിൽനിന്ന് മിസ്റ്റിക് അനുഭൂതിയുടെ സാക്ഷ്യപത്രം വേണം! ഈശ്വരാനുഗ്രഹമുള്ള അദ്ദേഹത്തിൽനിന്ന് അനുഗ്രഹം വാങ്ങണം. അവന്റെ അഭിലാഷം കേട്ടപ്പോൾ എനിക്കും സന്തോഷമായി.

അഭിലാഷ് ഒരു കൊച്ചുകുട്ടി. യേശുദാസ് എത്രയോ ഉയർന്ന സ്ഥാനത്തെത്തിയ വ്യക്തി. എന്നിട്ടും, അതീത ജന്മങ്ങളുടെ അഴിയാത്ത ആത്മബന്ധമുള്ള ഒരാളോടെന്നപോലെ അവനോട് സംസാരിക്കുന്ന യേശുദാസിനെ ശ്രദ്ധിച്ചുകൊണ്ട് ഞാൻ മൗനമായി ദൂരെ ഇരുന്നു. അദ്ദേഹത്തിന്റെ വ്യക്തിത്വത്തെ ഞാൻ നിരീക്ഷിക്കാൻ ആരംഭിച്ചു.

"ഞാൻ അയ്യപ്പൻ എന്നോ സ്വാമി എന്നോ ഒക്കെ പറയുന്നത് എന്റെ ഒരു വാക്കാണ്. ആളുകൾക്ക് എളുപ്പം മനസ്സിലാവുന്ന ഒരുവാക്ക്.... അതുകൊണ്ട് ഞാൻ ഉദ്ദേശിക്കുന്നത് ബ്രഹ്മം, പരബ്രഹ്മം എന്നൊക്കെയാണ്. 'ഞാൻ' എന്നു പറയുന്നത് യേശുദാസല്ല, അഭിലാഷല്ല, അമ്മയല്ല.... ഒരിക്കൽ എന്നിൽ 'അയ്യപ്പൻ' ഉറങ്ങിപ്പോയാൽ എന്റെ സംഗീതം ആകെ പിഴയ്ക്കുന്നു. അപ്പോൾ എത്ര റെക്കോർഡ് ചെയ്താലും ശരിയാവില്ല. ഒരുപ്രാവശ്യം അതുണ്ടായി. അന്ന് വീട്ടിൽ ചെന്നപ്പോൾ പ്രഭ ചോദിച്ചു, "ഇന്നെന്തേ റെക്കോർഡിങ് ഇത്ര വൈകിയത്" എന്ന്. ഞാൻ പറഞ്ഞു: "ഇന്ന് സ്വാമി ഉറങ്ങിപ്പോയി എന്ന്!"

തന്നിലെ നാദബ്രഹ്മത്തെ ഉറങ്ങാതെ സൂക്ഷിക്കുന്നതിൽ ജാഗരൂകനായ യേശുദാസിന്റെ വാക്കുകൾ.... അത് എപ്പോഴും ഉണർന്നിരിക്കുന്ന ഉൾക്കണ്ണിന്റെ മിസ്റ്റിക് അനുഭൂതി. അതിനെക്കുറിച്ച് ചോദിച്ചറിയാനും അതിനെ മനസ്സിലാക്കാനും മോഹിച്ച് അദ്ദേഹത്തെ കാണാൻ ചെല്ലുന്നവർ ചുരുക്കമായിരിക്കണം എന്ന് എന്റെ അനുഭവംവെച്ച് ഞാൻ ഊഹിച്ചു. അതായിരിക്കണം, ഏറ്റവും അമൂല്യമായ ആ രത്നം തേടിച്ചെന്ന ഈ കൊച്ചുകുട്ടിയോട് ഇത്ര വാചാലമായി, ആനന്ദവാനായി അദ്ദേഹം സംസാരിച്ചത്.... മനസ്സിന്റെ ഉള്ളറകൾ തുറക്കുമ്പോൾ ആ കണ്ണുകൾ ഒരു യോഗിയുടേതുപോലെ തിളങ്ങുന്നതു കണ്ടു.

"ഞാൻ നേരായ ട്രാക്കിൽ വീണിരിക്കുന്നുവെന്ന് എനിക്കറിയാം. ഈ ട്രാക്കിൽനിന്ന് ഞാൻ ഇനി ഈ ജന്മം മാറുകയില്ലെന്നും അറിയാം. അതിലധികമൊന്നും ഞാൻ achieve ചെയ്തതായോ അറിഞ്ഞതായോ പറയുന്നില്ല. ഒരാൾ ജനിക്കും, മരിക്കും. അമ്മ ജനിച്ചു - ഇപ്പോഴിതാ ഇത്രയും പുസ്തകങ്ങളൊക്കെ എഴുതുന്നു. അത് ഒരു achievement



ആണെന്നു പറയാം. പക്ഷേ പുസ്തകം എഴുതുന്നതിന് അമ്മയ്ക്ക് തോന്നിച്ചതെന്താണ്? പ്രചോദനം എന്താണ്? ഇതെഴുതുന്ന സമയത്ത് അമ്മയുടെ ഉള്ളിൽ ഇരുന്ന് പ്രവർത്തിക്കുന്ന ഒരു 'ഞാനു'ണ്ട്. അതാണ് ശരിയായ 'ഞാൻ'.

എത്ര ലളിതമായി, എത്ര മനോഹരമായാണ് അദ്ദേഹം ഒരു അനുഭവത്തിന്റെ ഫിലോസഫി മുഴുവൻ പറഞ്ഞുകൊടുത്തത്. യേശുദാസിനെ ഒരു ഗായകൻ ആയിട്ടല്ല, ഒരു ഋഷിയായിട്ടും Philosopher ആയിട്ടുമാണ് കാണേണ്ടത് എന്ന് തോന്നി. അറിഞ്ഞുവെന്ന് പറയുന്നവരൊന്നും അറിഞ്ഞിട്ടില്ല. അറിയാനുള്ള പാതയിൽനിന്ന് ആരു വന്നു പ്രലോഭിപ്പിച്ചാലും തന്റെ കാലിടറുകയില്ല എന്ന് ഉറപ്പുവന്നവരാണ് ബ്രഹ്മജ്ഞാനികൾ. ഞാൻ സഞ്ചരിക്കുന്ന പാതയിൽത്തന്നെയാണ് അദ്ദേഹത്തിന്റെ സഞ്ചാരവുമെന്ന അറിവ് എനിക്കൊരത്ഭുതവും ആഹ്ലാദവുമായി.

"അമ്മ ജനിച്ചു. ഇനി മരിക്കും. അതിന്നിടയിൽ ഒഴുകുന്ന പ്രവാഹത്തെ ഒരുനിമിഷമെങ്കിലും പിന്നിലേക്കു കൊണ്ടുപോകാൻ നമുക്കാവില്ല. അടുത്തനിമിഷം എന്തു സംഭവിക്കുമെന്ന് പൂർണ്ണമായറിയാനും നമുക്കാവില്ല. ഈ പ്രവാഹത്തിന്റെ പേരാണ് ജീവിതം. ഈ പാനപാത്രം എന്നിൽനിന്ന് തിരിച്ചെടുക്കേണമേ എന്ന് അവസാനത്തെ അത്താഴത്തിൽ യേശു പറഞ്ഞു. പാനപാത്രംന്ന് പറയുന്നത് ദുഃഖാനുഭവങ്ങൾ നിറഞ്ഞ ജീവിതത്തെയാണ്. ഞാനത് പറയാറില്ല. കയ്പുനിറഞ്ഞതായാലും അല്ലെങ്കിലും ഈ പാനപാത്രം തിരിച്ചെടുക്കാൻ ഈശ്വരനെ നിർബ്ബന്ധിക്കാൻ എനിക്ക് അധികാരമില്ല."

ഭാനുവിന്റെ കോമയും near death experience ഉം അഭിലാഷിന്റെ ജീവിതത്തെ പെട്ടെന്നു പിടിച്ചുകുലുക്കിയ ആദ്യത്തെ ദുഃഖാനുഭവമാണ്. അതൊന്നും അറിയാതെ യേശുദാസ് പറഞ്ഞ വാക്കുകൾ അവനെ ഒട്ടേറെ സഹായിച്ചു. ദുഃഖത്തിന്റെ പാനപാത്രം ആവലാതി കൂടാതെ കുടിച്ചുതീർക്കാനുള്ള ആത്മധൈര്യം അദ്ദേഹത്തിൽനിന്ന് അവന്നു ലഭിച്ചു. എനിക്കത് വലിയ ഒരാശ്വാസമായി. അന്നത്തെ ചുറ്റുപാടിൽ എനിക്ക് അഭിലാഷിനെ സമാധാനിപ്പിക്കലും, ഭാനുവിനെ ഗീത വായിച്ചുകേൾപ്പിക്കലും കഷായം കുടിപ്പിക്കലും ഒക്കെയായി വലിയൊരു പരീക്ഷണഘട്ടമായിരുന്നു. അറിയാതെയാണെങ്കിലും, ഋഷിതുല്യമായ വാക്കുകളിലൂടെ എന്റെ മകന് അന്ന് ആത്മധൈര്യം നൽകിയത് അദ്ദേഹമാണ്. ഈശ്വരന്റെ ചെവിപിടിച്ചുതിരിക്കാൻ നമുക്കവകാശമില്ലെന്ന നാലപ്പാടന്റെ തത്ത്വശാസ്ത്രമാണദ്ദേഹം പറഞ്ഞത്. "പഠിച്ചു നന്നായി വരണം. അഭിലാഷ്, അമ്മ ദൈവമാണ്" എന്ന് പറഞ്ഞുകൊണ്ടാണദ്ദേഹം അവനെ യാത്രയാക്കിയത്.

അഭിലാഷ് തന്റെ മനസ്സിലെ ആസ്ഥാനഗായകൻ സ്പർശിച്ച കരങ്ങളിലും മനസ്സിലും വൈദ്യുതീസ്പർശമേറ്റപോലെയായി! കണ്ണിൽ ആനന്ദാശ്രുവും മനസ്സിൽ ആനന്ദഭൈരവിയും ആത്മാവിൽ ആനന്ദതീർത്ഥക്കുളിരുമായി മടങ്ങുമ്പോൾ ആകാശച്ചെരുവിൽ 'സ്വാതി'മുത്ത് ഉദിച്ചു

തിളങ്ങുന്നു. വെള്ളമുത്തെന്നു കൊഞ്ചിച്ചു വളർത്തിയ എന്റെ സ്വാതിമുത്തിന്റെ ഉള്ളിലും തിളങ്ങുന്ന ജ്യോതിയായി ഗായകന്റെ സ്പർശമുദ്ര.... നാദബ്രഹ്മം നീന്തിവന്ന ആനന്ദഹംസത്തിൽ തൂവൽസ്പർശം....

ഉറങ്ങി ഉണരുമ്പോൾ അഞ്ചുമണി. ആകാശക്കോണിൽ ധനിഷ്ഠം ഉദിക്കുന്നു. ചിറകു വിടർത്തി പറക്കുന്ന ഹംസരൂപിണി.

ശിവന്റെ സാമം ഉത്ഭവിച്ച ഢക്കയുടെ ആകൃതി.... ഒരത്ഭുതം എന്നെ കാത്ത് വാതിൽക്കൽ നിന്നിരുന്നു! അഭിലാഷ് രാത്രി താനെഴുതിയ ഒരു കവിത എന്നെ കാണിക്കാൻ നേരത്തെ ഉണർന്നിരിക്കുന്നു. അതിമനോഹരമായ ഒന്ന്! (ഈ കവിത പിന്നീട് അവൻ യേശുദാസിനു തന്നെ കാണിച്ചു! സാന്ദ്രാനന്ദത്തിന്റെ പ്രകാശനദിവസം – 1999 ഫെബ്രുവരി 6ന്) ശാന്തിയും ആനന്ദവും അഭിമാനവുംകൊണ്ട് മനസ്സുനിറഞ്ഞ നിമിഷം! ഈയൊരു നിമിഷത്തിനായിരുന്നുവോ ഈ ജന്മം മുഴുവൻ കാത്തിരുന്നത് എന്നു തോന്നി, ആ ക്രിയേറ്റിവിറ്റി കണ്ടപ്പോൾ! സ്വന്തം കവിത പിറക്കുന്നതിനേക്കാൾ നിർവൃതി.... മകന്റെ കവിത പിറക്കുമ്പോൾ....!

ഇതിന്നുശേഷം വന്ന മെയ്മാസത്തിലാണ് മദ്രാസിൽനിന്ന് മടങ്ങുമ്പോൾ യേശുദാസിന്റെ ആത്മീയജീവിതത്തെക്കുറിച്ച് ഒരു പുസ്തകമെഴുതുന്നതിന്റെ അനന്തസാദ്ധ്യതകളെക്കുറിച്ച് ഞങ്ങൾ ചർച്ച ചെയ്തത്.

Intellectual activity which calls for both intuition and imagination in deriving proofs and reaching conclusions; often it rewards the creator with a strong sense of aesthetic satisfaction. 1994 ഏപ്രിൽ മാസത്തിൽ The crest of the peacock-ൽ കണ്ട വാക്കുകൾ! എത്ര സത്യം! ഈ സംതൃപ്തി തരുന്നു എന്നതല്ലാതെ ബൗദ്ധികപരിശ്രമങ്ങൾക്ക് മറ്റെന്തു വിലയാണുള്ളത്!

പ്രപഞ്ചശക്തി ചിലരെ തനിക്ക് 'ലീല' പാടുന്നതിലുള്ള ആനന്ദത്താൽ, തന്റെ വീണകളും തൂലികകളും എഴുത്താണികളും മറ്റുപകരണങ്ങളുമായി തെരഞ്ഞെടുക്കുന്നു. അവരുടെ ഹൃദയമെന്ന കനകമുരുക്കി എന്തൊക്കെയോ പണിത്തരമുണ്ടാക്കുന്നു. ഇതല്ലാതൊരു വിശദീകരണം എന്തുകിട്ടാനാണെനിക്ക്! അനുഭൂതിസാഗരങ്ങൾക്കെല്ലാം വിശദീകരണവും യുക്തിയുടേയും ശാസ്ത്രത്തിന്റേയും പിൻബലം തേടുന്ന എനിക്ക്!! ഒരേ നക്ഷത്രത്തിൽ ക്രിയേറ്റിവിറ്റിയുടെ 'ഹംസ'മെന്ന ബ്രഹ്മാണിയുടെ ആദിമൊഴിയും ശ്മശാനതാണ്ഡവമാടുന്ന ശിവന്റെ ഢാക്കയിലെ അന്ത്യമൊഴിയും ഇരിക്കുന്നു. ആദിമൊഴിതന്നെ അന്ത്യമൊഴിയും. ശ്യേനചിതിയിലെ അമൃതും ശ്മശാനചിതിയിലെ മുത്തികയും എന്നിലുണ്ട്. ആകാശഗംഗയിലെ ഓരോ കണത്തിലും തുടിക്കുന്ന രാഗമല്ലാതൊരു ഗണിതതാളവും ഞാൻ കേൾക്കുന്നില്ല.... കാണുന്നുമില്ല... ആ പാൽക്കണങ്ങളിലൊന്നുമാത്രം ഞാൻ ചവിട്ടിനിൽക്കുന്ന ഈ വസുന്ധര.... ആ വസുന്ധരയിൽ ഒരുകണം മാത്രം ഞാനെന്ന പുനർവസു....



ഈ പാലാഴിയിൽ എനിക്കുചുറ്റും എത്രയെത്ര ചിദ്കണങ്ങൾ.... അവയുടെ ലാസ്യം, താണ്ഡവം, ശ്രുതിമധുരഗീതം.... അപശ്രുതി കേൾക്കാത്ത.... താളംപിഴയ്ക്കാത്ത ഈ നൃത്തത്തിന്റെ വിധാതാവാര്! ദർശിക്കുകയും അനുഭവിക്കുകയും അതിൽമാത്രം മനമൂന്നി അതിൽത്തന്നെ ജീവിക്കുകയും ചെയ്യുന്ന ഞാനോ....? കണത്തിന്റെ കണമായ എന്നിലും പാലാഴിയുടെ താളം.... ഈ താളം കേൾക്കാത്ത.... ഈ രാഗം കേൾക്കാത്ത.... ഈ ആനന്ദനൃത്തത്തിൽ പങ്കുചേരാത്ത ജീവിതം ജീവിതമാണോ!

എന്നിട്ടും എത്രയോ ജീവജാലങ്ങൾ ആ താളം കേൾക്കുന്നില്ല. ഒരുപക്ഷേ, ഈ ശ്രുതിലയതാളം കേൾക്കാൻ നൂറ്റാണ്ടുകളിലൊരിക്കലേ അമ്മ ഒരു കണത്തെ തെരഞ്ഞെടുക്കൂ എന്നുണ്ടാവും. ആ കണത്തെ – ആ കുഞ്ഞിനെ – ശരിക്കറിയുന്ന ഒരു ശിഷ്യൻ അത് ജീവിച്ചിരിക്കുന്ന കാലത്ത് വരില്ല എന്നുണ്ടോ? ആയിരത്തഞ്ഞൂറു വർഷം മുമ്പ് ജീവിച്ച ഒരു കണത്തിന്റെ – വരാഹമിഹിരന്റെ – താളം കേൾക്കാൻ 21-ാം നൂറ്റാണ്ടിന്റെ വേഗം ഞാൻ കുറച്ചതുപോലെ, നൂറ്റാണ്ടുകളുടെ ശ്മശാനചിതികൾക്കപ്പുറം എന്റെ ആശയങ്ങളുടെ സുഗന്ധച്ചെപ്പ് തുറക്കാൻ ഏതെങ്കിലും ഒരു ശ്യേനക്കുഞ്ഞ് കാത്തിരിക്കുന്നുണ്ടാവുമോ? അതിന്റെ ചിറകടിതാളമാണോ ഗ്രഹനക്ഷത്രങ്ങളുടെ പ്രദക്ഷിണവഴിയിൽ ഇന്നേ ഞാൻ കേൾക്കുന്നത്! അതിനുവേണ്ടിയാണോ ലിപികളില്ലാത്ത എന്റെ അനുഭൂതികൾ ഈ ലിപിച്ചിമിഴിൽ ഞാൻ അടച്ചുവെയ്ക്കുന്നത്!

ഒരു വർഷക്കാലത്ത് ഗോവർദ്ധനഗുഹകളിൽ ചുമർചിത്രം വരച്ചപ്പോഴും ഇതായിരുന്നു എന്റെ മനസ്സിൽ!

> ഹർഷദ വർഷത്തിൻ വേലാ
> മത്സഖി നീയും തോഴരുമായ്
> ഗോവർദ്ധന ഗുഹതോറും കൽ-
> ച്ചുമർചിത്രങ്ങൾ വരച്ചില്ലേ?
> നിന്റെ പശുക്കൾ, നിൻ സഖികൾ
> നിൻ പീലിത്തിരുതുമ്പിന്മേൽ
> ചായമണിഞ്ഞു നിരന്നില്ലേ
> ചാരുതയോടെൻ പ്രിയതോഴാ-
> സുന്ദരപ്രാക്തന ജന്മത്തിൻ
> കുന്നുകളിൽ സ്മൃതിയലയുമ്പോൾ
> ഇന്നുമതെന്നെ വിളിക്കുന്നു
> നിൻ സുഖരാഗച്ചെപ്പായി

(സാന്ദ്രാനന്ദം)

ചരിത്രം ജനിക്കുംമുമ്പ് ശംഖുകളിലും കവിടികളിലും ഗുഹച്ചുമരുകളിലും ഭൂർജ്ജപത്രങ്ങളിലും ഓലകളിലും വരകളും കുറികളും ചിത്രങ്ങളും അക്ഷരങ്ങളും കോറിയിട്ടവർ, ഇന്ന് 'ഞാൻ' അവന്റെ ചിറകൊച്ചയ്ക്ക് കാതോർക്കുംപോലെ അന്ന് 'എന്റെ' വരവിനായി കാതോർത്തി

രിക്കാം. അവരെ മനസ്സിലാക്കുന്ന ഒരാൾ-എന്നെ അറിയുന്ന ഒരാൾ.... ഒരു ശ്രോതാവ്.... ഒരു വായനക്കാരൻ.... ഞാൻ അനുഭവിച്ചതറിയുകയും ഞാൻ പറയുന്ന ഭാഷ മനസ്സിലാവുകയും ചെയ്യുന്ന ഒരു കോഹിനൂർരത്നം! ഒരാളല്ല.... അനേകംപേർ.... അനേകം പുനർ'വസു'ക്കൾ! മുന്നിലും പിന്നിലും ചുറ്റിലും ആ 'വസു'ക്കൾ പാൽക്കണങ്ങളായി ആടിത്തിമർക്കുന്ന രാഗതാളലയം ശ്രവിച്ചുനിൽക്കുമ്പോൾ, തോറോ ചോദിച്ചതുപോലെ.... ഞാനെങ്ങനെ ഏകാകിനിയാകും? ഞാൻ ആകാശഗംഗയിലല്ലേ?

ഈ കുത്തിക്കുറിക്കുന്ന അക്ഷരങ്ങൾ പെറുക്കിയെടുത്ത് ചികഞ്ഞ്, പതിരുമാറ്റി, നെല്ലുണക്കി വിത്താക്കി, വെള്ളവും വളവും നൽകി, പത്തരമാറ്റു വിളയിക്കാൻ ആർക്കും ക്ഷമയില്ലെങ്കിലോ.... ഈ വിത്ത് വെളിച്ചം കാണാത്ത ഇരുണ്ട ഗുഹയിലോ ചുട്ട പാറപ്പുറത്തോ വീണ് മുളയ്ക്കാതെ പോയാലോ? ആ സംശയമേ എനിക്കില്ല.... ഈ വിത്തിന് മുളയ്ക്കാതെ വയ്യ.... പത്തരമാറ്റ് വിളയാതെ വയ്യ. ഇത് പ്രണവത്തിന്റെ ആദിവിത്ത്! ഇനിയും അത് പത്തരമാറ്റു വിളഞ്ഞുകൊണ്ടേ ഇരിക്കും.

1994 ഏപ്രിൽ 15. അച്ഛൻ മരിച്ച് ഒരുവർഷം തികയുന്നു. അനന്തകാലപ്രവാഹത്തിൽ ഒരുമാത്ര! ഞാനും അമ്മയും നാലപ്പാട്ടെ പാമ്പിൻകാവിൽ കുറെനേരം ഇരുന്നു. നാഗമാതാവ് എത്ര സുന്ദരി! ശിരസ്സിൽ മൂന്നു ഫണം വിടർത്തിയ സർപ്പചിഹ്നമുള്ള യോഗിനി. നെറ്റിയിൽ പുരികത്തിനു മുകളിൽ രണ്ടുവരിയായി മുത്തുച്ചരം. കഴുത്തിൽ നാഗപടത്താലി! അരയിൽ ഒറ്റമുണ്ടിനുമേലെ പിണഞ്ഞ നാഗാകൃതിയിൽ ഒഡ്ഢ്യാണം. രണ്ടു കൈകളും മാറോടുചേർത്ത് പിടിച്ചിരിക്കുന്നു. ഓരോന്നിലും ഓരോ നാഗക്കുഞ്ഞ്! അമ്മയുടെ മാറിൽ പറ്റിച്ചേർന്ന ഇരട്ടക്കുഞ്ഞുങ്ങൾ. മുഖത്ത് സൗമ്യമായ പുഞ്ചിരി. വയറ് പ്രസവിച്ച സ്ത്രീയുടേത്. അല്പമൊന്ന് തൂങ്ങിക്കൊണ്ട്! ഞാൻ ആ കുലദേവതയെ കുനിഞ്ഞുനോക്കുമ്പോൾ അമ്മ ചോദിച്ചു: "സൊർണ്ണ എന്താ - നാഗമാതാവിനോട് വർത്തമാനം പറയ്യ്യാ?"

ഇന്ന് ഞാൻ വീണ്ടും കുട്ടിയായി. ഇലഞ്ഞിക്കുരു പെറുക്കി. മുത്തശ്ശിമാർ കാലുകഴുകിയിരുന്ന പാദപ്രക്ഷാളനശില തൊട്ടുവന്ദിച്ചു. പാമ്പിൻകാവിനു മുന്നിലെ മാവ് രണ്ടു പച്ചമാങ്ങ അടർത്തിയെടുത്ത് എന്റെ മുന്നിലിട്ടുതന്നു. നാല്പതുവർഷം മുമ്പ് ഒരുപൊതി ഉപ്പും ഒരു പുസ്തകവുമായി തന്റെ കവരങ്ങളിൽ പൊത്തിപ്പിടിച്ചിരുന്ന് പച്ചമാങ്ങ തിന്നുന്ന, പുസ്തകം വായിക്കുന്ന, പാടുന്ന സ്വപ്നാടനക്കാരിയെ ആ മരം തിരിച്ചറിഞ്ഞു!

ധ്യാനവും ഉപാസനയും വ്യത്യസ്തമല്ല. ധ്യാനം കൂടാതെ ഉപാസന സാദ്ധ്യമല്ല. സ്വന്തം ആത്മാവാണ് മനോജ്ഞയും വിശ്വവിഗ്രഹയുമായ ദേവത. സ്വാത്മാവ് എന്ന ദേവതയെയാണ് ഉപാസകൻ ന്യാസം ചെയ്യേണ്ടത്. ജപമെന്നാൽ സ്വാത്മാവ് എന്ന ദേവതയോട് തന്മയതാഭാവം - യാതൊരു ഇളക്കവും കൂടാതെ തന്മയത ആർജ്ജിക്കൽ പൂജ. വിശ്വവികല്പമായ ആത്മാവിന്റെ അസ്തമയം ഹോമം. ജീവാത്മ പരമാത്മാക്കളുടെ അന്യോന്യ സമ്മേളനം തർപ്പണം. വിദ്യകൊണ്ട് സ്വാശ്രയശീലനായി ആത്മാവിനെ മഹത്താക്കി വളർത്തൽ അഭിഷേകം. രൂപാദികൾക്ക് ഹേതുവായിരിക്കുന്ന സ്വാത്മാവിനെത്തന്നെ വിമർശിക്കലാണ് പ്രയോഗം (ആത്മവിമർശനം അഥവാ self analysis). ആത്മധ്യാനമെന്ന 'ഉപാസന' തന്നെയാണ് ഭക്തി. ആത്മധ്യാനം കൂടാതെ വെറും ചടങ്ങായി, ആചാരമായി ചെയ്യുന്നതൊന്നും ഉപാസനയല്ല, ഭക്തിയുമല്ല, വെറും അന്ധവിശ്വാസമാണ്!



പ്രലയകാലത്ത് സൂക്ഷ്മമായിരുന്ന ചൈതന്യം സൃഷ്ടികാലത്ത് പ്രകടമായി.

> സാ തത്വ സംജ്ഞാ ചിന്മാത്ര ജ്യോതിഷഃ സന്നിധേസ്തദാ
> വിചികീർഷം ഘനീഭൂതാ ക്വചിദഭ്യേതിബിന്ദുതാം

'ശക്തി' പ്രപഞ്ചകാര്യസാദ്ധ്യത്തിനായി തെരഞ്ഞെടുത്തവരുടെ ചിത്തത്തിൽ മഹാപ്രലയകാലത്തെ സൂക്ഷ്മാവസ്ഥയായും, ഘനീഭവിച്ച ബിന്ദുവായും സ്വയം പ്രകാശിക്കുന്നു. ആ ചിന്മാത്ര ജ്യോതിഷ്മതി ഏതു പാമരനേയും പണ്ഡിതനാക്കുന്നു; ചികിത്സകനാക്കുന്നു.... ഊമയെ വാചാലമാക്കുന്നു.... ഋഷിയും കവിയും ഗായകനുമാക്കുന്നു. ബൃഹദാരണ്യകത്തിൽ 'ഞാൻ അർച്ചിക്കുമ്പോൾ ഉളവായ കാമഭൂവായ ഈ ജലത്തെ അർക്കന്റെ അർക്കത്വമെന്നു വിളിക്കുന്നു. അർക്കന്റെ അർക്കത്വമറിഞ്ഞാൽ സർവ്വകാമവും (ജലം) ലഭിക്കുന്നു' എന്നു കാണാം. അർക്കന്റെ അർക്കത്വമായി വിഷ്ണുധാമമായ കാരണജലം ഉപാസകരിൽ പ്രവേശിക്കുക എന്ന ഏറ്റവും മഹത്തായ ഒരനുഭൂതി ഏഴോ എട്ടോ വയസ്സിലേ ലഭിക്കുക; അതിന്റെ സാരഗ്രഹണത്തിനും ആത്മവിമർശനത്തിനുമായി ഒരാൾ ജീവിതം മുഴുവൻ യജ്ഞമാക്കി ധ്യാനിക്കുക! ഈ ആത്മധ്യാനമാണ് എന്റെ ഉപാസനാകാണ്ഡം. അതായത്, ഭക്തിയും ജ്ഞാനവും എനിക്ക് ഒന്നുതന്നെ!

ഗുരുനിത്യ (ആത്മോപദേശശതകം ശ്ലോകം 3) എഴുതി: "When contemplated should become like waves rising in rows from the treasury of the waetry deep, without any separate reality whatsoever." ധ്യാനത്തിൻ അഗാധമായ ജലനിധി... വരിശൈയായി വരും തിരകൾ.... അവ സാഗരത്തിൽനിന്നന്യമല്ല.... സാഗരത്തിൽ ലയിക്കുന്നു.... വൃദ്ധാചലസ്മൃതിയിലെ നാദലയസാഗരം.... അതിനെ അറിയാനുള്ള യജ്ഞം (ക്രിയ-കർമ്മം) അതിൽനിന്ന് വേറെയല്ല. ജ്ഞാനവും ജ്ഞാനത്തിനുള്ള യജ്ഞവും വേറെയല്ല. അവിടെ ഭക്തിയും ജ്ഞാനവും കർമ്മവും എന്നിൽ ഒന്നാവുന്നു! ഒരു മനുഷ്യന് പരമാവധി ലഭിക്കാവുന്ന ബ്രഹ്മദർശനം അതിന്റെ ചൈതന്യസാഗരരൂപമാണത്രെ! നിരതിശയവും അനിർവ്വചനീയവുമായ ഒന്നിനെ അതിലധികം കാണാനോ നിർവ്വചിക്കാനോ സാദ്ധ്യമല്ല. ആ ദർശനം ഇടയ്ക്കിടെ തന്നുകൊണ്ട്, അതറി

യാൻ നിരന്തരം ജിജ്ഞാസ നിലനിർത്തി എന്നെ പ്രേരിപ്പിച്ച ഇച്ഛാശക്തി ജ്ഞാനശക്തി ക്രിയാശക്തി സ്വരൂപിണി.... എന്റെ സ്വസ്വരൂപം! ജ്ഞാനം സുവർണ്ണബിന്ദു.... അഗ്നി.... ശിവം.... സുന്ദരം.... ആനന്ദസാഗരം.... അതെന്നെ ചില ക്രിയകൾക്ക് നിയോഗിച്ചു. പ്രാപഞ്ചികമായ ആ ക്രിയാശക്തിയാണ് അർക്കൻ (വിഷ്ണു) എന്ന ആപസ്സ്. ഇച്ഛാശക്തിയെ അറിയാനുള്ള ക്രിയ ഉപാസന, ധ്യാനം, അദ്ധ്യയനം. അറിഞ്ഞത് പ്രപഞ്ചത്തോട് പറയുന്ന ക്രിയ അദ്ധ്യാപനം, പ്രഭാഷണം, രചിക്കുന്ന പുസ്തകങ്ങൾ.... ഈ ജീവിതവും അതിന്റെ 'പാഥേയ'വും. ജ്ഞാനാർജ്ജനത്തിനുള്ള അഗ്നി ദക്ഷിണാമൂർത്തി.... അത് പ്രപഞ്ചത്തിൽ പ്രതിഫലിപ്പിക്കുന്നത് വാമമൂർത്തിയായ വൈഷ്ണവി.... പത്മനാഭസഹോദരി.... ജീവനിൽ കുണ്ഡലീരൂപത്തിൽ ഇരിക്കുന്നവൾ!

1993 ഡിസംബർ 24. ക്രിസ്തുമസ്സിന്റെ തലേന്ന്. നെല്ലുവായിൽ ഏകാദശി. നെല്ലുവായിലെ ധന്വന്തരി വസുദേവരും ദേവകിയും ഉപാസിച്ച വിഷ്ണുവാണെന്നാണ് സങ്കല്പം. വൃശ്ചികത്തിലെ ഏകാദശിക്ക് നന്ദഗോപരും യശോദയും ഉപാസിച്ച ഗുരുവായൂരപ്പനെ എന്നപോലെ, ധനുവിലെ ഏകാദശിക്ക് നെല്ലുവായിലപ്പനെ കാണുന്നത് വിശിഷ്ടമാണെന്നാണ് വിശ്വാസം. ഞങ്ങൾ വൈദ്യമഠത്തിന്റെ ഇല്ലത്തെത്തി. ചന്ദ്രകളഭം ചാർത്തി ഉറങ്ങും ഈ മനോഹരതീരത്ത് ഇനിയും കുറച്ചുനാൾ ഞങ്ങളോടൊത്ത് താമസിച്ചാൽ കൊള്ളാമെന്നുണ്ട് ഭാനുവിന്! പൂന്താനം പറഞ്ഞപോലെ, നടക്കാത്ത ഒരു മോഹം! വൈദ്യമഠത്തിന്റെ കാൽക്കൽ സാഷ്ടാംഗം വീണ് ഭാനു കരഞ്ഞുപറയുന്നത് ഇപ്പോഴും ഒരു മുള്ളാണി തറച്ചപോലെ എന്റെ മനസ്സിൽ ഞാൻ കാണുന്നുണ്ട്.... ഓർക്കുമ്പോൾ രക്തം വാർന്നൊഴുകുന്ന ഒരു മുള്ളാണി.... ക്രിസ്തുവിന്റെ തിരുഹൃദയപ്പൂവിൽ ഉള്ളതുപോലെ ഒന്ന്! അലോപ്പതി ഡോക്ടർമാരോട് ഭാനു ഈ മോഹം പറയുമ്പോൾ അവർ പരിഹസിക്കും. 'നിനക്ക് വട്ടാണ്' എന്നു പറയും. വൈദ്യമഠം അതു പറഞ്ഞില്ല. കരുണയോടെ എഴുന്നേല്പിച്ചു. സമാധാനിപ്പിച്ചു. ഞാനും അഭിലാഷും ആ രംഗം നോക്കി മൗനമായി നിന്നു.

വൈദ്യമഠത്തിന്റെ ഇല്ലത്തെ കോണിക്കുമുകളിൽ ഒരു കൂടുണ്ട്! അതിൽ എപ്പോഴും ഉറങ്ങുന്ന തത്ത! ശുകപുരത്തെ ശുകം! നേരെ എതിരെയുള്ള ചുമരിൽ ഒരു കയ്യിൽ മാനും മറുകയ്യിൽ മഴുവുമായി ചന്ദ്രക്കലച്ചൂടിയ ദേവി! ഇടംകൈ ഇടത്തുകാൽമുട്ടിൽ! വലത്തുകൈ തള്ളവിരലും ചൂണ്ടുവിരലും ചേർത്തുപിടിച്ച പാവനമുദ്രയോടെ മാറിൽ! മുഖത്ത് വിസ്മയവും ആനന്ദവും ചേർന്ന നാദലയഭാവം! എത്രനേരം നോക്കിയിരുന്നാലും മതിവരാത്ത ധ്യാനഭാവം! ദേവിയുടെ വലത്തുവശത്ത് ഒരപൂർവ്വചിത്രം! ഒരുണ്ണിശ്ശിവൻ! പുലിത്തോൽ വിരിപ്പിൽ പുലിത്തോലുടുപ്പണിഞ്ഞു ചെരിഞ്ഞുകിടന്ന് സുഷുപ്തിയിൽ ലയിച്ച ശിവൻ! പശ്ചാത്തലത്തിൽ ഉയർന്ന മഞ്ഞുമലകൾ.... ശിവലിംഗം.... ഉണ്ണിശ്ശിവന്റെ സുഷു



പ്തിയും ദേവിയുടെ ധ്യാനസമാധിയും അപൂർവ്വമായ പൂർവ്വജന്മസ്മൃതികളുണർത്തി.

പുതുവർഷം പുലരുന്നു. പോയവർഷങ്ങളും പോയകാലത്തെ പൂർവ്വികരും പൂർവ്വജന്മങ്ങളും ചിന്താമണ്ഡലത്തിൽ ജ്വലിക്കുന്നു.... വരാനിരിക്കുന്ന തലമുറകൾ അവർക്കർപ്പിക്കുന്ന തിലോദകംപോലെ, ജ്വലിക്കുന്ന രത്നംപോലെ, സാന്ദ്രജ്ഞാനാനന്ദാമൃതംപോലെ തെക്കൻ ചക്രവാളത്തിൽ ഒരു നക്ഷത്രത്തൃക്കണ്ണ് തുറക്കുന്നു. മീനവർക്കും വില്ലവർക്കും പൂർവ്വികനായ ഋഷിയുടെ ഉൾക്കണ്ണ്.... സൗഭരിയുടെ വിഭ്രാജമെന്ന വിരാട്‌ലോകം.... മത്സ്യനഗരം.... കാളിന്ദിയുടെ കയങ്ങളിൽ മുങ്ങി ധ്യാനിച്ച് സൗഭരിമഹർഷി തീർത്ത സൗഭ്രാത്രസ്വർഗ്ഗം....

ജ്ഞാനദാഹം മനുഷ്യനെ ധ്യാനിയാക്കുന്നു.... ഏകാന്തജീവിതത്തെ പ്രേമിക്കുന്നവളാക്കുന്നു... ശ്രദ്ധയോടെ ഗവേഷണം ചെയ്യാൻ ഏകാന്തത വേണം.... പുതിയ അറിവും പുതിയ ഭാഷയും മനുഷ്യനെ മനുഷ്യനിൽനിന്നകറ്റുന്നു. ഡോക്ടറുടെ ഭാഷ എഞ്ചിനീയറുടേതിൽനിന്ന് വിഭിന്നം.... ജ്യോതിഷിയുടേത് സംഗീതജ്ഞന്റേതിൽനിന്ന് വിഭിന്നം. ഓരോരുത്തർക്കുമുണ്ട് അവരവരുടെ 'ജാർഗ്ഗൺ'. കറ്റതു കയ്യളവ്. കല്ലാതത് കടലളവ്. കയ്യളവുള്ള അറിവുവെച്ച് മനുഷ്യൻ താൻ സഹജീവിയേക്കാൾ അസാധാരണനെന്നും അതിമാനുഷനെന്നും വിചാരിക്കുന്നു. ഞാൻ പറയുന്നതു ശരി. എന്റെ 'മതം' ശരി...., 'എന്റെ ഈശ്വരൻ' മാത്രം സത്യം.... എന്നൊക്കെ വീമ്പുപറയുന്നു. ഈ സംഘർഷം 'സൗഭ്രാത്രച്ചരട്' പൊട്ടിച്ചുകളയുന്നു! ജ്ഞാനേശ്വരന്റെ 'അമൃതാനുഭവ'ത്തിൽ ശിവൻ പാർവ്വതിയോട് 'ജ്ഞാനം ബന്ധ'മാണ് എന്നു പറഞ്ഞത് അതുകൊണ്ടാണ്. കാശ്മീരശൈവിസത്തിലെ ഈ പാഠമാണ് വേദാന്തി 'ഡുകൃഞ്കരണേ' വേണ്ട, 'ഭജഗോവിന്ദം' എന്ന് മൂഢമതികൾക്കു നൽകുന്നത്. അനുഭൂതി ഇല്ലാത്ത പാണ്ഡിത്യം ഡോക്ടറുടേതായാലും എഞ്ചിനീയറുടേതായാലും സംഗീതജ്ഞന്റേതായാലും ജ്യോതിഷിയുടെയായാലും മനുഷ്യനെ മനുഷ്യനിൽനിന്നകറ്റുന്ന പാണ്ഡിത്യമാണ്. അത്തരം ജ്ഞാനം ബന്ധമാണ്. അനുഭൂതിയോടു ചേർന്ന ജ്ഞാനം എല്ലാവരേയും 'ഒന്നാ'ക്കുന്ന മോക്ഷാനുഭവമാണ്. അത്തരം എട്ടു മനോഹരമുഹൂർത്തങ്ങൾ - എട്ടു ദിനങ്ങൾ - എന്റെ ജീവിതത്തിലുണ്ടായി. എട്ടു സുവർണ്ണദിനങ്ങൾ....

ആ ജി സോനിയാചാദിനു
വർഷ് അമൃതാചാധനു
ഹരി പാഹിലാരേ, ഹരി പാഹിലാരേ
സബാഹ്യാന്തരി അവധാ വ്യാപക് മുരാരി.

ഇന്ന് സുവർണ്ണദിനം... അമൃതവർഷം പെയ്യുന്നു.... ഞാൻ ഹരിയെ കണ്ടു.... ഹരിയെ കണ്ടു.... മുരാരി എന്റെ അകത്തും പുറത്തും നിറഞ്ഞു. അഷ്ടലക്ഷ്മികളായി ഞാൻ ഹരിയോടൊത്ത് സാന്ദ്രാനന്ദം നുകർന്ന അവിസ്മരണീയദിനങ്ങൾ....

ഹരി.... ഹാ ആപണചിജഗദ്ധാലാ

ഹരി സ്വയം ഈ ജഗത്തായി.... നാദസമുദ്രമായി, ചിദ്സാഗരമായി, കവിതയും സംഗീതവുമായി എന്നിൽ പെയ്തിറങ്ങിയ എട്ടു ദിനങ്ങൾ.... 29-12-93 മുതൽ 5-1-94 വരെ... എട്ടു സുന്ദരരാത്രികൾ.... വൈദ്യമഠത്തിന്റെ ഇല്ലം സന്ദർശിച്ച് മടങ്ങി വീട്ടിലെത്തിയശേഷമാണ് ഈ ധ്യാനാനുഭൂതിനിമിഷങ്ങൾ കിട്ടിയത്. ഭാനുവും ഞാനും സാന്ദ്രമായ വേദനതന്നെയാണ് സാന്ദ്രമായ ആനന്ദമെന്ന് ഉണ്ണിശ്ശിവന്റേയും ദേവിയുടേയും ദർശനത്താൽ മനസ്സിലാക്കിയ ദിനങ്ങൾ. ധനുമാസത്തിലെ തിരുവാതിര മുതൽ എട്ടുദിനങ്ങളിലായിട്ടാണ് ഞാൻ 'സാന്ദ്രാനന്ദ'മെന്ന കാവ്യം എഴുതിയത്. അത് ഏറ്റവും പാവനമായ ഒരനുഭൂതിയായി ഞാൻ മനസ്സിൽ സൂക്ഷിക്കുന്നു.

ജ്ഞാനം പ്രേമത്തോടു ചേർന്നതാണ് പരമജ്ഞാനം. പ്രേമിക്കാൻ രണ്ടുവേണം. ഒന്ന് രണ്ടായിട്ട് തന്നെത്തന്നെ പ്രേമിക്കുന്നു. ബ്രഹ്മവും പ്രകൃതിയും ശിവശക്തിയും ഒക്കെ ഒന്നിന്റെ രണ്ടാവലും, രണ്ടിന്റെ ഒന്നാവലുംതന്നെ. ആരോഹണാവരോഹണങ്ങൾ ചേർന്നാലേ സംഗീതമാവൂ, സർഗ്ഗലയനങ്ങളാവൂ. ഭാര്യാഭർത്തൃബന്ധത്തെ ദേഹീദേഹബന്ധമായി ഉപമിച്ചാൽ എല്ലാവർക്കും വേഗം മനസ്സിലാവും. പ്രേമത്തിന്റെ മാധുര്യം ജ്ഞാനത്തിൽ കലർത്തുന്നതിനാൽ! ചിലപ്പോൾ രാസലീലയായി കവിതാരൂപത്തിൽ അത് വർണ്ണിക്കപ്പെടും. മറ്റു ചിലപ്പോൾ അദ്വൈതമായി ഭാഷ്യരൂപത്തിൽ അത് പ്രകാശിക്കപ്പെടും. രണ്ടും ഒന്നുതന്നെ! പകർന്നുകൊടുക്കാൻ ഭാഷയില്ലാത്ത ആ അനുഭൂതിയെ പകരാൻ ഭാഷയില്ല. ഭാഷയുടെ ഈ കുഞ്ഞിച്ചിമിഴിൽ ഈ അനുഭൂതിസാഗരം ഒതുങ്ങുമോ? 16008 ജീവാത്മാക്കളെ പ്രേമിക്കുന്ന രാസലീല ബഹുഭാര്യാത്വവുമല്ല. അദ്വൈതവേദാന്തം പാണ്ഡിത്യഗർവ്വവുമല്ല. ഒരാത്മാവിന്റെ പ്രകാശനം ഒരു ഭാഷച്ചിമിഴിലൂടെ നമ്മൾ നോക്കിക്കാണുന്നതുമാത്രമാണ്! പ്രേമത്തിന്റെ സൗഭ്രാത്രച്ചരടിൽ ലോകത്തിലെ സർവ്വശരീരികളേയും വനമാലയായി കോർത്തുധരിച്ച ജ്ഞാനി എന്റെ ശ്യാമവനമാലി.... ചിന്തയിൽ ഏകത്വം.... കർമ്മത്തിൽ അനേകത്വം.... ആത്മാവിൽ മൗനം - നാവിലും തൂലികത്തുമ്പിലും നാദനിർത്ധരം.... സാന്ദ്രാനന്ദം വായിച്ച് ഭാനു ആനന്ദിച്ചു.... ദുഃഖിച്ചു. തന്റെ ജീവിതത്തിന്റെ അന്ത്യമുഹൂർത്തങ്ങൾ സൗവർണ്ണവും സാന്ദ്രാനന്ദവും കൊണ്ടുനിറച്ച 'എന്നെ' ഭാനു ശരിക്ക് തിരിച്ചറിഞ്ഞത് ആ മൂന്നുവർഷക്കാലത്താണ്.

ജീവിതത്തിന് ഒരു ഫിലോസഫി ഉണ്ടാവുക; ഒരു ലക്ഷ്യമുണ്ടാവുക. ആ ഫിലോസഫിയെ ദൈനംദിനജീവിതത്തിൽ 'നിഷ്ഠ'യാക്കി, പ്രായോഗികമാക്കി ലക്ഷ്യത്തിലെത്താൻ ശ്രമിക്കുക, ഇതൊക്കെ ഒരാനന്ദമാണ്. 'ഞാൻ' എന്നു ഞാൻ വിളിക്കുന്ന ഞാനിന്ന് ആ ഫിലോസഫി ജാഗ്രദവസ്ഥയിലെ ബോധപൂർവ്വമായ പ്രവർത്തനംകൊണ്ട് കിട്ടിയതല്ലെ എന്ന അറിവ് അതിലേറെ പരമാനന്ദമാണ്. ശരീരത്തിന്റെയോ



മനസ്സിന്റേയോ ബുദ്ധിയുടെ 'കഴിവി'നപ്പുറുത്തുള്ള 'ചിത്തി'ലാണ് സർവ്വവും ഇരിക്കുന്നത്.

ഒരു കുട്ടി ഒരു കല്ലെടുത്തെറിയുന്നു. അത് അന്തരീക്ഷത്തിൽ ഒരു വക്രരേഖ വരച്ച് (trajectory) ഒരിടത്തു ചെന്നുവീഴുന്നു. ലക്ഷ്യസ്ഥാനവും വക്രരേഖയും കല്ലു നിശ്ചയിച്ചതോ, പ്രപഞ്ചത്തിന്റെ സാമാന്യനിയമമോ, കുട്ടി നിശ്ചയിച്ചതോ?

'സുവർണ്ണ' എന്ന് നിങ്ങൾ കാണുകയും വായിക്കുകയും സംസാരിക്കുകയും ചെയ്യുന്ന വ്യക്തി ഒരു കല്ല്.... നിങ്ങൾ കാണുന്ന, അറിയുന്ന, എന്റെ ജാഗ്രദ്ബോധമേ അല്ല. എന്നെ ഈ ഫിലോസഫിയുടെ മാർഗ്ഗത്തിലും ഇന്നു ഞാൻ എത്തിച്ചേർന്ന ലക്ഷ്യത്തിലും എത്തിച്ചത്. ഈ ഫിലോസഫിയുടെ ആവിഷ്കാരത്തെ 'എന്റെ കഴിവ്' എന്ന് ഞാൻ വിളിക്കുന്നുമില്ല - അതൊരു ജ്യാമിതീയനിയമപ്രകാരം നേരത്തെ നിശ്ചയിക്കപ്പെട്ടത്! ഈശ്വരലീല! പൂർവ്വജന്മവാസന! അങ്ങനെയെങ്കിൽ ഈ ജന്മത്തിൽ വ്യക്തിക്ക് ഒന്നും ചെയ്യാനില്ലേ? പൂർവ്വജന്മവാസനയാണ് ഈ ജന്മത്തെ നിശ്ചയിച്ചതെങ്കിൽ ഈ ജന്മത്തിലെ വാസനയും വാസനാരാഹിത്യവും അടുത്തജന്മത്തെ നിശ്ചയിക്കും. അതുകൊണ്ട് ഈ ജന്മത്തെ ശുഭവാസനകൊണ്ട് നിറയ്ക്കുക. ഒടുക്കം വാസനകളേ ഇല്ല എന്ന നില പ്രാപിക്കുക. അങ്ങനെ സ്വന്തം വിധിയുടെ വിധാതാക്കളാവുക. അതിനുള്ള സ്വാതന്ത്ര്യം നമ്മുടെ ആത്മാവിൽ സ്വാഭാവികമായിട്ടുണ്ട്. സദാചാരവും ജ്ഞാനവും ഒക്കെ അതിൽനിന്നാണുണ്ടാവുന്നത്. ആരും അടിച്ചേല്പിച്ചിട്ടോ ആരെയും ഭയപ്പെട്ടിട്ടോ അല്ല.

ഞാൻ നിസ്സംഗതയോടെ എന്റെ വികാരങ്ങളെയും വിചാരങ്ങളെയും അപഗ്രഥിക്കുമ്പോൾ എനിക്ക് പരചിത്തജ്ഞാനവും ലഭിക്കുന്നു. പലരും പറയുന്നതിന്റെയും ചെയ്യുന്നതിന്റെയും പിന്നിലുള്ള മനോഭാവത്തെ വിമർശിക്കാതെ നോക്കിക്കാണാനും പഠിക്കാനും അതെന്നെ സഹായിക്കുന്നു. അങ്ങനെ നിസ്സംഗതയോടെ മനുഷ്യജീവിതത്തെ കാണുമ്പോൾ മാത്രം സംസാരികളേയും സംസാരത്തേയും ശപിക്കാതെ മൃദുലഭാവത്തോടെ, കാരുണ്യത്തോടെ കാണാനാവും. സ്വന്തം മനസ്സിനെ ഭരിക്കാനും നയിക്കാനുമുള്ള ശക്തിയാണ് മഹത്ത്വം. സർവ്വഭേദഭാവനയും അസ്തമിക്കയാണ് മഹത്ത്വം. സർവ്വപ്രപഞ്ചത്തേയും താനായി പ്രേമിക്കയാണ് മഹത്ത്വം.... അതുതന്നെയാണ് ഈശ്വരത്വം എന്നു ഞാൻ വിചാരിക്കുന്നു.

ഈ ചെറിയജന്മത്തിന്റെ കലഹങ്ങളിൽനിന്നും യുദ്ധങ്ങളിൽനിന്നും പൊളിറ്റിക്സിൽനിന്നും അതീതമായി, പോയജന്മങ്ങളുടെ സംഗീതത്തിലേക്കും വരുംതലമുറകളുടെ നന്മയിലേക്കും മനസ്സ് സഞ്ചരിക്കുന്ന പാതയിലാണ് ത്രികാലജ്ഞാനം പിറന്നത്.... സ്വയം നിയന്ത്രിക്കുന്ന ചിത്തവൃത്തിനിരോധം പിറന്നത്. എന്നെ അറിയാൻ എനിക്ക് പഞ്ചേന്ദ്രിയങ്ങളുടെ അനുഭൂതികൾ മാത്രം മതിയായില്ല. അതീന്ദ്രിയസൗന്ദര്യശാസ്ത്രം (transcendental aesthetics), അതീന്ദ്രിയ തത്ത്വശാസ്ത്രം (transcen-

dental philosophy) എന്നൊക്കെ വിളിക്കുന്ന ഒരു ആറാമിന്ദ്രിയം വേണ്ടി വന്നു. അതാകട്ടെ, ഞാൻ ജനിക്കുമ്പോഴേ എന്റെകൂടെ ഉണ്ടായിരുന്നു. അതിനെ അറിയാനും വിവരിക്കാനുമുള്ള യജ്ഞം ജീവിതം.... ഇന്ദ്രിയ പ്രപഞ്ചവും ഈ കൊച്ചുജന്മവും മാത്രമല്ല 'ഞാൻ' എന്ന അറിവാണ് എന്നെ ഞാനാക്കിയത്. അതീന്ദ്രിയമായൊരു ജീവിതം ഇന്ദ്രിയവേദ്യമായ ജീവിതത്തിന് എന്നെ പ്രചോദിപ്പിക്കുന്നു. അത് എന്റെ ബുദ്ധിക്ക് ഗ്രഹിക്കാവുന്നതിനപ്പുറമാണ്. അതിന്റെ മയിൽപ്പീലി ഉഴിയുന്ന മൃദുസ്പർശം എന്നെ മറ്റൊരാളാക്കുന്നു; എന്റെ ദുഃഖങ്ങളെ നിസ്സാരങ്ങളാക്കുന്നു. മെഡിക്കൽ പ്രൊഫഷൻ

"മർത്ത്യവർഗ്ഗത്തെസ്സമഗ്രമായ് വീക്ഷിക്കിൽ
എത്ര നിസ്സാരം നിൻ ഉഗ്രനോവും'

എന്ന് എന്നെ അടിക്കടി ബോദ്ധ്യപ്പെടുത്തുകയും ചെയ്യുന്നു.

നാലപ്പാട്ടെ മാമ്പഴപ്പുളിശ്ശേരി നാവിൽ....
നടശ്ശാലയിൽ പരക്കുന്ന പ്ലൂമേറിയകളുടെ മണം നാസയിൽ
വാത്സല്യനാദം ശ്രവണത്തിൽ
അമ്മമ്മയുടെ സ്പർശം ത്വക്കിൽ
സാളഗ്രാമത്തിനുമുമ്പിലെ നിലവിളക്കിന്റെ പ്രഭ നേത്രത്തിൽ -

ആദ്യകാല ഇന്ദ്രിയാനുഭവങ്ങൾ.... അന്നനുഭവിച്ചവയെ ഇന്നാണ് എന്റെ ബോധം അറിയുന്നത്. അനുഭവിച്ചകാലത്ത് അതിന്റെ ബോധമുണ്ടായിരുന്നില്ല. അത്തരം ഇന്ദ്രിയാനുഭൂതികൾ ഇന്ന് ഒരു ഇന്ദ്രിയാവബോധമായി എന്നിൽ നിറയുന്നു. transcendental aesthetics-ൽനിന്ന് transcendental logic ആയി.... ഒരു വെറും സെൻസേഷൻ എന്നതിൽനിന്ന് ഒരവബോധമായിത്തീർന്നപ്പോഴാണ് ഞാൻ ആ ബോധത്തെ ബോധിക്കുന്നത്. ഇതൊരു വ്യക്തിയുടെ 'ബോധ'ത്തിന്റെ വളർച്ചയെക്കുറിച്ച ബോധം!

പ്രപഞ്ചത്തിൽ ഇന്ദ്രിയങ്ങളെ പ്രചോദിപ്പിക്കാൻ എത്രയെത്ര stimuly ഉണ്ട്? അവയെയെല്ലാം നമ്മുടെ ഇന്ദ്രിയങ്ങൾ പിടിച്ചെടുക്കാത്തതെന്ത്? ചില stimuly മാത്രം ചിലരെ മാത്രം പ്രചോദിപ്പിക്കുന്നത് എന്തുകൊണ്ട്? എന്റെ മകൻ കുഞ്ഞാവുമ്പോൾ ഒരു കാൽ എന്റെ ശരീരത്തിലേക്ക് കയറ്റിവെച്ചാണ് കിടന്നുറങ്ങുക. കിടന്നമാത്രയിൽ സുഖസുഷുപ്തിയിൽ ലയിക്കുന്ന ഒരു സ്വഭാവമാണെനിക്ക്! ലോകത്തിലെ സർവ്വ ഗോസിപ്പുകളോടും ചെവികൊട്ടിയടക്കുന്ന ജാഗ്രത്തെന്നപോലെ ഒരു സുഷുപ്തി! ധ്യാനംപോലെ! എന്നാലും എന്റെ മകന്റെ നേരിയ ഒരു ചലനം - ഒരു ശബ്ദം കേട്ടാൽ ഞാൻ ഉണരും. ജാഗരൂകയാവും. അവന് എന്തെങ്കിലും ആവശ്യമുണ്ടോ? വിയർക്കുന്നുണ്ടോ? കൊതു കടിക്കുന്നുണ്ടോ? വിശക്കുന്നുണ്ടോ? മറ്റെല്ലാ ചിത്തവൃത്തികളേയും നിരോധിച്ചുകൊണ്ട് ഉറക്കത്തിൽപോലും അമ്മയുടെ മനസ്സ് ഉണർന്നിരിക്കുന്നത് മകനെച്ചൊല്ലിയാണ്. ഇത് ഒരു കാര്യത്തിലല്ലെങ്കിൽ മറ്റൊരു കാര്യ



ത്തിൽ നമുക്കെല്ലാവർക്കും ഉണ്ടാവും. ചിലരുടേത് ഇന്ദ്രിയജന്യമായ നൈമിഷികകാര്യങ്ങളിൽ! മറ്റുചിലരുടേത് അലൗകികനിത്യസത്യത്തിൽ! സർവ്വ ഇന്ദ്രിയങ്ങളുടെ വാതിലും കൊട്ടിയടക്കുമ്പോൾമാത്രം അതീന്ദ്രിയമായ ആറാംവാതിൽ തുറക്കും. ഈ ആറാംവാതിൽ ഒരു പുസ്തകവും വായിക്കുംമുമ്പേ, ഒരിന്ദ്രിയാവബോധവും ജനിക്കുംമുമ്പേ ശൈശവത്തിൽ തുറക്കുക എന്നാൽ എന്താണർത്ഥം! ഇന്ദ്രിയജന്യമായ ബോധം ഉണ്ടാവുന്നതിനുമുമ്പേ അതീന്ദ്രിയമായ അവബോധം ജീവനിലുണ്ട് എന്നല്ലാതെ! കുട്ടികൾക്ക് ഇത്തരം പൂർവ്വജന്മസ്മൃതികൾ ഉണ്ടാവും. മുതിർന്ന് ഇന്ദ്രിയാവബോധം ഉണ്ടാവുമ്പോൾ ആ അതീന്ദ്രിയാവബോധം ഇല്ലാതാവും. ('ജ്ഞാനം ബന്ധമാണെ'ന്ന് ജ്ഞാനേശ്വരൻ ഇതിനെയാണ് പറഞ്ഞത്. 'വിദ്യ കൂരിരുട്ടിലേക്കു നയിക്കു'മെന്ന് ഉപനിഷത്ത് ഇതിനെപ്പറ്റി പറഞ്ഞു. ബൈബിളിൽ വിലക്കപ്പെട്ട കനിയായി ജ്ഞാനത്തെ പറയുന്നു.) അപൂർവ്വം ചിലരിൽമാത്രം ആ 'പ്രത്യഭിജ്ഞ' നിലനിൽക്കും. അതു പ്രകാശിതമാകാൻ നമ്മൾ എന്തു ചെയ്യണം? ഡിഗ്രികൾ എടുക്കേണ്ട. പ്രശസ്തരാവണ്ട. പണം സമ്പാദിക്കണ്ട. അവാർഡോ അധികാരസ്ഥാനമോ വേണ്ട. മനസ്സും ജീവിതവും പരിശുദ്ധമാക്കിവെക്കണം. അത്രമാത്രം മതി.

ചിത്തം പരിശുദ്ധമാക്കി വെക്കേണ്ടതിന് ചെയ്യേണ്ട മാർഗ്ഗങ്ങളുടെ കാര്യത്തിൽ (ആചാരങ്ങളിൽ) മാത്രം മനുഷ്യർക്ക് വെവ്വേറെ അഭിപ്രായങ്ങളുണ്ട്. ഈ മാർഗ്ഗങ്ങളെയാണ് മതം അഥവാ അഭിപ്രായമെന്നു പറയുന്നത്. (ഇവതന്നെയാണ് പിന്നീട് അനാചാരവും അന്ധവിശ്വാസവും മതഭ്രാന്തും ആയത്) ഇവ ഭേദബുദ്ധി വളർത്തുന്നു. അത് മനസ്സിനെ ചളിപിടിപ്പിക്കാനും അശുദ്ധമാക്കാനും കാരണമാവുന്നു. ചിത്തവൃത്തിക്ക് ചില നിഷ്ഠകൾ വേണം. അവതന്നെ, നമ്മെ ഭേദബുദ്ധിക്കാരും മതഭ്രാന്തരുമാക്കുന്നു എന്നുവന്നാൽ ഉടനെ ഉപേക്ഷിക്കണം. അശുദ്ധമായ ഭേദബുദ്ധി എന്ന ചളി നീക്കുന്നതെന്തും സ്വീകരിക്കാം. അപ്പോഴേ മനസ്സിലും ഭൂമിയിലും ശാന്തിയുണ്ടാവൂ.

കലണ്ടറുകളും തീയതികളും ഭൂമിശാസ്ത്രവും മനുഷ്യജീവിതങ്ങളും ഒക്കെക്കൂടിക്കലർന്ന ചരിത്രത്തിന്റെ ഇടനാഴികളെ പിന്നിട്ട്, അവയെ ത്യജിച്ച്, കാലദേശാതീതമായ 'ജ്യോതിശ്ശാസ്ത്ര'തലത്തിലെത്തി ഞാൻ! ആ ചൈതന്യലോകത്തിൽ കല്പങ്ങളുടെ പാദപതനങ്ങളുടെ വിശുദ്ധ പ്രണവസ്വരം ശ്രവിക്കുന്ന 'പരാശക്തി'യുടെ സുഷുപ്തി! ധ്യാനസമാധി! അവിടെ ചിന്തയിൽ മറ്റൊരു നാദമില്ല.... ചലനമില്ല.... ഭക്തന്റെ (ഉപാസകന്റെ) ആവശ്യമെന്തെന്ന് ആ ധ്യാനസമാധിയിലും അമ്മയ്ക്കറിയാം!

ബ്രാഹ്മമുഹൂർത്തത്തിൽ കിഴക്കൻ ചക്രവാളത്തിൽ മൂന്നു ഫണം വിടർത്തിയ അനിഴത്തിന്റെ കുടക്കീഴിൽ ശിരസ്സിൽ നാഗമാണിക്യമേന്തിചുവന്ന 'ജ്യേഷ്ഠ'ദേവൻ ഉദിക്കുന്ന ധനു, മകരമാസങ്ങളിൽ ആ അനന്തനാഗച്ചുരുളുകൾ എന്റെ ഉൾക്കണ്ണിലും നിവരുന്നു. ജ്യേഷ്ഠനെ തല്പ

മാക്കിയ അനുജൻ വിഷ്ണു എന്ന കർമ്മസാക്ഷിയായ സൂര്യനാരായണശയനം.

സന്ന്യാസതല്പത്തിനു മുകളിൽ കർമ്മസാക്ഷി
ബാഹുബലിക്കുപരി ഭരതൻ...

എന്റെ കർമ്മജീവിതത്തിന് ആധാരശിലയായി, എന്നെ താങ്ങുന്ന സർപ്പതല്പമായി സന്ന്യാസശീലനായ ആ ജ്യേഷ്ഠൻ സദാ ഉണ്ട് എന്നതാണ് എന്റെ സുരക്ഷിതത്വം. ദ്വാപരത്തിൽ ജ്യേഷ്ഠനായും ത്രേതായുഗത്തിൽ അനുജനായും ആ സന്ന്യാസശീലനായ സഹോദരൻ എന്നോടൊപ്പം ഉണ്ടായിരുന്നു. ഈ ജന്മവും ആ അനന്തദേവൻ എവിടെയോ ജനിച്ചിട്ടുണ്ടാവണം. പൂജയ്ക്ക് കൃഷ്ണവിഗ്രഹത്തിൽ രാഖി കെട്ടുമ്പോൾ ഞാൻ ഓർത്തു.

അവിടെയും ഇവിടെയും ചിതറിക്കിടക്കുന്ന ഇന്ദ്രിയാനുഭവങ്ങളുടെ ഇടികൊണ്ട് കുഴിഞ്ഞും കുഴിയാതെയും രൂപംമാറുന്ന മെഴുകാണ് മനുഷ്യമനസ്സെന്ന അഭിപ്രായം എപ്പോഴും ശരിയല്ല.... എല്ലാ മനസ്സും അങ്ങനെയല്ല. ചിട്ടയായ.... ഋതമുള്ള.... റിഥമുള്ള.... ഓർഡറുള്ള താളാത്മക മനസ്സുകൾ.... ഋഷിമനസ്സുകൾ... വാത്മീകി.... വ്യാസൻ.... വസിഷ്ഠൻ....

ദർശനങ്ങൾ ചിട്ടയുള്ള ശുദ്ധമായ അതീന്ദ്രിയാനുഭൂതിയിൽനിന്നേ ജനിക്കൂ.... ശാസ്ത്രം ചിട്ടപ്പെടുത്തിയ അറിവാണ്. സംഗീതം ചിട്ടപ്പെടുത്തിയ സ്വരം.... വിവേകം ചിട്ടപ്പെടുത്തിയ ജീവിതം.... അവിടെ അതീന്ദ്രിയാനുഭവമുണ്ട്.

സ്വരങ്ങളെ ചിട്ടപ്പെടുത്തിയ സംഗീതം എവിടെ ജനിച്ചു?

ഗ്രഹനക്ഷത്രമണ്ഡലങ്ങളെ ചിട്ടപ്പെടുത്തിയ ചലനം എവിടെ ജനിച്ചു?

അതീന്ദ്രിയാനുഭൂതിയുടെ അവബോധം പ്രത്യഭിജ്ഞയായുണർന്ന ക്രമീകൃതമായ മാനസികജീവിതം എവിടെനിന്നു ജനിച്ചു?

ഇവയുടെയെല്ലാം ഉത്ഭവസ്ഥാനം ഒന്നേ ഒന്ന്.

ഒരേസമയം അവനും അവളുമായ മഹത്ത്.

ബ്രഹ്മമെന്നും പരാശക്തി എന്നും വിളിക്കുന്ന മഹാർണ്ണവം....

ബ്രഹ്മമെന്നാൽ ജീവൻ.... ജീവനെന്നാൽ പരാശക്തി–

അനന്തസാഗരങ്ങളെ പ്രകാശവത്താക്കുന്ന ചൈതന്യം നമ്മുടെ ജീവനിലുണ്ട്.

മന്ത്രമധുരമായ വാക്കും ചിന്തയും സംഗീതവുമായി....

മന്ത്രമധുരമായ ജീവസ്പർശമായി....

നമ്മിൽ അത് പുനർജ്ജനിക്കുന്നു.... ജീവിതത്തെ പ്രസാദമധുരമാക്കുന്നു. എന്റെ ജീവിതത്തിലെ രണ്ടു മഹാത്ഭുതങ്ങൾ കാന്റിന്റേതുപോലെ The starry heavens above and the moral law within ആയതിന് അഹങ്കരിക്കാനെന്തിരിക്കുന്നു! അത് അമ്മയുടെ വരപ്രസാദം.... വാസനകളുടെ പരിണതഫലം ഈ ജന്മം.... ദേവിയുടെ പാദം പതിച്ച



എന്റെ മനസ്സും പുണ്യതീർത്ഥമായത് പൂർവ്വവാസനാഫലം! എന്നിൽ ഒരു മുനി സദാ ധ്യാനിബുദ്ധനായിരിക്കുന്നു.... തന്റെ അപരിമിതാനന്ദം കുറച്ചെങ്കിലും മറ്റുള്ളവർക്കായി നൽകാൻ ശ്രമിക്കുന്നു.

ധ്യാനം..... സംഗീതം.... വായന....

സംഗീതം.... വായന..... ധ്യാനം

ഇത് എന്റെ ആന്തരികജീവിതം.... ഗാർഹികവും ഔദ്യോഗികവുമായ ബാഹ്യകർമ്മജീവിതത്തിന് ആന്തരികജീവിതം ആധാരശില.... സർവ്വതല്പം.... മുനിക്ക് ശാന്തിയുണ്ട്. പക്ഷേ, മുനിയുടെ ജീവിതം monotonous അല്ല.

ഓരോ പുലരിയും ഇലച്ചീന്തിൽ വെച്ചുനീട്ടുന്ന പ്രസാദമധുരം.
ഓരോ സുഷുപ്തിയും ഉള്ളിലുണർത്തുന്ന ചിദ്സാഗരം
മൗനത്തിന്റെ വിശ്രാന്തിതീരങ്ങളിലെ ശാന്തിയെ വലിച്ചെടുത്ത്
അനുഭവിച്ച് ചിന്തയും വാക്കുകളുമാക്കി പുനർജ്ജനിപ്പിച്ച് അതിനെ
പ്രാണമാരുതനാക്കി പുറത്തു പ്രസരിപ്പിക്കുന്ന മഹാവൃക്ഷമാണ്
ഓരോ മുനിയും.... ഓരോ കവിയും.... അതിന്റെ ശിരസ്സിൽ
ശബ്ദായമാനമായ കർമ്മപ്രപഞ്ചത്തിന്റെ ഭാരം ഭാരമായി അനുഭവപ്പെടുകയില്ല.

ഇതിനേക്കാൾ വലിയൊരു ജീവശാസ്ത്രം ഞാൻ പഠിച്ചിട്ടില്ല. പഠിക്കാൻ ആഗ്രഹിക്കുന്നുമില്ല! ഒഴുകുന്ന ജീവപ്രവാഹത്തെയാണ് ലാബറട്ടറിയിൽ കൊന്നിട്ട തവളയുടെ ഘടനയെയല്ല ഞാൻ ജീവശാസ്ത്രമെന്നു വിളിക്കുന്നത്! മുറിച്ചു കഷ്ണമാക്കി, സ്ലൈഡിൽവെച്ച് ചായം ചേർത്ത് കാൻസർ കോശങ്ങളെ മൈക്രോസ്ക്കോപ്പിലൂടെ പരിശോധിക്കുമ്പോൾ ഞാൻ മനുഷ്യന്റെ ദുഃഖത്തെയാണ്, ജീവനധാരയുടെ ഒഴുക്കിനെയല്ല കാണുന്നത്! പ്രപഞ്ചത്തിലെ 84 കോടി ജൈവശരീരങ്ങളുടെ 'താന'ങ്ങളിലൂടെ ഒറ്റനിമിഷംകൊണ്ട് തുഴഞ്ഞുപോകുന്ന ധ്യാനസമാധിയുടെ മിസ്റ്റിക് അനുഭൂതിയിൽ.... ഹൃദയത്തിന്റെ 72 മേളത്തുടിപ്പുകളിൽ ഞാൻ ജീവന്റെ ഒഴുക്കുകാണുന്നു.... കേൾക്കുന്നു.... നിർവ്വാണത്തിന്റെ നാദലയയോഗമെന്ന class consciousness മാത്രമാണ് എനിക്കിന്നവശേഷിക്കുന്ന ഒരേയൊരു 'വർഗ്ഗബോധം'.

ടെലസ്ക്കോപ്പിലൂടെ ആകാശം തിരയുന്നവരെല്ലാം ഈശ്വരനെ കണ്ടെത്തുമോ? മൈക്രോസ്ക്കോപ്പിലൂടെ മസ്തിഷ്കകോശങ്ങളെ പഠിക്കുന്നവരെല്ലാം മാനവമനസ്സിന്റെ ആഴങ്ങൾ അളക്കുമോ? ഇല്ല! ശാസ്ത്രവും കലയും ഒന്നാവുന്ന അതീന്ദ്രിയമേഖലയിലാണ് ഈ അപൂർവ്വമേളനസ്ഥാനം! ദർശനസ്ഥാനം! 'പാഗനിസ'മെന്ന് കളിയാക്കി വിളിച്ച പ്രാക്തനതയുടെ ഹൃദയഹാരിയും സർവ്വവും വിമലീകരിക്കുന്നതും ശിശുതുല്യവുമായ മന്ദഹാസം ആ അപൂർവ്വസംഗമസ്ഥാനത്തുണ്ട്.

നാഗമാണിക്യംപോലെ അവ്യക്തമായ നിഗൂഢജ്ഞാനം കണ്ടെത്താനുള്ള ജീവിതയാത്ര പുരാവസ്തുക്കളെ ഖനനം ചെയ്തെടുക്കുന്ന

ആർക്കിയോളജിസ്റ്റിന്റേതുപോലെ രസകരമായിരുന്നു. സഹസ്രാബ്ദങ്ങളായി മൺമറഞ്ഞുകിടന്ന ചിന്താരത്നം തേടിയ യാത്ര നാലപ്പാടനിലേക്കും വരാഹമിഹിരനിലേക്കും ഇളങ്കോവടികളിലേക്കും സുശ്രുതനിലേക്കും ശങ്കരനിലേക്കും സഞ്ചരിച്ച് കണ്ടെത്തിയ രത്നപ്രഭ കണ്ണഞ്ചിക്കുന്നതായിരുന്നു. ഒരു സിൻഡ്രെല്ലയെപ്പോലെ ഞാനാ അത്ഭുതലോകത്ത് ചുറ്റിയടിച്ചുനടന്നു. അവ അമൃതത്വമായി എന്റെ മനസ്സിന്റെ രാശിചക്രങ്ങളിൽ പ്രവഹാനിലനായി കറങ്ങിവന്നുനിറഞ്ഞു. സർവ്വചരാചരങ്ങളുടെ ചൈതന്യവും എന്നിൽ വന്നുനിറയവെ ഞാൻ 'ഞാനാ'യി.... ഹരിപ്രിയയായി.... ഹരിയായി!! മനസ്സ് ആകാശത്തോളം വിസ്തൃതം.... സമുദ്രത്തോളം ആഴം.... മനസ്സും ആഴിയും ആകാശവും ഒന്നാവുമ്പോൾ.... സർവ്വവും 'ആറാംമാന'മാവുമ്പോൾ....

സർവ്വത്ര ശ്യാമമയം.... കൃഷ്ണമയം.... സ്വർണ്ണമയം.... ചിദാകാശത്തിൽ ആയിരം മാനങ്ങളുള്ള സഹസ്രാരപത്മം വിടരുന്നു. സഹസ്രഫണതല്പത്തിൽ യോഗനിദ്രയിൽ ദേവന്റെ നാഭിയിൽ 'താമരപ്പൂക്കൾ' വിടരുന്നു.

കുട്ടിക്കാലംമുതൽ ആവർത്തിച്ചുകാണുന്ന സ്വപ്നങ്ങളെ മിസ്റ്റിക് അനുഭൂതിയായിട്ടാണ് ഔസ്പെൻസ്കി (New model of universe) പറയുന്നത്. അത്തരം അപൂർവ്വാനുഭൂതികളെ ഒരു വ്യക്തി ബോധപൂർവ്വം അപഗ്രഥിക്കാനും വ്യാഖ്യാനിക്കാനും ശ്രമിച്ചാൽ അതൊരു ഗണിതബന്ധമാകും എന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. A world of very complicated mathematical relations.... complicated designs out of a single motif.... The whole design consisted of nothing but repetition of the basic motif.... sometimes it was music.... the music and the design made a single whole... ഗായത്രീദർശനത്തിനും, രാശിചക്രത്തിന്റെ ഗണിതതാളത്തിനും, അതോടൊപ്പം ഞാൻ കേൾക്കുന്ന ദിവ്യസംഗീതത്തിനും മറ്റൊരു രാജ്യത്ത് മറ്റൊരു ഭാഷയിൽ സംസാരിക്കുന്ന ഒരപരിചിതൻ തരുന്ന വിശദീകരണം. എന്റെ സ്വാനുഭൂതിയെ പരാനുഭൂതിയോട് താരതമ്യപ്പെടുത്താൻ ഒരവസരം!

വേദനയും ദുഃഖവും രോഗവുമില്ലാത്ത ശാന്തിയുടെ ലോകത്തെക്കുറിച്ച് അവ നിറഞ്ഞ മെഡിക്കൽ കോളേജിലിരുന്ന് ഞാൻ വിഭാവനം ചെയ്തു. ശവങ്ങളെ കീറിമുറിച്ച്, മൃത്യുവിലൂടെ അമൃതത്വത്തിലേക്ക് സഞ്ചരിച്ചു. ശാസ്ത്രത്തിന്റെ നിഗൂഢതകളിൽ ഗവേഷണമാറാപ്പും കൊണ്ട് പരതിനടന്ന് ഞാൻ ശേഖരിച്ചുകൂട്ടിയത് കലയുടെ അമൂല്യരത്നങ്ങളാണ്. അപസ്വരവും അപശ്രുതിയും നിറഞ്ഞ സംസാരജീവിതത്തിന്റെ സ്റ്റേജിൽ ഞാൻ നിരന്തരം ആസ്വദിച്ചത് നാദബ്രഹ്മത്തിന്റെ സുഖശീതള രാഗസ്പർശമാണ്!

ഞാൻ കവിയോ നിരൂപകയോ....?

ശാസ്ത്രജ്ഞയോ കലാകാരിയോ....?

ഡോക്ടറോ എഴുത്തുകാരിയോ....?



ആത്മീയവാദിയോ ഭൗതികവാദിയോ....?

ഞാൻ ഇതൊന്നുമല്ല.... ഞാൻ ജീവൻ!

ജീവൻ എന്നാൽ ബ്രഹ്മം!

വൈരുദ്ധ്യമെന്നു തോന്നുന്ന ഒന്നിലും വൈരുദ്ധ്യമില്ല.... ഒന്നേ ഒന്ന് മാത്രം.... ചൈതന്യം - ഊർജ്ജം.... എനർജി....

'ഞാൻ.' അതുമാത്രം!

ശരീരത്തിന്റെയും ആത്മാവിന്റെയും അമ്മ....

ഭൗതികതയുടെയും ആത്മീയതയുടെയും അമ്മ....

അശ്വനീകുമാരന്മാരെ പെറ്റ നാഗമാതാവ്....

ഇരട്ടകളെ പെറ്റ സുമിത്ര....

'മാതൃഭൂമി'യിൽ അജിത്കൗറിന്റെ ആത്മകഥ വായിച്ചു, ഞാൻ! നന്നായിട്ടുണ്ട്. പക്ഷേ അവരുടെ intellectual life അതിലില്ല. ഏതൊരു സാധാരണസ്ത്രീയുടേയും ആത്മകഥ.... നല്ല ശൈലിയിൽ പറഞ്ഞുവെന്നുമാത്രം! ഭർത്താവിനോടും ഭർത്താവിന്റെ വീട്ടുകാരോടും ഇണങ്ങിച്ചേരാനാവാത്ത എത്രയോ സ്ത്രീകളുണ്ട്. ചിലർ സ്വതന്ത്രരാവും - ചിലർ സ്വതന്ത്രരാവില്ല - അതൊരു സാധാരണസംഭവം. അജിത്കൗർ അതിൽ നിന്ന് സ്വാതന്ത്ര്യം നേടി, അതിനു ധൈര്യംകാട്ടി എന്നു പറയുന്നു. ശരി - നല്ലത്. പക്ഷേ എന്തിന്! 'ഓമ'യെപ്പോലെ മറ്റൊരു പുരുഷനുമുന്നിൽ - അതും മറ്റൊരു സ്ത്രീയുടെ ഭർത്താവും ദാസനുമായ ഒരാളുടെ മുമ്പിൽ - വീണ്ടും അടിയറവുപറഞ്ഞ് അടിമയാവാനോ? സ്ത്രീകൾ എന്തുകൊണ്ട് സ്വന്തം ശരീരത്തിന്റെ പരിമിതികളിൽനിന്ന് മുക്തരാകാൻ ശ്രമിക്കുന്നില്ല? അജിത്കൗറിനെ പോലുള്ള intellectuals, എങ്ങനെ സ്വന്തം ശരീരത്തിന്റെ അടിമകളായിപ്പോകുന്നു! അജിത്കൗറിനെപ്പോലുള്ള intellectuals തങ്ങളുടെ intellectual life-നെക്കുറിച്ചെഴുതാതെ ഇത്തരം സർവ്വസാധാരണമായ അനുഭവങ്ങൾമാത്രം എഴുതുന്നത് കഷ്ടംതന്നെ! ദൈനംദിനജീവിതത്തിലെ വിരസമായ ഉരസലുകൾ, അലോസരങ്ങൾ, കുറെ അവിഹിതപ്രേമങ്ങൾ.... ശരീരതൃഷ്ണകൾ.... ഇതൊക്കെയല്ലാതെ ഒന്നും ഇവരുടെ ജീവിതത്തിൽ ഉണ്ടായിട്ടില്ലേ? അതാണോ ഇവരുടെ സമ്പൂർണ്ണജീവിതം! അതോ, മാദ്ധ്യമങ്ങൾക്കു രുചിക്കുന്ന 'മസാലകോള'മാക്കാൻ ഇതുമാത്രം എഴുതിവിടുന്നതാണോ ഇവർ!

എനിക്കേതായാലും മറ്റൊരു വഴിയാണ്! ഞാൻ ഉപജീവനത്തിനായി ദിവസം ഏഴുമണിക്കൂർ ജോലിചെയ്യുന്നു. ദൈനംദിന ഗാർഹിക ജീവിതത്തിനായി കുറെ മണിക്കൂർ നീക്കിവെച്ചിട്ടുണ്ട്. രോഗം, ദാരിദ്ര്യം, ദുഃഖം, മരണം ഇതൊക്കെ അടക്കം എല്ലാവിധ പ്രശ്നങ്ങളും ഞാൻ അനുഭവിച്ചിട്ടുണ്ട്. എല്ലാവരെയുംപോലെ എനിക്കും ദിവസത്തിന് 24 മണിക്കൂറേ ഉള്ളൂ. എന്നാലും ഈ സമയംകൊണ്ട് ശാന്തിയുടേയും നിർവൃതിയുടേയും ആനന്ദത്തിന്റേതുമായ മനോഹരതീരം ഞാൻ കണ്ടെത്തി. ആ നിമിഷങ്ങൾ എത്ര വലിയ ജീവിതഭാരത്തേയും ലഘൂകരിക്കുമെന്നും

കണ്ടെത്തി. ഇതിന്റെ കഥയാണ് ഞാൻ പറയാൻ ആഗ്രഹിക്കുന്നത്. ബന്ധമോക്ഷങ്ങൾ ചേർന്ന ഒരിരട്ടനാഗക്കെട്ട് ഈ ജീവിതം....

വൈദ്യശാസ്ത്രചിഹ്നംപോലെ!

ആ നാഗക്കെട്ടിൽ ഞാനും അനന്തതയുടെ ആഴങ്ങൾ അളന്നളന്ന് വിചാരസമുദ്രത്തിലെ മുത്തും നക്ഷത്രരത്നങ്ങളും പെറുക്കിനിറച്ച ഒരു ളുക്കുംകൊണ്ട് ഊഞ്ഞാലാടുകയാണ്. ഈ ഊഞ്ഞാൽപ്പാട്ട് എന്റെ ധമനികളിൽ ഏതോ പഴയ ആർക്കിട്ടൈപ്പൽ നിർവൃതിയുടെ സോമരസം നിറയ്ക്കുന്നു!

**28-6-94**

രണ്ടുപ്രാവശ്യം ഭാനുവിന്റെ മരണം (കോമ) ഞാനും അഭിലാഷും നിസ്സഹായരായി നോക്കിനിന്നു. ബോധംകെടുംമുമ്പ് അഭിലാഷിന്റെ മുഖത്ത് നിർന്നിമേഷം നോക്കി, കണ്ണിൽ നീർ നിറച്ചുകിടന്ന കിടപ്പ് എങ്ങനെ മറക്കും! പിന്നെ, നിർഗുണം.... നിശ്ചേതനം.... വെട്ടിയിട്ട വാഴ പോലെ.....

മരണമുഹൂർത്തം പ്രതീക്ഷിച്ച്....

ജീവിതത്തോടും കുടുംബത്തോടും പ്രിയങ്കരനായ മകനോടും വിട പറയാൻ മടിയോടെ.... ഭൂമിയെ വിട്ടുപിരിയാൻ മനസ്സില്ലാത്ത ആത്മാവിന്റെ കണ്ണീർമുത്തുകൾ....

ഗുരുവായൂരപ്പാ - നീ എന്നിലൂടെ ഈ ശരീരത്തെ സ്പർശിക്കൂ.... പ്രാണനായി പ്രവഹിച്ച് ഈ ജീവനെ ഒരിക്കൽക്കൂടി ഉണർത്തൂ.... എന്നിലൂടെ ഇവനിൽ പ്രവേശിക്കൂ....

സത്യവാൻ സാവിത്രിമാരെപ്പോലെ.... യമധർമ്മനോടു യാചിച്ച..... പടവെട്ടിയ രണ്ടു മരണമുഹൂർത്തങ്ങൾ.... ഗുരുവായൂരപ്പന്റെ ഹീലിങ് ടച്ച് എന്റെ കരതലാഗ്രത്തിലൂടെ പ്രവഹിച്ച് ഭാനുവിലേക്ക് പ്രാണമാരുതനെ സന്നിവേശിപ്പിച്ച ദിനങ്ങൾ....

ആ ദിനങ്ങളെക്കുറിച്ച് അഭിലാഷ് എഴുതിയ കവിത വായിക്കുമ്പോൾ കണ്ണ് ഈറനണിയുന്നു.

അഭിലാഷിന്റെ കവിതകൾ ഓരോന്നും എത്ര മനോഹരം! ഇന്നലെമാത്രമാണ് അവൻ എന്റെ മടിയിലിരുന്ന് ഇത്തിരിച്ചുണ്ടുപിളുത്തി ഒപ്പിവടിച്ച മാമുണ്ടത് - ഇന്നലെമാത്രമാണ് അവൻ പ്രാഞ്ചിപ്രാഞ്ചി പിച്ചവെച്ചത്. ഇന്നലെമാത്രമാണ് അവൻ താരാട്ടുകേട്ട് എന്റെ മാറിൽച്ചേർന്നുമയങ്ങിയത്. പൂവരച്ച റെയിൻകോട്ടും ഇത്തിരിക്കൂർമ്പൻ തൊപ്പിയും വർണ്ണക്കുടയുമായി നേഴ്സറി സ്കൂളിലേക്ക് പോകുംവഴി തോട്ടുവെള്ളത്തിൽ കടലാസുവഞ്ചിയിട്ടു കളിച്ചത്! ചെറിയ പ്രാമിലിരുന്ന് തോട്ടുവക്കത്തെ കുളക്കോഴിയെ വിടർന്ന കണ്ണുകളാൽ നോക്കിയിരുന്നത്! ഇന്നിതാ അവൻ മിസ്റ്റിക് കവിതകൾ എഴുതുന്നു.

Detour എന്ന കവിത നോക്കൂ.... ജന്മാന്തരങ്ങളിലൂടെ മനുഷ്യാത്മാവിന്റെ യാത്ര! അതാ - പതുക്കെ ആടിയുലഞ്ഞ് മൗനമായി ഒരു പുതിയ ജീവിതവണ്ടി വരുന്നു.... അതൊരു വണ്ടിയോ നൗകയോ....?



സംസാരസാഗരത്തിൽ ഒരു പുതിയ നൗക! സപ്തർഷി സമൂഹത്തിന്റെ പ്രഭ അതിന് വഴികാട്ടുന്നു. ഏഴുനിറം ചേർന്ന ശുഭ്രശ്വേതവർണ്ണം.... ഏഴു സ്വരം ചേർന്ന ശുദ്ധസംഗീതം.... ഏഴു ഋഷിമാർ ചേർന്ന ശുദ്ധ ബ്രഹ്മസ്വരൂപം.... ആ പവിത്രാനുഭൂതിയിലേക്ക് ശുദ്ധബോധപ്രവാഹത്തിലൂടെ (Crystalline stream എന്നാണവൻ അതിനു തെരഞ്ഞെടുത്ത വാക്ക്) തുഴഞ്ഞെത്തുന്ന ഈ പുതിയ ജീവാത്മാവിനെ നോക്കിയിരിക്കെ 'എന്റെ മകനെ'ന്നോ 'ഞാനെ'ന്നോ ഉച്ചരിക്കേണ്ടത്!!

1-10-94. ആനിബസന്റിന്റെ ജന്മദിനം. തമ്പിമാഷും സീതാതമ്പിയും വന്ന് അനുസ്മരണഭാഷണത്തിന് കൊണ്ടുപോയി. ആനിയുടെ ആത്മീയജീവിതത്തിലേക്ക് 'ദ്വാസുപർണ്ണാ' എന്ന വേദമന്ത്രം ആധാരമാക്കിയാണ് ഞാൻ പര്യടനം നടത്തിയത്. തിയോസഫിക്കൽ സൊസൈറ്റി ഉപഹാരമായി തന്നത് സൗന്ദര്യലഹരി... ആനന്ദലഹരി തന്ന ഒരുപഹാരം അഭിലാഷിൽനിന്ന് - "Two Suparnaas" എന്ന കവിത.

ഉറക്കുകയും കൊഞ്ചുകയും കുളിപ്പിക്കുകയും ചെയ്ത അമ്മയെക്കുറിച്ച് -

> സോപ്പുതേച്ച് ശരീരത്തിന്റെ ചളിനീക്കുന്ന ഒരു സുപർണ്ണ-
> വാക്കുകൊണ്ട് ആത്മാവിൽ പറ്റിയ ചളി അകറ്റുന്ന രണ്ടാമത്തെ
> സുപർണ്ണ-
> കളിവഞ്ചി ഉണ്ടാക്കുന്ന ഒരു സുപർണ്ണ-
> സംസാരസാഗരത്തിന്റെ മറുകര പറ്റിക്കുന്ന ഒരു സുപർണ്ണ-
>
> എന്നിൽ അവൻ പ്രപഞ്ചമാതാവിനെ കണ്ടു....
> ഇതിലപ്പുറം ജന്മം സാർത്ഥകമാവാൻ എന്തുവേണം!
> ഞാനിപ്രപഞ്ചത്തിനമ്മയായെങ്കിലേ
> മാനിതമായ് വരൂ നിൻ ജന്മമോമനെ

എന്ന വലിയമ്മയുടെ വരികൾ മനസ്സിൽ വന്നു.

1994 ഒക്ടോബർ 7. വീണ്ടും ഒരു കാവ്യസംഗമം.

അപ്പപ്പോൾ ചീറ്റിത്തെറിക്കുന്ന ചൂടുള്ള സൃഷ്ടിപരതയുടെ hotspring പോലെ.... ലാവപോലെ.... മാധവിക്കുട്ടി!

> പ്രശാന്തമായ വിജ്ഞാനസാഗരമായി ലീലാവതി!
> കുടിവെള്ളംപോലെ ശുദ്ധമായ തെളിനീര് അക്കിത്തം!
> ആ സംഗമസ്ഥാനത്ത് ഞാനും തീർത്ഥാടകയായി ചെന്നു.
> ഒരു അലയായി വിജ്ഞാനസാഗരത്തിൽ അലിഞ്ഞു.
> വിശുദ്ധിക്ക് നമോവാകം പറഞ്ഞു.
> ലാവയെ ദൂരെദൂരെനിന്ന് അനുമോദിച്ചു....

**22.10.1994**

> ആഴ്വാരായി.... നായനാന്മാരായി....
> മണിമേഖലയായി.... ലക്ഷ്മിയായി.... ആണ്ടാളായി....
> മീരയായി..... കണ്ണകിയായി..... മാധവിയായി.....

ഏതെല്ലാം നാമരൂപങ്ങളിൽ അനാമികയായ എന്റെ ആത്മാവ് ദക്ഷിണദിക്കാകെ ചുറ്റി.... അമൃതസുരഭിയിൽ വിശ്വാമിത്രനെന്ന ആ പുത്രന്റെ ബലയും അതിബലയും വിശപ്പും ദാഹവും അകറ്റാൻ ശേഖരിച്ചു.... ചിന്താവിളക്ക് എന്ന കലൈനിയമമായ സരസ്വതിയുടെ മണിമേഖലയായി.... ചിലമ്പാറായി.... ഊർജ്ജസാഗരമായി.... അമൃതനിഷ്യന്ദിയായ താമ്രപർണ്ണിയായി.... മുത്താറായി.... ഞാൻ പുനർജ്ജനിച്ചു.

പെരിയാറ്റിൻതീരത്തുനിന്ന് പേരാറ്റിൻകരയിലേക്ക് നാലപ്പാട്ടെ ലക്ഷ്മി പോന്നത് കയ്മനത്തുകാരൻ ഒരു ഉണ്ണിയുടെ കൂടെയാണ്. മറ്റെല്ലാം വിട്ടെറിഞ്ഞ ആ യാത്ര എന്നാണുണ്ടായത്! ടിപ്പുവിന്റെ പടയോട്ടകാലത്തെന്ന് ചിലർ! അതോ അതിലും മുമ്പോ.

അകനാനൂറിലെ ഏഴും പതിനേഴും ഗാനങ്ങൾ രചിച്ച കയ്മനാർ ഇങ്ങനെ ഇറങ്ങിപ്പോയ പെൺകുട്ടിയുടെ കഥപറയുന്നു. അതിലെങ്ങനെ മണിമേഖലയും ചിലമ്പാറും സംസാരം വിട്ട് ചുരം കടന്ന് പ്രിയതമനായ പെരുംകുന്റത്തെ വൃദ്ധാചലദേവനിലേക്കുള്ള എന്റെ പ്രയാണകഥ ഒതുക്കിവെച്ചു? കയ്മനാർ ഒരു നാഡീജ്യോതിഷിയോ?

കുട്ടിക്കാലത്ത് അമ്മമ്മ എന്റെ കഴുത്തിൽ സ്വർണ്ണത്തിൽ കോർത്ത പുലിനഖമോതിരത്താലി ചാർത്തിച്ചിരുന്നു. വയനാട്ടിലെ കുറിച്യർ മലബാറിലെ ആദിമനായർ തറവാട്ടുകാരാണെന്നും അവർ പുലിയെ ആരാധിക്കുന്നുവെന്നും അമ്മാമന്റെ ഡയറിയിലുണ്ട്. നായർഭവനങ്ങളിലെ പുലിമുഖവും, കിണറിലെ പുലിമുട്ടും, പുലിവാഹനനായ ദൈവവും, മലബാറിലെ പുലിക്കളിയും ദക്ഷിണേന്ത്യയിലെ ആദിമ നായാട്ടുവർഗ്ഗത്തിന്റെ പാരമ്പര്യമാണ്. വ്യാഘ്രപാദമുനിയുടെ വംശത്തനിമ! ഭീഷ്മരും വ്യാഘ്രപാദഗോത്രക്കാരനാണ്. അമ്മാമന്റെ 1939-ാം ആണ്ടിലെ ഡയറിയിൽ ഇങ്ങനെ കണ്ടു. A necklace of tiger's claws mounted in gold is worn as an amulet by all Malayalee children - another interesting relic of the animistic belief of old.

ആ പുലിനഖമോതിരത്താലിയുടെ രക്ഷാകവചം സ്വയം ഭേദിച്ച് സംസാരസാഗരത്തിലേക്ക് ഗാന്ധർവ്വവിധിപ്രകാരം കടന്നുചെന്നവൾ ഞാൻ! 'പുലിപ്പർ കോത്ത പുലമ്പുമണിത്താലിയൊലി'യുടെ സംഗീതവുമായി, അലകളാകുന്ന ഉടകളാൽ മൂടിയ അരയിൽ ചുളിഞ്ഞ നുരകളാൽ മണിമേഖല ചാർത്തിയ ഈ ഭൂമിയുടെ മാറിൽ ഇത്തിരിനാൾ വസിക്കാൻ എത്തിയവൾ ഞാൻ! മലാളനെഞ്ചറപ്പെറ്റ വെൻചിറുമുതുക്കുറൈവി ചിലമ്പാർ ചീറടി കണ്ടവൾ ഞാൻ! അതിന്റെ മാറ്റൊലി നെടും പെരുംകുന്റത്ത് ഇമിഴ് കൊള ഇയമ്പുന്നത് കേട്ടുണർന്നവളും ഞാൻ....

ഇലവുമരങ്ങളിൽനിന്ന് കൊഴിഞ്ഞ ഇലകളും പൂക്കളും

ഉത്സവദിനത്തിൽ നെയ്യൊഴിച്ചു കൊളുത്തിയ ദീപങ്ങളിൽനിന്നുള്ള അഗ്നിജ്വാലപോലെ നിരന്തരം പൊഴിയുന്ന ഈ പുരാതനക്ഷേത്രഭൂമിയിൽ, കാറ്റടിച്ചു പറന്നുപോയതിൽ ബാക്കിവന്നവ ബ്രാഹ്മമുഹൂർത്ത



ത്തിൽ ആകാശത്ത് 'മീനു'കളായി ഉദിക്കുന്നതും നോക്കി, ഭാവിയും ഭൂതവും എന്ന സമസ്യകളാകുന്ന തെന്മലവടമലകൾക്കിടയിലെ 'വർത്തമാന'മെന്ന അരുംചുരക്കവലയിൽ ഇരുന്ന് The eternal present അനുഭവിക്കുന്നവൾ ഞാൻ! എന്നെപ്പോൽ ഒരുവളെ - എന്നെ - സഹസ്രാബ്ദങ്ങൾക്കപ്പുറത്തിരുന്ന് കണ്ട് സൃഷ്ടിച്ച പൂർവ്വകവിക്ക് സ്തുതി!

സീതാകാന്ത് മഹാപാത്രയുടെ Death of Krishna-യിലെ യശോദയും കുബ്ജയും എനിക്കു പരിചിതർ. യശോദയുടെ 'മറക്കാനാവാത്ത അനുഭൂതി' എന്റേതുംകൂടി....

എന്റെ കൺമുന്നിൽ പെട്ടെന്നൊരു മിന്നൽകാട്ചി!
എന്റെ മസ്തിഷ്കത്തിൽ ഒരു പെരുപ്പ്....
ലോകം എനിക്കുചുറ്റും കറങ്ങുന്നു....
ഒരു ശ്യാമസാഗരത്തിന്റെ അലകൾ എന്നെ കീഴടക്കുന്നു....
എന്നിലേക്കണയുന്നു....
അതിന്റെ മേഘശ്യാമയായ വലയിൽ
സൂര്യചന്ദ്രന്മാർ.... ഗ്രഹനക്ഷത്രങ്ങൾ....
വനങ്ങൾ.... ഗിരികൾ.... മത്സ്യങ്ങളെപ്പോലെ വേദനിച്ചു പിടയുന്നു.

സൂര്യചന്ദ്രന്മാരും ഗ്രഹനക്ഷത്രങ്ങളും വനങ്ങളും ഗിരികളും മത്സ്യങ്ങളെപ്പോലെ ചുഴന്നുകളിക്കുന്ന കൃഷ്ണമേഘവല.... പക്ഷേ, വേദനയോടെയല്ല.... ആനന്ദലഹരിയിൽ കൈകൊട്ടിക്കളിക്കുന്ന കൃഷ്ണമേഘവല.... ഒരു സുവർണ്ണസാഗരത്തിന്റെ കീഴടക്കുന്ന തിരമാലകൾ.... അതിന്റെ നിരന്തര ഓർമ്മ....

ഈ മാന്ത്രികാകർഷണം തനിച്ച് ഒരാൾക്കെങ്ങനെ താങ്ങാനാവും!
ആരോടും പറയാതെ.... ആരാരും അറിയാതെ....!
ഞാൻ ദർശിച്ചതിനെ ഞാൻ എങ്ങനെ പറയും....!
അതെന്റെയും പ്രശ്നം...
ഒരു സാധാരണക്കാരിയായ വീട്ടമ്മ....
ഒരു വെറും ഇടയപ്പെണ്ണ്.... പാമര....
എന്നാലും എന്റെ മനസ്സിന്റെ ആഴങ്ങളിലെ ഈ മായികാനുഭൂതി
ആർക്ക് അളക്കാനാവും.... ആരുമായി ഇതു പങ്കിടാനാവും!
ദിനങ്ങൾ കൊഴിഞ്ഞുപോകും....
ഞാൻ പുഞ്ചിരിച്ചുകൊണ്ടിരിക്കെ
മറ്റുള്ളവരെ പുഞ്ചിരിപ്പിച്ചുകൊണ്ടിരിക്കെ
മുടി പതുക്കെ നരയ്ക്കവെ....

അവർക്കാർക്കും അറിയാതെ എന്റെ ഹൃദയത്തിന്റെ ഏകാന്തതയിൽ സൂക്ഷിച്ച എന്റെ മധുരശ്യാമാനുഭൂതികൾ മാത്രം
എന്റെ ചിതയിലേക്ക് എന്നോടൊപ്പം വരും....

ഈ ഒരൊറ്റക്കവിതകൊണ്ട് അപരിചിതമായ സീതാകാന്ത് മഹാപാത്രയുടെ ആത്മാവിനെ എന്റെ ആത്മാവ് അറിയുന്നു.

**7.11.1994**

സ്വധർമ്മനിശ്ചയത്തിനുവേണ്ടിയുള്ള യതിയുടെ ചോദ്യാവലിയിൽ അവസാനത്തെ ചോദ്യം – 'എന്റെ ആകെ ഉണ്മ' എന്ത് എന്ന്!

ഈശ്വരനോട്, സമുദ്രത്തോട് തിരപോലെ ഞാൻ ബന്ധപ്പെട്ടിരിക്കയാൽ ഞാൻ ഐശ്വരം! എന്നിലുള്ളതെല്ലാം മമ തേജോംശസംഭവം! അത് മുണ്ടിൽ പൊതിഞ്ഞ തീക്കട്ടപോലെ, ഞാൻ മൂടിമൂടിവെച്ചിട്ടും പല വിധത്തിൽ പുറത്തു പ്രകാശിപ്പിക്കപ്പെട്ടു എന്നതുതന്നെ ഇതിന്നു തെളിവാണ്. എന്നിൽ ബ്രഹ്മം! ഞാൻ ബ്രഹ്മത്തിൽ! പ്രകൃതി ഊർജ്ജസാഗരം.... ഞാൻ അതിൽ ഊർജ്ജകണം! ഊർജ്ജകണം മാത്രമായാൽ ഊർജ്ജസാഗരമാവില്ല. എന്നാലും ഊർജ്ജസാഗരത്തെ മുഴുവൻ തന്നിലൊതുക്കാൻ ഊർജ്ജകണത്തിനാവും. ആ ചിദാനന്ദലഹരിയായി ഞാൻ പ്രപഞ്ചത്തെ കാണുന്നു.... അനുഭവിക്കുന്നു....

ഊർജ്ജസാഗരമദ്ധ്യത്തിൽ ചിന്താമണിഗൃഹത്തിൽ ശിവാകാരമഞ്ചത്തിൽ പരമശിവപര്യങ്കനിലയയായി ചിദാനന്ദലഹരിയായി ഞാൻ ശക്തിയെ കാണുന്നു.

സുധാസിന്ധോർമദ്ധ്യേ
സുരവിടപീവാടീ പരിവൃതേ
മണിദ്വീപേ നീപോപവനപതി
ചിന്താമണിഗൃഹേ
ശിവാകാരേ മഞ്ചേ
പരമശിവപര്യങ്കനിലയാം
ഭജന്തിത്വാം ധന്യാ:
കതിചന ചിദാനന്ദലഹരീം....

ഇതുമാത്രം എന്റെ ആകെ ഉണ്മ!!

**15–12–94**

ഡിസംബർ 31ന് ശൂലപാണിവാരിയരുടെ എൺപതാം പിറന്നാൾ. പോകാൻ സാധിക്കുമോ എന്നറിയില്ല. ഭാനുവിന്റെ ആരോഗ്യനില അത്ര മോശമാണ്. എന്നും എന്തും സംഭവിക്കാം.

മനസ്സ് ജ്യോതിർദർശനത്തിലേക്ക് മടങ്ങുന്നു. ശൈശവസ്വപ്നത്തിന്റെ പ്രത്യഭിജ്ഞയിലൂടെ ഗായത്രീദർശനത്തിൽ ജ്യോതിശ്ചക്രം തെളിഞ്ഞ വിസ്മയം! 27 ചെറിയ ക്യൂബ് അടുക്കിവെച്ച് ഒരു വലിയ ക്യൂബ്. 27 എണ്ണത്തിനും വെവ്വേറെ വർണ്ണവും നാമവും കൊടുക്കുക. സവ്യമായും അപസവ്യമായും പഠിക്കുക. അതീന്ദ്രിയാവബോധം വരുമെന്ന് ഹിന്റൺസ് എക്സർസൈസ്. ദേശകാലരൂപത്രിമാനങ്ങളും നാമവും ഉള്ള ഏതൊരു വസ്തുവിനേയും ഒരേസമയം എല്ലാവശത്തുനിന്നും ബോധത്തിന് ഗ്രഹിക്കാവുംവിധം ഒരു നാലാംമാനത്തിന്റെ അവബോധമുണ്ടാക്കാനാണ് ഹിന്റൺ ഈ അഭ്യാസം നടപ്പാക്കിയത്. വസ്തുക്കളെ ജ്യാമിതീയമായി ദർശിക്കുന്ന ഉയർന്ന അവബോധവും ഉണ്ടാക്കും.



27 നക്ഷത്രസമൂഹങ്ങളെ വ്യത്യസ്ത നാമരൂപമുള്ള കൊച്ചു ക്യൂബുകളാക്കി രാശിചക്രമെന്ന വലിയ ക്യൂബിനെ സവ്യാപസവ്യം പഠിക്കുന്ന രീതി. ഇത് അതീന്ദ്രിയാവബോധത്തിലേക്ക് മനുഷ്യരെ നയിക്കും.

ഒരു ബിന്ദു നേർരേഖയുടെ ഛേദം.

രേഖ പ്രതലത്തിന്റെ ഛേദം.

പ്രതലം ദ്രവ്യമെന്ന ഘനവസ്തുവിന്റേതും.

ഇതാണ് ത്രിമാനങ്ങൾ. ഘനവസ്തു (ത്രിമാനരൂപം) ചതുർമ്മാനമെന്ന നാലാമത്തെ മാനത്തിന്റെ (കാലത്തിന്റെ) ഛേദം. ദൃശ്യപ്രപഞ്ചം മുഴുവൻ കാലത്തിന്റെ സങ്കല്പമാണ്. നമ്മൾ അതിലുണ്ട്. അത് നമ്മിലും! ഒരു പരസ്പരാപേക്ഷികത. സങ്കല്പമെന്നാൽ ഭാവന.... കവിത.... സർഗ്ഗം.... പ്രലയകാലത്ത് എന്തൊക്കെ നശിച്ചാലും ജ്യോതിശ്ശാസ്ത്രവും കവിതയും നശിക്കാതിരുന്നാൽ മതിയെന്ന് വേർഡ്സ്വർത്ത് പറഞ്ഞു. അവ രണ്ടല്ല – ഒന്നാണെനിക്ക്! ഒരു നാണ്യത്തിന്റെ ഇരുവശങ്ങൾ.... ഒരു ദോശയുടെ ഇരുപുറങ്ങൾ.... ഒരു ദോശ മറിച്ചിടുംപോലെ ജ്യോതിഷവും കവിത തുളുമ്പുന്ന സംഗീതവും ഞാൻ എന്റെ ഉള്ളിൽ സവ്യാപസവ്യമായി മറിച്ചിടുന്നു.

നാലാംമാനം ശാശ്വതത്വത്തിന്റെ തലത്തിന്റെ ഛേദം. അവിടെവെച്ച് ത്രികാലങ്ങൾ ഒന്നാവുന്നു. ശാശ്വതമായ ഇന്നുമാത്രം. The eternal now എന്ന അമൃതത്വമുഹൂർത്തമാണ് അഞ്ചാംമാനം. പ്രതലത്തിന് രേഖയോടുള്ള ബന്ധമാണ് ഇതിന് കാലത്തോട്! ശാശ്വതത്വമെന്നു പറയുന്നത് പരിമിതരേഖകളുടെ അപരിമിതസംഖ്യകളാണ്. (Infinite number of finite lines) അത് ചാംക്രികമായി വന്നുപോവുന്ന, ആവർത്തിക്കുന്ന, ചലനം! ആ ചക്രത്തിൽനിന്ന് പുറത്തുകടക്കാനുള്ള വഴിയാണ് ആറാം മാനം. ആറുമുനയുള്ള ഷഡ്ചക്രം!

ഓരോ വസ്തുവും ഒരു ബിന്ദു.... സുവർണ്ണബിന്ദു.

ഞാനും അക്കാണുന്ന പ്രകാശിക്കുന്ന 'ഷഡ്ബിന്ദു'വായ താരവും ഒരു ബിന്ദുമാത്രം. ഞങ്ങൾക്ക് മാനമില്ല. ശൂന്യ മാനം (Zero dimension) മാത്രം! ശൂന്യമെന്നാൽ empty അല്ല. ദിക്കോ ദേശമോ കാലമോ ഗതിയോ ഫലമോ ശൂന്യമായ പൂർണ്ണം–പരമാർത്ഥ സത്തയായ ബ്രഹ്മം.... സദ്ചിദ് ആനന്ദമയം.

ഞാനും താരവും – ഞാനും നീയും ഒന്നാവുന്ന അദ്വൈതത്തിന്റെ ആറാംമാനം ഒരേസമയം ശാസ്ത്രവുമാണ്, കലയുമാണ്. ഷഡ്ബിന്ദു എന്നാൽ വിഷ്ണു. ഞാനെന്ന ഷഡ്ബിന്ദുവിൽ രണ്ടു ത്രികോണങ്ങൾ.... ഒന്ന് മൂന്ന് ദേശമാനങ്ങൾ.... ഭൂർഭുവസ്വഃ

മറ്റൊന്ന് മൂന്ന് കാലമാനങ്ങൾ – ഭൂത, വർത്തമാന, ഭാവികൾ – ഗതി, ദിശ, ചലനം – അവ മൂന്നുമില്ലാത്ത അവസ്ഥ – എന്നിലെ ഓരോ കോശവും അണുവും പ്രപഞ്ചകാലങ്ങളെ മുഴുവൻ തന്നിലൊതുക്കിയ ചൈതന്യനാദബിന്ദുക്കളായി ത്രസിക്കുന്നു.... ദിനങ്ങളുടേയും തിഥികളുടേയും വർഷങ്ങളുടേയും കല്പങ്ങളുടേയും തിരകൾ അടിക്കുന്ന

നാലാംമാനം ഭേദിച്ച്, കരിനാഗച്ചുരുൾപോലുള്ള അഞ്ചാംമാനത്തിന്റെ നാഗക്കെട്ടിലൂടെ ഹിരണ്മയപാത്രത്താൽ മൂടിയ സത്യം കാണാൻ ആറാം മാനത്തിലെത്തുന്നു.... പറന്നുപറന്നുയരുന്നു.

ഈ യോഗദർശനത്തിലാണ് ഗായത്രിയെ അനുഭവിച്ചത്.

ഇതെന്റെ ജ്യോതിഷ്മതി.

വാരിയരുടെ പിറന്നാളിന് ക്ഷണം കിട്ടിയപ്പോൾ ഞാൻ ഇങ്ങനെ ഓർത്തു - ഗുരുപാദത്തിൽ മനസ്സാ പ്രണമിച്ചു.

ജന്മാന്തര കൃത ശ്രവണാദിനാ അസ്മിൻ ജന്മനി,
സ്വതസ്സിദ്ധം ദർശനം ആർഷം.

തൈത്തരീയത്തിലെ ആർഷജ്ഞാനനിർവ്വചനമാണത്. സ്വതഃസിദ്ധമായ ആ ദർശനത്തിന്റെ പ്രത്യഭിജ്ഞക്കും അനാവരണത്തിനും എന്നെ പ്രചോദിപ്പിച്ച ഗുരോ - പ്രണാമം! ആയുരാരോഗ്യസൗഖ്യം!

മെയ് 3 1995 - ഉത്തരായനകാലം.... വൈശാഖം.... വൈഷ്ണവ പുണ്യകാലം....

മേടമാസത്തിൽ മകയിരം നക്ഷത്രം.

ഒരു മകയിരം നക്ഷത്രക്കാരൻ ശരീരത്യാഗം ചെയ്ത ദിനം.

ലോകത്തിന്റെ കണ്ണിൽ ഞാൻ 'വിധവ'യായ ദിനം.

എന്റെ കണ്ണിൽ വിധവയുമില്ല.... വൈധവ്യവുമില്ല.... മനസ്സിലുമില്ല....

മരണമില്ലാത്ത ആത്മാവിനേതു മരണം? ഏതു വൈധവ്യം?

ആത്മാവ് നിത്യകന്യക.... നിത്യസുമംഗലി....

ആത്മബന്ധങ്ങൾക്കുമാത്രമേ നാശം ഇല്ലാത്തതുള്ളു.

ആദ്യം കണ്ടുമുട്ടിയ നാളുകൾ....

പരസ്പരം കൈമാറിയ സ്നേഹവചസ്സുകൾ....

കൈകോർത്തുപിടിച്ച് കാമ്പസിലൂടെ 'ചക്രവാളം' വരെ നടന്ന മോഹനമുഹൂർത്തങ്ങൾ....

'മാനസ സൗവർണ്ണ ചക്രവാളത്തിലെ മായാമയൂഖ'മാം വ്യാമോഹങ്ങൾ.....

ആദ്യ സമാഗമം -

അഭിലാഷിന്റെ വരവ് -

അവന്റെ ശൈശവം -

ഞങ്ങളൊരുമിച്ചു സന്ദർശിച്ച സിനിമാശാലകൾ, കച്ചേരികൾ, ഗാനമേളകൾ, ഓരോന്നും ഓർമ്മവെച്ച് തത്ത പറയുന്നതുപോലെ പറഞ്ഞ് ആനന്ദിച്ചുകൊണ്ടിരുന്നു ഭാനു; രാത്രി പന്ത്രണ്ടേമുക്കാൽവരെ.... ഞാൻ തന്നെ മറന്നുപോയിരുന്ന ചിലതുകൂടി അദ്ദേഹം പറഞ്ഞു. വിവാഹരാത്രി മുഴുവൻ യേശുദാസിന്റേയും സുശീലയുടേയും പാട്ടുകൾ പാടിച്ച് നേരം വെളുപ്പിച്ചത്.... പുലർച്ചയ്ക്ക് ഉണ്ണ്യേട്ടൻ വന്ന് വാതിലിൽ മുട്ടി "എന്താ - പാട്ടുംപാടി രാത്രി മുഴുവൻ ഇരുന്നു അല്ലേ" - എന്നു ചോദിച്ചത്.... ആദ്യമായി അശോകനെ കണ്ടത്.... നഷ്ടപ്പെട്ട കുഞ്ഞുങ്ങളെക്കുറിച്ച്....



അവയെ നഷ്ടപ്പെടുത്തിയത് താനാണെന്ന പശ്ചാത്താപത്തോടെ! അവർ ഉണ്ടായിരുന്നെങ്കിൽ അഭിലാഷും നീയും ഒറ്റയ്ക്ക് ഇത്രയേറെ കഷ്ടപ്പെടേണ്ടി വരുമായിരുന്നില്ല എന്ന്! പിന്നെ, ഒരു ബോധോദയം വന്ന പോലെ - അവരൊക്കെ എത്തേണ്ട സ്ഥലത്ത് സുഖമായിരിക്കുന്നു എന്ന ആശ്വാസവാക്ക്! നമ്മുടെ കയ്യിലായിരുന്നുവെങ്കിൽ അവർക്കിത്ര സുഖം നൽകാൻ കഴിയുമായിരുന്നില്ല. ഒരു കുട്ടിയായതുകൊണ്ടാണ് നമുക്കിത്രയേറെ ചെയ്യാൻ (അഭിലാഷിനുവേണ്ടി) സാധിച്ചത്.... എന്നാലും, സൊർണ്ണേ - നീ എന്റെ നിർബ്ബന്ധബുദ്ധികൊണ്ട് ഒട്ടേറെ ദുഃഖിച്ചു - ആ കുഞ്ഞുങ്ങളെ നഷ്ടപ്പെടുത്തിയപ്പോൾ! അവരാരും നിനക്ക് നഷ്ടപ്പെട്ടിട്ടില്ല! അവരൊക്കെ നിന്നെ കാണും.... ഇന്ന് എനിക്ക് നല്ല സുഖം തോന്നുന്നു. നാളെ നല്ല ഒരു സദ്യ ഉണ്ണണം. അഭിലാഷിനോടു പറഞ്ഞ്, രാജീവിന്റെ അമ്മയോട് നാളെ ഹോസ്പിറ്റലിലേക്ക് സദ്യ എത്തിച്ചുതരീക്കണം. നമുക്ക് ഏഴാം തീയതിമുതൽ പാലക്കാട്ട് താമസമാക്കാം. നിനക്ക് പാലക്കാട്ട് ഫോർട്ട് ഹോസ്പിറ്റലിൽ ജോലിചെയ്യാം. അവിടെ settle ചെയ്യാം.

ഒരായിരം പ്ലാനുകൾ....

ഒരായിരം സുഖകരസ്മൃതികൾ....

മരണഭയമില്ല - ആവലാതിയില്ല - നേരം പോയതറിയാതെ പേവാർഡിൽ ഞങ്ങൾ സംസാരിച്ചിരുന്നു. ഇടയ്ക്കിടെ പേവാർഡിലെ നേഴ്സും സംഭാഷണത്തിൽ ചേരാനെത്തി.

ആനന്ദത്തോടെയാണ് ഞങ്ങൾ അന്നുറങ്ങാൻ കിടന്നത് - അവസാനം പറഞ്ഞ വാക്കുകൾ: "അതിരാവിലെ എണീറ്റ് ഹോർലിക്സ് കൂട്ടാനൊന്നും നിൽക്കണ്ട. ഹിന്ദുക്കാരൻ പത്രം കൊണ്ടുവരുമ്പോൾ ഞാനൊണരും. എന്നിട്ട് ഞാൻ വിളിക്കാം. ഞാൻ ഉണർന്നിട്ട് നീ ഉണർന്നാൽ മതി" എന്നായിരുന്നു. 'ഹിന്ദു' വാങ്ങാനുള്ള ചില്ലറപ്പണം തലയണയ്ക്കു ചുവട്ടിൽ എണ്ണിവെച്ച് കിടന്ന ആൾ പിന്നെ ഉണരുകയുണ്ടായില്ല. ഹൈപ്പോടെൻഷൻ ഉറക്കത്തിൽ ഉണ്ടായിരിക്കണം. മരണശേഷം ഡോക്ടർ രാമൻ വന്നു ചോദിച്ചു, അവസാനവാക്യം എന്തായിരുന്നുവെന്ന്. "ഞാൻ ഉണർന്നിട്ട് നീ ഉണർന്നാൽ മതി."

മരണം എന്ന ഉണർച്ചയിലേക്ക് ആ ആത്മാവ് സംപ്രസാദമായി ഉത്ഥാനം ചെയ്തുപോയി. 'ഞാൻ' ആദ്യം ഉണർച്ച നേടുന്നു; സ്വസ്ഥാനത്തേയ്ക്കു പോകുന്നു. നിനക്ക് വരാനായില്ല. നീ പിന്നീടു വന്നാൽ മതി എന്ന് എനിക്ക് യാത്രാമൊഴി തന്നിട്ട്! ഇതൊക്കെ പറയാനായിട്ട് ഇനിയും കുറച്ചുകാലം എനിക്കിവിടെ ജീവിക്കാനുണ്ട്!!

ഹൗസ് സർജ്ജൻസ് ക്വാർട്ടേഴ്സിന്റെ മുന്നിലെ വരാന്തയിലൂടെ ഭാനുവിന്റെ ശരീരം വഹിച്ച സ്ട്രെച്ചർ.... അതിന്റെ പിന്നാലെ നടന്നപ്പോൾ ഫ്ളാഷ്ബാക്ക്പോലെ സർവ്വവും ഞാൻ കണ്ടു....

ഒരു നാടകാന്ത്യം....

ഒരു സംസാരത്തിന്റെ അന്ത്യം!

ഹൃദയത്തെ ആരോ കയറുകെട്ടി വരിഞ്ഞപോലെ ദുഃഖം കന ത്തുകിടന്നിട്ടും ഞാൻ നിർത്താതെ മനസ്സിൽ വിഷ്ണുഭുജംഗം ഉരുവിട്ടു കൊണ്ടിരുന്നു. കണ്ണുനീർത്തുള്ളിയും ലോകാന്തരങ്ങളും ഗീതയും കഠോ പനിഷത്തും ബാർഡോ തോഡോളും എന്റെ ഉള്ളിലൂടെ കടന്നുപോയി....

ഒരാളുടെ ഏറ്റവും മനോഹരമായ അനുഭൂതിയാണ് പ്രേമം. അത് ഒരു പരസ്യച്ചരക്കല്ല. അതുപോലെയാണ് ഒരാളുടെ ഏറ്റവും രഹസ്യ മായ സ്വകാര്യസ്വത്തായ ദുഃഖവും. ഒറ്റയ്ക്ക് അനുഭവിച്ചുതീർക്കേണ്ട സ്വകാര്യസ്വത്താണത്. അതിന്റെ ഭാരം കുറയ്ക്കാനുള്ള മരുന്ന് എന്റെ കൈവശം ഉണ്ടായിരുന്നു. അതിനെ ആത്മാവിൽ അലിയിച്ചുചേർത്ത്, ഒരു സ്യമന്തകരത്നമാക്കി, ഞാൻ സദാ നെഞ്ചിൽ വഹിച്ചു. അതിന്റെ പ്രവാഹങ്ങളെ എന്റെ ചിദാനന്ദലഹരിയിലലിയിച്ച് സാന്ദ്രാനന്ദമധുരമാ ക്കി. സ്രോതസ്സുകളെ മൂലപ്രകൃതിയിൽ ചേർത്തു.... ദുഃഖത്തെ ഞാൻ സുഖമാക്കി മാറ്റി.... ആത്മാവിന്റെ അഗ്നിയിൽ സ്ഫുടം ചെയ്താൽ ഏതു കഠിനദുഃഖവും സുഖമായിത്തീരുന്നു.

ഭാനു മരിച്ചപ്പോൾ എന്നെ കാണാൻ വന്ന ആമിയോപ്പു തന്റെ ഒറ്റയടിപ്പാതയിൽ എഴുതി, 'അവളുടെ ഫിലോസഫി'യാണ് അവളെ കര യാതിരിക്കാൻ സഹായിക്കുന്നതെന്ന്. ഒരളവ് അതു ശരിയാണ്. പക്ഷേ, വലിയൊരളവ് സഹായം തന്നത് എന്റെ യോഗസാധനയാണ്.

വാസിഷ്ഠത്തിൽ ലീല എന്ന രാജ്ഞി ചെയ്തപോലെ ഞാൻ എന്റെ ഭർത്താവിന്റെ ആത്മാവ് പോയ മാർഗ്ഗവും പുതിയ വാസസ്ഥാ നവും കണ്ടുപിടിക്കാൻ എക്സ്പിരിമെന്റ്സ് നടത്തി. അദ്ദേഹം 'ഉണർന്ന' സ്ഥാനത്തേക്ക്, ഈ ശരീരത്തിലിരുന്നുതന്നെ 'ഉണർച്ച' നേടി ഞാൻ സഞ്ചരിച്ച വഴികൾ....

അദ്ദേഹം മറ്റൊരമ്മയുടെ ഗർഭപാത്രത്തിൽ ജനിക്കുംവരെ ഞാൻ ആ എക്സ്പിരിമെന്റ്സ് നടത്തിക്കൊണ്ടിരുന്നു. 1995-ൽ ഭാനുവിന്റെ മര ണശേഷം എന്റെ യോഗജീവിതവും യോഗദർശനവും പെട്ടെന്ന് ഒരു വഴി ത്തിരിവിലെത്തി. അതുവരെ സിദ്ധയോഗത്തിലെ ഋഷിദർശനം, ദിവ്യ സംഗീതശ്രവണം, നാഗലോകദർശനം, നീലോദയവും നീലേശ്വരദർശ നവും, നീലമണി, പ്രതീകദർശനം (ശക്തി, ഗുരു ഇവരുടെ സ്ഥാനത്ത് സ്വന്തരൂപം കാണുന്നത്) സ്വർണ്ണത്താമര, സപ്തർഷിദർശനം, നാദലോ കത്തിലെ നാദങ്ങൾ, നാദസമുദ്രം, ഓങ്കാരം, സ്വസ്തികം എന്നിവ കാണു ന്നുണ്ടായിരുന്നു. ഇപ്പോൾ സദാ അത്തരം ദർശനങ്ങളിൽത്തന്നെയാണ് ജീവിതമെന്നായി. 'സത് ചിന്മയ നീലിമാരൂപ' എന്ന് ശങ്കരാചാര്യർ വിളിച്ച നീലദ്യുതിയെക്കുറിച്ച് അറിയാവുന്ന യോഗസിദ്ധർ ഈ ഓർമ്മക്കുറിപ്പു കളിലൂടെയും എന്റെ പുസ്തകങ്ങളിലൂടെയും ആ സ്പിരിചൽ വളർച്ച ഗ്രഹിച്ചിട്ടുണ്ടാവും!

21-10-96-ൽ ഡയറിയിൽ കുറിച്ചിട്ട ചിലത് എന്റെ ചൈതന്യസാഗ രത്തെ കൂടുതൽ അറിയാൻ വായനക്കാർക്ക് സഹായകമാകും - ബൃഹത് വാരാഹീസംഹിതയിലെ ദൈവജ്ഞലക്ഷണപ്രകാരം -



അപി അർണ്ണവസ്യപുരുഷഃ പ്രതരന കദാചി ദാസാദയേദനില വേഗവശേനപാരം. നത്വസ്യ കാലപുരുഷസ്യ മഹാർണ്ണവസ്യ ഗച്ഛേദ് കദാചി ദനൃഷിർമ്മനസാപിപാരം.

സാധാരണ സമുദ്രം കടക്കാൻ മോഹിച്ചാൽ കാറ്റിനനുസരിച്ച് ചലി ക്കുന്ന വാഹനങ്ങളാൽ അത് നിഷ്പ്രയാസം സാധിക്കും. എന്നാൽ കാല പുരുഷനാകുന്ന മഹാർണ്ണവത്തിലേക്ക് പ്രവേശിക്കണമെന്ന് മോഹിക്കാൻ പോലും ഋഷിയല്ലാത്ത ഒരാൾക്ക് സാദ്ധ്യമല്ല. ഉപസംഹാരഭാഗത്ത് 'ജ്യോതിശ്ശാസ്ത്രസമുദ്രത്തെ ബുദ്ധി എന്ന മന്ദരപർവ്വതത്താൽ മഥനം ചെയ്ത് സംസാരികൾക്കായി സർവ്വവും പ്രകാശിപ്പിച്ചുകൊടുക്കുന്ന ശാസ്ത്രരൂപമായ ചന്ദ്രനെന്ന അമൃതത്തെ ഞാൻ വ്യക്തമാക്കുന്നു' എന്നാണ് വരാഹമിഹിരാചാര്യൻ പറഞ്ഞത്!

Vision of Vedic Poets എന്ന പുസ്തകത്തിൽ കവിഹൃദയത്തിലെ സമുദ്രത്തെക്കുറിച്ച് ജെ. ഗോണ്ടെ എഴുതി, ആർഷജ്ഞാനികളുടെ ഹൃദ യമാകുന്ന സമുദ്രത്തിൽനിന്ന് ഊറിവരുന്ന 'വാക്ഘൃതം' എന്ന്! The one ocean - The bearer of all riches - The producer of the many, speaks from our heart. The inspired one (വിപശ്ചിത) see the bird, that is the light of insight and inspiration with their heart; The inspired poets see it in the ocean (സമുദ്രേ അന്തേ) The heart and the celestial ocean are identical.

അത് ഋഷിയുടെ ഹൃദയസമുദ്രംതന്നെ!

ആ ഹൃദയസമുദ്രത്തിലെ - സരസ്സിലെ - അരയന്നം ബ്രഹ്മാണി യുടെ വാഹനം!

നവ്യം നവ്യം തന്തും ആതന്വതേ ദിവി സമുദ്രേ അന്തകവയാസു ദീതയാ.

ആജ്ഞാചക്രം മുതൽ സഹസ്രാരപത്മം വരെ ചിദാകാശത്തി ലൂടെ മാരുതവേഗത്തിൽ ഖേചരിയായ ഹംസം പറന്നുയരുന്നു.... സഹ സ്രാരപത്മത്തിൽ മഹാമൗനത്തിൽ ചിദാനന്ദസുധാസിന്ധു....

മജ്ജിമനികായത്തിൽ ജ്ഞാനദർശനത്തെപ്പറ്റി പറഞ്ഞു: "നിഗ ന്താ.... നാഥപുത്രന് സർവ്വവും കാണാം. സർവ്വവും കേൾക്കാം. സർവ്വവും അറിയാം. സഞ്ചരിക്കുമ്പോഴും നിൽക്കുമ്പോഴും ഉറങ്ങുമ്പോഴും ഉണർന്നി രിക്കുമ്പോഴും - എപ്പോഴും ആ ദർശനം എന്റെ കണ്ണിൽനിന്ന് വിട്ടുപോ കുന്നതേയില്ല."

ആ സമുദ്രം ഇവിടെ ആരംഭിക്കുന്നു; നാം നിൽക്കുന്നിടത്ത്.... വർത്തമാനത്തിൽ!! പ്രപഞ്ചങ്ങൾ അവസാനിക്കുന്നതുവരെ അത് അവ സാനിക്കുന്നില്ല....

പ്രകാശിക്കുന്ന തിരകൾക്കപ്പുറം,<br>
മനുഷ്യർക്ക് അറിയാനാവാത്ത -<br>
നഗ്നനേത്രങ്ങൾക്ക് എത്താനാവാത്ത -<br>
അനന്താനന്ദസമുദ്രത്തിന്റെ അഗാധമൗനം....

ഇവിടെ എന്റെ ഹൃദയത്തുടിപ്പുകൾ അതിനെ മാത്രം അറിയുന്നു....
ആശ്ലേഷിക്കുന്നു.... ചുംബിക്കുന്നു....
കരകളില്ലാത്ത ആ കടലിൽ ഞാൻ ശ്വസിക്കുന്നു....
ജീവിക്കുന്നു.... പാടുന്നു.... പറയുന്നു.... സഞ്ചരിക്കുന്നു....
ഞാൻ ആ കരകാണാക്കടൽ....
ആ പത്മസിന്ധു.... സുധാസിന്ധു.... ബ്രഹ്മസിന്ധു....
നാദലയസിന്ധു....
സഹസ്രാരപത്മത്തിലെ ബോധസമുദ്രത്തിൽ മൗനത്തിന്റെ മഹാഭൂമികയിൽ ദിക്ദേശകാലഗതിഫലശൂന്യമായ പരമാർത്ഥസത്തയിൽ....
എന്റെ ആദിമസ്പന്ദനം....
നാദബിന്ദുസ്ഫോടം....
ഈ 'പാഥേയം'.

In the Supreme mystical experience the absolute is revealed as the one all compassing oceans of consciousness or it may even go deeper and posit the absolute as the boundless void, the nameless nondual which gives form to the real as well as nonreal.... Integral philosophy reconciles science and mysticism. (Fundamentals of the Philosophy of tanthras - Manoranjan Basu)

മിസ്റ്റിക്കൽ അനുഭൂതിയുടെ പാരമ്യത്തിൽ പ്രകാശിതമായ, പരിധിയില്ലാത്ത ഏകം.... വിദ്യാവിദ്യാസ്വരൂപിണിയായ അനാമിക.... സകലശാസ്ത്രപാരംഗതയും സകലകലാവല്ലഭയുമായ പരാശക്തി....
യാ ദേവി സർവ്വഭൂതേഷു
ശാന്തിരൂപേണ സംസ്ഥിതഃ
നമസ്തസ്യൈ നമസ്തസ്യൈ
നമസ്തസ്യൈ നമോ നമഃ

ക്രിസ്തുവർഷം 2002. ജീവിതത്തിലെ അതിപ്രധാനമായ ഒരു ഘട്ടത്തിലൂടെ ഞാൻ കടന്നുപോയിക്കൊണ്ടിരിക്കുകയാണ്. മുമ്പൊക്കെ 120 വർഷമായിരുന്നു ഒരു മനുഷ്യായുസ്സ്. ഇന്നതില്ല. ശരാശരി 100 വയസ്സ് എന്നെടുത്താൽത്തന്നെ, അതിനെ നാലായി ഭാഗിച്ചാൽ ഓരോ പാദം ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സന്ന്യാസം എന്നിവയ്ക്ക് നീക്കിവെയ്ക്കാനാവും. എന്റെ കാര്യത്തിൽ 1946 മെയ് 6 മുതൽ 1971 മെയ് 17 വരെയായിരുന്നു ബ്രഹ്മചര്യം. 1971 മുതൽ 3-5-1995 വരെ ഗാർഹസ്ഥ്യം. വ്യാഴം, ശനി, ബുധദശകൾക്കുശേഷം കേതുദശയിലാണ് ഞാൻ വാനപ്രസ്ഥത്തിലെത്തിയത്. ആത്മകാരകനായ കേതു അഞ്ചിൽ സ്വക്ഷേത്രസ്ഥിതനായ ശുക്രദൃഷ്ടിയോടെ നിൽക്കുന്നു. 2000 ആണ്ടോടുകൂടി എനിക്ക് ശുക്രദശ ആരംഭിച്ചു. 1995 മുതൽ 2002 വരെയുള്ള വാനപ്രസ്ഥം അവസാനിപ്പിച്ച് സമ്പൂർണ്ണ സന്ന്യാസാശ്രമത്തിലേക്ക് പ്രവേശിക്കാൻ



എനിക്ക് സമയമായി. 1995 വരെയുള്ള സംഭവങ്ങളെ ഒന്നു ക്രമത്തിൽ അടുക്കിവെച്ചുവേണം വാനപ്രസ്ഥാനുഭവങ്ങളിലേക്കും ആ കാലത്തെ മിസ്റ്റിക് അനുഭൂതികളിലേക്കും പ്രവേശിക്കാൻ. (സന്ന്യാസകാലാനുഭവങ്ങൾ മറ്റൊരവസരത്തിൽ പറയാനായി മാറ്റിവെക്കാം.)

| സംഭവം (Event) | വർഷം (Year) |
|---|---|
| **വ്യാഴദശ:** | |
| ജനനം | 6-5-1946 |
| ഗുരുവായൂരപ്പന് അടിമ കിടത്തുന്നു | 1947 |
| ആദ്യത്തെ കളിപ്പാട്ടമായ 'ഗണപതി' | 1948 |
| ആദ്യം കടൽ കാണുന്നു (ഗാന്ധിയുടെ തർപ്പണം) | 1948 ഫെബ്രുവരി |
| ഇപ്പോഴത്തെ ജന്മത്തിലെ ഓർമ്മ ആരംഭിക്കുന്നു | 1948-49 |
| നാഗമാണിക്യവും കുന്നിക്കുരുവും | 1950 |
| ചൂർണ്ണിയും തുപ്രങ്ങോട്ടും തിരുനാവായും (പൂർവ്വജന്മസ്മൃതി) | 1950 |
| മീരാസങ്കല്പം - സുബ്ബലക്ഷ്മി, പി. സുശീലയുടെ പാട്ടുകൾ (മുരളീധരാഹരേ - പ്രേമപാശം) | 1950-51 |
| ആദ്യത്തെ അപ്രകാശിത കവിതകൾ (ഓണം, ശ്രീകൃഷ്ണൻ) | 1952 |
| അമ്മാമന്റെ മരണം | 1954 |
| ആദ്യ മിസ്റ്റിക്കൽ ദർശനം (ജാഗ്രത്ത്) | 1953& 54 |
| ആദ്യ സുഷുപ്തിദർശനം (വൃദ്ധാചലം - നാദലയം) | 1954 |
| ആദ്യത്തെ പ്രകാശിത കവിത - 'മരണം' | 1954 |
| സരസ്വതിയെക്കുറിച്ച് കവിത | 1954 |
| അമ്മമ്മയുടെ മരണം | 1955 |
| **ശനിദശ:** | |
| ആദ്യ കവിതാസമാഹാരം (താമരപ്പൂക്കൾ) | 1957 |
| മൂകാംബികയുടെ കുങ്കുമം ആദ്യം തൊടുന്നത് | 1957 |
| കഥകളുടെയും നോവലുകളുടെയും കാലം | 1960-1971/72 |
| തമിഴ്/(പുതിയ വാർപ്പുകൾ - തർജ്ജമ) | 1962-63 |
| മെഡിക്കൽ കോളേജ് പ്രവേശനം | 1965 |
| ഭാനുവിനെ പരിചയപ്പെടുന്നു | 1965 |
| ഭാനുവിന്റെ ആദ്യ പ്രേമലേഖനവും പിറന്നാളും | 1967ഒക്ടോബർ 16 |
| ഗാന്ധർവ്വവിവാഹം | 1971മെയ് 17 |
| അഭിലാഷിന്റെ ജനനം | 1972ഫെബ്രുവരി 28 |
| പുഴയുടെ കഥ എഴുതിയത് | 1974-75 |

**ബുധദശ:**

| | |
|---|---|
| മൂകാംബികയുടെ കുങ്കുമം മാത്രം തൊടാൻ തുടങ്ങുന്നു | 6-12-1975 |
| 'അമൃതജ്യോതി' എഴുതാൻ തുടങ്ങുന്നു | 1976 |
| ജ്യോതിഷം പഠിക്കാൻ താത്പര്യം | 1975 |
| ആദ്യ ഗായത്രീദർശനം (76 ഡിസംബറിൽ ഉണ്ടായ ഒരു അബോർഷനുശേഷം) | 1977 മെയ് 17 |
| Message of the Upanishadh | 1975-76 |
| രണ്ടാമത്തെ ഗായത്രീദർശനം (ബുദ്ധൻ) | 1978 മെയ് 17 |
| സ്വാമി രങ്കനാഥാനന്ദൻ | 1978 |
| യുദ്ധം /കാളിന്ദി എഴുതുന്നു | 1975/79 respectively |
| മൂന്നാമത്തെ ഗായത്രീദർശനം (പ്രതീകദർശനം - സുവർണ്ണവർണ്ണം) | 1979 മെയ് 17 |
| ഋഷിദർശനം (സുഷുപ്തി) | 1979 ജൂലൈ |
| പഞ്ചസിദ്ധാന്തിക ലഭിക്കുന്നു | 1979 ഓഗസ്റ്റ് |
| കന്യാകുമാരി (ബൃഹദാരണ്യക ഉപനിഷത്ത്) - ബ്രഹ്മചര്യം | 1980 ഡിസംബർ 25 (ക്രിസ്തുമസ്) |
| സപ്തർഷിദർശനം | 1981 നവംബർ 27 |
| ശാരദാതിലകം ലഭിക്കുന്നു | 1981 ഡിസംബർ 25 (ക്രിസ്തുമസ്) |
| 'പാഥേയം' എഴുതാൻ തുടങ്ങുന്നു (ശതാഭിഷേകം കഴിഞ്ഞ്) | 1988-89 |
| നിത്യചൈതന്യയതി | 1989 ഒക്ടോബർ |
| പഞ്ചസിദ്ധാന്തിക പ്രകാശനം | 1991 ഡിസംബർ 26 |

**കേതുദശ:**

| | |
|---|---|
| ഭാനുവിന്റെ പിറന്നാൾ, പ്രേമലേഖനത്തിന്റെ 25-ാം വർഷം ആഘോഷിക്കുന്നു | 1992 ഒക്ടോബർ 17 |
| ഭാനുവിന്റെ ആദ്യത്തെ near death experience | 1992 ഒക്ടോബർ 23 |
| ഗുരുവായൂർ - നാരായണീയദിനപ്രഭാഷണം | 1992 ഡിസംബർ |
| 'സൗവർണ്ണം' ഗീതാവ്യാഖ്യാനം ആരംഭം | 1993 ജനുവരി |
| ചക്രവാളച്ചെമ്പുരുളി പ്രകാശനവും വൃദ്ധാചലമെന്ന പുണ്യസ്ഥലത്തെക്കുറിച്ച അറിവും | 1993 ജനുവരി 31 |
| അച്ഛന്റെ മരണം | 1993 ഏപ്രിൽ 16 |
| ശ്രീകൃഷ്ണന് രാഖികെട്ടി പരാശക്തിയോട് തന്മയീഭാവം | 1993 ഒക്ടോബർ 22 (പൂജ - ദുർഗ്ഗാഷ്ടമി) |



| | |
|---|---|
| ഖേചരീമുദ്ര, രഥംവിദ്ധി, വരരുചിദർശനം | 1993 ഒക്ടോബർ 23 മഹാനവമി |
| സപ്തർഷിദർശനത്തെക്കുറിച്ച് secret docrine-ൽനിന്ന് അറിയുന്നു | 1993 നവംബർ 24 |
| വൈദ്യമഠത്തിന്റെ ഇല്ലത്ത് 'ഉണ്ണിശ്ശിവൻ' | 1993 ഡിസംബർ 24 (ക്രിസ്തുമസ്സിന്റെ തലേന്ന്) |
| 8 ദിവസത്തെ മിസ്റ്റിക് ദർശനഫലമായി 'സാന്ദ്രാനന്ദം' | 1993 ഡിസംബർ 29 (തിരുവാതിര) മുതൽ 1994 ജനുവരി 5 വരെ. |
| ഭാനുവിന്റെ ദേഹത്യാഗം | 1995 മെയ്3 |
| എന്റെ 49-ാം പിറന്നാൾ | 1995 മെയ്6 |

---

ധ്യാനത്തിലും സുഷുപ്തിയിലും ഞാൻ സദാ ദർശിക്കുന്നതും അനുഭവിക്കുന്നതുംതന്നെയാണ് ഭാനുവിന്റെ near death experience. ഉണർന്നിരുന്ന് അനേകം ലോകകാര്യങ്ങൾ ചെയ്യുന്ന പത്തോളജിസ്റ്റും വീട്ടമ്മയും ബ്ലഡ്ബാങ്ക് അഡ്മിനിസ്ട്രേറ്ററും അദ്ധ്യാപികയും ഒക്കെയായ ഒരു 'ഞാൻ' തീർച്ചയായും എന്റെ ശരീരവും ഇന്ദ്രിയങ്ങളുംകൊണ്ട് അനേകം ലോകവിഷയങ്ങളുമായി സംവദിക്കുന്നുണ്ട് - അപ്പോൾ ആ സംവേദനങ്ങളൊക്കെ എന്റെ മസ്തിഷ്കത്തിൽ പ്രവേശിച്ച് അതിനെ വിശ്രമമില്ലാതെ ഉത്തേജിപ്പിച്ച്, പ്രവർത്തിപ്പിക്കുന്നുമുണ്ട്. എന്റെ സ്വപ്ന നിദ്രയിലും, പ്രപഞ്ചവിഷയങ്ങളോട് സംവേദനമില്ലാത്ത അവസ്ഥയിലും മനസ്സ് സ്വപ്നങ്ങൾ കാട്ടി സംവേദനങ്ങൾ അയക്കുന്നു; മസ്തിഷ്കത്തിന് പൂർണ്ണവിശ്രമം സാധിക്കയില്ല. സുഷുപ്തിയിൽ ശരീരത്തെയോ മനസ്സിനെയോ അറിയാതെ, ഓർക്കാതെ, 'പാണ്ഡിത്യ'മുള്ള എന്റെ ബുദ്ധിയെ അറിയാതെ, 'ചൈതന്യ'രൂപവും സംപ്രസാദവുമായ എന്റെ ആത്മാവ് ശരീര, മനസ്സുകളേയും ബുദ്ധിയേയും വിട്ട് ഉത്ക്രമിച്ച് വേറിട്ട് സാക്ഷിയായി നിൽക്കുന്ന അനുഭവം എനിക്ക് കുട്ടിക്കാലംമുതലേയുണ്ട്. അത് ശരീരത്തിന്റെ കൂട്ടിൽനിന്ന് പതുക്കെ ഉയർന്ന് ഒരു താമരനൂലുപോലെ നേർത്ത 'സുവർണ്ണരേഖ' എന്ന നാഭീനാളബന്ധത്താൽ ശരീരത്തോടുള്ള നേർത്തൊരു ബന്ധം മാത്രം നിലനിർത്തി ഞാൻ ഉറങ്ങുന്ന മുറിയുടെ അന്തരീക്ഷത്തിൽ സാക്ഷിയായി സഞ്ചരിക്കുന്നു. അപ്പോൾ അതിന് ആകെ പ്രകാശമയമായ ഒരു സൗവർണ്ണദീപ്തിയാണ്. അത് സ്ത്രീയല്ല.... പുരുഷനുമല്ല.... ആനന്ദമയമായ ഒരു 'ഭൂമാവ്'.... ഒരു 'അക്ഷിണിപുരുഷൻ'. മനോഹരവും സുവർണ്ണമയവുമായ ആ ജ്യോതിർരൂപം ദർശിക്കുമ്പോഴൊക്കെ അതിമനോഹരമായ രാഗങ്ങളും ഞാൻ കേൾക്കുന്നു. ഈ ലോകത്തിൽ ഇന്നുവരെ ഒരു വ്യക്തിയും പാടിക്കേട്ടിട്ടില്ലാത്ത അപൂർവ്വരാഗങ്ങൾ.... ഗന്ധർവ്വസംഗീതം.... പ്രകാശനാദങ്ങളുടേതായ

ആനന്ദമയകോശത്തിൽനിന്ന് ഈ അന്നമയകോശത്തിലേക്ക് തിരിച്ചുവരാൻ തോന്നുകയില്ല. അത്ര സുഖമാണ്.

മടങ്ങിവരുമ്പോൾ (ഉണരുമ്പോൾ) അപൂർവ്വദർശനലഹരിയുടെ സാക്ഷ്യപത്രങ്ങൾപോലെ, അവയേക്കാൾ എത്രയെത്രയോ താഴ്ന്ന നിലയിലുള്ള ചില കവിതകൾ ഞാൻ കുറിച്ചിടുന്നു. കണ്ട ദർശനങ്ങൾ വാക്കുകൾക്ക് കഴിയാവുന്നവിധം രേഖപ്പെടുത്താൻ ശ്രമിക്കുന്നു. ഭാനുവും അഭിലാഷും എന്റെ ഈ സ്വഭാവത്തോട് ഇണങ്ങിച്ചേർന്നിരിക്കുന്നു. അവർ അതൊരു ഭ്രാന്തായി കരുതുന്നില്ല. ഭാനു ഞാൻ ഒരു "accomplished woman" ആയതുകൊണ്ടാണ് അതെന്നു കരുതുന്നു. അഭിലാഷ് അതെന്റെ സൃഷ്ടിപരത (creativity) യുടെ ഭാഗമാണെന്നും. അതിനാൽ അവർ എന്നെ എന്റെ പാട്ടിനുവിടുന്നു. ചിലപ്പോൾ തമിഴിലാണ് കവിത വരിക. അപ്പോൾ അവർ പറയും സ്വർണ്ണ/അമ്മ പഴയജന്മത്തിൽ തമിഴത്തിയായിരുന്നു എന്ന്! കുട്ടിക്കാലം മുതലേ വൃദ്ധാചലവും കാവേരിയും താമ്രപർണ്ണിയുമൊക്കെ സിരകളിലോടുന്ന ഞാൻ അത് ശരിയാണെന്നറിയുന്നു.

സ്വപ്നത്തിൽ രാഗം കേൾക്കാൻ തുടങ്ങിയത് നന്നേ ചെറുപ്പത്തിലാണ്. എന്തെന്നോ ഏതെന്നോ അറിയാത്ത രാഗം കേൾക്കുമ്പോൾ ഞാൻ എഴുന്നേറ്റുനടക്കും. താളം പിടിച്ചുകൊണ്ട്. (ഇത് മൂന്നാംക്ലാസ്സു മുതൽ അഞ്ചാംക്ലാസ്സുവരെ ഉണ്ടായിരുന്നു. ഈ നടത്തത്തിൽ കോണിപ്പടിയിൽനിന്ന് താഴേക്ക് പലതവണ ഞാൻ വീണിട്ടുണ്ട്. ഇത് ഒഴിവാക്കാനാണ് കുന്നത്തൂരുവീട്ടിലെ കോണിക്ക് അച്ഛൻ മരംകൊണ്ട് കോണിക്കയ്യുണ്ടാക്കിയത്.) അഞ്ചാംക്ലാസ്സിനുശേഷവും രാഗം കേൾക്കൽ തുടർന്നു - ഇന്നും അതുണ്ട്. പക്ഷേ എഴുന്നേറ്റ് നടത്തം (സോംനാംബുലിസം) നിന്നു. ഉറക്കത്തിൽ വൃദ്ധാചലമെന്ന സ്ഥലനാമം കേട്ടത് പറഞ്ഞുവല്ലോ. ഡോ. എലിസബത്ത് കുബ്ളർ റോസ് എന്ന പ്രശസ്ത സൈക്ക്യാട്രിസ്റ്റിന്റെ ആത്മകഥയിൽ, തന്റെ സ്വപ്നത്തിൽ 'ശാന്തിനിലയ'മെന്ന ഇന്ത്യൻവാക്ക് കേട്ടതായി പറയുന്നുണ്ട്.

രാഗം കൂടാതെയും ചില മധുരശബ്ദങ്ങൾ ധ്യാനത്തിലും സുഷുപ്തിയിലും കേൾക്കാം. ഓടക്കുഴൽ, ശംഖ്, സമുദ്രം, അമ്പലമണി, ഓങ്കാരം, പക്ഷിയുടെ ചിറകടി, പ്രാവിന്റെ കുറുകൽ, അരുവിയുടെ നാദം, കാറ്റ്, മഴയുടെ താളം - അങ്ങനെ ഒട്ടനവധി പ്രകൃതിനാദങ്ങൾ! ഒരിക്കൽ ഒരു വൃദ്ധാചലദർശനത്തിൽ തൂവെള്ളവസ്ത്രം ധരിച്ച് ശിവനേയും ശിവയേയും സ്തുതിച്ചുപാടിനടക്കുന്ന ഒരു ദിവ്യതാപസിയെ കണ്ടു. മറ്റൊരിക്കൽ മനോഹരമായ ഒരു വനം.... ഘനശ്യാമവനം. എന്റെ വനമാലിയെപ്പോലെ.... ചപ്ലാംകട്ട അടിച്ച് രുദ്രാക്ഷമാലകളണിഞ്ഞ് ജടാമകുടധാരിണിയായി ഞാൻ ഹരിനാമം പാടിനടക്കുന്നു. എന്റെ ചുറ്റും ഒരുപാടു മൃഗങ്ങൾ.... പാട്ടുകേട്ട് മയങ്ങി.... നിരുപദ്രവമായ മാനും മയിലും മുതൽ കുറുക്കനും സിംഹവുംവരെ.... ആരും പരസ്പരം നോവിക്കുന്നില്ല. പാട്ടുകേട്ട് വെറുതെ നിൽക്കുന്നു.... അഭയരായി.... കല്ലിൽ കൊത്തിയപോലെ.... ആ വനസഞ്ചാരം യുഗങ്ങളോളം തുടർന്നപോലെ.... ഒടുവിൽ എവിടെനിന്നോ അപശ്രുതിപോലെ ഒരു നിലവിളി.... കീറിപ്പറിഞ്ഞ ഉടുപ്പുകളിട്ട ഒരാൾ വനാന്തരത്തിലെ ഒരു ഗുഹയിലിരുന്ന് നിലവിളിച്ചപ്പോൾ ഞാൻ ഉണർന്നു. ആ ആൾക്ക് ഭാനുവിന്റെ ഛായ.... ഉണർന്നപ്പോൾ ഭാനു പറഞ്ഞു: "എത്ര നേരമാണ് നീ ഉറങ്ങുന്നത്! ഞാൻ പേടിച്ചുപോയി. എത്ര വിളിച്ചിട്ടും ഉണരുന്നില്ല.... വല്ല കോമയുമാണോ എന്നു വിചാരിച്ചു."



അലൗകിക നിർവ്വാണാനുഭൂതിയിൽനിന്ന് ലൗകിക സംസാരാനുഭവത്തിലേക്ക് തിരിച്ചുവിളിക്കുന്ന പ്രിയപ്പെട്ടവരുടെ പിൻവിളി തന്റെ near death experience-ൽ ഭാനുവും കേൾക്കുകയുണ്ടായി. അപ്പോഴാണ് അദ്ദേഹത്തിന് എന്റെ അനുഭൂതികളുടെ മഹത്ത്വം പിടികിട്ടിയത്. സുഷുപ്തിധ്യാനദർശനങ്ങളിൽ ഞാൻ കേൾക്കുന്ന തമിഴോ സംസ്കൃതമോ ഇംഗ്ലീഷോ അല്ല, കോമയിൽനിന്നുണരുമ്പോൾ ഭാനു കേട്ടതും പറഞ്ഞതും! ഉറുദുവും ഹിന്ദിയും കലർന്ന അറബിക് ഭാഷ പോലൊന്ന്! ഒരുപക്ഷേ പൂർവ്വജന്മത്തിൽ ഉത്തരേന്ത്യക്കാരനായിരുന്നിരിക്കാം! അച്ഛൻ ചെങ്കിസ്ഖാനെതിരെ പടനയിച്ച ഒരു ഉത്തരേന്ത്യൻ ക്ഷത്രിയൻ ആയിരുന്നതുപോലെ!

ശ്രീബുദ്ധനും യശോധരയും പണ്ട് ഒരു കൊച്ചുകുഞ്ഞിന്റെ ശവസംസ്കാരച്ചടങ്ങിനുപോയി. ബുദ്ധന്റെ ഹൃദയം തേങ്ങി. "കുഞ്ഞേ.... നീ എവിടെപ്പോയി.... എവിടെപ്പോയി?" അമ്മാമനും അമ്മമ്മയും പാവമണിയും കോഴികളും മുയലും മരിച്ചപ്പോൾ ഞാൻ ചോദിച്ചുകൊണ്ടേ ഇരുന്ന ചോദ്യം! അതിന്റെ ഫലമാണ് എന്റെ മെഡിക്കൽ വിദ്യാഭ്യാസവും, ജ്യോതിഷപഠനവും, വേദോപനിഷദ് പഠനങ്ങളും മറ്റെല്ലാ ഗവേഷണങ്ങളും! ശവങ്ങളുടെ തോലും മജ്ജയും കീറി ആന്തരാവയവങ്ങൾ പഠിക്കുമ്പോൾ, ഈ കൂടിന്റെ നാരെണ്ണിനാരെണ്ണി, നാരില്ലാത്ത ആത്മാവിന്റെ മാർഗ്ഗത്തിലെത്തണമെന്ന് മനസ്സിലായി. കോഴികളും ആടുകളും തവളകളും കിളികളും മനുഷ്യരും മരിച്ചവരുടെ ലിസ്റ്റിൽപ്പെട്ടുകൊണ്ടേ ഇരിക്കുന്നു! ചോദ്യത്തിനുത്തരം തേടിത്തേടി ധ്യാനിയും മുനിയുമായി ഞാൻ! ഒരിക്കൽ ലൂക്കീമിയ ബാധിച്ച രവീന്ദ്രനെന്ന കൊച്ചുകുഞ്ഞ് ആസ്പത്രിക്കട്ടിലിലിരുന്ന് എന്റെ ഹാൻഡ്ബാഗിൽ പിടിപ്പിച്ച പ്ലാസ്റ്റിക് പൂവ് തിരിപ്പിടിച്ച് കളിച്ചുകൊണ്ടിരുന്നു. ഞാൻ അവന് മിഠായി കൊടുത്തു. നാളെയും മിഠായി തരാമെന്നു പറഞ്ഞിട്ടാണ് അവൻ ആ പ്ലാസ്റ്റിക് പൂവിലെ പിടിവിട്ട് എന്നെ പോകാനനുവദിച്ചത്! പിറ്റേന്ന് മിഠായിയുമായി വന്നപ്പോൾ ആ കുഞ്ഞ് കിടന്ന കട്ടിലിൽ മറ്റൊരു കുഞ്ഞ്! രവീന്ദ്രൻ തലേന്നു രാത്രി മരിച്ചുപോയിരുന്നു....! എന്റെ മനസ്സ് തേങ്ങി.... എവിടെ.... ആ കുഞ്ഞ് എവിടെപ്പോയി? പ്ലാസ്റ്റിക്പൂ പോലെയുള്ള ഈ സംസാരജീവിതം കളിച്ചുതീർക്കാനവസരംകിട്ടുംമുമ്പ് അത് എവിടെപ്പോയി?

എനിക്ക് പിറക്കാൻ നിശ്ചയിക്കപ്പെട്ടവരായ ആത്മാക്കൾ എന്റെ ഗർഭത്തിൽനിന്ന്, ദേവകീഗർഭത്തിൽനിന്ന് രോഹിണീഗർഭത്തിലേക്ക് ബലരാമന്റെ ആത്മാവെന്നപോലെ, ഗായത്രീദേവിയാൽ ആവാഹിക്കപ്പെട്ട് പറിച്ചുനടപ്പെട്ടു എന്ന അറിവ് മൃത്യു എന്നൊന്നില്ല, അമൃതത്വമേ ഉള്ളു എന്ന ബോധം എനിക്കുതന്നു. രണ്ടാമത്തെ ഗായത്രീദർശനത്തിൽ കേന്ദ്രസ്ഥമായി ഗായത്രിക്കുപകരം ധ്യാനിബുദ്ധനെ കണ്ടത് എന്നെ അത്ഭുതപ്പെടുത്തി. മരണമില്ലാത്ത വീട്ടിൽനിന്ന് കടുകു വാങ്ങിവരാൻ അമ്മയെ അയച്ച ബുദ്ധനെപ്പോലെ, ശരീരമുള്ളിടത്തെല്ലാം ജരാനരയും വൃദ്ധിക്ഷയവും നാശവും ഉണ്ടെന്നും, ആത്മാവ് 'ഏക'മായിരിക്കുന്നിടത്ത് ഇതൊന്നും ഉണ്ടാവില്ലെന്നും എത്രയെത്ര പാഠങ്ങളാണ് ധ്യാനസമാധിയും സുഷുപ്തിദർശനങ്ങളും തന്നത്! 1979-ലെ 'പ്രതീകദർശന'ത്തോടെ ഞാൻ 'അമൃത' എന്നറിഞ്ഞു. അപ്പോൾ രാശിചക്രമാകെ 'സുവർണ്ണ'മായി.... സ്വരലയമായി.... ഞാൻ 'ബീജമന്ത്രാക്ഷരാർത്ഥ'ത്തിൽത്തന്നെ 'സുവർണ്ണ'യായി.

ഭാനുവിന്റെ near death experiecne മറ്റൊരു തെളിവായിരുന്നു (proof). നിരന്തരം ധ്യാനസമാധിയിലേർപ്പെട്ട ആ മൂന്നുകൊല്ലക്കാലത്താണ് സൗവർണ്ണവും, പത്മസിന്ധുവും, ചക്രവാളച്ചെമ്പുരുളിയും, സാന്ദ്രാനന്ദവും, അനേകം കൃഷ്ണകവിതകളുടെ മധുരലയവും രചിക്കാനുള്ള 'ദർശന'ങ്ങൾ എനിക്കുണ്ടായത്. ചിലപ്പതികാരവും, വൃദ്ധാചലവും, യാഴ്മുറിപ്പാണം, പെരിയാറ്റിലേക്കിറങ്ങുന്ന പടവിൽ ഒന്നിച്ച് കളിച്ചുവളർന്ന വിഷ്ണു എന്ന ജ്യേഷ്ഠനും, ഏതോ പ്രാക്തനഗുഹയുടെ ചുമരുകളിൽ പീലിത്തൂവൽകൊണ്ട് ഞങ്ങൾ ചിത്രം വരച്ചതും, ആടു മേച്ചതും, ഹരിനാമം പാടി താപസിയായി നടന്നതും.... എല്ലാമെല്ലാം ഈ മൂന്നുവർഷക്കാലത്ത് ഓർമ്മയിലെത്തി. എട്ടു സുന്ദരരാത്രികളിൽ ഹരി സാന്ദ്രാനന്ദമായി എന്നിൽ പെയ്തിറങ്ങിയതും ഈ സുഖദുഃഖസമമായ കാലത്ത്! അതിപാവനമായ ഏതോ ഒരു തലത്തിലേക്ക് എന്റെ ജീവിതം ആരോഹണം ചെയ്യുന്ന പ്രതീതി! ഇത്രയേറെ ദുഃഖമനുഭവിച്ച ഒരു കാലം വേറെയില്ല -സംസാരതലത്തിൽനിന്നു നോക്കിയാൽ! ഇത്രയേറെ സുഖം അനുഭവിച്ച കാലവുമില്ല, നിർവ്വാണതലത്തിൽനിന്നു നോക്കിയാൽ!! absolute bliss എന്നു വിളിക്കാവുന്ന മനസ്സിന്റെ ശാന്തിമുഹൂർത്തങ്ങൾ ഞാൻ സദാ അനുഭവിച്ചുകൊണ്ടിരുന്നു. മഹാവിഷ്ണുവിന്റെ വൈദ്യുതീശക്തി ബുദ്ധിയിലും മനസ്സിലും ശരീരത്തിലുംകൂടി ഒരു കാന്തികമണ്ഡലമായി പ്രസരിക്കവെ ആത്മാവാകെ സുവർണ്ണസ്വരമാധുരി.... ഓരോ കോശത്തിലും ഓരോ അണുവിലും പ്രകാശനാദപ്രസരം.

ഭാനു ശരീരം ത്യജിച്ചപ്പോൾ ഞാൻ കരഞ്ഞില്ല. ഉള്ളിലെ ദുഃഖച്ചുഴികൾക്കു നടുവിൽ അഭൂതപൂർവ്വമായ ഒരു ശാന്തി! അതിൽനിന്ന് ആത്മാവ് സംപ്രസാദമായി ഉണർന്നത് ഭാനുവിന്റെ ആത്മാവ് എവിടെപ്പോയി എന്ന സമസ്യയ്ക്ക് ഉത്തരം കാണാനാണ്! അക്ഷതവും നാളി



കേരപ്പൊളിക്കൈവിളക്കും വെള്ളപ്പുതപ്പുമായി കൺമുന്നിൽ കിടക്കുന്ന 'തൊണ്ട്' എവിടെപ്പോയി എന്നല്ല എനിക്കറിയേണ്ടിയിരുന്നത്. അതിന്നകത്ത് തികഞ്ഞ 'റൊമാന്റിക്കാ'യി പ്രേംനസീറിനെപ്പോലെ പ്രേമിക്കുകയും, തികഞ്ഞ 'സംസാരി'യായി ആവലാതിപ്പെടുകയും ശുണ്ഠിയെടുക്കുകയും ഒക്കെ മാറിമാറിച്ചെയ്യുന്ന ശാഖാമൃഗംപോലുള്ള മനോമയകോശവുമല്ല ഞാൻ തേടിയത്; മെഡിക്കൽ സയൻസിലും ക്രിക്കറ്റിലും ഒക്കെ നിരതിശയമായി പ്രവർത്തിക്കുന്ന ബുദ്ധിയേയുമല്ല എനിക്ക് തിരയേണ്ടിയിരുന്നത്. അതിന്നുമകത്ത് ആയിരം വാഴപ്പോളയ്ക്കുള്ളിൽ ആനന്ദമയകോശത്തിൽ സംപ്രസാദമായിരിക്കുന്ന ആത്മാവിന്റെ വഴിയാണ് ഞാൻ അന്വേഷിച്ചത്.

ധ്യാനത്തിലും സുഷുപ്തിയിലും ശരീരമനോബുദ്ധികളിൽനിന്ന് നിരന്തരം ഉയർന്നുനിന്ന് തേജോമയരൂപത്തിൽ ചിത്തംബരത്തിലെ ബോധമണ്ഡലത്തിൽ ഞാൻ വീക്ഷിച്ചു.... എന്നെപ്പോലെത്തന്നെ അന്തരീക്ഷത്തിൽ ഉയർന്നുനിൽക്കുന്ന അദ്ദേഹത്തിന്റെ ആദിവാഹികരൂപം വീക്ഷിച്ചു.... ഞങ്ങൾക്ക് പരസ്പരം ഒന്നും പറയാനുണ്ടായിരുന്നില്ല. പരസ്പരം വീക്ഷിച്ചുകൊണ്ട് പരസ്പരം പിന്തുടർന്നുകൊണ്ട് ആധിവാഹികമണ്ഡലത്തിൽ സഞ്ചരിക്കയല്ലാതെ.... ഒരിക്കൽ.... ഭാനുവിന്റെ ആധിവാഹികരൂപം പെട്ടെന്ന് കണ്ണിൽനിന്ന് മറഞ്ഞു. പെട്ടെന്ന് ഒരു ചുഴലിപോലെ ആകെ ചുറ്റിക്കറങ്ങി ശക്തമായ ഒരു ഭ്രമണത്തിലെന്നപോലെ ശരീരവുമായി നാഭീനാളബന്ധം മുറിഞ്ഞു. എന്താണുണ്ടാവുന്നതെന്ന് മനസ്സിലാവുംമുമ്പ് പകുതി അടച്ചിട്ട ജനലിലൂടെ ഒരു ഇല കൊടുങ്കാറ്റിലെന്നപോലെ ഞാൻ പുറത്തേയ്ക്കു പറന്നുപോയി. എനിക്ക് എന്റെ ശരീരമനോബുദ്ധികളോടുള്ള നാഭീനാളബന്ധം പൂർണ്ണമായി വിച്ഛേദിച്ചു. (അവയെ സാക്ഷിയായിനിന്ന് നോക്കാൻ സാധിക്കാതായി) എന്റെ 'പറക്കലി'ൽ ഒരു പ്രത്യേക സ്വാതന്ത്ര്യം വന്നു. പട്ടത്തിന്റെ നൂലുപൊട്ടിയപോലെ!

പെട്ടെന്ന് ഞാനറിഞ്ഞു എന്റെ കൈപിടിച്ചുവലിച്ച് ഭാനുവാണ് കൊടുങ്കാറ്റിന്റെ വേഗതയിൽ എങ്ങോട്ടോ കൊണ്ടുപോകുന്നതെന്ന്. എല്ലാവരും ഉത്ഥാനവേളയിൽ (near death experience-ൽ) കണ്ടു എന്നു പറയുന്ന ആ കറുത്ത ഇടനാഴി വാസ്തവത്തിൽ നാഭീനാളമായ 'സുവർണ്ണരേഖ'യ്ക്കു ചുറ്റുമുള്ള തമസ്സാണ്.... നീലദ്യുതിയാണ്.... ആ സുവർണ്ണരേഖ നാം തന്നെയാണ്. നമ്മുടെ കുണ്ഡലിനീചക്രകേന്ദ്രസ്ഥാനങ്ങളിൽ 'സുവർണ്ണബിന്ദു'വായി കാണപ്പെടുന്ന (പശ്യന്തി) ചൈതന്യത്തിന്റെ പ്രവാഹം (മദ്ധ്യമ) ഒരു മിന്നൽക്കൊടിപോലെ, ഏതാണ്ട് മൂകാംബികയുടെ മൂലവിഗ്രഹത്തിലെ 'സുവർണ്ണരേഖ'പോലെയോ ചിദംബരരഹസ്യത്തിലെ വജ്രലതപോലെയോ ആണ് അപ്പോൾ അനുഭവപ്പെടുക. അതിന്നുചുറ്റും സംവിത്സാഗരം.... സുവർണ്ണസാഗരം മാത്രം.



ഇരുവശവും പിതൃലോകങ്ങളുണ്ട്. നിശ്ശബ്ദ ലോകങ്ങൾ.... മൗന മുദ്രിതരായ പൂർവ്വികർ, ജ്ഞാനാഗ്നികൊണ്ട് ജ്വലിക്കുന്നവയും മൃദുല ഭാവമുള്ളവയുമായ യോഗിക് നേത്രങ്ങളാൽ സ്നേഹപൂർവ്വം എന്നെ നോക്കിനിന്നു.... അവരും അവർക്കു ചുറ്റുമുള്ള വൃക്ഷങ്ങളും തമ്മിൽ ഭേദമുണ്ടായിരുന്നില്ല.... സർവ്വം മൗനം.... മൃദുലം.... മധുരം.... ജ്ഞാനം.... വിജ്ഞാനസാഗരം.... വിജ്ഞാനമയകോശം.... രാഗനാദമധുരമയമായ ആനന്ദമയകോശത്തിലെ ആനന്ദമഹാർണ്ണവത്തിലേക്കുള്ള പ്രവേശന ദ്വാരം....

ധ്യാനസുഷുപ്തികളിൽ ആനന്ദമയകോശത്തിലേക്കുള്ള സഞ്ചാരം എനിക്ക് പതിവുള്ളതാണ്. അത് ഒരു ചുഴലിപോലല്ല - കുളിർകാറ്റുപോലെയാണ് പതിവ്. ശക്തമായി വേരുപിടിച്ചുകുലുക്കി പിഴുതെടുക്കുന്ന ഒരു പിടിച്ചുവലി ആദ്യമായിട്ടാണ് അന്നനുഭവപ്പെട്ടത്. എന്നാലും ധ്യാനത്തിൽ കേൾക്കാറുള്ള അതേ അലൗകികസംഗീതം.... അതേ മുരളീഗാനം.... ആ uprooting അനുഭവത്തിലും ഞാൻ കേട്ടുകൊണ്ടിരുന്നു!

എങ്ങനെയാണ് ആ രാഗത്തെ വർണ്ണിക്കുക എന്ന് എനിക്കറിയില്ല. ഭക്തിമധുരമായി, മധുരനാദത്തിൽ ഒരു വ്യക്തി പാടുമ്പോൾത്തന്നെ നാം രാഗത്തിന്റെ മാധുര്യം സർവ്വത്ര സർവ്വകോശങ്ങളിലും കാന്തികപ്രഭാമണ്ഡലമായി അനുഭവിക്കുന്നുണ്ട്. അവിടെ മനുഷ്യൻ ഈശ്വരനെ പ്രേമിച്ചുകൊണ്ടാണ് രാഗം ആലപിക്കുന്നത്! ഞാൻ കേൾക്കുന്ന രാഗത്തിൽ ഈശ്വരൻ, പുൽക്കൊടിയെപ്പോലെ നിസ്സാരയായി ഭൂമിയിൽ സഞ്ചരിക്കുന്ന ഒരു സാധാരണ മനുഷ്യസ്ത്രീയായ എന്നെയാണ് തന്നിലേക്ക് പ്രേമപൂർവ്വം വിളിക്കുന്നത്.... എന്റെ ശിരസ്സിൽ വാത്സല്യപൂർവ്വം ആ രാഗം തലോടുന്നു.... ആ സ്നേഹസൗരഭ്യം ചന്ദനത്തിരിയുടേയും കർപ്പൂരത്തിന്റേയും തുളസിയുടേയും സാമ്പ്രാണിയുടേയും ഒക്കെ സൗരഭ്യമായി എന്നെ ചുഴന്നുകളിക്കുന്നു.... ആ ആനന്ദലയം ഗ്രഹനക്ഷത്രവ്യൂഹമായി, പ്രകാശകണമായി, എനർജിസമുദ്രമായി എനിക്കുചുറ്റും കൈകൊട്ടിക്കളിക്കുന്നു.... ആ സംഗീതധാര ഒരു നേർത്ത സുവർണ്ണനൂലായി ഒഴുകിയൊഴുകി പെട്ടെന്ന് അനേകം സുവർണ്ണമേഘങ്ങളായി, ദിക്കാകെ പ്രഭതൂകുന്ന സുവർണ്ണമണ്ഡലവും സുവർണ്ണസാഗരവുമായിത്തീരുന്നു. ആ സുവർണ്ണമണ്ഡലം സഹസ്രാരത്തിലും നാഭിയിലും സ്വർണ്ണത്താമരകളായി വിടർന്നുനിൽക്കുന്നു....

വെൺതെളിനീരിലീ പീതനിറം പൂണ്ട
പൊൻതാമരകൾ വിരിഞ്ഞിടുന്നു

എന്ന് എട്ടാംവയസ്സിൽത്തന്നെ 'താമരപ്പൂക്കളി'ൽ ഞാൻ ഇവയെകണ്ട് എഴുതിയിട്ടുണ്ട്!

ഒരൊറ്റരാഗം.... ഒരായിരം രാഗമായതുപോലെ!
ഒരൊറ്റ രശ്മി.... ഒരുകോടി രശ്മിയായതുപോലെ!
ഒരൊറ്റ ദേവി.... അനന്തം ദേവീരൂപമാർജ്ജിച്ചപോലെ!

പ്രപഞ്ചസൗന്ദര്യം മുഴുവൻ മധുരരാഗമായി.... മഴയും കാറ്റും മേഘവും നദിയും സമുദ്രവുമായി.... താരാട്ടായി.... വത്സലനാദമായി.... ഈശ്വരപ്രേമം എന്നിലേക്ക് ഒഴുകിയൊഴുകിയെത്തുന്നതുപോലെ! ഞാൻ ആ അമ്മയുടെ മാറിൽ പറ്റിച്ചേർന്ന് സുരക്ഷിതയായി ഉറങ്ങുംപോലെ....!

പ്രേമവും ശാന്തിയും സൗഹൃദവും വാത്സല്യവും രാഗമാധുര്യവും ചേർന്ന ഒരു ഹൃദയത്തിന്റെ പ്രകാശമാണ് ഗായത്രീമണ്ഡലം.... അതിന്റെ അനുഭൂതിയെ വാക്കുകളിൽ ഒതുക്കാൻ ശ്രമിക്കുന്ന ഞാൻ വിഡ്ഢി! ഉന്മാദിനി!!

അതേ മണ്ഡലത്തിലേക്കുതന്നെയാണ് ഭാനു എന്നെ പെട്ടെന്നു പിടിച്ചുവലിച്ചുകൊണ്ടുപോവുന്നത്! പക്ഷേ മറ്റൊരു മാർഗ്ഗത്തിലൂടെ! പിതൃലോകത്തിലൂടെ! അവിടെ ഒരു വേര് പിഴുതെടുക്കുന്ന.... നാഭീനാളബന്ധം വേരറുക്കുന്ന വേദന.... ദ്രുതകാലരാഗങ്ങൾ.... ശീതളമായ ഐസുപോലെ തണുത്ത ഹിമവാഹിനിപോലുള്ള ലോകങ്ങളിൽ എങ്ങനെ ഇത്ര ചുഴലുന്ന ദ്രുതകാലരാഗങ്ങൾ!

ഭാനുവിന്റെ ആത്മാവിൽ തന്റെ കൂടെ എന്നെയും കൂട്ടണമെന്ന തീവ്രമായ വാഞ്ഛയുടെ ഫലമാവാം.... 'ഞാൻ ഉണർന്നിട്ട് നീ ഉണർന്നാൽ മതി'യിൽ ആ 'കൂട്ടലും' ഉണ്ടായിരുന്നിരിക്കണം. പക്ഷേ, വലിയമ്മ എഴുതിയപോലെ പലവട്ടം ആ കൈപിടിച്ച് വാടകവീടുകൾ മാറിയ എനിക്ക് അങ്ങനെ വേരുപിഴുതുപോകാൻ സമയമായില്ല. എന്റെ അനുഭവങ്ങൾ അനലൈസ് ചെയ്യാനും മറ്റുള്ളവരോട് പറയാനുമായി കുറച്ചുകാലംകൂടി ഈ ഭൂമണ്ഡലത്തിൽ കഴിയണം!

അതുകൊണ്ട്, കൊടുങ്കാറ്റുപോലെ ചീറിയടിച്ച് ദ്രുതഭ്രമണം ചെയ്തുകൊണ്ട് ആകാശഗമനത്തിൽ എന്നെ പിടിച്ചുവലിക്കുന്ന അദൃശ്യമായ കൂട്ടുകാരന്റെ പിടിവിടീച്ച് ഞാൻ പിന്തിരിഞ്ഞോടി. പിന്നിലേക്ക് അപസവ്യഭ്രമണം.... അവരോഹണം.... അതേ ദ്രുതഗതിയിൽ.... ഒടുവിൽ അമ്പാഴത്തയിൽനിന്ന് നാലപ്പാട്ടേയ്ക്കുള്ള പഴയ പൂഴിവിരിച്ച വഴിയിലൂടെ.... പ്ലൂമേറിയയുടേയും ഇലഞ്ഞിയുടേയും മണമുള്ള കാവിൽ ഇരട്ടക്കുഞ്ഞുങ്ങളെ മാറോടടുക്കിയ നാഗമാതാവിന്റെ മുന്നിലൂടെ.... തെക്കിനിയിലെ ഈശാനകോണിലെ, അമ്മാമന്റെ ഉപാസനാമുറിയിൽ പാലിലിട്ടുവെച്ച വിഷ്ണുസാളഗ്രാമം ഇരിക്കുന്ന അമ്പലത്തിനുമുന്നിൽ ഓട്ടം നിർത്തിയപ്പോൾ ആ മുറിയിൽ ഒരൊറ്റ ഓടക്കുഴലും ഒരൊറ്റ പീലിയും മാത്രം.... സ്വപ്നംപോലുള്ള ആ ധ്യാനദർശനത്തിന്റെ അവസാനം രാഗം ആലപിക്കുന്ന മുരളിയും സംസാരമെന്ന മായാപ്രപഞ്ചം ഉണ്ടാക്കുന്ന മായാപിഞ്ഛികയും മാത്രം.... അതും അമ്മാമന്റെ ഉപാസനാമുറിയിൽ! (ആ ഉപാസനാമുറിയും നാലപ്പാട്ടേയ്ക്കുള്ള വഴിയും എത്രയോകാലമായി ഈ ഭൂമിയിൽ ഇല്ലാതായിട്ട്! അതൊരു പിതൃലോകംമാത്രം!) കണ്ണുമിഴിച്ചപ്പോൾ ഞാൻ നാലപ്പാട്ടല്ല.... തെക്കിനിയിലെ പൂജാമുറിയിലുമല്ല. എ1 കാർട്ടേഴ്സിന്റെ തളത്തിൽ -

ഭാനുവിന്റെ മൃതശരീരം കിടക്കുന്നതിന്നടുത്ത് -

വാസന്തിയും രാധേടത്തിയും അടുത്തുകിടന്നുറങ്ങുന്നു.

അഭിലാഷ് ചിന്താഗ്രസ്തനായി അടുത്തിരിക്കുന്നു.

പുറത്തെ വരാന്തയിൽ വിശ്വസ്തനായ ഡ്രൈവർ തോമസ് മൗനമായി ഉറക്കിളച്ചിരിക്കുന്നുണ്ട്! ഇവർക്കു പുറമേ, നിഴൽരൂപത്തിൽ മുറിയുടെ അന്തരീക്ഷത്തിൽ ഭാനുവിന്റെ ആത്മാവും....! ഞാൻ അതിനെ ത്തന്നെ നിർന്നിമേഷയായി നോക്കിക്കൊണ്ടിരുന്നു (ഇതേ ദർശനം തൃശ്ശൂരിൽ വെളപ്പായയിൽവെച്ചും ഉണ്ടായി.)

ഭാനുവിന്റെ ശരീരം പുതിയപാലം ശ്മശാനത്തിൽ, വർഷങ്ങൾക്കുമുമ്പ് അദ്ദേഹത്തിന്റെ അമ്മയെ സംസ്കരിച്ച സ്ഥാനത്തുതന്നെ, അഗ്നിയിലും വായുവിലും ആകാശത്തിലും മണ്ണിലും ഞങ്ങൾ കലർത്തി.... ബാക്കി വന്നത് അഞ്ചാമത്തെ ഭൂതമായ ജലത്തിൽ വരയ്ക്കൽ സമുദ്രത്തിലും തിരുനാവായയിലും ഒഴുക്കി.... പഞ്ചഭൂതം പഞ്ചഭൂതത്തിൽ ലയിച്ചിട്ടും ഞങ്ങളുടെ ഗൃഹാന്തർമണ്ഡലത്തിൽ എനിക്കുമാത്രം കാണാവുന്നവിധം അദ്ദേഹത്തിന്റെ ആധിവാഹികദേഹം ഇടയ്ക്കൊക്കെ പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്നു.

ഹൈദരബാദിൽ സെൻട്രൽ യൂണിവേഴ്സിറ്റിയിൽ അഭിലാഷിന് ഇന്റർവ്യൂ.... ജൂലായ്/ഓഗസ്റ്റ് മാസം... 1995. ഹൈദരാബാദ് എക്സ്പ്രസ്സിൽ ഇരുന്ന് ഞങ്ങൾ സംസാരിക്കുന്നു.... പാടുന്നു.... അത്ഭുതകരമായ ഒരു കാഴ്ച ഞാൻ അപ്പോൾ കണ്ടു. ഞങ്ങളുടെകൂടെ ടിക്കറ്റെടുക്കാതെ ഭാനുവിന്റെ ആത്മാവും സഞ്ചരിക്കുന്നു. അഭിലാഷിനോടുപോലും അതു പറയാൻ എനിക്ക് തോന്നിയില്ല. അവനോടു പറയാത്ത ഒന്നും എന്റെ



ജീവിതത്തിലില്ല . എന്തോ....! ഇതുപറഞ്ഞാലും അവൻ എന്നെ ഉന്മാദിനി എന്നു വിളിക്കയില്ല എന്ന് പൂർണ്ണമായ ഉറപ്പുണ്ടായിട്ടും ഞാൻ അവനോടത് പറഞ്ഞില്ല. അമ്മയും അച്ഛനും തമ്മിലുള്ള ഏറ്റവും ഇന്റിമേറ്റ് ആയ നിമിഷങ്ങൾ മാത്രമാണ് ഒരമ്മയ്ക്ക് തന്റെ കുഞ്ഞിനോടുപോലും ഷെയർ ചെയ്യാൻ വയ്യാത്തത്! അതുപോലൊന്നായിരുന്നു, മരണശേഷമുള്ള ആ സഹസഞ്ചാരം എനിക്ക്! ഭാനുവിന്റെ ആത്മാവിന്റെ സംസാരതൃഷ്ണ മുഴുവൻ ആ കണ്ണുകളിൽ ഞാൻ കണ്ടതുകൊണ്ട്!

ഹൈദരബാദിൽ ഇന്റർവ്യൂ കഴിഞ്ഞ്, തിരിച്ചുവരുമ്പോൾ ആത്മാവ് പിന്തുടർന്നിരുന്നില്ല. എവിടെപ്പോയി? ഞാൻ വീണ്ടും അന്വേഷണം തുടങ്ങി. ഒരു ധ്യാനമുഹൂർത്തത്തിൽ, അവരോഹണം ചെയ്യുന്ന മഴത്തുള്ളിപോലെ, തിളങ്ങുന്നൊരു സ്ഫടികകണംപോലെ, ആത്മബിന്ദു ഏതോ ഒരമ്മയുടെ ഗർഭപാത്രത്തിൽ വീണിട്ടുണ്ട് എന്ന് എനിക്കുതോന്നി. ബുദ്ധിസ്റ്റുകളുടെ ബാർഡോപ്രകാരം ഒരു ജീവാത്മാവ് സംസാരതൃഷ്ണയോടെ താൻ ഇണചേരുന്നതായി സ്വപ്നം കണ്ടാൽ ഏതെങ്കിലുമൊരു മനുഷ്യസ്ത്രീയുടെ യോനിയിൽ വന്നുവീഴും. സാധാരണയായി കർക്കിടകമെന്ന ദക്ഷിണായനകാലത്തെ മഴയ്ക്ക് പിതൃക്കൾ ഇങ്ങനെ ഭൂമിയിൽ അന്നമായി രേതസ്സായി പ്രജയായി വന്നുവീഴും.... താൻ ചെന്ന പിതൃലോകത്തുനിന്ന് സംസാരതൃഷ്ണയുമായി മടങ്ങിയ ഭാനു ഹൈദരാബാദിൽ ഏതോ ദമ്പതികളുടെ കുഞ്ഞായി ജനിച്ചിരിക്കണമെന്ന് ഞാൻ കണക്കുകൂട്ടി.

ആ ദമ്പതിമാർ ആരെന്നോ കുഞ്ഞ് ആരെന്നോ പുറംലോകത്തോടുപറയാൻ എനിക്കധികാരമില്ല. പക്ഷേ, നിരന്തരധ്യാനത്താൽ ഞാൻ ആ കുഞ്ഞിനെ അതിന്റെ പുതിയ സ്ഥാനത്ത് കണ്ടെത്തി. സ്നേഹവതിയായ ഒരമ്മയുടെ കുഞ്ഞായിട്ടാണ് അത് പിറന്നിരിക്കുന്നത്. എനിക്ക് പ്രകടമായ ഒരു തെളിവില്ലാതെ ഒന്നും വിശ്വസിക്കാൻ ഇഷ്ടമല്ല. ദലായിലാമയെ കണ്ടെത്താൻ തിബത്തിലെ ലാമമാർ അന്വേഷകസംഘത്തെ ചൈനയിലെ കർഷകകുടുംബത്തിലേക്ക് അയച്ചു. സർവ്വസംസാരബന്ധവും ത്യജിച്ച ദലായ്ലാമപോലും തന്റെ ജപമാലയും തന്റെ സന്തതസഹചാരിയേയും തിരിച്ചറിഞ്ഞു. അപ്പോൾ സംസാരിയായ ഭാനുവും തന്റെ മമത കാണിക്കും. അതിനാൽ അത്തരം ഒരു പരീക്ഷണം നടത്തിയാണ് ആ കുട്ടിതന്നെയാണ് ഭാനു എന്ന് ഞാൻ തീരുമാനിച്ചത്.

മരണം സംസാരികൾക്ക് ഗമനാഗമനമാണ് - ഭൂ, ഭുവർ ലോകങ്ങളിലെ ആവർത്തനം.... മനുഷ്യപിതൃലോകങ്ങളിലെ പോക്കുവരവ്.... സമ്പൂർണ്ണമായ തിരോധാനമല്ല.... ഗീതയും ഉപനിഷത്തും വേദവും പറയുന്നതൊക്കെ സത്യമാണെന്നതിന് എനിക്ക് തെളിവുകൾ കിട്ടിക്കൊണ്ടേ ഇരുന്നു. നിർവ്വാണം കിട്ടിയവർക്ക് മൃത്യുവില്ല.... സുവർല്ലോകം.... അവിടെ അമൃതത്വമെന്ന സുവർണ്ണസാഗരം.... ഒരു സുവർണ്ണരേഖപോലെ തിര ഉയരലും, സാഗരത്തിൽ ലയനവും മാത്രം....

ഭാനു മരിച്ചപ്പോൾ പലരും സന്ദേശങ്ങൾ അയച്ചു. എറണാകുളത്തുനിന്ന് മുരളി എന്നൊരാൾ എഴുതി. താൻ പണ്ട് ബാലപംക്തിയിൽ വായിച്ചിരുന്ന സുവർണ്ണ എന്ന കുട്ടിയും ഈ സുവർണ്ണയും ഒന്നാണോ എന്നറിയില്ല. ആണെന്നുണ്ടെങ്കിൽ, ഒരു സഹോദരൻ എപ്പോഴും കൂടെയുണ്ടെന്ന്! ആ കത്ത് ഞാൻ ജ്ഞാനേശ്വരി വായിക്കുമ്പോൾ കിട്ടിയതുകൊണ്ട് ആ പുസ്തകത്താളിൽ കുറെനാൾ അജ്ഞാതവാസത്തിലിരുന്നു. കഴിഞ്ഞവർഷം ആർ.കെ. ദാമോദരന്റെ സുഹൃത്ത് രവി കുറ്റിക്കാടിന് വായിക്കാൻ ജ്ഞാനേശ്വരി വേണമെന്നാവശ്യപ്പെട്ടപ്പോൾ വീണ്ടും പ്രത്യക്ഷപ്പെട്ടു. അതിലെ വിലാസവും ഫോൺനമ്പറും എറണാകുളത്തുനിന്നാണെന്ന് ഓർമ്മ വന്നപ്പോൾ ഞാൻ ആ നമ്പറിൽ വെറുതെ വിളിച്ചുനോക്കി. മുരളിയും ശാന്തയും (അവരുടെ മക്കൾ ലക്ഷ്മിയും സൂരജും) ഇപ്പോൾ എനിക്ക് സ്നേഹിക്കാൻ പൂർവ്വജന്മത്തിലെ സഹോദരനേയും സഹോദരിയേയുംപോലെ അങ്ങനെ കിട്ടി!

അനിയത്തി സുധയുടെ ഭർത്താവ് അരവിന്ദൻ പഴയ കോമയെ ഓർത്ത് എനിക്കെഴുതി, ലാസറസ്സിനെ തിരിച്ചുവിളിക്കാൻ ക്രിസ്തുവിനുപോലും ഒരുപ്രാവശ്യമേ സാധിച്ചിട്ടുള്ളു എന്ന്! കൂടുവിട്ടു കൂടുമാറുക എന്ന ശരീരികളുടെ ഗമനാഗമനത്തിൽനിന്ന് വ്യക്തിയെ രക്ഷിക്കാൻ അവനവന്നു മാത്രമേ സാധിക്കൂ.... ക്രിസ്തുവും ദലായ്ലാമയെപ്പോലെ രാജാക്കൾ നക്ഷത്രം നോക്കി കണ്ടുപിടിച്ച വ്യക്തിയാണ്. ക്രിസ്തുവിന് ഒരു പൂർവ്വജന്മമുണ്ടായിരുന്നു, ബുദ്ധനെപ്പോലെ! പെട്ടെന്ന് എനിക്കോർമ്മവന്നു, കുട്ടിക്കാലത്തെപ്പോഴോ യേശുവിന്റെ പൂർവ്വജന്മത്തെക്കുറിച്ച ഒരു അറിവുനുറുങ്ങു കിട്ടിയത് ഞാൻ എവിടെയോ കുറിച്ചിട്ടിട്ടുണ്ട് എന്ന്! പഴയ കടലാസുകൾ പരതിയപ്പോൾ വലിയമ്മയുടെ കത്തുകളിലൊന്നിന്റെ പിന്നിൽ ചക്കപോലുള്ള 'കുട്ടിയക്ഷര'ത്തിൽ ഇംഗ്ലീഷിൽ ഞാൻ കുറിച്ചുവെച്ചത് കണ്ടെത്തി. 1960-ൽ 14-ാം വയസ്സിലാണ് ഞാനത് കുറിച്ചിട്ടിരിക്കുന്നതെന്നുകണ്ടപ്പോൾ ഇത്തിരി ആശ്ചര്യം തോന്നി! ആ പ്രായത്തിൽ പുനർജ്ജന്മങ്ങൾ എന്റെ ജീവിതത്തിൽ അതിപ്രധാനമായ ഒരു അറിവുനുറുങ്ങാണെന്ന അവബോധം എനിക്കെങ്ങനെ ഉണ്ടായി! എന്റെ അന്വേഷണാരംഭത്തിൽത്തന്നെ അതിന്റെ അവസാനവും പരാശക്തി നിശ്ചയിച്ചിരുന്നുവോ?

"Elijah was the greatest of the prophets of Israel. When he was about to die he was bodily taken upto heaven in the presence of his faithful attendant Elisha. When he was taken up he left his mantle to Elisha who inherited his spiritual power and became a prophet of Israel.

ക്രിസ്തു പറഞ്ഞിട്ടുണ്ട് Before Abraham was, I was എന്ന് (ജോൺ 8-58) വിവസ്വാനുമുമ്പ് താൻ ഉണ്ടായിരുന്നതായി ഗീതയിൽ കൃഷ്ണൻ പറഞ്ഞതുപോലെ!



ജീവന്മുക്തന് മരണമില്ല.... തിര സമുദ്രത്തിൽ അടങ്ങലേ ഉള്ളു.... ഗമനാഗമനമുണ്ട് എന്നത് വെറും തോന്നലാണ്.... ഉള്ളത് സുവർണ്ണസാഗരം മാത്രം.... അവളിൽ ഇടയ്ക്ക് പ്രത്യക്ഷപ്പെടുകയും ഇടയ്ക്ക് ലയിക്കുകയും ചെയ്യുന്ന തിര.... ഇന്നിവിടെ.... നാളെ അവിടെ.... തിരതന്നെ സാഗരം.... സാഗരംതന്നെ തിര.... മൃതി ഇല്ല.... അമൃതം മാത്രം....

അമ്മേ.... മൂകാംബികേ....
നിന്നുടെ പ്രീതിയെന്നു നേടുന്നുവോ
അന്നമൃതം ഭുജിച്ചവളായി ഞാൻ

എന്ന എട്ടാംവയസ്സിലെ വാക്കിനെ സത്യവാക്കാക്കിയ ദേവീ.... എന്ന് മനസ്സ് മന്ത്രിക്കുന്നു. അനുഭവം വന്നപ്പോൾ Revelation വന്നപ്പോൾ, എത്രയോ വർഷങ്ങളായി പഠിക്കാനും അറിയാനും ശ്രമിക്കുന്ന വേദോപനിഷസൂക്തങ്ങളും ബ്രഹ്മസൂത്രവുമൊക്കെ സാരം വെളിപ്പെടുത്തിത്തന്നു. ഗീതയും കഠോപനിഷത്തും ബാർഡോയും പ്രജ്ഞാപാരമിതവും ഒന്നെന്നറിഞ്ഞു. വർഷങ്ങളുടെ തപോഫലമായ 'ഉപനിഷദം'-ഒരു 'സുധാസിന്ധു'വായി എന്നിൽ ശൈശവം മുതലേ ഇരിക്കുന്ന അമൃതാനുഭവം - കടലാസിലേക്കു പകർത്തണം എന്നു തോന്നി. 1995 ഒക്ടോബർ അവസാനം മുതൽ വെളപ്പായ മഹാശിവക്ഷേത്രത്തിന്നു തൊട്ടടുത്തുള്ള വാടകവീട്ടിൽ അജ്ഞാതവാസത്തിലിരുന്ന് ഏകാന്തതപസ്സുചെയ്തുകൊണ്ടാണ് ദശോപനിഷത്തുക്കളും ശ്വേതശ്വേതരവും മഹാനാരായണോപനിഷത്തും (ദ്വാദശോപനിഷത്തുകൾ) ദ്വാദശബ്രഹ്മഗീതികളുടെ സുധാസിന്ധുവാക്കി കടലാസിലേക്കു പകർത്തിയത്. ബുദ്ധന്റെ ബോധിവേളയിൽ അദ്ദേഹത്തിന്റെ കൂട്ടുകാർ കുഞ്ഞുങ്ങളായിരുന്നു - സുജാതയും കൂട്ടുകാരും! ഉപനിഷത്തുക്കൾ 'സുധാസിന്ധു'വായി ജനിച്ച മൂന്നു വർഷവും എനിക്കു കൂട്ട് നിഷ്കളങ്കരായ കുട്ടികളായിരുന്നു! വെളപ്പായയിൽ ശിവൻ - സതി ദമ്പതിമാരുടെ കുട്ടികൾ അപ്പു എന്നു വിളിക്കുന്ന സൂരജും സരിതയും! പുന്നയൂർക്കുളത്ത് അശോകൻ - രമണിമാരുടെ കുട്ടികൾ സംഗീതയും സരിതയും! ഈ നാലുകുട്ടികളും ഉപനിഷത്തുക്കളും അമ്മയുമായിരുന്നു ഇക്കാലത്ത് ഞാൻ ആസ്വദിച്ചാനന്ദിച്ച ലോകം! ആ അജ്ഞാതവാസം മധുരമായിരുന്നു!

തൃശ്ശൂരിൽവെച്ചുതന്നെയാണ് ബ്രഹ്മസൂത്രം വ്യാഖ്യാനം തുടരാൻ ആരംഭിച്ചതും! ചതുശ്ലോകി നേരത്തെ 'പത്മസിന്ധു'വായി വന്നതാണ്. അതിന്റെ ബാക്കി തൃശ്ശൂരിൽവെച്ച് എഴുതാൻ തുടങ്ങി. ഒരുപാടുനേരം ഒരു ശ്ലോകം ധ്യാനിക്കും. ഏതാണ്ട് ഒരുമണിക്കൂറിലധികം ധ്യാനം! സ്വാനുഭവത്തോട് പരാനുഭവം താരതമ്യപ്പെടുത്തുന്ന വായന, റഫറൻസ്.... പിന്നെ....! എഴുതാനുള്ളതാകെ ഒന്നു മനസ്സിൽ കണ്ടിട്ടേ എഴുത്ത് പതിവുള്ളു. എഴുതിത്തീരാൻ (ഒരു ശ്ലോകം) ഒന്നൊന്നരമണിക്കൂറിലധികം എടുക്കും. 4 ½ - 5 മണിക്കൂർ ഒറ്റയിരിപ്പിൽ കിട്ടിയാലേ ബ്രഹ്മസൂത്രത്തിലെ ഒറ്റശ്ലോകം ഞാൻ വ്യാഖ്യാനിക്കാനിരിക്കൂ! അതിനാൽ പണിപ്പുരയിൽ പണി പതുക്കെയാണ്! എഴുതുന്നത് വെട്ടാനും

തിരുത്താനും പകർത്തിയെഴുതാനുമൊന്നും കൃത്യാന്തരബാഹുല്യങ്ങൾക്കിടയിൽ സമയം ഉണ്ടാവില്ല എന്നതുകൊണ്ടാണ് മനസ്സിൽ overall picture പൂർണ്ണമായി കണ്ടശേഷം ഓരോ ശ്ലോകവും വ്യാഖ്യാനിച്ചെഴുതുന്നത്!

പ്രസ്ഥാനത്രയം ഞാൻ വായിച്ചതും പഠിച്ചതും എനിക്കുവേണ്ടി മാത്രമാണ്. എഴുതിയത് ഞാൻ കണ്ടത് മറ്റുള്ളവരോട് ഷെയർ ചെയ്യാനും! എന്നിരുന്നാലും വായനയ്ക്കിടയിൽ ഞാൻ ഒരു കാര്യം കണ്ടുപിടിച്ചു. ശങ്കരാചാര്യർക്കുശേഷം പ്രസ്ഥാനത്രയം പഠിച്ചവരും ഭാഷ്യം എഴുതിയവരും ഇന്ത്യയിൽ കുറവാണ്. സ്ത്രീകൾ ആരുംതന്നെ ചെയ്തിട്ടില്ല! അപ്പോഴാണ് ഞാൻ 'തെരഞ്ഞെടുക്കപ്പെട്ടവൾ' (chosen) ആണെന്നും ഒരു സാധാരണസ്ത്രീയല്ല എന്നുമുള്ള യതിയുടെ വാക്കിന്റെ പൊരുൾ ഞാൻ ഗ്രഹിച്ചത്. ഈശ്വരൻ തന്റെ ഈശ്വരീശക്തിയെ ഈ നാമത്തിൽ തെരഞ്ഞെടുത്തു വ്യക്തമാക്കിയിരിക്കുകയാണെന്ന അറിവിൽ ഞാൻ എന്റെ സ്വസ്വരൂപാനുസന്ധാനം ചെയ്തു! സ്വരൂപശക്തി അറിഞ്ഞു! അന്നമയപ്രാണമയ മനോമയകോശങ്ങൾക്കപ്പുറത്തെ വിജ്ഞാനാനന്ദമയകോശങ്ങളിൽ മാത്രമായി എന്റെ 'ഉണ്മ' - മറ്റെല്ലാം മായാഭ്രമമെന്ന ബോധം ഉറച്ചു.

ഒരു പഴം തിന്നുമ്പോൾ അതിനെ മുഴുവനായി അറിഞ്ഞാസ്വദിച്ചു തിന്നേണ്ടതെങ്ങനെയെന്ന് ബുദ്ധൻ കുഞ്ഞുങ്ങൾക്ക് പറഞ്ഞുകൊടുത്തു. ഒരു ഇലയെ നന്നായി അറിയുക എന്നാൽ പ്രപഞ്ചത്തെ മുഴുവൻ അറിയലാണെന്ന് ശിഷ്യന്മാർക്ക് കാണിച്ചുകൊടുത്തു. ഏതൊരു വസ്തുവായാലും നന്നായറിഞ്ഞ്, ശ്രദ്ധിച്ച്, ആസ്വദിച്ച് സ്നേഹിച്ചു ജീവിക്കുമ്പോഴേ ജീവിതത്തിന് അർത്ഥം ലഭിക്കൂ! ഞാൻ എന്നെത്തന്നെ അറിഞ്ഞറിഞ്ഞ് ഈ പ്രപഞ്ചത്തെ മുഴുവൻ അറിഞ്ഞാസ്വദിക്കുകയായിരുന്നു. ശരീരമെന്ന ഈ പുറംതോടിനെ.... ഇതിന്റെ അവയവഘടനയെ.... അതിലുള്ള കോശങ്ങളെ.... മോളിക്യൂളുകളെ.... പഞ്ചഭൂതാത്മകപ്രപഞ്ചത്തെ മുഴുവൻ! ജീവശാസ്ത്രവും വൈദ്യശാസ്ത്രവും അന്നമയശരീരത്തെ അറിയാൻ എനിക്കുപകാരമായി.... മനസ്സിനേയും ബുദ്ധിയേയും പ്രാണനേയും സശ്രദ്ധം ഞാൻ പഠിക്കാൻ തുടങ്ങി.... മനസ്സ് എങ്ങനെ പെരുമാറുന്നു! എന്തെല്ലാം ചെയ്യുന്നു! വിചാരിക്കുന്നു. അതിനെ അനലൈസ് ചെയ്യുമ്പോൾ ആ പെരുമാറ്റങ്ങളുടെ കാരണം നമുക്ക് ബോദ്ധ്യമാവും! മനസ്സ് ശാന്തമാവും.... ഈ സൈക്കോളജിയാണ് ധ്യാനമാർഗ്ഗം. ഇതുതന്നെ യോഗശാസ്ത്രവും! അവനവന്റെ മനസ്സും പ്രാണനും ബുദ്ധിയും ശരിക്കു മനസ്സിലാക്കിയാൽ ലോകത്തിന്റെ മുഴുവൻ മനസ്സും പ്രാണനും ബുദ്ധിയും അറിഞ്ഞുകഴിഞ്ഞു. നമ്മൾ ഒരു ഇലക്ട്രോണിനെ ശ്രദ്ധാപൂർവ്വം നോക്കാൻ തുടങ്ങിയാൽ അതിന്റെ പാത മാറും. അതുപോലെയാണ് മനസ്സും. മനസ്സിനെ മനസ്സുകൊണ്ട് വീക്ഷിക്കുമ്പോൾ മനസ്സ് അടങ്ങുന്നു.... ബുദ്ധിയും അങ്ങനെത്തന്നെ! മനസ്സടങ്ങിയാൽ ആരോടും വെറുപ്പില്ല. ആരോടും പ്രത്യേക മമതയില്ല. ചുറ്റുമുള്ള സർവ്വരേയും പ്രപഞ്ചത്തേയും താനായിത്തന്നെ സ്നേഹിക്കാനാവും. കരുണയോടെ കാണാനാവും. വാക്കുകൊണ്ടോ പ്രവൃത്തികൊണ്ടോ മനസ്സുകൊണ്ടോ ആരെയും വേദനിപ്പിക്കാൻ വയ്യാതാവും. അതായത്, സ്വന്തം മനസ്സറിയൽ 'പരചിത്തജ്ഞാനം' കൂടിയാണ്!



ഗൃഹങ്ങളിൽ ഭാര്യയും ഭർത്താവും സ്വന്തം മനസ്സറിയുന്നത് കുടുംബകലഹങ്ങൾ ഒഴിവാക്കും. ഭാര്യയെ (ഭർത്താവിനെ) നന്നായറിഞ്ഞ് സ്നേഹവിശ്വാസങ്ങളോടെ ജീവിക്കുന്നിടത്തേ കലഹവും സംശയവും ഇല്ലാതിരിക്കൂ! സ്നേഹമുള്ള സ്ഥലത്ത് വിശ്വാസവും ഉണ്ടാവും!

എന്റെ ജീവിതം മുഴുവൻ ഞാൻ എന്റെ വികാരവിചാരങ്ങളെയും പ്രവൃത്തികളെയും അനലൈസു ചെയ്തുകൊണ്ടിരുന്നു. എന്റെ ആത്മാവും ബുദ്ധിയും മനസ്സും ചെന്നെത്തുന്ന മേഖലകളും, വ്യക്തികളും, ആ അനാലിസിസ്സിന് സദാ പാത്രങ്ങളായിക്കൊണ്ടിരുന്നത് എന്റെ 'ആത്മവിചാര'ത്തിലൂടെ മാത്രമാണ്. ശ്രദ്ധാപൂർവ്വമായ self analysis എന്ന ധ്യാനമാണ് എന്റെ എല്ലാ പ്രചോദനവും! ലുഫ്റ്റ് (1963) /Awareness in interpersonal relationship-നെക്കുറിച്ച് പറഞ്ഞ ചിലത് ഇവിടെ പ്രസക്തമാകയാൽ പറയട്ടെ.

ഒരാളുടെ വ്യക്തിത്വത്തിന് നാലു പാദമുണ്ട്; നമുക്കറിയാത്ത രണ്ടു പാദം, നമുക്കറിയാവുന്ന രണ്ടുപാദം. നമ്മുടെ വ്യക്തിത്വത്തെ പുറത്തുനിന്നൊരാൾ നോക്കുമ്പോഴും നാലുപാദമുണ്ട്. രണ്ടെണ്ണം അവർ കാണാത്തത്; രണ്ടെണ്ണം അവർ കാണുന്നത്.

| | നമുക്കറിയുന്നത് | നമുക്കറിയാത്തത് |
|---|---|---|
| മറ്റുള്ളവർക്ക് അറിയുന്നത് | I<br>ജാഗ്രദ്<br>(Area of free activity) | II<br>ഉപബോധം<br>(Blind area) |
| മറ്റുള്ളവർക്ക് അറിയാത്തത് | III<br>ജാഗ്രദ്<br>(നാം മറ്റുള്ളവരിൽ നിന്ന് മറച്ചുവെച്ച കാര്യങ്ങൾ) | IV<br>തനിക്കോ മറ്റുള്ളവർക്കോ കാരണവും പ്രചോദനവും എന്തെന്നറിയാത്ത കാര്യങ്ങൾ |

ചുരുക്കത്തിൽ നാലിൽ രണ്ടു ഭാഗമാണ് നമ്മുടെ വ്യക്തിത്വത്തിൽ നാം അറിയുന്നത്. ¼ ഭാഗമാണ് മറ്റുള്ളവർക്ക് അറിയാൻ നാം അനുവദിക്കുന്നത്. ബുദ്ധൻ, ക്രിസ്തു, കൃഷ്ണൻ ഇവരൊക്കെ 'അറിയാത്ത' നാലിൽ രണ്ടു ഭാഗങ്ങളെക്കൂടി അറിഞ്ഞു എന്നതാണ് അവർക്ക് സാധാരണക്കാരിൽനിന്നുള്ള വ്യത്യാസം. ജീവിതത്തിൽ മറ്റുള്ളവരിൽനിന്ന് മറച്ചുവെക്കേണ്ട കാര്യങ്ങൾ ഒന്നും ഇല്ലാതാവുക എന്നതിനർത്ഥം അത്തരം രഹസ്യങ്ങളൊന്നും ഇല്ലാതിരിക്കുക, പരിശുദ്ധനാവുക എന്നാണ്. കുമ്പസാരിച്ചുകളയേണ്ട പാപകൃത്യങ്ങളൊന്നും ഇല്ലാതിരിക്കുക എന്നർത്ഥം! ജീവിതാരംഭം മുതൽ അവസാനംവരെ അങ്ങനെ ഇരുന്നാൽ പരമഭാഗ്യം! അതു സാധിക്കാത്തവർക്ക് അതുവരെ ചെയ്ത തെറ്റ് ഏറ്റുപറഞ്ഞ് കുമ്പസാരിക്കാം. പിന്നീട് ആ തെറ്റ് ആവർത്തിക്കാതിരിക്കാം! അങ്ങനെയും പരിശുദ്ധി നേടാം. പാപകുമ്പസാരം ചെയ്തിട്ട് പിറ്റേന്ന് അതേ തെറ്റ് ആവർത്തിച്ചുചെയ്യുക, വീണ്ടും വീണ്ടും കുമ്പസാരിക്കുക, വീണ്ടും വീണ്ടും തെറ്റുചെയ്യുക - ഇങ്ങനെയൊന്ന് ഒരു ആദ്ധ്യാത്മികഗ്രന്ഥവും (അത് ഏതു മതത്തിന്റെ വകയായാലും) പരിശുദ്ധിയുടെ ലക്ഷണമായി കരുതുന്നില്ല. കുട്ടിക്കാലത്ത് അറിയാതെ ചെയ്തുപോയ തെറ്റിന് പാപകുമ്പസാരം ചെയ്തിട്ട്, അതേ തെറ്റ് വാർദ്ധക്യത്തിൽ അറിഞ്ഞുകൊണ്ട് ആവർത്തിച്ച് അതാണ് ശരി എന്നു വാദിക്കുന്നവർ ലോകത്തിൽ എത്രയോ ഉണ്ട്! അതല്ല, ഇവിടെ പറയാൻ പോകുന്ന sensitivity training. ലുഫ്റ്റ് സ്വയം അറിയുന്നതും മറ്റുള്ളവർ അറിയുന്നതുമായ വ്യക്തിത്വഭാഗങ്ങൾ വർദ്ധിപ്പിക്കുന്നതിന് sensitivity training ഉപയോഗിച്ചു; അത് personality development-ന്റെ ഒരു ഭാഗമാണ്. അങ്ങനെ, സ്വയം നന്നായറിയുന്ന മുഹൂർത്തത്തിൽ ജാഗ്രദ്സ്വപ്നസുഷുപ്തി തുരീയാവസ്ഥകളിലുള്ള നമ്മുടെ ബോധത്തെ പൂർണ്ണമായി ഗ്രഹിക്കുന്നു. ബോധം നമ്മുടെ മുമ്പിൽ reveal ചെയ്യപ്പെടുന്നു; ആവിർഭവിക്കുന്നു അഥവാ വെളിപ്പെടുന്നു! വേലികളില്ലാത്ത അഖണ്ഡബോധജ്ഞാനം ഉണ്ടാവലാണ് സ്വയംഅറിയൽ! മറ്റുള്ളവർക്കും ആ 'ഞാനി'നെ പ്രകാശിപ്പിക്കൽ! ഇത്തരം പൂർണ്ണവ്യക്തിത്വങ്ങൾക്ക് കഷ്ണം കഷ്ണമായി വിഭജിക്കപ്പെടാത്ത പൂർണ്ണത (ബ്രഹ്മം) യാണ് വ്യക്തിത്വം.... അഹംബ്രഹ്മാസ്മി എന്ന ചിദാനന്ദ സംവിത്സാഗരമാണ് വ്യക്തിത്വം.

അർജ്ജുനന്റെ വ്യക്തിത്വത്തിൽ ¾ ഭാഗം പ്രകാശിപ്പിക്കപ്പെട്ടിരുന്നു. തനിക്കോ മറ്റുള്ളവർക്കോ അറിയാതെകിടന്ന പരമകാരണമായ പ്രചോദനമെന്ത് എന്ന ചോദ്യമേ ബാക്കികിടന്നിരുന്നുള്ളു. കൃഷ്ണൻ അത് പ്രകടിപ്പിച്ചുകൊടുത്തു. അതോടെ അർജ്ജുനൻ എന്ന നരൻ, കൃഷ്ണൻ എന്ന നാരായണൻ എന്ന ഭേദം ഇല്ലാതായി-അവർ ഒന്നായി.






ആധുനിക സൈക്കോളജി ഇതിനെ "Through self knowledge and introspection a person learns how he relates to others, how others see him, how they interpret what he does" എന്ന് ഒഴുക്കനായി ഇതിനെ പറയുന്നു! സ്വയം അറിയുമ്പോൾ പരചിത്തജ്ഞാനം ഉണ്ടാവുന്നുണ്ട്! എന്നാൽ മറ്റുള്ളവർ തന്നെപ്പറ്റി എന്തു വിചാരിക്കും, തന്നെ എങ്ങനെ കാണും മുതലായ ഭയങ്ങളൊന്നും ഇല്ലാതാവുകയാണ് ചെയ്യുക. ലോകം എന്തു പറയുന്നുവെന്നത് ലോകം മായാഭ്രമമാണെന്ന് മനസ്സിലാക്കിയ ഒരാൾക്ക് ഒരു മനോവിഷമവും ഉണ്ടാക്കുകയില്ല. അതിനാൽ അവധൂതസിദ്ധർ സദാ 'അഭയ'രാണ്. സാർത്ഥകമായിട്ടുള്ളത് അഭയമായ ആനന്ദാവസ്ഥയുടെ ഉണ്മ അഥവാ പരമാർത്ഥസത്യം മാത്രമാണ് അവർക്ക്!

'ഗതാസൂന ഗതാസൂംശ്ച
നാനുശോചന്തിപണ്ഡിത' എന്നും

ഇക്കാണുന്ന ജനാധിപന്മാരും നീയും ഞാനുമൊക്കെ ഇവിടെ എന്നും 'ഉണ്മ'യാണ്; നീ അതറിയുന്നില്ല; ഞാൻ അറിയുന്നു - അത്രയേ വ്യത്യാസമുള്ളു എന്നു പറയുന്ന ഒരു ജ്ഞാനിക്ക് ലോകം തന്നെപ്പറ്റി എന്തു വിചാരിച്ചാലും ഒന്നുമില്ല! 1995-ൽ സുധാസിന്ധു എഴുതുന്ന കാലം മുതൽ എന്റെ അവസ്ഥ നരനിൽനിന്ന് നാരായണനിൽ പൂർണ്ണമായി ലയനം പ്രാപിക്കുന്ന ഒരു തിരയുടേതാണ്!

ശരീരം, മനസ്സ്, വാക്ക്, ആത്മാവ് - ഇവയെല്ലാം ചേർന്ന 'ഞാൻ' എന്ന വസ്തുവേയും അതിന്റെ ജാഗ്രദ്, സ്വപ്ന, സുഷുപ്തി, തുരീയാവസ്ഥകളിലെ അനുഭവത്തേയും, ബ്രഹ്മചര്യ ഗാർഹസ്ഥ്യ വാനപ്രസ്ഥ സന്ന്യാസാശ്രമങ്ങളിലെ അനുഭൂതികളേയും മാത്രമല്ല, അനന്തകാലമായി കാലാതീതമായ സംവിത്സാഗരത്തിന്റെ സർഗ്ഗലയനങ്ങളിൽ അന്തർലീനമായ എന്നിലെ സ്വരരാഗസുധകളേയുംകൂടി നിരീക്ഷിച്ചു നിരീക്ഷിച്ച്,

അറിഞ്ഞറിഞ്ഞ്, ആസ്വദിച്ചാസ്വദിച്ച്, സുഖദുഃഖങ്ങൾ വേർതിരിച്ചറിയാനാവാത്ത ആനന്ദാനുഭൂതിമാത്രമായി ഞാൻ!! സത്ചിത് ആനന്ദരൂപം! നാദബ്രഹ്മസാഗരത്തിൽ ഒരു രാഗവീചി.... ഒരു തിര.... തിര സമുദ്രമാണ്.... സമുദ്രം തിരയാണ്.... സുവർണ്ണകൃഷ്ണം.... കൃഷ്ണൻ സുവർണ്ണം.... അങ്ങനെ ഋഗ്വേദം വിലഭാഗത്തെ ശ്രീസൂക്തത്തിലെ 'സുവർണ്ണ'പദം എന്റെ ബീജമന്ത്രസ്വഭാവംതന്നെയായി.... കാലദേശങ്ങളിൽമാത്രം ഒതുങ്ങിക്കിടക്കുന്ന നാമരൂപാത്മകമായ അസ്തിത്വമുള്ള സുവർണ്ണ എന്ന സ്ത്രീശരീരമല്ല ഞാൻ.... (പുറംലോകത്തിന് അങ്ങനെ തോന്നുന്നതിൽ എനിക്ക് യാതൊരു ബുദ്ധിമുട്ടുമില്ല!) അഗ്നിർവൈവാക് എന്ന് വാഗ്ദേവതയെ പറയുന്നു. പരാശക്തി അഗ്നിസ്വരൂപിണിയായ വേദമാതാവാണ്. വേദമാതാവായ ഗായത്രിയേയും 'ശ്രീദേവി' എന്ന വൈഷ്ണവിയേയും ആവാഹിക്കുമ്പോൾ വൈദികഋഷി ഉപയോഗിച്ച വേദമന്ത്രമാണ് 'സുവർണ്ണ'.

ഞാൻ പരാശക്തിയിൽ ഒരു തിര.... ഒരു കണം....
ഗായത്രിപ്പാൽക്കടലിൽ ഒരു സുവർണ്ണബിന്ദു....
ഒരു സുവർണ്ണരേഖ....
ഞാൻ സൂര്യനിൽ സൂര്യ....
നാദബ്രഹ്മസാഗരത്തിൽ സ്വരസുവർണ്ണബിന്ദു.
അഹംബ്രഹ്മാസ്മി.

ബ്രഹ്മചര്യകാലത്ത് ശൈശവത്തിലേ എന്നിലുണർന്ന്, ഗാർഹസ്ഥ്യകാലത്ത് ഇടയ്ക്കിടെ എന്നെ ഞാനാരെന്ന് ഓർമ്മിപ്പിച്ചുകൊണ്ടിരുന്ന ഈ ജ്ഞാനം വാനപ്രസ്ഥകാലമായപ്പോഴേക്കും എന്നിൽ സ്ഥിരമായി - സദാ അതുമാത്രം! അവ്യക്തമായി എന്നിലിരുന്ന അഗ്നിയുടെ അഭിവ്യക്തി.... അതിന്റെ നൈരന്തര്യം.... ഈ സ്പിരിചൽ ഓട്ടോബയോഗ്രഫിയിൽ അതാണ് ഇതൾവിടർത്തിക്കാണിക്കാൻ ശ്രമിക്കുന്നത്!

മരിക്കാൻ കിടക്കുന്നവർ.
മരിച്ചുകഴിഞ്ഞവർ -
മരിച്ച് വീണ്ടും ജനിച്ച് ജീവിക്കുന്നവർ.....
മരിക്കാൻ ടിക്കറ്റെടുത്ത ജനിച്ചവർ....

ഇങ്ങനെ എല്ലാവർക്കും 'സഹായം' നൽകുന്ന പദ്ധതികളെക്കുറിച്ചുള്ള ആശയങ്ങളും വിചാരങ്ങളും ഇന്ത്യയിൽ പണ്ടേയ്ക്കുപണ്ടേ ഉണ്ട്. വാസ്തവത്തിൽ, ഇവർക്കെല്ലാവർക്കും ഒരേയൊരു 'സഹായ'മേ വേണ്ടൂ. കാരണം ഇവയെല്ലാം ജീവിതത്തിന്റെ വിവിധ ഘട്ടങ്ങൾ മാത്രം! ഇടവേളകൾമാത്രം! ബുദ്ധിസ്റ്റുകൾ ഈ ഇടവേളകളെ ബാർഡോ എന്നു വിളിക്കും. എന്റെ ജീവിതത്തെ ഞാൻ നോക്കിക്കണ്ട് ആസ്വദിക്കുക എന്നുവെച്ചാൽ ഈ ജന്മത്തിന്റെ ജനനമരണങ്ങൾക്കിടയിലുള്ള ഇടവേളയെമാത്രം നോക്കിക്കാണലല്ല; അനേകം ജനനമരണങ്ങൾക്കിടയിലെ ഇടവേളകളെ നോക്കിക്കണ്ട് അറിയലും അവയ്ക്കും അതീതമാകലു



മാണ്. ജീവിക്കുന്ന മനുഷ്യർക്ക് സുഖമായി സ്വധർമ്മം അനുഷ്ഠിച്ചും, കർമ്മത്തിൽ കർമ്മസന്ന്യാസം പുലർത്തിയും, ശാന്തമായി ഒരു പൂ ഞെട്ടിൽനിന്നു വീഴുമ്പോലെ, ഒരു തിര കടലിൽ ലയിക്കുമ്പോലെ ശരീരം ഉപേക്ഷിച്ച് അനന്തോർജ്ജത്തിൽ ലയിക്കാൻ സാധിക്കണം. അതു സാധിക്കാത്തപക്ഷം നല്ല വാസനകൾ വളർത്തി അടുത്തജന്മവും അതിലെ കർമ്മങ്ങളും സ്വയം തെരഞ്ഞെടുക്കാനാവണം. ഇതിന് സഹായിക്കുന്നവയാണ് ഗീതയും ബാർഡോയും ഒക്കെ.... നമുക്കു കിട്ടിയ ജന്മത്തെ നന്മനിറഞ്ഞതാക്കാൻ സഹായിക്കുന്ന ചിലത്! ഈ ജന്മം മുഴുവൻ ഞാൻ അതിനായി പരിശ്രമിക്കുകയാണ്.... അതുകൊണ്ടാവാം, ഈ നിമിഷംതന്നെ ഈ മുഹൂർത്തമാത്രമായ ജന്മംതന്നെ മഹേശ്വരന്റെ നന്മനിറഞ്ഞ സ്വർഗ്ഗരാജ്യത്തിൽ ഞാൻ ആനന്ദമനുഭവിക്കുന്നത്! അവനെപ്പോലെ സ്നേഹിക്കുന്നത്! അവന്റെ പ്രച്ഛന്നവേഷങ്ങളിലൂടെ അവനെത്തന്നെ സ്പർശിക്കുന്നത്! മനുഷ്യരും കോഴികളും ആടുകളും കിളികളും പൂച്ചകളും വൃക്ഷങ്ങളും ഒക്കെ മഹേശ്വരന്റെ പ്രച്ഛന്നവേഷങ്ങൾ മാത്രം! അവയിലൂടെ അവൻ എന്റെ ഹൃദയത്തെ സ്പർശിക്കുന്നു!

പലരും വിചാരിക്കുന്നത് മരിക്കുന്നവരെ സഹായിക്കുക എന്നുവെച്ചാൽ അവരുടെ ജീവിതം അല്പംകൂടി നീട്ടിക്കിട്ടാൻ ആശുപത്രികളിലെത്തിക്കുക, ഞങ്ങൾ അതിന്നായി ഇത്ര പണം ചെലവാക്കി എന്നു പറയുക - ഇതാണ്. മരിക്കാൻ പോകുന്നവർക്ക് തങ്ങൾ മരിക്കാൻ പോകയാണെന്നറിയാം. അവർക്കുവേണ്ടത് അപരിചിതമായ ആശുപത്രിയിൽ ഒറ്റയ്ക്കുകിടന്ന് അപരിചിതരുടെ ദുർമ്മുഖം കാണലല്ല-സ്വന്തം കിടക്കയിൽ സ്നേഹിക്കുന്നവരുടെ പ്രേമാർദ്രമായ മുഖംകണ്ട്, അവരുടെ സാന്നിദ്ധ്യത്തിൽ മരിക്കണമെന്നാണ് അവരുടെ ആശ! തന്നെ മനസ്സിലാക്കുകയും സ്നേഹിക്കുകയും ചെയ്യുന്നവരുടെ സാന്നിദ്ധ്യത്തിൽ ശാന്തമായ ദേഹത്യാഗം! സ്നേഹകാരുണ്യങ്ങൾ കലർന്ന compassion വേണം അതിന്! ബുദ്ധനും ക്രിസ്തുവും കൃഷ്ണനും ഒക്കെ ഇതു കൊടുത്തിട്ടാണ് ആരാധകരുടെ മനസ്സു കവർന്നത്... പുൽക്കൊടിതൊട്ട് ബ്രഹ്മംവരെ, പരമാണുതൊട്ട് പ്രപഞ്ചംവരെ സർവ്വ വസ്തുക്കളിലും പ്രേമകാരുണ്യങ്ങൾ പകർന്ന് അവരെ ശാന്തരാക്കാൻ, പ്രേമപൂർവ്വം, കരുണാപൂർവ്വം സഹസ്രം നക്ഷത്രക്കണ്ണുകൾ ഉറന്നുനിൽക്കുന്ന വിശ്വരൂപമായ സൂര്യനാരായണമൂർത്തി എന്ന സാക്ഷാൽ മഹാവിഷ്ണുവിന്റെ സൂര്യസുവർണ്ണ!

സർവ്വസാക്ഷിയായി സർവ്വവും നോക്കിക്കാണുന്ന അവലോകിതേശ്വരന്റെ ദർശനശക്തി!

സർവ്വ മമതാബന്ധവും വലിച്ചെറിഞ്ഞ് ശാന്തമായി ധൈര്യമായി യാത്രാമൊഴിപറഞ്ഞ് ശരീരം ഉപേക്ഷിക്കാൻ ഭാനുവിനെ ആ ശക്തിസ്വരൂപിണിയായ അമ്മയാണ് സഹായിച്ചത്. കോമയിൽ കിടക്കുന്ന സമയത്തുപോലും ആത്മാവ് സ്നേഹമയമായ വിളി ലിംഗശരീരം കൊണ്ട് കേൾക്കും. ഗീതയും ബുദ്ധമതവും ക്രിസ്തുമതവും ഇസ്ലാമും ഒക്കെ,

അവനവന്റെ ലാഭങ്ങൾക്കുവേണ്ടിമാത്രം കർമ്മം ചെയ്യുന്നത് അധമമായി കാണുന്നു. എന്റെ ആനന്ദം മറ്റുള്ളവർക്കുകൊടുത്ത്, അവരുടെ ദുഃഖം ഞാൻ മടക്കിവാങ്ങിയില്ലെങ്കിൽ ഞാൻ ബുദ്ധത്വം പ്രാപിക്കയില്ലെന്ന് ശാന്തിദേവൻ പറഞ്ഞു. ക്രിസ്തുവും കൃഷ്ണനും ഒക്കെ ഇങ്ങനെ ലോകത്തിന് പരമാനന്ദം നൽകി, ലോകത്തിന്റെ ദുഃഖം തിരിച്ചെടുത്ത് ബുദ്ധത്വം പ്രാപിച്ചവരാണ്. തിബത്തൻ ബുദ്ധിസം ഇതിനെ 'തോങ്ലൻ' എന്നാണു വിളിക്കുന്നത്. തോങ്ലൻ പരിശീലിക്കാൻ തുടങ്ങുന്നത് 'മായാവാദം'കൊണ്ടാണ്. പരിശീലനാരംഭത്തിൽ ഇക്കാണുന്ന സർവ്വ ദൃശ്യപ്രപഞ്ചവും മായയാണ്, സ്വപ്നസദൃശമാണ്, ശൂന്യമാണ് എന്ന് സങ്കല്പിച്ചുറപ്പിക്കണം; നാം പരമമായ ബോധിചിത്തത്തിൽ വിശ്രമിക്കയാണെന്നും സങ്കല്പിക്കണം. അന്ത്യഘട്ടത്തിൽ, പ്രാണനിയന്ത്രണത്താൽ പ്രപഞ്ചദുഃഖം മുഴുവൻ തന്നിലേക്ക് ആവാഹിച്ച്, അനന്താനന്ദം ലോകത്തിന് പകരണം.

'ബോധത്തെ സ്ഥലംമാറ്റുക' എന്നർത്ഥമുള്ള തിബത്തൻ ഭാഷയിലെ 'പോവ' ഒരുതരം കൂടുവിട്ടു കൂടുമാറലാണ്. ധ്യാനംകൊണ്ട് ആദ്യം നമ്മുടെ ചുറ്റും ഒരു ഓറ (കാന്തികമണ്ഡലം) ഉണ്ടാവണം. എന്നാലേ നമ്മുടെ ആത്മചൈതന്യത്തെ മറ്റൊരാളിലേക്കു പകർന്ന് അയാളെ പ്രചോദിപ്പിക്കാൻ സാധിക്കൂ; മരണത്തിൽനിന്നും കോമയിൽനിന്നും തിരിച്ചുവിളിക്കാൻ സാധിക്കൂ;

ലാസറസ്സിന് ക്രിസ്തുപോലെ,
പരീക്ഷിത്തിന് കൃഷ്ണൻപോലെ -

തിബത്തൻ ലാമമാർ മരണശയ്യയ്ക്കു മുകളിൽ പ്രേമകാരുണ്യങ്ങൾ ചൊരിയുന്ന പ്രകാശരൂപികളായ ധ്യാനിബുദ്ധന്മാരെ ആവാഹിച്ചുനിർത്തിയിരുന്നു. ശങ്കരാചാര്യർ വിഷ്ണുഭുജംഗംകൊണ്ട് അമ്മയുടെ മരണശയ്യയിൽ അവർക്ക് വിഷ്ണുദർശനം സാധിപ്പിച്ചു. മദർതെരേസ ഇങ്ങനെ ക്രിസ്തുവിനെ കാണിച്ചിരുന്നതായി പറയുന്നു. സോഗ്യാൽ റിംപോച്ചേയോട് ഒരാൾ ചോദിച്ചു, 'മരിക്കാൻ കിടക്കുന്നത് ക്രിസ്ത്യാനിയും ആവാഹിക്കുന്നത് ബുദ്ധിസ്റ്റുലാമയുമായാൽ ആകെ പ്രശ്നമല്ലേ' എന്ന്. റിംപോച്ച പറഞ്ഞു: 'ആവാഹിക്കുന്നത് പരമാർത്ഥസത്തയായ ഊർജ്ജത്തെയാണ്. അതിനെ ഏതു രൂപത്തിൽ വേണമെങ്കിലും കാണാം. അത് കാണുന്ന ആളുടെ ഇഷ്ടമാണ്. ആവാഹിക്കുന്നവന്റെ ഇഷ്ടമല്ല' എന്ന്. ക്രിസ്തുവും ബുദ്ധനും കൃഷ്ണനും ഒക്കെ സത്യത്തിന്റെ മൂർത്തീഭാവങ്ങളാണ് - പരമകാരുണികരാണ് - ജീവജാലങ്ങളെ സഹായിക്കാൻ പലരൂപത്തിൽ പല ഭാവത്തിൽ പല നാമത്തിൽ പല കാലത്ത് പ്രത്യക്ഷപ്പെടാൻ സ്വതന്ത്രമായ 'ഏക'ത്തിന് സാധിക്കും. അതുകൊണ്ടുതന്നെ, തോങ്ലനും, പോവയും, യോഗവും, ഗീതയും, ഉപനിഷത്തും, ബൈബിളും ഒക്കെ പരിശീലിച്ച് ജീവിക്കാൻ ഒരു മതപരിവർത്തനത്തിന്റെ ആവശ്യമേ ഇല്ല. ശാന്തിദേവൻ പറഞ്ഞു:-

ഞാൻ രക്ഷയില്ലാത്തവർക്ക് രക്ഷകനാവട്ടെ!



സഞ്ചാരികൾക്ക് നായകനാവട്ടെ!
അക്കരെ എത്തേണ്ടവർക്ക് ഒരു തോണിയോ, സേതുവോ പാതയോ....
വേദനിക്കുന്ന ഓരോ ജീവന്റെ വേദനയും മാഞ്ഞുപോകട്ടെ.
ഞാൻ ഭിഷക്കും ഭേഷജവുമാകട്ടെ.
ലോകത്തിൽ സർവ്വ ജീവനും സുഖംപ്രാപിക്കുംവരെ -
ഞാൻ അവരെ പരിചരിക്കട്ടെ -
അനന്തജീവജാലങ്ങളുടെ ജീവനെ -
ദേശകാലങ്ങളും പഞ്ചഭൂതവുമെന്നപോലെ
ഞാൻ താങ്ങിനിൽക്കട്ടെ!

ഈ പ്രാർത്ഥനയും ഈ പ്രാർത്ഥനയുടെ ഫലവുമാണ് ജീവിതം. ഭിഷക്കും ഭേഷജവുമായി സ്വയം മാറുന്ന യത്നത്തിൽ റെക്കിയും യോഗവും ജ്ഞാനവും പ്രേമവും കർമ്മവും ധ്യാനവും ഒക്കെ എന്റെ കൈക്കുമ്പിളിൽ തീർത്ഥനീരുപോലെ ആരോ വർഷിച്ചു....

ഋഷിമാരും ബുദ്ധിസ്റ്റുകളും ചെയ്യുന്നതുപോലെ മരണശയ്യയ്ക്കു മുകളിൽ പ്രേമവും കരുണയും പൊഴിക്കുന്ന രണ്ടു കുഞ്ഞുങ്ങൾ എനിക്കുണ്ട്. അമൃത ഹോസ്പിറ്റലിൽ സാന്ത്വനചികിത്സ ചെയ്യുന്ന അജിതയും സഞ്ജീവനും. അവർക്കുവേണ്ടിയാണ് എന്റെ ഏറ്റവും സ്വകാര്യമായ യോഗാനുഭവങ്ങൾ ഞാനിപ്പോൾ ഇങ്ങനെ എഴുതിയത്. അവരിലൂടെ അത് പലർക്കും സഹായമായേക്കാം. സഹായം എന്നാൽ ഒരു സഹയാനമാണ്..... ഒരു സഹയാത്ര.... ജീവിതപ്പാതയിൽ, ഒരാളുടെ ഭാഷ മറ്റൊരാൾക്കു മനസ്സിലാവുമെങ്കിൽ.... പരസ്പരം സ്നേഹിക്കാനും സംവദിക്കാനും ആളുണ്ടെങ്കിൽ ഏതു ദുർഘടയാത്രയും തരണം ചെയ്യാനെളുപ്പമുണ്ട്.... എന്നല്ല, യാത്ര രസകരവുമാണ്. അതുമല്ലെങ്കിൽ - ദുർഘടങ്ങൾ അത്തരക്കാരുടെ സ്പർശംകൊണ്ടുതന്നെ ദുർഘടമല്ലാതാവുന്നു. അജിതയുടേയും സഞ്ജീവിന്റേയും സ്നേഹസ്പർശം അനേകം പേർക്ക് ആനന്ദമരുളട്ടെ എന്നാണ് എന്റെ ആശംസ.

1998-ലാണ് ഞാൻ എറണാകുളത്ത് താമസിക്കാൻ തുടങ്ങിയത്. അഭിലാഷിന് 'ദി വീക്ക്' എന്ന മനോരമസ്ഥാപനത്തിൽ സബ്ബ് എഡിറ്ററായി ജോലികിട്ടിയപ്പോൾ, ഞാൻ സർവ്വീസിൽനിന്ന് വോളന്ററി റിട്ടയർമെന്റ് എടുത്തുവന്നു. ആദ്യം 'ബഥനി'യിലും പിന്നെ 'ദേവി'യിലും രണ്ടു വാടകവീടുകൾ ഒരുവർഷത്തിനകം മാറേണ്ടിവന്നപ്പോഴാണ് മറിയാപാർക്കിലെ മഹാവിഷ്ണുവിന്റെ അടുത്ത് 'പാടിവട്ട'ത്ത് ഫ്ളാറ്റ് വാങ്ങിയത്. 'ദേവി'യിൽ താമസിക്കുമ്പോഴാണ് സാന്ദ്രാനന്ദം അച്ചടിച്ച് പ്രകാശനം ചെയ്യാൻ തോന്നലുണ്ടായത്. ആരെയാണ് പ്രകാശനത്തിന് വിളിക്കുക! എനിക്ക് ഒരു മോഹമുണ്ടായിരുന്നു. എന്റെ ജീവിതത്തിലെ ഏറ്റവും പാവനമായ നിമിഷങ്ങളിൽ ജനിച്ച ആ കവിത പരിശുദ്ധമായ ഒരു വ്യക്തിയുടെ കൈകൊണ്ടു പ്രകാശനം ചെയ്യിക്കണം. ആ വ്യക്തി

ആരായിരിക്കണം. മനസ്സിൽ പരിചിതരായ സന്ന്യാസിമാരുടെ പേരൊക്കെ വന്നുപോയി. എന്തോ.... സന്ന്യാസിയല്ല, ഗൃഹസ്ഥനാണ് ആ പുസ്തകം പ്രകാശനം ചെയ്യേണ്ടതെന്നു തോന്നി. പ്രേമത്തിന്റെ ഏറ്റവും ഉദാത്തമായ നിമിഷങ്ങളിൽ ഊർന്നുവീണ വരികളുണ്ട്, ആ കവിതയിൽ! സാഹിത്യകാരന്മാരുടേയും സാഹിത്യകാരികളുടേയും പേരുകൾ ഓർത്തപ്പോൾ.... sacred എന്നു വിളിക്കാവുന്നവർ വിരളം.... ചിന്ത അവിടെ വഴിമുട്ടിയപ്പോഴാണ് ഓർക്കാപ്പുറത്ത് അഭിലാഷ് ഒരു suggestion പറഞ്ഞത് – 'യേശുദാസ്'.

എന്തേ, ഈ പേര് എന്റെ മനസ്സിൽ വന്നില്ല, എന്നാണ് ആദ്യം തോന്നിയത്! ഗൃഹസ്ഥൻ, പരിശുദ്ധജീവിതം നയിക്കുന്നവൻ, എന്നെപ്പോലെ മൂകാംബികയുടേയും കൃഷ്ണന്റേയും ഭക്തൻ, സർവ്വമതങ്ങളുടേയും അദ്വൈതഭാവം ഗ്രഹിച്ച വ്യക്തി! പക്ഷേ യേശുദാസിനെപ്പോലെ പ്രശസ്തനായ ഒരു വ്യക്തി 15 രൂപയുടെ ഒരു ചെറിയ കവിതാപുസ്തകം പ്രകാശനം ചെയ്യാൻ വരുമോ? എന്റെ സംശയം അഭിലാഷ് 'വീറ്റോ' ചെയ്തു. അമ്മയ്ക്ക് അമ്മയെപ്പറ്റി എത്ര വിശ്വാസമുണ്ടോ അത്രയും വിശ്വാസം അദ്ദേഹത്തിലും വെയ്ക്കാം. Ideologically and in his simple life and love for God he is like you. ഈ പുസ്തകം അദ്ദേഹം കണ്ടാൽ തീർച്ചയായും പ്രകാശനത്തിന് സമ്മതിക്കും.

1998 ഡിസംബർ 25. ക്രിസ്തുമസ് ദിനത്തിൽ അഭിലാഷ് ചെന്നൈയിൽ യേശുദാസിന്റെ വീട്ടിൽച്ചെന്ന് അദ്ദേഹത്തിന്റെ ധർമ്മപത്നി പ്രഭയെ കണ്ടു. ചെന്നൈയിൽ സംഗീതോൽസവമാണ്. യേശുദാസിന് അന്ന് കച്ചേരിയുണ്ട്. 26ന് വരാൻ പ്രഭ അവനോടു പറഞ്ഞു. അങ്ങനെ ക്രിസ്തുമസ്സിന്റെ പിറ്റേന്ന് അഭിലാഷും സുഹൃത്ത് ആനന്ദും കൂടി അദ്ദേഹത്തെ കാണാൻ ചെന്നു. ഒന്നരമണിക്കൂറിലധികം അദ്ദേഹവുമായി സംസാരിച്ചിരുന്നു. ആനന്ദും യേശുദാസും ചേർന്ന് കനകാംഗിരാഗം ആലപിക്കുന്നത് അഭിലാഷ് കേട്ടിരുന്നു.... "കൃഷ്ണനെപ്പറ്റിയുള്ള പുസ്തകം – ഇത് പ്രകാശനം ചെയ്യാൻ സാധിക്കുന്നത് ഒരു honour ആയി കരുതുന്നു" എന്നാണ് അദ്ദേഹം പറഞ്ഞതെന്ന് അഭിലാഷ് പറഞ്ഞു. അങ്ങനെയാണ് 1999 ഫെബ്രുവരി ആറാം തീയതി വിമൻസ് അസോസിയേഷൻ ഹാളിൽ വെച്ച് എന്റെ 'സാന്ദ്രാനന്ദം' യേശുദാസ് പ്രകാശനം ചെയ്യാനിടയായത്. ലീലാവതിടീച്ചറും സാനുമാഷും വിജയലക്ഷ്മിയും മാധവിക്കുട്ടിയും ആ ചടങ്ങിൽ പങ്കെടുത്തു.

യേശുദാസ് പാടാൻ തുടങ്ങിയ നാൾ മുതൽ അദ്ദേഹത്തിന്റെ ഉയർച്ചയുടെ ഓരോ പടവും സൂക്ഷിച്ചു നിരീക്ഷിച്ചിട്ടുള്ള ഒരാളാണ് ഞാൻ. 1993-ൽത്തന്നെ അദ്ദേഹം ആത്മീയമായി ഉയർന്ന ഒരു തലത്തിലാണെന്ന് ഞാൻ മനസ്സിലാക്കിയിരുന്നു. സ്റ്റേജിൽ അടുത്തിരുന്നപ്പോഴാണ് അദ്ദേഹത്തിന്റെ പ്രഭാമണ്ഡലം (ഓറ എന്ന ജൈവോർജ്ജമണ്ഡലം) എത്ര ശക്തവും ദിവ്യവുമാണ് എന്ന് മനസ്സിലായത്. അനേക



വർഷത്തെ യോഗസാധന നല്ല വൈബ്രേഷൻ മനസ്സിലാക്കാനുള്ള ഒരു ശക്തി എനിക്ക് തന്നിട്ടുണ്ടെന്നാണ് എന്റെ അഭിമാനം. യേശുദാസിന്റെ ഓറയിലെ വൈബ്രേഷൻ ശക്തവും നന്മനിറഞ്ഞവയും വളരെ ഓർഡേർലിയുമാണ്. ഒറ്റ നെഗറ്റീവ് വൈബ്രേഷൻപോലും അദ്ദേഹത്തിന്റെ ഓറയിൽ ഇല്ല. കണ്ണുകളിൽ ഋഷിതുല്യമായ ഒരു കരുണയും സ്നേഹവും ഉണ്ട്. സദാ പ്രസാദമധുരമായ ഒരാനന്ദം അദ്ദേഹത്തിന്റെ പ്രഭാമണ്ഡലത്തിലുണ്ട്. ഫംഗ്ഷൻ കഴിഞ്ഞുപോകുമ്പോൾ ഞാൻ ഒരു ചോദ്യമേ ചോദിച്ചുള്ളു. കച്ചേരികളിൽ അദ്ദേഹം രസികർക്ക് അനുഭൂതിവിഷയമാക്കിത്തരുന്ന മിസ്റ്റിക് അനുഭൂതികൾ അദ്ദേഹത്തിനും ലഭിക്കുന്നുണ്ടോ എന്ന്. അദ്ദേഹം പറഞ്ഞു: "കണ്ണുതുറക്കുമ്പോൾ അവ ഇല്ല.... കണ്ണടയ്ക്കുമ്പോൾ ഉണ്ട്."

എവിടെയോ എപ്പോഴോ വേർപിരിഞ്ഞുപോയ ഒരു ജ്യേഷ്ഠസഹോദരനെ മറ്റൊരു ജന്മത്തിന്റെ വഴിയിൽ വീണ്ടും കണ്ടെത്തിയപോലെ തോന്നി, എനിക്ക്! മനസ്സിൽ ഞാനതു വിചാരിച്ചപ്പോഴേക്കും അദ്ദേഹം ടെലിപ്പതിപോലെ പറഞ്ഞു: "ഇന്നുമുതൽ ഞാൻ എന്റെ സഹോദരിയായി ഇങ്ങോട്ടെടുക്കുകയാണ്. അനിയത്തിയാണോ ജ്യേഷ്ഠത്തിയാണോ." അനിയത്തിയാണെന്ന് ഞാൻ പറഞ്ഞു. അങ്ങനെ മഹാഭാഗ്യമായിട്ട് സാന്ദ്രാനന്ദരൂപത്തിൽ മഹാവിഷ്ണു എനിക്ക് കൊണ്ടുവന്നുതന്ന അമൂല്യമായ ജ്യേഷ്ഠസഹോദരനാണ് യേശുദാസ്.

സാന്ദ്രാനന്ദം എഴുതുന്ന എട്ടുദിവസവും മഹാവിഷ്ണു ദർശനങ്ങൾ തന്നുകൊണ്ടിരുന്നു. എളമക്കരയിൽ 'ദേവി'യിൽവെച്ച് ഒരു സ്വപ്നദർശനമുണ്ടായി. ഞാൻ എന്റെ മുറിയിലിരുന്ന് എഴുതുകയാണ്. തുറന്നിട്ട വാതിലിലൂടെ നാലു സ്ത്രീകൾ ചിരിച്ചും കളിച്ചും ഉല്ലാസവതികളായി അകത്തുകയറിവന്നു. വളരെ സ്മാർട്ടാണ്. കൗമാരപ്രായക്കാരായ പെൺകുട്ടികളുടെ മട്ടും ഭാവവും സംസാരവും ഒക്കെ. പക്ഷേ മുഖത്തു നോക്കിയാൽ അത്ഭുതമാവും. ഇത്രയേറെ പഴക്കംചെന്ന വാർദ്ധക്യം ബാധിച്ച മുഖങ്ങൾ ഞാൻ മറ്റെവിടെയും കണ്ടിട്ടില്ല. ഒട്ടേറെ ചുളിഞ്ഞ് ഉണങ്ങിയ രുദ്രാക്ഷങ്ങൾപോലെ മുഖങ്ങൾ.... എങ്കിലും തേജോമയം – പ്രസാദപൂരിതം – അവർ മുറിയിൽ കടന്ന ഉടനെ ചോദിച്ചു: "ഞങ്ങൾ ഇവളെ കൊണ്ടുപോകട്ടെ" – മുറിയുടെ ഒരു മൂലയിലിരുന്ന് ചർക്കയിൽ നൂലുനൂൽക്കുന്ന അമ്മ മുഖം അല്പമൊന്നുയർത്തി സന്തോഷവതിയായി പറയുന്നതുകേട്ടു – "ഓ-സന്തോഷം-അവള് അങ്ങോട്ടുള്ളതല്ലേ."

ഏതാണ്, എന്താണ് എന്നറിയാനാവും മുമ്പേ നാലു വൃദ്ധകളും എന്നെ സമീപിച്ചു. ആ മഹിതപ്രവൃദ്ധകളിൽനിന്ന് സുഗന്ധപ്രവാഹം.... അവരുടെ കൈകളിൽ ചന്ദനം, കർപ്പൂരം, തുളസി, സാമ്പ്രാണി – പാടിക്കൊണ്ടും പറഞ്ഞുകൊണ്ടും ചിരിച്ചുകൊണ്ടും അവർ എന്റെ കയ്യിലും മുഖത്തും ചന്ദനം പൂശി. അവരിൽ ഏറ്റവും പ്രായംകുറഞ്ഞവൾ എന്നു തോന്നിയ ഉയരം കുറഞ്ഞവൾക്ക് ഒരിത്തിരി പരിഭവമോ അസൂയയോ

ദുഃഖമോ കലർന്ന ഒരു ഭാവം- എന്നെ കൂട്ടത്തിൽ കൂട്ടാൻ ഒരിഷ്ടമില്ലാ യ്മ. ആ സ്ത്രീകൾ പരസ്പരം പേര് വിളിച്ചിരുന്നു. ആ ഏറ്റവും ചെറിയവളുടെ പേരേ ഉണർന്നപ്പോൾ ഓർക്കാൻ സാധിച്ചുള്ളു. അവളെ അവർ 'കുട്ടിയമ്മ' എന്നാണ് വിളിച്ചത്. ഏതാണ്ട് ഒരു വധുവിനെ സൈരന്ധ്രി മാർ ഒരുക്കുന്നതുപോലെ ചന്ദനവും കർപ്പൂരവും തുളസിയുംകൊണ്ട് അവരെന്നെ അലങ്കരിച്ചു. അവസാനിക്കാത്ത ഒരുക്കൽ- ഒരുഘട്ടത്തിൽ ക്ഷമകെട്ട് ഞാൻ 'ഇന്ദിരേ, ഇന്ദിരേ' എന്ന് ഉറക്കെ വിളിച്ചു. ആരെയാണ് ഞാൻ വിളിച്ചത് - എന്റെ സുഹൃത്ത് ഇന്ദിരയേയോ, അതോ കർമ്മപ്രജാപതിക്കും ആകൂതിക്കും പുത്രിയായി ജനിച്ച്, ശ്രീസൂക്തത്തിന്റെ അധിഷ്ഠാനദേവതയായ 'അഗ്നി'വർണ്ണയായ സുവർണ്ണ എന്ന ഇന്ദിരയേയോ.... ഏതായാലും ഇന്ദിരയുടെ നാമശ്രാവണമാത്രയിൽ നാലു സ്ത്രീകളും തുറന്നുകിടന്ന വാതിലിലൂടെ ചിരിച്ചും കളിച്ചും പുറത്തേയ്ക്കൊഴുകിപ്പോയി. എവിടേക്കാണവർ പോകുന്നതെന്നറിയാൻ ഞാനും പിന്നാലെ ചെന്നു. വാതിലിനപ്പുറത്ത് മനോഹരമായ വനം. നാലു സ്ത്രീകളും സിംഹികളായി നിൽക്കുന്നു. കണ്ണുകളെ വിശ്വസിക്കാനാവുന്നില്ല. മുമ്പെപ്പോഴോ ഒരു സ്വപ്നത്തിൽ എന്റെ ഹരിഗീതം കേട്ട് ചുറ്റും മൃഗങ്ങൾ ശാന്തരായി നിന്നിരുന്നു. അതുപോലെ ശാന്തരായ സിംഹങ്ങൾ - ഓരോ സിംഹത്തിനടുത്തും അപ്പോൾമാത്രം പെറ്റുവീണ ഓരോ പൂച്ചക്കുഞ്ഞുമുണ്ട്. നാലു പൂച്ചക്കുഞ്ഞുങ്ങളെ പ്രസവിച്ച നാലു സിംഹികൾ എന്ന സൈരന്ധ്രിമാർ!! ഞാൻ ധൃതിയിൽ അകത്തേയ്ക്കുതന്നെ കടന്നു. പുറത്തേക്കു കടന്നവഴിയാണ് അകത്തുകടന്നതും. പക്ഷേ, നിമിഷനേരംകൊണ്ട് ഏതു മായാമോഹിനിയാണ് ഈ മുറി ഇങ്ങനെ മാറ്റിയത്!

ചുമരോടുചേർന്ന് കിഴക്കുവശത്ത് തിണ്ണയോ പടിയോപോലെ ഒന്നു കണ്ടു-ചുരുട്ടിച്ചുരുട്ടിവെച്ച ഒന്ന് -അതിന്റെ ഒരറ്റത്ത് അചഞ്ചലനായി ആയിരം ഫണങ്ങളാൽ പ്രാണായാമം ചെയ്യുന്ന അനന്തശിരസ്സ് കണ്ടപ്പോഴാണ് ചുരുട്ടിവെച്ചത് തിണ്ണയും പടിയുമല്ല, സർപ്പതല്പമാണെന്ന് മനസ്സിലായത്. മറ്റേ അറ്റത്ത് ഒരു മനോഹരവൃക്ഷം-കല്പവൃക്ഷം- അതിന്റെ ഇലകളിലൂടെ അനന്തന്റെ പ്രാണമാരുതൻ സഞ്ചരിക്കുന്ന പ്രശാന്തമധുരമായ പഞ്ചമരാഗവിസ്താരം.... രാഗലഹരിയിൽ മറ്റെല്ലാം മറന്ന് യോഗനിദ്രയിൽ മയങ്ങുന്ന മഹാവിഷ്ണു.... എങ്ങനെ ആ മുഖത്തെ വർണ്ണിക്കും.... എങ്ങനെ ആ രാഗത്തെ ഞാൻ വിസ്തരിക്കും.... എങ്ങനെ ആ അനുഭൂതി കടലാസിൽ പകർത്തും? ഇത്രയേറെ ഭൂമാവ് ആയ ഒരാനന്ദം എങ്ങനെ അനുഭവിക്കും? ശാന്തി എന്ന പദത്തിന്റെ അർത്ഥം ആ മുഖദർശനത്തിലാണ് ശരിക്കറിഞ്ഞത്. കാൽക്കൽ ഇരുന്ന് കർപ്പൂരത്തുളസീഗന്ധമുള്ള ആ മലർപ്പാദം ഞാൻ തലോടിക്കൊണ്ടിരുന്നു.... കണ്ണിമയ്ക്കാതെ.... ആ ശാന്തമായ മുഖം നോക്കി.

മൃദുലമായ ഒരു താമരപ്പൂവു തൊടുംപോലെയാണ് ആ പാദസ്പർശം. മഹാവിഷ്ണുവിന്റെ പാദസേവനം ചെയ്ത ആ ഇരിപ്പ് സ്വയം



മറന്ന യോഗനിദ്ര. ഇന്നും ആ ദർശനലഹരി എന്നെ പ്രസാദവതിയാക്കുന്നു. ധ്യാനത്തിൽനിന്നുണരാനോ ഈ സംസാരലോകത്തിലേക്ക് മടങ്ങിവരാനോ എനിക്ക് തോന്നിയില്ല. ആ ഇരിപ്പിൽ, നിത്യസമാധിയായി അമൃതത്വത്തിൽ ലയിക്കാൻ മോഹം! എങ്കിലും ഞാൻ തിരിച്ചുവന്നു. അഭിലാഷ് വിളിച്ചുണർത്തിയപ്പോൾ.... ഈ സ്വപ്നദർശനം മുഴുവനായി പറഞ്ഞുകൊടുത്തപ്പോൾ അവൻ പറഞ്ഞു: 'അമ്മ ഭാഗ്യവതിയാണ്. അമ്മ ഉണർന്നാലും ഉറങ്ങിയാലും സദാ കാണുന്നത് വിഷ്ണുവിനേയും ദേവിയേയും ഒക്കെയാണല്ലോ' എന്ന്.

ഉണർന്ന് സ്വപ്നം അനാലിസിസ് ചെയ്യുമ്പോൾ എനിക്ക് മനസ്സിലാവാഞ്ഞത് ആ നാലു വൃദ്ധമാലാഖകളുടേയും സിംഹങ്ങളുടേയും പ്രതീകം മാത്രം! അവർ ആര്? വിഷ്ണു ലോകത്തിലേക്ക് അണിയിച്ചൊരുക്കി anoint ചെയ്ത പാർഷദികൾ ആര്? സനകാദികളെപ്പോലെ വൃദ്ധരായ നാലു 'കുമാരി'മാർ? ഞാൻ കലണ്ടർ എടുത്തു നോക്കി. ഇന്നെന്താണ് പ്രത്യേകത എന്നറിയാൻ. അത്ഭുതം. അന്ന് മൈക്കേൽ, ഗബ്രിയേൽ, യൂറിയേൽ മുതലായ നാലു മാലാഖമാരുടെ തിരുദിനം! സ്വർഗ്ഗരാജ്യത്തിലേക്ക് ജീവാത്മാക്കളെ anoint ചെയ്യുന്ന മാലാഖമാരാണവർ. അവരെക്കുറിച്ച് ബ്ലവാട്സ്ക്കിയുടെ secret doctrine-ൽ ഉണ്ടാവാതിരിക്കില്ല. ഞാൻ ആ പുസ്തകം റഫർ ചെയ്തു. ബ്ലവാട്സ്ക്കി പറയുകയാണ്. വൈഷ്ണവസമ്പ്രദായത്തിൽ സനകാദികൾ എന്ന 'കുമാര'ർക്ക് തുല്യരാണ് ക്രൈസ്തവസമ്പ്രദായത്തിൽ മൈക്കേൽ മുതലായ നാലു മാലാഖമാർ എന്ന്-അവർക്ക് ദിക്പാലരോടും സിംഹങ്ങളോടുമുള്ള ബന്ധവും ബ്ലവാട്സ്ക്കി പറയുന്നു.

ഞങ്ങൾ അദ്ധ്യാപകർ, കുട്ടികൾക്ക് multiple choice ചോദ്യങ്ങൾ കൊടുക്കുന്ന ശീലക്കാരാണ്. ഇതാ നാലു ചോദ്യങ്ങൾ - ഇതിൽനിന്ന് ഒരെണ്ണം ശരിയെന്നു തെരഞ്ഞെടുക്കാനാവുമോ?

1. സുവർണ്ണ മരിച്ചാലും സുവർണ്ണ അമൃതയായി തുടരും.
2. സുവർണ്ണ മരിച്ചാൽ സുവർണ്ണ ഇല്ലാതാവും.
3. സുവർണ്ണ മരിച്ചാൽ സുവർണ്ണ ഇല്ലാതാവും; അമൃതയായി തുടരും
4. സുവർണ്ണ മരിക്കുമ്പോൾ സുവർണ്ണ അമൃതയാവുന്നില്ല; ഇല്ലാതാവുന്നുമില്ല.

ഇതു നാലും ശരി എന്നോ, നാലും പൂർണ്ണമായി ശരിയല്ല എന്നോ തോന്നുന്നുണ്ടോ? ഇത്തരം 'തിയറി'കളിലൂടെ സുവർണ്ണയെ അറിയാനാവില്ല. സുവർണ്ണയെ മനസ്സിന്റെ വികാരവിചാരങ്ങളിലൂടെ, ജാഗ്രദ്ബോധത്തിലൂടെ അറിയാനാവില്ല. ബൗദ്ധികവും മാനസികവും ശാരീരികവുമായി അറിയാൻ കഴിയില്ല. അവയിലൂടെ നോക്കി ആത്മാവിലേക്ക് പ്രവേശിച്ചാൽ അറിയാനാവും - 'ഞാൻ' ഒരു ശരീരവും ഒരു മനസ്സും ഒരു ബുദ്ധിയും ആർജ്ജിച്ച് നാമരൂപങ്ങളെടുത്ത് 'ആവിർഭാവസ്വരൂപ'മായി മുന്നിൽവന്നുനിന്നിട്ടും അതിനെ അറിയാനാവുന്നില്ല

നിങ്ങൾക്കെങ്കിൽ, ഈ നാമരൂപങ്ങൾ ഭൂമിയിൽനിന്ന് അപ്രത്യക്ഷമായാൽ അതിനെ നിങ്ങൾക്കെങ്ങനെ അറിയാൻ കഴിയും! സർവ്വധർമ്മസാരമായ സത്ത 'ഞാൻ', സുവർണ്ണ - ഒരു താമരപ്പൂവിന്റെ സത്ത അറിയാൻ അതിനെ മാത്രം അറിഞ്ഞാൽ പോര. സൂര്യൻ, ജലം, മേഘം, ചളി, ചൂട്, അഗ്നി ഇവയെയും അറിയണം. പരാശക്തിയെ അറിയാൻ പ്രപഞ്ചശക്തികളെ മുഴുവൻ അറിയണം. പറയുന്നതും എഴുതുന്നതുമായ വൈഖരീവാക്കിന് പരാശക്തിയെ പൂർണ്ണമായി express ചെയ്യാനാവില്ല. ധർമ്മസ്വഭാവം 'തഥാത'. തഥാതയിൽനിന്നാണ് താമര ഉത്ഭവിച്ചത്, ബ്രഹ്മാവ് ഉത്ഭവിച്ചത്; സുവർണ്ണ ഉത്ഭവിച്ചത്.... ഇപ്രകാരം ഉത്ഭവിച്ചതുകൊണ്ട് നമ്മൾ എല്ലാവരും തഥാഗതരാണ്. തഥാതയിൽനിന്നുവന്നു. തഥാതയിൽ ജീവിക്കുന്നു. തഥാതയിൽ ലയിക്കുന്നു. 'സുവർണ്ണ' എങ്ങോട്ടും പോകുന്നും വരുന്നുമില്ല. ജനിക്കുന്നും മരിക്കുന്നുമില്ല. സുവർണ്ണ തഥാതതന്നെ! പരാശക്തിതന്നെ! സ്വസ്വരൂപമറിഞ്ഞ് 'തഥാത'യായി യോഗനിദ്രയിൽ പരബ്രഹ്മസ്വരൂപിണിയായി വക്ഷസ്സിൽ ചേർന്നിരിക്കുന്ന ആത്മദർശനം! അവിടെ ജനിക്കുക, മരിക്കുക മുതലായ വാക്കുകൾക്ക് അർത്ഥമില്ലാത്തതിനാൽ multiple choice questions-ൽ നാലും ശരിയല്ലാതാവുന്നു. ബുദ്ധിസ്റ്റുകളുടെ സതോറി, തഥാത, നിർവ്വാണം ഇതൊക്കെത്തന്നെ ബ്രഹ്മം, ബ്രാഹ്മിസ്ഥിതി, അപരോക്ഷാനുഭൂതി എന്നൊക്കെ പറയുന്നത്! നാമത്തിലേ മാറ്റമുള്ളു.... അനുഭൂതിതലത്തിൽ ഒന്നുതന്നെ! നാഭിത്താമരയിലെ സർഗ്ഗലയനരഹസ്യം ഇതാണ്!

1978-ൽ രണ്ടാമത്തെ ഗായത്രീദർശനത്തിനുശേഷം - ഞങ്ങൾ എന്തൊക്കെയോ വീട്ടുകാര്യങ്ങൾ സംസാരിക്കുകയാണ്. ഭാനു പൂമുഖത്ത് ഇരിക്കുന്നു. ഞാൻ മുറ്റത്ത് അഭിലാഷിന് കളിക്കാൻ കെട്ടിയ ഊഞ്ഞാലിൽ ഇരുന്ന് പതുക്കെ ആടിക്കൊണ്ട് ഒരു രാഗം മൂളാൻ ശ്രമിക്കുന്നു. തികച്ചും സംസാരസംബന്ധിയായ കാര്യങ്ങൾ ഭാനു പറഞ്ഞുകൊണ്ടേയിരുന്നു. എന്റെ ധ്യാനത്തിന് മുടക്കംവരുംവിധം. അപ്പോഴാണ് വളരെ ശാന്തയായി, ദൂരത്തെവിടെയോ മിഴിയൂന്നി ഞാൻ പറഞ്ഞത് - "എനിക്കു തോന്നുന്നത് ഞങ്ങളൊന്നും ജനിച്ചത് ഇത്തരം കാര്യങ്ങൾ പറഞ്ഞ് സമയം കളയാനല്ല എന്നാണ്." ഒരു നിമിഷം ഭാനു മിണ്ടാതിരുന്നു. എന്നിട്ട് ചോദിച്ചു - "സ്വർണ്ണേ, ഞങ്ങൾ എന്നുവെച്ചാൽ നീ ആരെയാണ് ഉദ്ദേശിച്ചത്."

"തഥാഗതന്മാരെ..... ബുദ്ധന്മാരെ.... നമ്മളെയൊക്കെ."

എന്റെ ഉത്തരംകേട്ട് ഭാനു വല്ലാതെ പരിഭ്രമിച്ചു. അദ്ദേഹം എഴുന്നേറ്റ് ഊഞ്ഞാലിനടുത്തു വന്നുനിന്നു. എന്നിട്ട് വളരെ കൺസേൺഡ് ആയ മുഖഭാവത്തോടെ മൃദുലമായി ചോദിച്ചു: "സ്വർണ്ണേ, നിനക്ക് കുഴപ്പമൊന്നുമില്ലല്ലോ."

ഭ്രാന്തന്മാർ തങ്ങൾക്ക് ഭ്രാന്തുണ്ടെന്ന് സമ്മതിക്കില്ല. ഞാനും സമ്മതിക്കില്ല എന്നാണ് ഭാനു വിചാരിച്ചത്. പക്ഷേ അദ്ദേഹത്തിന് ഷോക്ക് കിട്ടിയപോലായി എന്റെ ഉത്തരം കേട്ടപ്പോൾ. "ഇത്തിരി കുഴപ്പമുണ്ട്."



ആത്മീയമായ ഭ്രാന്ത് എനിക്ക് ആദ്യമേ ഉണ്ട്. അതിന്ന് വികാസം സംഭവിക്കുകയാണ്. ആലിന്റെ വിത്ത് ആലായി വികസിക്കുംപോലെ എന്നിലെ ആത്മീയഭ്രാന്തിന്റെ വിത്ത് വികാസം പ്രാപിക്കയാണ്; അത് ഞാൻ മനസ്സിലാക്കുകയുമാണ്.

ബുദ്ധിസ്റ്റുകളുടെ അതിപ്രധാനമായ ഗ്രന്ഥങ്ങളിലൊന്നാണ് പ്രജ്ഞാപാരമിതം. അതിനെപ്പറ്റി ഞാൻ കേട്ടത് ഗായത്രീദർശനം കഴിഞ്ഞ് പത്തുപന്ത്രണ്ടുകൊല്ലം കഴിഞ്ഞാണ്. വിഷ്ണുഭാഗവതപ്രകാരം പരാശക്തിയുടെ പര്യായമാണ് 'പ്രജ്ഞാപാരമിത' എന്നറിഞ്ഞത് 1998-ൽ മാത്രം! 1998-ൽ നേപ്പാളിലെ സുവർണ്ണക്ഷേത്രത്തിൽ ഈ അമൂല്യ ഗ്രന്ഥം കണ്ടു. 1978-ൽ ഗായത്രീകേന്ദ്രത്തിൽ ബുദ്ധരൂപം കണ്ട് കൃത്യം 20 വർഷങ്ങൾക്കുശേഷം!

ഒന്നിനെ നന്നായറിയാൻ പ്രപഞ്ചത്തിലെ സർവ്വശക്തികളുടേയും ഇരിപ്പിടമായ പരാശക്തിയെ അറിയണം. ഒന്നിനെ നന്നായറിഞ്ഞാൽ നാം പ്രപഞ്ചത്തെ മുഴുവൻ സ്നേഹിക്കാൻ തുടങ്ങും. ആ അറിവ് തുടങ്ങുന്നത് തന്നെത്തന്നെ നിരീക്ഷിച്ചിട്ടാണ്. അതാണ് സ്വസ്വരൂപധ്യാനം. യോഗമാർഗ്ഗം ഇത് പഠിപ്പിക്കുന്ന ശാസ്ത്രമാണ്. ഞാൻ ധ്യാനം ആരംഭിച്ചത് ആരുടേയും ശിക്ഷണത്തിൻകീഴിലല്ല. നന്നെ കുഞ്ഞായിരിക്കുമ്പോൾ കാവിലും മുറ്റത്തും തൊടിയിലും കളിച്ചുനടന്നും മാലകോർത്തും പാട്ടുകേട്ടും പാട്ടുപാടിയും, പുസ്തകം വായിച്ചും മനോരാജ്യത്തിൽ മുഴുകിയും കഴിയവേ, സ്വാഭാവികമായി എന്നിൽ എങ്ങനെയോ വന്നുചേർന്ന ഒന്നാണ് ധ്യാനം. ഓം നമോ ഭഗവതേ വാസുദേവായ എന്ന മന്ത്രം ജപിക്കാൻ ആരാണ് എനിക്ക് തന്നതെന്നറിയില്ല. ഗുരുവായൂരമ്പലത്തിൽവെച്ച് ആരെങ്കിലും പറയുന്നതുകേട്ട് പഠിച്ചതോ? അമ്മാമനോ അമ്മമ്മയോ പഠിപ്പിച്ചതോ? ഓർമ്മയില്ല. കുട്ടിക്കാലം മുതൽ ആ മന്ത്രം ഉരുവിട്ടിരുന്നു. രണ്ടുവർഷം മുമ്പ് സനകാദികളും ഗബ്രിയേൽ പ്രഭൃതികളും വൈഷ്ണവ ക്രൈസ്തവസമ്പ്രദായങ്ങളിൽ തുല്യരാണെന്നറിഞ്ഞപ്പോൾ സനകാദികളെക്കുറിച്ചറിയാൻ പലതും റഫർ ചെയ്തു. അപ്പോഴാണ് ആശ്ചര്യസമേതം ഞാൻ മനസ്സിലാക്കുന്നത്, സനകാദികളും ഓം നമോ ഭഗവതേ വാസുദേവായ എന്ന ദ്വാദശാക്ഷരീമന്ത്രമാണ് ജപിച്ചിരുന്നതെന്നും ഓരോ അക്ഷരവും രാശിചക്രത്തിലെ പന്ത്രണ്ടു രാശികളെയും പന്ത്രണ്ടു ബ്രഹ്മഗീതികകളെയും സൂചിപ്പിക്കുന്നു എന്നും! എന്റെ ഉൾക്കണ്ണിൽ രാശിചക്രമായും ബ്രഹ്മഗീതികളായും പരാശക്തിരൂപമായും പ്രജ്ഞാപാരമിതമായും ഒരേ ബ്രഹ്മംതന്നെ കാണപ്പെടുന്നു! കേൾക്കപ്പെടുന്നു! ഇതല്ലാതൊന്നും ഞാൻ കേൾക്കുന്നുമില്ല, കാണുന്നുമില്ല - ജ്ഞാനേശ്വരൻ പറഞ്ഞപോലെ, ഞാൻ ഉന്മാദിനിയോ; അതോ ഞാൻ കാണുന്നതു കാണാത്ത ലോകം അന്ധമോ; അതുമല്ലെങ്കിൽ നാദബ്രഹ്മം എന്റെ കണ്ണിലും ലോകത്തിന്റെ കണ്ണിലും വ്യത്യസ്ത രൂപമെടുത്ത് ലീലയാടുന്നുവോ?

'ഞാൻ കണ്ടു' എന്നു പറയുമ്പോൾ, കാണാത്തവർ അതു വിശ്വസിച്ചുകൊള്ളണമെന്ന നിർബ്ബന്ധബുദ്ധി ഉണ്ടാവാതിരുന്നാൽ മതി; 'കാണാത്തതൊന്നും ഇല്ല' എന്നു പറയുമ്പോൾ, താൻ കാണാത്തതു കാണുന്നവർ ഉണ്ടാവാമെന്ന് ഓർമ്മിച്ചാൽ മതി; ലോകത്തിൽ കലഹം ഉണ്ടാവില്ല. പഴങ്കഥകളും പാട്ടും മിത്തും ചേർന്ന സങ്കല്പം മാത്രമാണ് ഈശ്വരനെന്ന് യുക്തിവാദികൾ കരുതിക്കൊള്ളട്ടെ! അവർക്ക് പ്രസ്ഥാനത്രയത്തിന്റെ ലോജിക്കും ശാസ്ത്രത്തിന്റെ പിൻബലവുമുള്ള ഭാഷ്യങ്ങൾ ആവശ്യമാണ്. യുക്തിക്ക് യുക്തികൊണ്ടേ മറുപടി പറയാനാവൂ. ഒരു ശാസ്ത്രവും പഠിക്കുംമുമ്പ്, 'ബാലാമണിയമ്മയുടെ കവിതയിലെ വേലക്കാരിയെപ്പോലെ ഞാൻ ഈശ്വരനോട് സംവദിച്ചിട്ടുണ്ട്' എന്ന് പ്രഖ്യാപിച്ചാൽ അത് ഭ്രാന്തായി വ്യാഖ്യാനിക്കപ്പെടും എന്നറിയാത്തവളല്ല മോഡേൺ മെഡിസിനും സൈക്കോളജിയും പഠിച്ച ഞാൻ! അറിഞ്ഞുകൊണ്ടുതന്നെയാണ്, ഞാൻ എന്റെ 'ഭ്രാന്ത്' പുറത്തുപറയുന്നത്!

പുരന്ദരദാസരെക്കുറിച്ച് ഒരു കഥയുണ്ട് (ഈയിടെ ഇത് യേശുദാസ് പറയുന്നതുകേട്ടു) ഒരു സ്ത്രീയുടെ രാത്രിസഞ്ചാരത്തിൽ ശങ്ക തോന്നിയ പുരന്ദരദാസൻ അവളെ പിന്തുടർന്നുചെന്ന് ക്ഷേത്രത്തിലെത്തി. അവിടെ കൃഷ്ണൻ പാടുന്നു. അവൾ നൃത്തം ചെയ്യുന്നു. ഒരിക്കൽ കൃഷ്ണന് സ്വരം പിഴച്ചു. മറഞ്ഞിരുന്ന പുരന്ദരദാസൻ 'അപചാരം' എന്നു പറഞ്ഞു. കൃഷ്ണൻ അപ്രത്യക്ഷമായി. യുവതിക്ക് ദുഃഖമായി.

ഞാൻ ഇന്ന് ഒരു വൃദ്ധ.... മഹിതപ്രവൃദ്ധ.... നരകയറിയ കൂന്തൽ.... പ്രപഞ്ച വൃദ്ധാചലത്തിരുമുറ്റത്ത് അടിഞ്ഞുകൂടുന്ന ചപ്പുചവറുകൾ അടിച്ചുമാറ്റി ശുദ്ധമാക്കാൻ എഴുത്താണി എന്ന ചൂലുംകൊണ്ട് ഇവിടെ വന്നവൾ.... തിരുമുറ്റത്ത് തളിക്കുന്ന തീർത്ഥജലം.... ഈ വാക്കുകളുടെ പാരിജാതവർഷം.... ഇപ്പോഴും എന്നെ നോക്കി ഭ്രാന്തെന്നും അപചാരമെന്നും പറയുന്നവരുണ്ടെങ്കിൽ അവരോട് ബാലാമണിയമ്മയുടെ പരിചാരികയെപ്പോലെ ഞാൻ പ്രഖ്യാപിക്കുന്നു.

"കണ്ടിട്ടുണ്ട് ഞാൻ, കാണാറുണ്ടെന്നും
കാർനിറം പൂണ്ട കണ്ണനെ-
നെയ്‌വിളക്കാളും കോവിലിൽനിന്നു
രാവറുതിക്കിറങ്ങുന്നു."

അവനെത്തേടി ഞാൻ കോവിലിൽ പോകുന്നില്ല. അവൻ എന്നെത്തേടി നെയ്‌വിളക്കാളും കോവിലിൽനിന്നും മഥുരയിൽനിന്നും വൈകുണ്ഠത്തിൽനിന്നും ഇറങ്ങിവരുന്നു. എന്റെ സുഷുപ്തിയെ, എന്റെ ധ്യാനമുഹൂർത്തങ്ങളെ, എന്റെ ജാഗ്രദ് സങ്കല്പങ്ങളെ വൈകുണ്ഠവും ഗോലോകവും ഗോകുലവുമാക്കുന്നു. കണ്ണിണയിൽ കനിവും കയ്യിൽ ഓടക്കുഴലുമായി ജീവിതത്തെ രാഗാർദ്രമാക്കുന്നു! ആ കണ്ണന്റെ പാദസ്പർശത്താൽ ജീവിതമാകെ തളിരും മലരും പഴവും ചൂടിയ പഴമുതിർച്ചോലയായി.... വൃക്ഷങ്ങൾ ഇളങ്കാറ്റിൽ തോഡിയും ഭൈരവിയും



പാടി ഉലഞ്ഞു.... അവന്റെ കണ്ണിൽ ഞാൻ പെട്ടതിനാൽ മനസ്സിലും ശിരസ്സിലും സദാ പാരിജാതവർഷം.... സദാ ആനന്ദസുധാസിന്ധു! ആ കണ്ണൻ നാടുനീളെ അലയുന്നു. വീടുകളിൽ കയറുന്നു. കണ്ണ് മറ്റൊന്നിലും ഊന്നാതായ അവസ്ഥയിൽ എത്തിയാൽ എനിക്കെന്നല്ല, ആർക്കും കണ്ണനെ കണ്ടറിയാം. ധ്യാനാവസ്ഥ കിട്ടാത്തവർക്ക് അവൻ എന്നും അദൃശ്യൻ!

കയ്യിലോടക്കുഴലുമായവൻ
കാടുകാട്ടി നടക്കുന്നു.
നാടുനീലെയലയുന്നു ബാലൻ
വീടുകൾക്കുള്ളിലേറുന്നു.
..............................................
കണ്ണ് മറ്റൊന്നിലൂന്നാത്തോരെല്ലാം
കണ്ണനെക്കണ്ടറിയുന്നു.

മഞ്ഞുമൂടിയ രാത്രിയുടെ അവസാനയാമത്തിൽ ഉണർന്നിരുന്ന് പ്രപഞ്ചത്തിന്റെ പ്രണവം ആത്മാവിൽ ഏറ്റുവാങ്ങുമ്പോൾ, പുഴവക്കത്ത് വെള്ളം മുക്കാനെത്തിയ രാധയെപ്പോലെ ഞാൻ ആ കുഴലൊച്ചമാത്രം കേൾക്കുന്നു. എന്റെ ശരീരം ഒരു മൺകുടം! അതിനെ ജീവിതനദിയിൽ മുക്കി ഞാൻ ഒരിത്തിരി അനുഭവജലം ശേഖരിക്കുന്നു - ആ അനുഭവജലത്തിൽ പ്രതിഫലിക്കുന്നതും അവന്റെ രശ്മികൾ... ഒളിവീശിച്ചുഴലെയുലയുന്ന മഞ്ഞപ്പട്ടാടയുടെ ചുളിവുകൾ ജീവിതനീരിലിഴയുന്നത് ഞാൻ കാണുന്നു. അതേ പ്രകാശം ഉദയസൂര്യന്റെ ചുവന്ന തൃക്കാലായി ഗിരിയുടെ കൂപ്പുകൈ ഉയരുന്നിടത്ത് തെളിയുന്നു.

ഗിരിയുടെ കൂപ്പുകൈ ഉയരുന്നിടത്തു നിൻ
ചരണത്തുടുപ്പു തെളിഞ്ഞു.
സൂര്യകിരണം എന്നെ തൊടുമ്പോൾ -
മഴവെള്ളം തൊടുമ്പോൾ -
ഭൂമിയെ തൊടുമ്പോൾ -
കാറ്റും കടലും നദിയും പൂവും മരവും ഋതുവും കാണുമ്പോൾ -
ആകാശവും കുഞ്ഞുങ്ങളും രാഗരാഗിണിമാരും പ്രസാദം വാരിത്തൂകുന്ന പ്രപഞ്ചം കാണുമ്പോൾ -
ഞാൻ ആ തിരുമെയ്യ് സ്പർശിക്കുന്നു.
ആ സ്നേഹത്തിന്റെ ചൂടും മൃദുഭാവങ്ങളുമറിയുന്നു -

എല്ലായിടത്തും നാദബ്രഹ്മലയം.... ആർദ്രമായ ആ നാദം ഉൾക്കൊള്ളാൻ നാഡീപത്മങ്ങളുടെ സഹസ്രദളങ്ങൾ വിടരുന്നു. ഈ അനുഭവങ്ങളുടെ ജലം നിറച്ച മൺകുടവുമായി വാർദ്ധക്യത്തിന്റെ പടികയറുന്ന വൃദ്ധരാധയാണ് ഞാൻ.....

ഒക്കത്തു തുളുമ്പുന്ന അനുഭവജലത്തിൽ.....
ഹൃദയത്തുടിപ്പിൽ......

ഒരൊറ്റ നാദലയം മാത്രം.....
"ചലനത്തിൽച്ചലനത്തിലാനന്ദ"മെന്നതു
പലവട്ടം മന്ത്രിച്ചു, നെഞ്ചിൽ!

ഹേ, വനമാലീ.... നീ എന്റെ ഉള്ളിലും പുറത്തും രാഗധാരയായി ഒഴുകുന്നു. അതിനാൽ ജീവിതയാത്രയിൽ ഞാൻ സുരക്ഷിത. ഏതു ഉച്ചവെയിലത്തും തളർച്ച അറിയാതെ ഞാൻ പ്രവർത്തിച്ചുകൊണ്ടേയിരിക്കുന്നത് നിന്റെ നിശ്വാസം ഏൽക്കയാൽ! എന്റെ അനുഭവജലം ശേഖരിച്ച ശരീരമെന്ന മൺകുടം ഏതു നിമിഷവും തകർന്നു തരിപ്പണമാവാം. എന്നാലെന്ത്! ഇതിലെ ഓരോ തുള്ളിയിലും ദീപ്തമായ അവന്റെ ആനന്ദരൂപംമാത്രം! അതിനാൽ ഈ പുഴ വറ്റില്ല - വറ്റില്ല എന്ന് അനാദ്യന്തമായ നാദം ഉള്ളിലിരുന്ന് മന്ത്രിക്കുന്നു.

ഞാൻ എവിടെയെവിടെ എങ്ങനെ സഞ്ചരിച്ചാലും, എങ്ങനെയൊക്കെ ലജ്ജിച്ച് അകന്നുമാറി ഒളിച്ചിരുന്നാലും -

എതിരെ വരുന്നു, മുൻനിൽക്കുന്നു മൽപ്രഭോ
ഹൃദയാഭിരാമമാം നിന്നാകാരം
പൊടിമണ്ണ് ചുംബിക്കും മഞ്ഞപ്പൂഞ്ചേലയും
അടിവെപ്പിലാനന്ദതാളവുമായ്
നിറയുന്നു കണ്ണെനി,യ്ക്കൊഴുകുന്നു നിൻ നീല-
നിറമെങ്ങും വനമാല ചാഞ്ചാടുന്നു.
കരുതിയിരുന്നതിലെത്രയധികമി-
പ്പരമമാം സൗന്ദര്യം വിശ്വമൂർത്തേ!

ഞാൻ നിന്റെ മേനിയിലല്ല, നിന്റെ സൈരന്ധ്രിമാർ എന്റെ മെയ്യിലാണ് വാസനച്ചന്ദനം പൂശിയതെന്നത് എന്നെ അത്ഭുതപ്പെടുത്തുന്നു. ആ സൗരഭ്യം എന്റെ ലോകത്തെ മധുരതരമാക്കി.

ഞാൻ വഴിവിട്ടുനടന്നാൽ നീ സനകാദികളെ സൈരന്ധ്രിമാരായി അയക്കുന്നു. നീ മുഖമുയർത്തി ഒരൊറ്റ പ്രാവശ്യം എന്നെ നോക്കിയപ്പോൾ ഞാനറിഞ്ഞു.....

നീ ഞാനാണെന്ന്!
ഞാൻ നീയും!

കൂന്നുകുനിഞ്ഞ് കാൽച്ചുവട്ടിലെ കല്ലും മണ്ണും മാത്രം നോക്കിനടക്കുന്ന കുബ്ജ, ഞാൻ! എന്റെ മുഖത്തെ നീ പിടിച്ചുയർത്തി - അളവറ്റ സൗരയൂഥങ്ങളും നക്ഷത്രകോടികളും അവയിൽ നീന്തുന്ന സർഗ്ഗാണുകോടികളുമുള്ള നീലവക്ഷസ്സിലേക്ക്!

വനമാല ചാഞ്ചാടുന്ന മാറിലേക്ക്! ഇതിലേറെ ഒരു ഭാഗ്യമെന്ത്! അറിവുദിക്കാത്ത ബാല്യത്തിലും നീ എന്റെകൂടെ ഉണ്ടായിരുന്നു. മുതിർന്നപ്പോൾ നിത്യകാമുകനായി.....

ജീവിതമെന്ന പകൽ അവസാനിക്കാറായപ്പോൾ - പൂർവ്വജന്മസ്മൃതികളുടെ പിൻനിലാവൊഴുകുന്ന എന്റെ അകത്തളത്തിൽ അനാദിപൂരുഷനായി നീ വന്നുനിറയുന്നു. എന്റെ ത്രിമധുരം കിട്ടാൻ -



അഹസ്സൊടുങ്ങവെ നിലാവൊഴുകുമെൻ
അകത്തളത്തിൽ വന്നിരുന്ന നിൻ മുന്നിൽ
അനാദിപൂരുഷാ നിവേദിക്കട്ടെ ഞാൻ
മനോവചക്രിയാമധുരമീയന്നം.
നിന്റെ സ്പർശമാത്രയിൽ സംഗീതസാഹിത്യസ്തന്യം ചുരക്കുന്നു, എന്റെ മാറിൽ!
നീയൊന്നു തൊടുമ്പോൾ എന്റെ പ്രാണമാരുതൻ മുരളിയാവുന്നു....
നിന്റെ വായിലെ 'ധർമ്മത്രയി'യുടെ മൂന്നുംകൂട്ടിയ താംബൂലം നീ എന്റെ വായിൽ
മധുരത്തരികളായി നിറച്ചിരിക്കുന്നു....
എന്റെ ചിന്തയുടെ ഇരുണ്ട വാർമുടിയിൽ നീ സൗരയൂഥങ്ങളുടെ നക്ഷത്രമുല്ലമാല ചൂടിച്ചിരിക്കുന്നു.

വെറും പാമരയായ എന്നെ ലോകത്തെക്കൊണ്ട് 'പണ്ഡിത' എന്നു വിളിപ്പിച്ചിരിക്കുന്നു. നിന്റെ കിഴക്കിനിത്തിണ്ണയിൽ (മേൽപ്പത്തൂർ ഓഡിറ്റോറിയം) പ്രഭാഷണം ചെയ്യാൻ നീയല്ലേ എന്നെ വിളിപ്പിച്ചത്? ഇതൊക്കെ നിന്റെ പ്രേമപ്രകടനമാണെന്ന് ഗുരുവായൂരപ്പാ, ഞാൻ അറിയുന്നു!

രമ്യമാം യാമിനി യോരോന്നിലും ബ്രഹ്മ-
സൗമ്യ സായൂജ്യമരുളുവോനേ-
നിൻ രാസമണ്ഡല ബ്രഹ്മാണ്ഡലീലയി-
ലെന്നെയുമാടിച്ച പൊന്നുമോനേ -
എത്ര മനോഹരം ഞാൻ കാണുന്ന നിന്റെ രൂപം!

കേശപാശങ്ങളാകുന്ന കറുത്ത തമോദ്വാരങ്ങളെ മൂടുന്ന അനകം മയിൽപ്പീലിക്കണ്ണുകൾപോലെ നക്ഷത്രങ്ങൾ! ചലിക്കുന്ന സൂര്യചന്ദ്രന്മാർ മകരമത്സ്യകുണ്ഡലങ്ങൾ! കൊന്നകൾ പൂക്കുന്ന സൈരന്ധ്രീവനമാലകൾ,

ചന്ദന കുങ്കുമഗന്ധക്കുറിക്കൂട്ടിൽ മുക്കിയ കാറ്റിന്റെ ആലവട്ടം -
പഴുത്തു പാകമായ വയലുകൾ ചാർത്തിച്ച സുവർണ്ണപട്ടാംബരം.
സാഗരമണിമേഖല -
ചിലമ്പാറ് ചാർത്തിയ നൂപുരം -
ഈ രൂപത്തെ സദാ ഉപാസിക്കുന്ന എന്റെ ഹൃദയംതന്നെ അനന്തതല്പം!
നീ പള്ളികൊള്ളുന്ന ശയനഗൃഹം!

യോഗീന്ദ്രമായ അനന്തസർപ്പതല്പത്തിൽത്തന്നെ, ഭോഗീന്ദ്രമായ പ്രജ്ഞാപാരമിത! ഞാനെന്ന കാട്ടുപൂവിൽ സുഗന്ധവും തേനും നിറച്ച സൂര്യനാരായണൻ....

യോഗികൾ മാത്രം ഗമിക്കും രസാർണ്ണവും
കാമിനിയെന്നിൽ നിറച്ചവനേ

ഹേ, കാമനീയകാ, കൃഷ്ണാ, മനശ്ചക്ര-
യോഗമായാശ്രിതാ, പാഹി ദേവാ.

നീ കുടികൊള്ളുന്നതിനാൽ പാവനമായ എന്റെ ശരീരമെന്ന മതിലിനെ ശുദ്ധമാക്കിവെക്കാനും അതിൽ നിന്റെ ചിത്രം മാത്രം ചുമരെഴുത്തായി വരയ്ക്കാനും ഞാൻ ശ്രദ്ധിക്കുന്നു. നീ എന്നെത്തേടിവരുന്ന ഓരോരോ ജന്മത്തിലും 'സൂത്രബ്രഹ്മാനന്ദമാർഗ്ഗ'ത്തിൽ മാത്രം സഞ്ചരിക്കുന്ന ഈ രാധ, എന്റെ പൂർണ്ണമനോരഥപ്പൊൻചിറകാൽ,

ആകെ വിറയാർന്ന വേദാംഗരാഗത്താൽ നിന്നിൽമാത്രം അലിയാനായി അവതരിച്ചുകൊണ്ടേയിരിക്കുന്നു.

'ത്വയി ഖലുരമന്തേപരമമൂനഹം ധന്യാൻ മന്യേ
സമധിഗത സർവ്വാഭിലഷിതാൻ.' എന്നും

'ഈശ ഗൂഢാത്മഗതയോ' എന്നും നാരായണീയത്തിലുണ്ട്. ആത്മഗതി, മനോഗതി, വിജ്ഞാനം, തേജസ്സ് എന്നൊക്കെ പറയുന്നത് നിഗൂഢമാണ്. രഹസ്യമായല്ലാതെ, പരസ്യമായി ആ അനുഭൂതി നുകരാൻ സാദ്ധ്യമല്ല. ധ്യാനത്തിൽ നീയുമായി ലയിച്ച് രസാർണ്ണവാനുഭൂതി നേടിയ ഞാൻ ആ രഹസ്യാനുഭവം ആരോടും പറയാനാവാതെ വെണ്ണതിന്ന ഊമയെപ്പോലായിരിക്കുന്നു. എനിക്ക് മറ്റൊന്നിലും ആസക്തിയില്ലാതായിരിക്കുന്നു. നിന്നിൽ മാത്രമാണെന്റെ ഭ്രാന്ത്.... എന്റെ ആസക്തി!!

അഹം ഭവത് പാദാംബോജസ്മരണ രസികഃ
നാമനിവഹാൻ ഗായം ഗായം
കുഹചന വിജനേ വിവത്സ്യാമി.

നിന്നെപ്പറ്റി മാത്രം ധ്യാനിച്ചുധ്യാനിച്ച്, ആ വിചാരച്ചിതയുടെ ചിതാഗ്നിയിൽ ഞാൻ എന്റെ അംഗങ്ങളെ അംഗാരമായി എരിച്ചുകളഞ്ഞു. അങ്ങനെ, ഞാൻ 'സത്' ആയ നിന്റെ 'സതി'യായി! സതിയിൽ നീ ജനിപ്പിച്ച ഉണ്ണിയാണ് എന്റെ സാന്ദ്രാനന്ദമായി പിറന്നത്. ഈ സന്ദേശം നിന്റെ സന്ദേശം.... ഇതിനെ ഞാൻ നിനക്കായി അർപ്പിക്കുന്നു....

എന്റെ ആത്മരാഗം മനോബുദ്ധിവാക്കായങ്ങളാകുന്ന ആവരണങ്ങൾ മാറ്റി പതിനാറായിരത്തെട്ടു തീർത്ഥകലശങ്ങളാൽ.... പതിനാറായിരത്തെട്ടു രാഗരാഗിണികളാൽ നിന്നെ അഭിഷേകം ചെയ്യുന്നു.

നഗ്നമാമെന്നാത്മരാഗം പതിനാറു-
മെട്ടും സഹസ്രം കലശമാടി
അത്രയും പ്രേമരാഗങ്ങളൊഴുക്കുന്ന
മുഗ്ദ്ധമുരളിയായ് തീർന്നുപോയി.

പ്രപഞ്ചാത്മാവിന്റെ മുരളിയായി, പ്രപഞ്ചമാതാവായ പരാശക്തിയായിത്തീർന്നതോടെ എനിക്ക് ശരീരകാമങ്ങളിൽ മമത പൂർണ്ണമായി ശമിച്ചു. 1980-ൽ നാലാമത്തെ കുഞ്ഞും നഷ്ടപ്പെട്ടപ്പോൾ ഞാൻ ഈ ശരീരകാമങ്ങളുടെ നിരർത്ഥകത അറിഞ്ഞു. മൂന്നു കുഞ്ഞുങ്ങളെ ഗായത്രീദേവി ഏതോ സുരക്ഷിതസ്ഥാനത്തെത്തിച്ചു. അവസാനത്തെ കുഞ്ഞ് എവിടെപ്പോയി എന്നതിന് ഒരു നിമിത്തം കാണുകയുണ്ടായില്ല. അപ്പോഴാണ് ഞങ്ങൾ ഒരു തീരുമാനമെടുത്തത്. കന്യാകുമാരീദേവിയുടെ തിരുസന്നിധിയിൽവെച്ച് - 1980-ലെ ക്രിസ്തുമസ്സിന്! വീണ്ടും ബ്രഹ്മചര്യത്തിലേക്ക്-കുമാരചര്യയിലേക്ക് - മടങ്ങുക എന്ന തീരുമാനം. അന്നുമുതൽ ഞങ്ങൾ ഒരേ വീട്ടിൽ സഹോദരീസഹോദരന്മാരെപ്പോലെ ജീവിച്ചു. എന്റെ കഠിനമായ സാധനകൾക്ക് ബ്രഹ്മചര്യം അനിവാര്യമായിരുന്നു.



പലരും പറയുന്നു, ശരീരബന്ധമില്ലാതെ സ്ത്രീപുരുഷന്മാർക്ക് പരസ്പരം സ്നേഹിക്കാനാവില്ല എന്ന്. എനിക്ക് തീരെ മനസ്സിലാവാത്ത ഒന്നാണത്. ആത്മബന്ധംകൊണ്ടാണ് മനുഷ്യർ മനുഷ്യരെ സ്നേഹിക്കുന്നത്. സ്ത്രീയേയായാലും പുരുഷനെയായാലും ആത്മാവുകൊണ്ടാണ് നാം സ്നേഹിക്കുന്നത്; ശരീരംകൊണ്ടല്ല.

എന്റെ നിഘണ്ടുവിൽ ഒരാളെ സ്നേഹിക്കുക, പ്രേമിക്കുക എന്നൊക്കെ പറഞ്ഞാൽ 'ഒരാളെ നന്നായി മനസ്സിലാക്കുക; വാക്കുകൊണ്ടോ പ്രവൃത്തികൊണ്ടോ മനസ്സുകൊണ്ടോ ആ ആളെ മുറിവേൽപ്പിക്കുന്നതോ സങ്കടപ്പെടുത്തുന്നതോ ആയ യാതൊന്നും ചെയ്യാതിരിക്കുക' എന്നാണർത്ഥം. അങ്ങനെ സ്നേഹിക്കാൻ ശരീരസംഗമം ആവശ്യമില്ല. ശരീരസംഗമം ഉണ്ടാവുമ്പോഴാണ് ഇതെന്റെയാണ് എന്ന പൊസസീവ് ചിന്തയും അസൂയയും ഒക്കെ ഉണ്ടാവുന്നതും, ഇണയെ സംശയിക്കുന്നതും, ഇണ നഷ്ടപ്പെടുമെന്ന് പേടിക്കുന്നതും, വാക്കുകൊണ്ടും പ്രവൃത്തികൊണ്ടും മനസ്സുകൊണ്ടും ഇണയെ മുറിവേൽപ്പിക്കുന്നവിധം പെരുമാറുന്നതും. ആത്മാവുകൊണ്ടുള്ള എന്റെ പ്രേമത്തിൽ ഇതൊന്നുമില്ല.

എന്റെ പ്രേമം സദാ അമൃതം.... അമൃതമായ ആത്മസ്പർശമേ അതിലുള്ളൂ. ഹരി എന്റേതാണ് എന്നെനിക്കറിയാം. പക്ഷേ ഹരി എന്റേതു മാത്രമല്ല, ഈ പ്രപഞ്ചത്തിന്റേതുമാണ് എന്ന അറിവോടു ചേർന്നിരിക്കയാൽ അതിൽ അസൂയയില്ല. പൊസസീവ്നസ് ഇല്ല. ഞാൻ ഹരിയുടേതു മാത്രമെന്ന ആത്മനിവേദനം ഉണ്ടുതാനും

തളിരിൻ രാഗം ചേരും നിൻ
അധരം മുത്തും നാളികയിൽ
പ്രാണാമൃതമാം മാരുതനാൽ
രാഗിണി മാലകൾ തീർക്കുമ്പോൾ
പ്രാണ ഞരമ്പു പിടയ്ക്കുന്നു
രാഗിണിമാരിൽ മണിവർണ്ണാ
സർവ്വവികാരസ്തംഭത്താൽ
നിശ്ചല നിഷ്കളഭാവത്താൽ
നിത്യനിരാമയ ചേർപ്പൂ നീ
നിത്യസമാധിയിലെന്നേയും

ആ നിത്യസമാധ്യവസ്ഥയിൽ സർവ്വം ഏകം.... മധുരം.... അമൃതം.... ഊർജ്ജം....

പശുവും പക്ഷിയുമംബരവും
ശിലയും ചെടിയും സാഗരവും
ഞാനും നീയും രാഗത്താൽ
താനേയൊന്നായ്ത്തീരുമ്പോൾ

കണ്ണടച്ചാലും തുറന്നാലും ഇരുന്നാലും നടന്നാലും കാറോടിച്ചാലും........ മുന്നിൽക്കണ്ടാലും ഇല്ലെങ്കിലും.... സദാ അമൃതാവസ്ഥ!

സദാ പ്രത്യക്ഷമായ സത്യം മാത്രം!

ശാന്തം.... സുന്ദരം.... ശിവം!

ഇളകാത്ത ധ്യാനമനസ്സിൽ ഒരൊറ്റ അംഗുലീചലനംമാത്രം! ഓടക്കുഴലൂതുന്ന അംഗുലി.... ഒരൊറ്റ താളം മാത്രം.... ശ്യാമവനമാലിയുടെ പദമലർ ഉലയും താളം.... നാമശ്രവണമാത്രയിൽ നിർവ്വികല്പസമാധി! സാന്ദ്രാനന്ദം ആ യോഗദർശനമാണ്.

ഇളകാമനമിതിലിളകുന്നു
അംഗുലി,യോടക്കുഴലിൽപ്പോൽ
ഇളകാമനമിതിലുലയുന്നു
താളത്തിൽ നിൻ പാദമലർ
കല്പ വികല്പമിതേ നിർവ്വി-
കല്പ സമാധിയിതറിയുന്നു.
ഒരു ശ്രുതികൊണ്ടേയടയാവും
നിർവൃതി നുകരാൻ കാണണമോ
പുറമേയുള്ളൊരു കണ്ണാലെ?
അകമേ കണ്ണില്ലേ, കാണാൻ!

യോഗക്കാട്ചി എന്ന യോഗദൃഷ്ടിയിൽ അതുമാത്രം. അതുമാത്രം.... ഈ നാദലയയോഗത്തിന്റെ മുദ്ര സാന്ദ്രാനന്ദത്തിലും മധുരലയത്തിലും കണ്ടപ്പോൾ ചിലർ ചോദിക്കുന്നു "മാഡം - എന്തൊക്കെയാണെഴുതിയിരിക്കുന്നത് - ഞങ്ങൾക്കൊന്നും മനസ്സിലാവുന്നില്ല" എന്ന്! പ്രേമം മനസ്സിലാവുന്നില്ല എന്നതിന് എന്തുത്തരമാണ് പറയാനുള്ളത് - പ്രേമിച്ചുനോക്കൂ എന്നല്ലാതെ.... ഗോപികമാർ പറഞ്ഞ ഉത്തരമല്ലാതെ....

ജിത്ദേഖോ തിത് ശ്യാംമയീ ഹെ
ശ്യാംകുഞ്ജ് ബന് ജമുനാ ശ്യാമാ
ശ്യാം ഗഗന് ഘന്ഘടാ ഛയീഹെ
സബ്രംഗന് മെ ശ്യാം ഭരോഹെ
ലോക് കഹത് യഹ്ബാത് നയീഹെ
മെ ബൌവ്രി കി ലോഗന് ഹീകീ
ശ്യാം പുത്രിയാ ബദല് ഗയീഹെ
കഹീനജായെ മുഖ്സെ കാതൂ
ശ്യാം പ്രേം കീ ബാത്
നഭ് ജല് ഥല് ചര് അചര് സബ്



ശ്യാം ഹി ശ്യാം ദിഖാത്
ബ്രഹ്മ് നഹി, മായാ നഹി, നഹി ജീവ്, നഹി കാല്
അപ്നീഹും സുധിനാരഹി,
രഹിയോ എക് നന്ദ്ലാല്
കോ കാസോം കേഹി ബിധികഹാ,
കഹൈ ഹൃദൈ കി ബാത്
ഹരി ഹേ രത് ഹിയ ഹരി
ഗയോ ഹരി സർവ്വത്ര ഖലാത്.

(എവിടെ നോക്കുന്നുവോ അവിടെയൊക്കെ ശ്യാമമയം....
കുഞ്ജം ശ്യാമം..... വനം ശ്യാമം.... യമുനാ ശ്യാമാ....
ഗഗനം ശ്യാമം, ഘനമേഘശ്യാമം
സർവ്വവർണ്ണത്തിലും ശ്യാമം നിറഞ്ഞിരിക്കുന്നു.
ലോകം പറയുന്നു: 'ഇതു നല്ല പുതുമ.'
ഞാൻ 'ബാവ്രി' (ഭ്രാന്തി)യാണോ....?
ലോകം അന്ധമാണോ?
ശ്യാമൻ എന്റെ കണ്ണിലും ലോകത്തിന്റെ മുന്നിലും
രൂപംമാറി പ്രത്യക്ഷപ്പെടുകയാണോ?
ശ്യാമന്റെ പ്രേമത്തെക്കുറിച്ച് വാക്കുകൊണ്ടെങ്ങനെ പറയും!

നഭസ്സിലും ജലത്തിലും സ്ഥലത്തിലും സർവ്വചരാചരങ്ങളിലും സർവ്വത്തിലും ശ്യാമൻമാത്രം.... ശ്യാമനെ മാത്രം കാണുന്നു.... ബ്രഹ്മമില്ല, മായയില്ല, ജീവനില്ല, കാലമില്ല.... 'എന്നെ'ക്കുറിച്ച് ബോധംപോലുമില്ലാതായിത്തീർന്നിരിക്കുന്നു....

നന്ദലാലൻ മാത്രം....
അവൻ മാത്രം ഉണ്മ....

ആർക്ക് ഏതുവിധം ഹൃദയത്തിന്റെ ഈ അവസ്ഥ വർണ്ണിക്കാനാവും....

ഞാൻ വിചാരിച്ചു, ഹരി എന്റേതെന്ന്!
പക്ഷേ, അവൻ എന്റെ ഹൃദയത്തെ ഹരിച്ച് അവന്റേതാക്കി.
അവനെ മാത്രം.... അവനെ മാത്രം....
സർവ്വദിശയിലും കാണുന്നു.)

മെയ് 2002. ഇന്നലെ അജിതയോടും സഞ്ജീവനോടും എന്റെ ദിവ്യദർശനങ്ങൾ പറഞ്ഞുകൊണ്ടിരുന്നപ്പോൾ അവർ പറഞ്ഞു, സ്വാമി മുക്താനന്ദ പരമഹംസന്റെ ആത്മകഥയിൽ ഏറെക്കുറെ ഇതുപോലുള്ള യോഗദർശനങ്ങളുണ്ടെന്ന്. അവർ ആ പുസ്തകം എനിക്ക് വായിക്കാൻ തന്നു. കുണ്ഡലിനി ഉണർന്നവരുടെ ദിവ്യദർശനങ്ങൾ അവരുടെ സ്പിരിച്വൽ എക്സ്പീരിയൻസസ് ആണെന്ന് ആ പുസ്തകത്തിലുമുണ്ട്. ഷഡ്ചക്രസ്ഥിതയായി പരബ്രഹ്മസ്വരൂപിണിയായി, നാദാത്മികയായിരിക്കുന്ന കുണ്ഡലിനിയാണ് ഈ ദർശനങ്ങൾക്ക് ഹേതുവെന്ന് ശിവസംഹിതയിലുണ്ട്.

രുദ്രോനര; ഉമാനാരീ
തസ്മൈ തസ്യൈ നമോ നമഃ
(രുദ്രഹൃദയ ഉപനിഷത്ത്)

പരമശിവന്റെ അർദ്ധാംഗിനിയായ കുണ്ഡലീപരാശക്തിതന്നെ സീതയും രാധയും മീരയും, മകളും ഭാര്യയും അമ്മയും സഹോദരിയും യോഗിനിയും ഒക്കെ!

സൂര്യനിൽനിന്നും നക്ഷത്രലോകങ്ങളിൽനിന്നും 720 കോടി മധു നാഡികളിലൂടെ നാദബ്രഹ്മമായ അവൾ അവരോഹണം ചെയ്ത് ബ്രഹ്മ ഗീതികകളായി, വർണ്ണങ്ങളായി, പ്രപഞ്ചമാകെ നിറയുന്നു.... സർവ്വച രാചരത്തിലും മനുഷ്യനിലും ഇരിക്കുന്നു. മനുഷ്യരിൽ 720 മില്യൻ നാഡി കളിലേക്ക് ആറ് ഊർജ്ജകേന്ദ്രങ്ങൾ ആയ നാഡീചക്രം വഴി അവൾ വ്യാപിക്കുന്നു. 720 എന്ന സംഖ്യ 360 ഡിഗ്രിയുള്ള രാശിചക്രത്തിന്റെ ഗുണിതസംഖ്യയാണ്. 36 തത്ത്വത്തെ രണ്ടുകൊണ്ട് ഗുണിച്ച 72 മേള കർത്താരാഗങ്ങളായി, ഒരു നിമിഷത്തിൽ 72 ഹൃദയത്തുടിപ്പായി അവ മനുഷ്യശരീരത്തിൽ മധുനിഷ്യന്ദികളായിരിക്കുന്നു. ഈ രാഗങ്ങളെ വിസ്തരിച്ച ശരീരമാണ് 'തനു' - സംഗീതത്തിൽ താനം (തനു വിസ്താരേ) 84 താനമുണ്ട്. 72 മേളകർത്താക്കളെ (36 തത്ത്വങ്ങളെ) വിസ്തരിച്ച് 84 ലക്ഷം ജീവശരീരങ്ങളെ (മനുഷ്യനടക്കം) ഭൂമിയിൽ പരാശക്തി സൃഷ്ടിച്ചുവെന്ന് പഴയ ഗ്രന്ഥങ്ങൾ അതുകൊണ്ട് പറയുന്നു.... തനു (ശരീരം) യജ്ഞോപകരണമാകയാൽ താനങ്ങൾക്ക് വൈദികയജ്ഞങ്ങളുടെ നാമമാണ് സംഗീതശാസ്ത്രം കൊടുക്കുന്നത്.... എന്റെ തനു ഷഡ്ജ ഗ്രാമത്തിൽ ഋഷഭമില്ലാത്ത ബഹുസൗവർണ്ണം.... രാഗം സുവർണ്ണാംഗി.... എന്റെ സംഖ്യ ഷഡ്ജം (6) എന്ന ഷഡ്ചക്രം....

നാദലയ യോഗത്തിൽ ഈ താനങ്ങളും രാഗങ്ങളും തരുന്ന നിർവൃതികൊണ്ട് കുണ്ഡലിനി ഉണർന്ന് ആരോഹണം ചെയ്യുന്നു. Ecstacy stage-ൽ എത്തുന്നു. അപ്പോൾ തല പെരുക്കുന്നപോലെ മൂർച്ഛാവസ്ഥ വരും. 'തന്ത്ര' എന്നറിയപ്പെടുന്ന നിദ്രയ്ക്ക് സമാനമായ ദിവ്യ ധ്യാനാവസ്ഥയിൽ ദിവ്യദർശനങ്ങൾ കാണും. സിദ്ധർ, സിദ്ധലോകങ്ങൾ, ദിവ്യ ജ്യോതികൾ, സ്വർല്ലോക പിതൃലോക നാഗലോകാദികൾ, ഋഷിമാർ, ഗുരു ഇവരെ കാണും. ഈ അവസ്ഥയെ play of consciousness-ൽ സ്വാമി മുക്താനന്ദ പരമഹംസർ ഇങ്ങനെ വർണ്ണിക്കുന്നു.

A divine and unparallelled joy rises up in waves from within, currents of happiness flow through all the naadis, - when beauty is revealed its companino 'Sound' aises. As sound emanates you hear sweet divine music. The treasure of naada, which is filled with infinite virtues will arise in your head. You will get deep and pleasant sleep such as even the gods enjoy. Listening to the music you dance.... It chases away your indifference, apathy, worries and diseases and errotic thinking.



ധ്യാനിക്കുന്തോറും നാം നാദബ്രഹ്മമായി മാറുന്നു. ധ്യാനേ ധ്യാനേ തദ് രൂപതാ എന്ന ഭാഗവതവാക്യംപോലെ! മറ്റൊന്നിലും മനസ്സു പോകാതെ ഒന്നിൽത്തന്നെ ഉറയ്ക്കുന്നതാണ് ധ്യാനം (നിർവ്വിഷയ മനഃ) ഗോപികളുടെ ഉത്തമധ്യാനമാണ്. ഗോപികൾ സിദ്ധയോഗിനിമാരാണ്, വ്യഭിചാരിണികളല്ല! ശരീരംകൊണ്ടല്ല, ആത്മാവുകൊണ്ടാണ് അവർ കൃഷ്ണനെ പ്രേമിച്ച്, അറിഞ്ഞ്, അവനിൽ ഒന്നുചേരുന്നത്!

യോഗിക്ക് സ്വപ്നദർശനങ്ങൾ പലവിധമുണ്ട്. അവയിൽ ഒന്നാണ് നാഗലോകവും സർപ്പദർശനവും. ധ്യാനത്തിന്റെ ഫലം ലഭിക്കാനായി എന്നും മോക്ഷമാർഗ്ഗം തുറന്നുകിട്ടാനായി എന്നുമാണ് ഇത് സൂചിപ്പിക്കുന്നത്. കുണ്ഡലിനി എന്ന സർപ്പരാജ്ഞിയാണ് ഈ ദർശനത്തിനും ഹേതു. രണ്ടുപ്രാവശ്യമാണ് കുണ്ഡലിനിയെ സർപ്പരൂപത്തിൽ ഞാൻ കണ്ടത്. ഒരിക്കൽ ജലസർപ്പരൂപത്തിൽ - ജലശയനം ചെയ്യുന്ന എന്റെ യോഗനിദ്രയിൽ എനിക്ക് കാവലായി! മറ്റൊരിക്കൽ ഒരു പ്രത്യേകരൂപത്തിൽ കണ്ടു. എന്റെ ശിരസ്സിനു മുകളിൽ ഡയമണ്ട് ആകൃതിയിൽ, മുടി ഇല്ലാതെ ഒരു സ്വർണ്ണദ്വാരം. അതിലൂടെ നീലനിറത്തിൽ തിളങ്ങുന്ന ഫണമുയർത്തി ചുറ്റും സ്വർണ്ണപ്രഭയുള്ള നാഗഫണരൂപത്തിൽ.



ഒരു യോഗിയുടെ തലയ്ക്കു പിന്നിലെന്നപോലെ! പക്ഷേ, എന്റെ ആജ്ഞാസഹസ്രാരങ്ങളിലാണതിന്റെ ഉദയം! പിന്നിലല്ല! തഞ്ചാവൂർ സരസ്വതി എന്ന നാമനാരായണിയുടെ രൂപം അതാണെന്ന് ഞാൻ പിന്നീട് മനസ്സിലാക്കി.

മനുഷ്യരിൽ പരാശക്തീപ്രഭാവം ഉണരുന്നത് സ്വാഭാവികമാണ്. അതൊരു സൂപ്പർഹ്യൂമൻ കഴിവല്ല. ശുദ്ധമാക്കിവെച്ച ശരീരവും മനസ്സും ബുദ്ധിയും ഉള്ള ഒരാൾ ശ്രദ്ധാപൂർവ്വം ധ്യാനിച്ചാൽ ഒരുനിമിഷംകൊണ്ട് ഈ പ്രഭാവം തന്നിൽത്തന്നെ ദർശിക്കാൻ സാധിക്കും. അതിന് ജാതിമതലിംഗഭേദങ്ങളൊന്നും ബാധകമല്ല. ഒരുപാട് വേണ്ടാത്ത ഗോസിപ്പുകൾ സംസാരിച്ചുകൂട്ടുന്ന സ്ഥലങ്ങളിൽ ചെന്നിരിക്കുകയും അത്തരക്കാരുടെ കമ്പനിയിൽപെടുകയും ചെയ്താൽ ഈ പ്രഭാവം നമ്മിൽ കുറഞ്ഞുകുറഞ്ഞുവരുന്നത് അനുഭവിക്കാനാവും. അതിനാൽ അത്തരം സ്ഥലങ്ങളും കമ്പനികളും ഞാൻ ശ്രദ്ധാപൂർവ്വം നിഷ്ഠാപൂർവ്വം ഒഴിവാക്കുന്നു. എറണാകുളത്ത് എത്തിയ ഉടനെ കുറച്ചുദിവസത്തേയ്ക്ക് അറിയാതെ ഞാൻ ഈ വിഡ്ഢിത്തം ചെയ്യുകയുണ്ടായി. ഭാഗ്യത്തിന് ഈശ്വരൻ എന്റെ കാലിടറാതെ കാത്തു. ആ കമ്പനി ഒഴിവാക്കിപ്പിച്ചു.

ചക്രങ്ങൾ ഉണരുമ്പോൾ പലവിധം അനുഭവങ്ങൾ ഉണ്ടാവും. മൂലാധാരം മുതലായ അധോചക്രങ്ങൾ ഉണരുമ്പോൾ ചുവപ്പുനിറത്തിലാണ് ഓറ. അപ്പോൾ ദേവിയുടെ നാമം രക്തേശ്വരി എന്നാണ് സിദ്ധന്മാർ പറയുക. സ്വാധിഷ്ഠാനം ഉണരുമ്പോൾ ദേവി പൂർണ്ണനഗ്നയായി കാമം ഉണർത്തി ചുവന്ന ഓറയിൽ ഇരിക്കുന്നതുകാണാം. വിശുദ്ധിചക്രം ഉണരുമ്പോൾ വെളുത്തവസ്ത്രമണിഞ്ഞ് വെളുത്ത ഓറയോടെ സപ്തസ്വരാധീശ്വരിയായി ശ്വേതേശ്വരി എന്ന പേരിലാണ് ദേവിയെ കാണുക. കൃഷ്ണനീല വർണ്ണത്തിലുള്ള കാരണശരീരത്തിന്റെ ഉണർച്ചയിൽ പലതരം സൗരഭ്യങ്ങൾ അനുഭവപ്പെടും. രണ്ടു പുരികങ്ങൾക്കിടയിൽ വേദന തോന്നും. നാഗലോകം, ചന്ദ്രലോകം, പിതൃലോകം എന്നിവ കാണും. കറുപ്പും നീലയും സ്വർണ്ണവർണ്ണത്തിൽ തിളങ്ങുന്ന ഓറയുമായി നാഗദർശനം അപ്പോഴാണ് ഉണ്ടാവുക. ഹൃദയസ്ഥാനമായ അനാഹതത്തിന്റെ ഉണർച്ചയിൽ കണ്ണിൽ നീലവെളിച്ചം പ്രത്യക്ഷമാവും. നീലോദയമെന്നാണ് ഇതിനെ സിദ്ധന്മാർ വിളിക്കുക. നീലേശ്വരി എന്നാണ് അപ്പോൾ ദേവിക്ക് പേര്. നീലവെളിച്ചം, നീലബിന്ദു, നീലമണി എന്നൊക്കെ വിളിക്കുന്ന അവസ്ഥ ശാംബവീമുദ്രയുടെ മുന്നോടിയാണ്. ഈ അവസ്ഥയിൽ യോഗിക്ക് കണ്ണിന്റെ കാഴ്ച നഷ്ടപ്പെടുന്നതായി തോന്നും. (മ്യൂസിക് സെന്റർ വല്ലാതെ സ്റ്റിമുലേറ്റഡ് ആവുമ്പോൾ വലത്തെ മസ്തിഷ്കഭാഗം പെരുക്കും. വലത്തെ കണ്ണിന്റെ കാഴ്ച നഷ്ടപ്പെടുന്നതായി തോന്നും.) അതോടെ ആജ്ഞാചക്രം പൂർണ്ണമായി ഭേദിക്കുകയും clairvoyance കിട്ടുകയും ചെയ്യും ഈ സ്റ്റേജിലെത്തിയ യോഗിക്ക് ഒട്ടും ശരീരകാമം (sexual desire) ഉണ്ടാവുകയില്ല; കാമത്തിന് അതീതനാണ് എന്നർത്ഥം. ആജ്ഞാചക്രം ഭേദിച്ചുകഴിഞ്ഞ വ്യക്തി ഒരു divine flame



of energy (ഊർജ്ജത്തിന്റെ ഒരു ദിവ്യനാളം) മാത്രമാണ്. ഒരു ദൈവീക ജ്യോതി! ഇത്തരം രണ്ടു വ്യക്തികൾ പരസ്പരം അടുത്തുവരുമ്പോൾ ഊർജ്ജം കൈമാറുകയും അത് പ്രപഞ്ചത്തിന് ഉപയോഗമായിത്തീരുകയും ചെയ്യും.

വെള്ളിനീലനിറത്തിൽ ചുറ്റും സുവർണ്ണപ്രഭയായി (സുവർണ്ണ രജതസ്രവ)ട്ടാണ് സുഷുമ്നാനാഡി കാണുക. അതിന്റെ അറ്റത്താണ് നേരത്തെ പറഞ്ഞ നാഗഫണം - ശക്തി, ഗുരു (ഋഷി) എന്നിവരുടെ സ്ഥാനത്ത് സ്വന്തരൂപം കാണുന്നത് പ്രതീകദർശനമാണ്. മൃദുവായ ഒരു ഓറഞ്ചുപ്രഭ (സാഫ്രോൺ) നടുവിൽ അനേകായിരം നീലപ്രകാശങ്ങൾ.... ചുറ്റും സ്വർണ്ണപ്രഭകൾ.... ഇതിന്റെ സ്ഥാനം രക്തേശ്വരി, ശ്വേതേശ്വരി, നീലേശ്വരികൾക്കു നടുവിലായിരിക്കും. 1978-ൽ കണ്ട ഗായത്രീദർശനത്തിന്റെ ബാക്ക്ഗ്രൗണ്ട് ഈ ബഹുവർണ്ണരൂപമായിരുന്നു. ഇത് സർവ്വജനലോകമാണെന്നും, സർവ്വലോകങ്ങളേയും ത്രികാലങ്ങളേയും കാണാനുള്ള കഴിവാണ് ഈ ദർശനഫലമെന്നും സ്വാമി മുക്താനന്ദ പറയുന്നു! സ്വാമി പറഞ്ഞത് ശരിയാണ് എന്ന് എന്റെ ജീവിതാനുഭവം സാക്ഷ്യപ്പെടുത്തുന്നു. നീലേശ്വരി (നീലേശ്വരൻ) എന്ന കൃഷ്ണദർശനത്തിൽ സിദ്ധയോഗികൾ കേൾക്കുന്ന ശ്രുതിമധുരസംഗീതം ആദ്യം ഇടത്തെ ചെവിയിൽ (വലത്തു മസ്തിഷ്കത്തിലെ മ്യൂസിക് സെന്റർ സ്റ്റിമുലേഷൻ കൊണ്ട്) കേൾക്കുംപോലെ തോന്നുമെന്നും പിന്നീട് സർവ്വത്ര ആന്തരനാദമായി അനുഭവപ്പെടുമെന്നാണ് സ്വാമി പറയുന്നത്. എനിക്ക് അത് ആദ്യമേ സർവ്വത്ര ആന്തരനാദമായിട്ടാണ് അനുഭവം. ചിദാകാശത്തിൽ നാദശ്രവണവും രാഗശ്രവണവും ആനന്ദസൂചകമാണ്, അമൃതത്വത്തിന്റെ നാന്ദിയാണ്.

സ്വർണ്ണത്താമരകൾ വിടർന്ന പൊയ്ക, തീരത്ത് ഋഷിമാർ, സിദ്ധന്മാർ എന്നിങ്ങനെ കാണുന്നതാണ് സിദ്ധലോകദർശനം. സപ്തർഷിദർശനമാണ് ഇതിൽ ഉത്തമം. ശാന്തിയും പ്രേമവും ലഭിക്കുമെന്നാണത്രെ ഇതിന്റെ അർത്ഥം. സിദ്ധയോഗികളുടെ പരമമായ ദർശനമാണ് നീലമുത്തും ചുറ്റും സുവർണ്ണപ്രഭയും (കൃഷ്ണസുവർണ്ണങ്ങൾ) - സുവർണ്ണപ്രഭയിൽ ഇത്തിരി കുങ്കുമഛവി കൂടി ഉള്ളതായി ചില സിദ്ധർ പറയുന്നുണ്ടത്രേ. കൃഷ്ണത്തോടു ചേർന്ന ആ സുവർണ്ണദർശനം-യോഗികൾ കഷ്ടപ്പെട്ടു നേടുന്ന ആ അന്തിമലക്ഷ്യം-ഒന്നുമറിയാത്ത ശിശുവായിരിക്കുമ്പോൾ മുതൽ എനിക്ക് ലഭിച്ചുകൊണ്ടിരിക്കുന്നു എന്നത് വലിയ ഭാഗ്യമായി ഞാൻ കരുതുന്നു! അതിന്റെ അർത്ഥമറിയാൻ അമ്പത്താറു വർഷം ജീവിക്കേണ്ടിവന്നു. നീലമണി The eternal blue of consciousness എന്നറിയപ്പെടുന്നു. 'സത് ചിന്മയ നീലിമാരൂപ'മാണത് ശങ്കരാചാര്യർക്ക്.

നീലമണിയിൽ പ്രവേശിച്ചാൽ പ്രപഞ്ചം സർവ്വദിശയിലും വ്യാപിച്ചുകിടക്കുന്നതും സർവ്വചരാചരത്തിലും നീലമണിതന്നെ ഇരിക്കുന്നതും കാണും. അവിടെ പൂർണ്ണാദ്വൈതമായി. തുക്കാറാം പാടി: "എന്റെ കണ്ണു

കൾ ആ നീലദ്യുതിയുടെ തീർത്ഥത്താൽ കഴുകപ്പെട്ടു. എനിക്ക് ദിവ്യ ദർശനം നൽകപ്പെട്ടു." ബ്രഹ്മാദിഋഷിമാർ അനുഭവിച്ച മകരന്ദസ്വരൂപ മായ ആ ശുദ്ധനീലമണി, - എന്റെ നിവൃത്തിപ്രസാദമായ ഗോവിന്ദന്റെ നിജരൂപം - മാത്രം ഞാൻ എങ്ങും കാണുന്നു. ആനന്ദമധുര സുന്ദരസ്വ രൂപമായ 'ചിതി' അഥവാ പരാശക്തി മാത്രമേ നീലമണിയിലുള്ളു. ആ 'സുവർണ്ണപ്രഭ'യല്ലാതൊന്നും നീലമണിയിലില്ല. ഭൂവിന്റെ നിർവൃതിയിൽ സുവർലോകനിർവൃതിതന്നെയാണുള്ളത് - മറ്റൊന്നുമില്ല.

സ്വരം സുവർണ്ണം- നാദബ്രഹ്മം.... സാമം. അതിനെ ആസ്വദിക്കുന്ന യോഗിക്ക് എന്തു സംഭവിക്കുമെന്ന് 'വിജ്ഞാനവൈഭവം' പറയുന്നു.

ജഗ്ധിപാന കൃതോല്ലാസ രസാനന്ദവിജൃംഭണാത്
ഭാവയേത് ഭരിതാവസ്ഥാം മഹാനന്ദമയോ ഭവേത്
ഗീതാദി വിഷയാസ്വാദാ സമസൗഖ്യൈ കതാത്മനാഃ
യോഗിനസ്തന്മയ ത്വേന മനോരൂഢേസ്തദാത്മതാ
യത്ര യത്ര മനസ്തുഷ്ടിർമനസ്തൈവധാരയേത്
തത്ര തത്ര പരാനന്ദസ്വരൂപം സം പ്രകാശതേ.

രസാനന്ദാനുഭൂതികൊണ്ടും ഭാവംകൊണ്ടും നിറഞ്ഞ അവസ്ഥ യായി, മഹാനന്ദമയമായി യോഗി ഭവിക്കുന്നു. സംഗീതാദിവിഷയങ്ങൾ ആസ്വദിച്ച് അതുമായി തന്മയത പ്രാപിച്ച് മനസ്സിൽ രൂഢമൂലമായിരിക്കുന്ന അതേ ആനന്ദമായിത്തീരുന്നു. എത്രയെത്ര ആനന്ദം മനസ്സിൽ അവധാ രണം ചെയ്യുന്നുവോ അത്രയ്ക്കത്രയ്ക്ക് പരാനന്ദസ്വരൂപം പ്രകാശിക്കു ന്നു. സംഗീത തന്മയത, ആനന്ദ തന്മയത എന്നിവ തമ്മിൽ ഭേദമില്ല, രണ്ടും ഒന്നാണ് എന്നർത്ഥം. ഇതുകൂടാതെ യോഗിയിൽ എന്തൊക്കെ ശക്തികൾ പ്രകാശിക്കുന്നുവെന്ന് 'തന്ത്രസാരം' പറയുന്നു.

പ്രകാശരൂപതാ ചിച്ഛക്തി (light of intelligence)
സ്വാതന്ത്ര്യം ആനന്ദശക്തി (freedom, bliss)
തത് ചമത്ക്കാര ഇച്ഛാശക്തി (willpower)
ആമർഷാത്മകതാ ജ്ഞാനശക്തി (Power of knowledge)
സർവ്വാകാര യോഗിത്വം ക്രിയാശക്തി (Creativity)

സാധാരണയായി, ശരീരം ഉപേക്ഷിച്ച ആത്മാവ് ഒരു നീലത്താര രൂപത്തിൽ ഗൃഹാന്തരീക്ഷത്തിൽ നിൽക്കുമെന്നും കർമ്മഗതി അനുസ രിച്ച് അത് മറ്റൊരു യോനിയിൽ പോയി ജനിക്കുമെന്നും സ്വാമി പറയു ന്നുണ്ട്. എന്നാൽ ജീവന്മുക്തൻ വിദേഹമുക്തനാവുമ്പോൾ നീലത്താര പൂർണ്ണമായ ഊർജ്ജസ്ഫോടത്തിൽ അലിഞ്ഞുപോകയേ ഉള്ളു.

നാദം സഹസ്രാരത്തിന്റെ മുകളിലെ സ്പേസിൽനിന്ന് ഉത്ഭവിച്ച് സർവ്വത്ര വ്യാപിക്കുന്നു. അതിലാകെ ആകാശത്തിന്റെ വൈബ്രേഷൻ ആണ്. ഈ അനുഭവമുണ്ടായവർക്ക് ഓർമ്മശക്തി വർദ്ധിക്കും; എത്ര ജോലി ചെയ്താലും ക്ഷീണം തോന്നില്ല; ഭക്ഷണം അധികം വേണ മെന്നു തോന്നില്ല; നിത്യനൂതനമായ (നിത്യനവി) ആത്മപ്രഭയാണ്



കുണ്ഡലിനി എന്ന് ജ്ഞാനേശ്വരൻ അതുകൊണ്ടാണ് പറഞ്ഞത്. "ആദൗ ഭഗവാൻ ശബ്ദരാശി" ആദിയിൽ നാദസമുദ്രമായിരുന്നു ഭഗ വാൻ. അതിന്റെ ദർശനലഹരിയിലാണ് ഞാൻ ഓർമ്മവെച്ചനാൾമുതൽ! എന്റെ ജീവിതവും യോഗദർശനവും ഒക്കെയാണ് എന്നെ ഞാൻ എന്താ ണോ, അതാക്കിയത്! അല്ലെങ്കിൽ, ഞാൻ എന്താണോ, അതാണ് എന്റെ ദർശനം (ആത്മദർശനം). അതാണ് ഈ ജീവിതം ഇങ്ങനെയൊക്കെയാ ക്കിയത് - രണ്ടുവിധവും പറയാം! തുക്കാറാം പറഞ്ഞു:- ബ്രഹ്മഭൂത ഹോതേ കായാച കീർത്തനീം.... കീർത്തനം പാടുന്നവരുടെ ശരീരം ബ്രഹ്മംതന്നെയായിരിക്കുന്നു. മനസ്സും ബുദ്ധിയും ശരീരവുമൊക്കെ ആ ഒറ്റ ഒന്നിനെ ധ്യാനിച്ച് ധ്യാനിച്ച് തന്മയീഭാവമാർന്നിരിക്കുന്നു. മറ്റൊന്നിലും ആഗ്രഹമില്ല.... ആഭരണങ്ങളിലോ, വസ്ത്രാലങ്കാരത്തിലോ, ശരീരസൗ ന്ദര്യത്തിലോ, സ്ഥാനമാനങ്ങളിലോ, അധികാരത്തിലോ, പ്രശസ്തി യിലോ ഒന്നും മനസ്സൂന്നാതെ നിരന്തരം ജ്ഞാനതപസ്സിൽ ധ്യാനനിരത യായിക്കഴിയുന്നു, ഞാൻ!

ഖട്കാ നഹീഹെ ഖാനേ കാ
ചിന്താനഹീഹെ പാനേകി
മമ്താ നഹീഹെ ദേഹ്കി
പർവാഹ് നഹീ ഹെ പ്രാണോം കി

എന്ന പരമ പ്രേമാവസ്ഥയാണ് എന്റെ ഭ്രാന്ത്! അതുതന്നെയാണ് പരമ ജ്ഞാനാവസ്ഥയായ എന്റെ ശാസ്ത്രബോധവും ലോജിക്കും!

"Numbers and mathematics are the vibrations of Him/her. All raagaas and raaginis, all rhythms or sounds are Him/her.... He is the singer, the dancer, the dance and the song.... The thinker and the thought.... The creation and creator. The pure knowledge, consciousness.... The Mahayoga.... The Guru."

ഈ സമാധ്യവസ്ഥ എന്റെ സഹജാവസ്ഥ.... പൂർവ്വവാസനാ ഫലം....

എന്റെ ശാസ്ത്രവും മതവും കർമ്മവും കലയും സർഗ്ഗശേഷിയും ഉണ്മയും ഇല്ലായ്മയും ഒക്കെ ഈ സഹജാവസ്ഥതന്നെ!

എന്റെ കണ്ണുകൾ ഞാനല്ല - അവ കാണുന്ന പുറംകാഴ്ചകൾ ഞാനല്ല -

കാണുക എന്ന ക്രിയ ഞാനല്ല.
എന്റെ ചെവികൾ ഞാനല്ല - അവ കേൾക്കുന്നത് ഞാനല്ല
കേൾക്കുക എന്ന ക്രിയ ഞാനല്ല.
എന്റെ നാസിക ഞാനല്ല. ഗന്ധങ്ങൾ ഞാനല്ല -
ഘ്രാണനവും ഞാനല്ല.
എന്റെ നാവ് ഞാനല്ല - രുചിക്കുന്ന ഭക്ഷണം ഞാനല്ല -
രുചിക്കുന്ന ക്രിയയും ഞാനല്ല.
എന്റെ ചർമ്മം ഞാനല്ല - സ്പർശിക്കുന്ന വസ്തുക്കൾ ഞാനല്ല.

സ്പർശിക്കുക എന്ന ക്രിയ ഞാനല്ല.
എന്റെ മനസ്സ് ഞാനല്ല - അത് ചിന്തിക്കുന്നതു ഞാനല്ല.
ചിന്തിക്കുക എന്ന ക്രിയ ഞാനല്ല -
പഞ്ചഭൂതങ്ങളിൽ ഒന്നുമാത്രമായ പൃഥ്വി ഞാനല്ല.
പഞ്ചഭൂതങ്ങളിൽ ഒന്നുമാത്രമായ അഗ്നി ഞാനല്ല.
പഞ്ചഭൂതങ്ങളിൽ ഒന്നുമാത്രമായ വായു ഞാനല്ല.
പഞ്ചഭൂതങ്ങളിൽ ഒന്നുമാത്രമായ ജലം ഞാനല്ല.
പഞ്ചഭൂതങ്ങളിൽ ഒന്നുമാത്രമായ ആകാശം ഞാനല്ല.
പഞ്ചേന്ദ്രിയങ്ങൾകൊണ്ടോ, പഞ്ചഭൂതാത്മക പ്രപഞ്ചവിഷയങ്ങൾകൊണ്ടോ മനസ്സാലോ മനസ്സിന്റെ ചിന്തയാലോ
അവകൾ ജനിപ്പിക്കുന്ന ക്രിയാകർമ്മാദികളാലോ
എന്നെ പരിമിതപ്പെടുത്താൻ സാധിക്കയില്ല.
അതിനാൽ അവയൊന്നും ഞാനല്ല.
എന്നാലും ഞാൻതന്നെ അവയിലൊക്കെ നിറഞ്ഞുനിൽക്കുന്നു.
അവയിലൊക്കെ നിറഞ്ഞുനിൽക്കുന്നു.
നിറഞ്ഞുനിൽക്കുന്നു.
ഞാൻ ദേശമല്ല - കാലമല്ല -
ഗതിയല്ല - ഫലമല്ല
എനിക്ക് ജനനമരണങ്ങളില്ല -
ഞാൻ സദാ ആനന്ദവതി.... പ്രസാദവതി....
കാരണം- ഞാൻ ജനിച്ചിട്ടില്ല.
ഞാൻ മരിക്കുന്നുമില്ല.
ജനനമല്ല എനിക്ക് എന്റെ അസ്തിത്വം തന്നത്
മരണം എന്റെ അസ്തിത്വം എന്നിൽനിന്നെടുക്കുന്നുമില്ല -
ഞാൻ ലയനം കാത്തിരിക്കുന്ന സൂര്യ....
ആത്മസൂര്യന്റെ സൂര്യത്വമായ സൂര്യ....
സുവർണ്ണ.....
'ജാതവേദസ്സാ'യ സുവർണ്ണ!

**ആർദ്രാം പുഷ്ക്കരിണിം പുഷ്ടിം**
**പിംഗലാം പത്മമാലിനീം**
**ചന്ദ്രാം ഹിരണ്മയീം ലക്ഷ്മിം**
**ജാതവേദോ മ ആവഹ.**

**ആർദ്രാം യഃ കരിണിം യഷ്ടിം**
**സുവർണ്ണാം ഹേമമാലിനീം**
**സൂര്യാം ഹിരണ്മയിം ലക്ഷ്മിം**
**ജാതവേദോ മ ആവഹ**
**ഓം.....**



**Epilogue:**

ഒരിക്കൽ ഞാൻ സുലേടത്തിയോടു പറഞ്ഞു: "എനിക്ക് ജീവിതത്തിൽ ഒരാശയും ബാക്കിയില്ല. കർണ്ണാടകസംഗീതം കേട്ടുകേട്ട് നാദലയയോഗത്തിൽ ഇരിക്കുന്നസമയത്ത് ആത്മാവ് സഹസ്രാരത്തിലൂടെ ചിദാനന്ദസാഗരത്തിൽ ലയിക്കണം എന്നല്ലാതെ." സുലേടത്തി പറഞ്ഞു: "തനിക്ക് അങ്ങനെ അങ്ങോട്ടുപോയാൽ മതി. ഇവിടെ ബാക്കിവന്ന ശരീരത്തെ ഞങ്ങൾ എന്താണ് ചെയ്യേണ്ടത്?"

ഹെംലക്ക് എന്ന വിഷം കുടിക്കാൻ ഒരുങ്ങുന്ന സോക്രട്ടീസിനോട് ശിഷ്യൻ ഇതുതന്നെയാണ് ചോദിച്ചത്.... 'ഞാൻ' ലയനം പ്രാപിച്ചുകഴിഞ്ഞ് ബാക്കിവന്ന കിളിക്കൂടിനെ ചുട്ടാലെന്ത്, ദഹിപ്പിച്ചാലെന്ത്, കുഴിച്ചിട്ടാലെന്ത്! അത് വെറുമൊരു ലൗകികച്ചടങ്ങ്. ദുർഗ്ഗന്ധം വമിച്ച് നാട്ടുകാരെ ബുദ്ധിമുട്ടിക്കാതിരിക്കാനുള്ള ഒരു ക്രിയ! സുഗന്ധവാഹിയായ 'എന്നെ' ആകാശം തന്റെ നീലവക്ഷസ്സിൽ ചേർത്തുകഴിഞ്ഞാൽ പിന്നെ 'ഞാനെ'വിടെ, 'നീയെ'വിടെ? 'താനെ'വിടെ? സർവ്വം ബ്രഹ്മമയം....

**1991 ഡയറി**

എന്റെ മുന്നിലെ റങ്കൂൺ ക്രീപ്പറുകളിൽ വീണ്ടും വെളുത്തപൂക്കൾ വിരിയുന്നു.... പവിഴമല്ലിപ്പൂക്കൾ കൊഴിഞ്ഞ മുറ്റം വെള്ളപ്പട്ടുകൊണ്ട് മൂടിയപോലെ.... ടെറസ്സിലേക്കു പടർത്തിയ മുല്ലവള്ളി ആപാദചൂഢം മലരണിഞ്ഞിരിക്കുന്നു. ചുവന്ന ശിരസ്സുകുനിച്ച് മെയ്ഫ്ളവർമരങ്ങൾ നിൽക്കുന്നു. പേരമരത്തിലെ പഴുത്ത കായ്കൾക്കിടയിൽ തത്തകൾ അലസഗമനം ചെയ്യുന്നു. പച്ചത്തൂവലും ചുവന്നകൊക്കും പ്രാഞ്ചിപ്രാഞ്ചി ഒരു ശാഖയിൽനിന്ന് മറ്റൊന്നിലേക്ക് നടത്തവും ഇടയ്ക്കിടെ 'ക്രീച്ച്' എന്നൊരു കരച്ചിലും.

ഈ വരാന്തയിലിരുന്നാൽ എന്തെല്ലാം ജീവികളെക്കാണാം. സൂചീമുഖികൾ, ബുൾബുളുകൾ, ഓലേഞ്ഞാലികൾ, ഗോൾഡൻ ഓറിയോൾ എന്ന സ്വർണ്ണപ്പക്ഷി, വിഷുപ്പക്ഷി, കറുപ്പും വെളുപ്പും ചിറകുള്ള പേരറിയാത്ത കിളികൾ, പുള്ളിക്കുയിലും കരിങ്കുയിലും.

എത്രയെത്ര രൂപങ്ങൾ.... നാമങ്ങൾ.... ശബ്ദങ്ങൾ.... ശബ്ദങ്ങൾ മുഴങ്ങുന്ന പ്രഭാതത്തിൽ ഉദിച്ചുയരുന്ന സൂര്യന്റെ കുങ്കുമബിംബം

ഓം തത് സവിതുർവരേണ്യം
ഭർഗ്ഗോ ദേവസ്യ ധീമഹി
ധീയോ യോന പ്രചോദയാത്
പരോ രജസേ സാവദോ

എന്നു മനസ്സിൽ മന്ത്രിച്ച് കിഴക്കോട്ട് തിരിഞ്ഞിരിക്കവെ മനസ്സിൽ പ്രകൃതിയുടെ മഹാമൗനം നിറയുന്നു....

ഇടതൂർന്ന വൃക്ഷത്തലപ്പുകളുടെ പച്ചപ്പിനകത്ത്
നീലവിശാലമായ വാനിന്റെ വിരിമാറിൽ

പഞ്ചഭൂതാത്മകമായ ഈ ശരീരത്തിനകത്ത് എവിടെയോ ഒരു ബിന്ദുവിൽ ആ മഹാമൗനം വന്നുനിറയുന്നു. എന്നെ 'ഞാനാ'ക്കുന്നു. ആ 'ഞാൻ' സുവർണ്ണ എന്ന വീട്ടമ്മയല്ല, ഡോക്ടറല്ല, ബ്ലഡ്ബാങ്കിന്റെ അഡ്മിനിസ്ട്രേറ്ററല്ല, എഴുത്തുകാരിയല്ല, പ്രാസംഗികയല്ല.... ആരുമല്ല.

ആരുമല്ലാത്ത ഞാൻ....

മഹാമൗനസാഗരത്തിൽ ആലിലക്കൃഷ്ണനായി ഏകാകിനിയായി പൊന്തിക്കിടന്ന് ഒലിച്ചുപോകുന്ന ഞാൻ....

പ്രകൃതിയിൽ പൊങ്ങുതടിപോലലയുന്ന ഞാൻ....

പ്രകൃതിയിൽ പ്രകൃതിയായി അചഞ്ചലയായിനിന്ന് പ്രകൃതിയെ ത്തന്നെ കാണുന്ന ഞാൻ....

ഈ 'ഞാൻ' ഈ ശരീരത്തെക്കൊണ്ട് ജോലിചെയ്യിക്കുന്നു. മനസ്സിനെ 'എഴുത്തുകാരി'യാവാൻ പ്രചോദിപ്പിക്കുന്നു. ബുദ്ധിയെ ശാസ്ത്രങ്ങളിൽ വ്യാപരിപ്പിക്കുന്നു. പ്രവർത്തനങ്ങൾക്കെല്ലാം പുതിയൊരു രൂപവും മാനവും ഉണ്ടാക്കിത്തരുന്നു.... ഈ 'ഞാൻ' മാത്രം യഥാർത്ഥ ഞാനെന്ന് ഞാനറിയുന്നു.... മറ്റെല്ലാ 'ഞാനു'കളും അതിന്റെ നിഴലുകൾമാത്രം....

ഇന്ന് ഗുരു നിത്യയുടെ കത്ത് ലഭിച്ചു. 30-4-91ന് എഴുതിയ കത്ത്. നൂതനധാരയിൽ ഞാൻ എഴുതിയ 'എന്റെ വഴി'യിലെ അവസാനത്തെ ഖണ്ഡിക തന്നെ കൂടുതതലായി സന്തോഷിപ്പിച്ചു എന്നെഴുതിയിരിക്കുന്നു. "അപഗ്രഥനാത്മകവും സമന്വയാത്മകവുമായ മനോവൃത്തികളെ വികസിപ്പിച്ചെടുക്കുവാനുള്ള യത്നമാണ് ഓരോ മനുഷ്യജീവിതവുമെന്ന് ഞാൻ വിശ്വസിക്കുന്നു. ഒരു ശാസ്ത്രജ്ഞന്റെ ഉള്ളിൽ കവിഹൃദയം വളർത്തിയെടുക്കുക. പ്രപഞ്ചത്തെക്കുറിച്ചും ചുറ്റുപാടുകളെക്കുറിച്ചും അവബോധമുണ്ടാവുക. നല്ല പുസ്തകങ്ങൾ തെരഞ്ഞെടുത്ത് വായിക്കുക. രാഷ്ട്രീയവും രാഷ്ട്രീയാഭാസവും വേർതിരിച്ചറിയുക. വൈകാരികമായി അവനവനെത്തന്നെ അപഗ്രഥിക്കുക. ഒരു സ്വതന്ത്ര ഇന്ത്യൻ പൗരൻ എന്ന നിലയിൽ സ്വയം വളരാൻ ശ്രമിക്കുക. അങ്ങനെ സ്വന്തം രാഷ്ട്രത്തെ സേവിക്കുക. ഒരുപക്ഷേ ഈ വഴിയാവാം ഭാരതമാതാവ് തന്റെ മക്കളിൽനിന്ന് ഇന്ന് പ്രതീക്ഷിക്കുന്നത്. ഇന്നത്തെ ചുറ്റുപാടിൽ നമുക്ക് തെരഞ്ഞെടുക്കാൻ ഏറ്റവും പറ്റിയതും ഈ പാതയാവാം. എന്റെ ജീവിതപ്പാതയിൽ ഞാൻ കരുതിവെച്ച ഈ പാഥേയം നൂതനധാരയുടെ വായനക്കാരിലേക്ക് പകർന്നുകൊടുക്കാൻ സഹായിച്ചതിന് നന്ദി." ഇതാണ് ആ വരികൾ- പണ്ഡിതനും ചിത്രകാരനും സംഗീതാസ്വാദകനുമായ യതിയുടെ അഭിപ്രായത്തെ ഞാൻ വിലമതിക്കുന്നു.

പ്രപഞ്ചം എന്തൊരത്ഭുതവസ്തുവാണ്. വിഭിന്നാനുഭവങ്ങളും വിചിത്രാനുഭൂതികളുംകൊണ്ട് ലോകം തന്റെ മക്കളെ പാലൂട്ടി വളർത്തുന്നു - ഓരോ അനുഭവവും ഒരു നിധി. പഠിക്കാനും അറിയാനും വളരാനും സഹായിക്കുന്ന നിധി. അനുഭവങ്ങളുടെ പരമ്പിൽ ഉണക്കാനിട്ട സംഭവങ്ങളുടെ നെല്ല് - അതിൽനിന്ന് പതിരും കതിരും വേർതിരിച്ച്, കല്ലും മണ്ണും പെറുക്കിക്കളഞ്ഞ്, കൊച്ചുമക്കളുടെ ബുദ്ധിയെ ഊട്ടാൻ ഉപയുക്തമായ നല്ല നെല്ലുമാത്രം ചികഞ്ഞെടുക്കുകയാണ് ഞാൻ. നാലപ്പാട്ടെ മുറ്റത്ത് നെല്ല് ചേറി ഉണക്കുന്ന വള്ളിയെപ്പോലെ. ചിലപ്പോൾ ആലോചിക്കുന്നു - ഈ സംഭവം നെല്ലോ പതിരോ.... കല്ലോ കതിരോ.... ഏതു സംഭവത്തിലുമുണ്ട് പഠിക്കാൻ പാഠം. കല്ലുകടിച്ചതുപോലുള്ള അനുഭവങ്ങളും മനുഷ്യന്റെ ബുദ്ധിയെ ഊട്ടിവളർത്തുന്നുണ്ട്!



ഒരിക്കൽ തേനിന്റെ രുചിയറിഞ്ഞ ശലഭം - ഒരിക്കൽ പൂപ്പയുടെ അതിരു ലംഘിച്ചു പുറത്തുകടന്ന ചിത്രശലഭം - പിന്നീടൊരിക്കലും ഇല തിന്നുന്ന പുഴുവാകില്ല. തേൻ ആത്മസ്വരൂപം.... മധുമധുരമായ പ്രേമത്തിന്റെ വറ്റാത്ത നീരുറവ.... ഞാനത് നുകർന്നിരിക്കുന്നു. ഭൗതികജീവിതസുഖഭോഗങ്ങളുടെ പച്ചില തിന്നുനടക്കുന്ന താമസമായ പുഴുവായി, പൂജയും തപസ്സും അനുഷ്ഠിച്ച് അസ്വതന്ത്രനായി, തലകീഴായി തൂങ്ങിക്കിടക്കുന്ന രാജസമായ പൂപ്പയായി, ആത്മസ്വരൂപമായ സുധാസിന്ധു നുകർന്ന സാത്വികമായ ചിത്രശലഭമായിത്തീരുന്നു മനുഷ്യാത്മാവ്! പിന്നെ മടക്കമില്ല. സദാഗതിയായ സമീരണനെപ്പോലെ ആത്മാരാമമായി ഊരുചുറ്റൽമാത്രം.... നാരദരെപ്പോലെ! വൈഷ്ണവ വൈഷ്ണവിമാരെപ്പോലെ!! ഞാനും അങ്ങനെ ഹരികഥ പാടി മതിവരാത്ത രാധയായി.... വൈഷ്ണവിയായി.... ദേവാർപ്പിതമനസ്സായ 'ശശീയസി'യായിരിക്കുന്നു.... ഭക്തിയോഗവും ജ്ഞാനയോഗവും ഒന്നാണ്. അതിൽ ഉറച്ചുകഴിഞ്ഞപ്പോൾ ചെയ്യുന്ന ഓരോ കർമ്മവും ശുദ്ധമാവാൻ തുടങ്ങി.... തിളക്കം വെയ്ക്കാൻ തുടങ്ങി. കർമ്മം ആദ്ധ്യാത്മികസാധനയുടെ ചാണയ്ക്കുവെച്ചാൽ ശുദ്ധിയും തിളക്കവും സൗന്ദര്യവും കൂടുന്ന ഒരു മാണിക്യക്കല്ലാണ്.

റൈസെക്ക് ആന്റ് മില്ലാർഡിന്റെ ഓട്ടോപ്സി പത്തോളജി എന്ന പുസ്തകം ആരംഭിക്കുന്നത് ഇങ്ങനെയാണ് - The pathologist is probably more conscious about death than are most men engaged in peaceful occupations. Yet after a long career he does not feel he has been able to read further into truths hidden from others. Even when running a busy autopsy service, his thinking is utterned to life, for through his hands the dead do serve the living.

മരണത്തെക്കുറിച്ചും രോഗത്തെക്കുറിച്ചും അവ ഉണ്ടാക്കുന്ന ദുഃഖങ്ങളെക്കുറിച്ചും സദാ ബോധവാന്മാരായിരിക്കുക, എന്നാലും സുദീർഘമായൊരു ഔദ്യോഗികജീവിതത്തിനുശേഷവും മരണമെന്ന സത്യത്തെ മുഴുവനായി വായിക്കാൻ കഴിയാതിരിക്കുക, മരണത്തെ സദാ കാണുമ്പോഴും ചിന്ത ജീവിതത്തിന്റെ നേരെ തിരിഞ്ഞിരിക്കുക, തന്റെ കൈകളിലൂടെ മൃതദേഹങ്ങൾ ജീവിച്ചിരിക്കുന്നവരെ സ്നേഹിക്കുക - ഉദാത്തവും മാനുഷികവുമായ ആ മാനസികാവസ്ഥ ഡോക്ടർക്ക് പൊതുവെയും പത്തോളജിസ്റ്റിന് പ്രത്യേകിച്ചും ഉണ്ടാവുന്നു.

ഡിസംബറിലെ കോടമഞ്ഞിൻ പുതപ്പുനീക്കി പ്രകൃതി ഉണർന്നെഴുന്നേൽക്കുന്നു. ദിശകളെ പ്രകാശത്തിൽ മുക്കുന്ന ആകാശത്തിലെ വെള്ളിത്താമരപ്പൂവ് ഉദിച്ചിട്ടില്ല. അവന്റെ വരവ് കാക്കുന്നു ചക്രവാളച്ചെരുവിൽ ഏകാകിനിയായി ശുക്രതാരം..... പ്രകാശിക്കുന്ന വെള്ളിത്താരം....

പാൽക്കടലിലെ നുരയിൽനിന്നുണ്ടായ വിഷ്ണുമോഹിനി-വീനസ്.

അവൾ കൊളുത്തിയ ദീപത്തിനുപിന്നിൽ അകലെ അവന്റെ 'വഴി' ഒരുങ്ങുന്നു.... സൂര്യദേവന്റെ....

പ്രപഞ്ചനാഥനായ വിവസ്വാന്റെ....

ആദിദേവൻ സുവർണ്ണരശ്മി വാരിത്തൂകുമ്പോൾ....

ആ കാലടികൾക്കു ചുവട്ടിൽ....

ശാഖകളായി പടർന്നു പന്തലിക്കുന്ന 'ഊർദ്ധ്വമൂലം അധഃശാഖം' ആയ പ്രപഞ്ചത്തിൽ ഒരു സുവർണ്ണബിന്ദുവായി ഞാൻ....

എന്നിലെ 'സുവർണ്ണാംഗി' രാഗത്തെ അവൻ ബഹുസൗവർണ്ണ താനമായി വിസ്തരിക്കുന്നു.... വിസ്തരിക്കുന്നു.... വിസ്തരിക്കുന്നു....

പിന്നെ ഞാനെന്ന രശ്മിയെ തന്നിലേക്കുതന്നെ വിലയിപ്പിക്കുന്നു...... വിലയിപ്പിക്കുന്നു... വിലയിപ്പിക്കുന്നു....

ഇന്നലത്തെപ്പോലെ ഇന്നും, ഇരുട്ട് വടവൃക്ഷം പോൽ വളരുന്നത് അപ്പോൾ ഞാൻ കാണും.... ആ വടവൃക്ഷച്ചോട്ടിൽ ഋഷിയെപ്പോലെ തേജസ്വിയായ എന്റെ സൂര്യനെയും വീണ്ടും കാണും....

ഇന്നും സിന്ദൂരാരുണവസ്ത്രങ്ങളണിഞ്ഞ്, മുല്ലപ്പൂവിന്റെയും പാരിജാതത്തിന്റെയും പരിമളം പരത്തുന്ന സന്ധ്യ ഇരുട്ടിന്റെ വടവൃക്ഷം ചാരിനിന്ന് തന്നിലെ സൂര്യനെ കണ്ണിമയ്ക്കാതെ നോക്കും.

കാമമോഹിതയായ അപ്സരസ്സിനെപ്പോലെ!

അവളെ കാമിച്ച ദേവൻ വിവർണ്ണവദനനായി പശ്ചിമസാഗരത്തിൽ മുങ്ങിക്കുളിക്കും.... മുങ്ങിനീരുന്ന ഞൊടിയിൽ സന്ധ്യാമേനക പെറ്റിട്ട അമ്പിളിക്കീറ് ഉദിക്കും. താരാശകുന്തങ്ങൾ അവൾക്ക് കാവൽനിൽക്കും.

മഞ്ഞുതൊപ്പിയും വെളുത്തുനരച്ച മേഘത്താടിയുമായി ആകാശക്കിഴവൻ കണ്വമഹർഷിയായെത്തും.... അവളുടെ കലകളെ അനുദിനം പോഷിപ്പിക്കും - പതിനഞ്ചുനാളിൽ അവളൊരു പൗർണ്ണമിത്തിങ്കളായി വളരും....

ശുനശ്ശേഫനെ കാത്ത ആദ്യത്തെ ബുദ്ധന്റെ മകൾ.... വിശ്വാമിത്ര പുത്രി.....

മുനീനാമപി മാനനീയയാം സന്ധ്യാമേനകയുടെ പുത്രി....

ചന്ദ്രദേവി.... ഇളാനഗരത്തിന്റെ കാവൽമാലാഖയായ ശകുന്തള.... ഭരതന്മാരുടേയും ആന്ദ്രന്മാരുടേയും അമ്മയായി കണ്വാടവിയിൽ വളർന്ന ശുദ്ധകർണ്ണാടക....

സൂര്യദേവനും ചന്ദ്രദേവിയും മാറിമാറിവരുന്ന ഈ പ്രപഞ്ചത്തെ ഞാൻ എന്നും കാണുന്നു.... ഇന്നലെയും ഇന്നും നാളെയും.... നിത്യയൗവനയുക്തയായി പ്രകാശിക്കുന്ന സുവർണ്ണയും (ശ്വേത) കറുത്ത



ചന്ദ്രയും (ശ്യാമ) ആയി മാറിമാറിവന്ന് ഒരേ കുഞ്ഞിനെത്തന്നെ താലോലിക്കുന്ന വേദമാതാവ്.... ഗായത്രി.... സാവിത്രി.... സരസ്വതി.... അവൾ എന്റെ ആർക്കിടൈപ്പ്.... എന്റെ സെൽഫ്....

യുങ്ങിന്റെ ആർക്കിടൈപ്പുകളിൽ പേർസണ, അണിമ, നിഴൽ, അണിമസ്, സെൽഫ് ഇവയൊക്കയുണ്ട്. 'പേഴ്സണ' ഒരു മുഖംമൂടിയാണ്.... അധികംപേരും ജീവിക്കുന്നത് ഈ മുഖംമൂടിയുടെ പിന്നിലാണ്. ഔദ്യോഗികക്കസേരയിലിരിക്കുന്നവരും, ബിസിനസ് ചെയ്യുന്നവരും, വീട്ടമ്മമാരും ഒക്കെ താന്താങ്ങളുടെ സ്ഥാനം തങ്ങളിൽനിന്ന് എന്തു പ്രതീക്ഷിക്കുന്നുവോ അതായി അഭിനയിക്കയാണ്. സിനിമയിലും നാടകത്തിലുമല്ല ജീവിതത്തിലാണ് ഈ അഭിനയമെന്നുമാത്രം. ജീവിതവിജയത്തിന് ഈ അഭിനയം ആവശ്യമായതുകൊണ്ടാണിത്. സമൂഹം അവരിൽനിന്ന് ഈ അഭിനയം ആവശ്യപ്പെടുന്നു. ഒരു നല്ല ഡോക്ടർ ഒരു നല്ല കവിയോ ഗായികയോ ആയിക്കൂടാ - ഒരു നല്ല അഡ്മിനിസ്ട്രേറ്റർ കാരുണ്യവാനായ മനുഷ്യനായിക്കൂടാ - ഒരു ഗവൺമെന്റ് ഉദ്യോഗസ്ഥന് കവിഹൃദയം പാടില്ല - ഒരു ചെരുപ്പുകുത്തി ചിന്തകനായിക്കൂടാ-ഒരു വീട്ടമ്മയ്ക്ക് വീട്ടുകാര്യങ്ങൾക്കപ്പുറം യാതൊന്നും അറിയേണ്ടതില്ല- ഇങ്ങനെയൊക്കെ സമൂഹം വിധിക്കുന്നു. Person ഒരു collective phenomenon ആണ്. പക്ഷേ ആളുകൾ അതിനെ വ്യക്തിത്വം (Individuality) എന്ന് തെറ്റിദ്ധരിക്കുന്നു. ജീവിതവിജയത്തിനാവശ്യമായി persona യെ കൂട്ടാം. പക്ഷെ നമ്മുടെ യഥാർത്ഥ 'സ്വഭാവ'മല്ലാത്ത ഒന്നായി ജീവിക്കാനുള്ള ശ്രമമാണത്. നാം ചിലതായി അഭിനയിക്കയാണ് - വാസ്തവത്തിൽ അതല്ല - ഇത് മനസ്സിലാക്കാൻ ഈശ്വരാധീനം വേണം. ഞാൻ അഡ്മിനിസ്ട്രേറ്ററായും അദ്ധ്യാപികയായും പത്തോളജിസ്റ്റായും, പ്രാസംഗികയായും, എഴുത്തുകാരിയായും, വീട്ടമ്മയായും, ഭാര്യയായും, മകളായും, അമ്മയായും, സഹോദരിയായും ഒക്കെ 'അഭിനയി'ക്കാൻ ഈ പ്രപഞ്ചരംഗത്ത് ആവിർഭവിച്ച ഒരു 'ആത്മാ'വാണ് - 'ഞാൻ ആത്മാ'വാണ് - എന്ന സത്യം ഞാൻ സദാ ഓർക്കുന്നു. ഈ അഭിനയരംഗത്ത് എന്നിലെ എന്നെ ഞാൻ സദാ വീക്ഷിക്കുന്നു.

മനുഷ്യനിലെ മൃഗീയതയെ യുങ്ങ് നിഴൽ (shadow) എന്നു വിളിച്ചു. നിഴൽ ബോധപൂർവ്വമല്ലാത്ത ഒന്നാകയാൽ അതിനെ തൊടാൻ സാധാരണരീതിയിലുള്ള വിദ്യാഭ്യാസം പോര. നിഴൽ മനുഷ്യപ്രകൃതിയിലെ ദൗർബ്ബല്യമാണ് - ഒരു വ്യക്തിയുടെ മാത്രം ദൗർബ്ബല്യമല്ല. മനുഷ്യസമുദായത്തിന്റെ പൊതുവായ ദൗർബ്ബല്യമാണ്. സൂര്യൻ ഉള്ളതുകൊണ്ടാണ് നിഴൽ ഉണ്ടായത്. ബോധപ്രകാശമുള്ളതുകൊണ്ടാണ് ഈ നിഴലിനെക്കുറിച്ച അവബോധം മാനവസമുദായത്തിന് ഉണ്ടായത്. പ്രകാശരശ്മിയുടെ പാതയിൽ 'ഞാൻ' എന്ന രണ്ടാമതൊന്നു നിൽക്കുമ്പോഴാണ് അതിന്ന് നിഴലുണ്ടാവുന്നത്. 'ഞാൻ' പ്രകാശരശ്മിതന്നെയാണെങ്കിൽ - ഞാൻ സൂര്യൻതന്നെയാണെങ്കിൽ എനിക്ക് നിഴലില്ല. തന്നിലെ നിഴലെന്ന സ്വാഭാവികതയെ അറിഞ്ഞ് അതിനെ ഇല്ലാതാക്കാൻ അസാ

മാന്യശക്തിയും മാനസികപക്വതയും വേണം. അനുപേക്ഷണീയമായ പലതും ത്യജിക്കാൻ സന്നദ്ധതയും.... ജെ. കൃഷ്ണമൂർത്തി പറഞ്ഞ പോലെ "മനസ്സിന്റെ എല്ലാ കോണിലേക്കും ജ്ഞാനപ്രകാശം കടത്തി വിട്ട്" അവിടെ ഒളിച്ചിരിക്കുന്ന ദ്വൈതങ്ങളുടെ നിഴലുകളെയെല്ലാം പുറത്തേയ്ക്കെടുക്കണം.... അതിന് ധൈര്യം വേണം.... അദ്വൈതം ധീരനു മാത്രം സാധിക്കുന്ന ഒരു 'വിശ്വജിത്ത്' യജ്ഞമാണ്.... ഒരു വ്യക്തിയെ സംബന്ധിച്ചേടത്തോളം 'ഈഗോ'വിനെ നേരിടുന്ന ഒരു സദാചാരപ്രശ്ന മാണ് നിഴൽ. സമൂഹത്തിനാവട്ടെ, ലാഘവമായി തള്ളിക്കളയാനാവാത്ത ഒരു പൊതുപ്രശ്നവും. സമൂഹം തന്നിലെ 'നിഴലു'കളെ കണ്ടെത്തി ധീരമായി നേരിട്ട് ജയിക്കാത്തപക്ഷം, നിഴൽ സമൂഹത്തെ മുഴുവനായി ഗ്രസിക്കും. നിഴലിനെ അറിഞ്ഞ് അദ്വൈതിയായ വ്യക്തിയും, സമൂഹവും സ്നേഹം, ക്ഷമ മുതലായ ഗുണങ്ങളാൽ ശോഭിക്കും. അറിയാത്ത വികാരജീവികളും സമൂഹവും ഒരു ചെറിയതെറ്റുപോലും ക്ഷമിക്കാനാവാത്തവരും, തന്നെയല്ലാതെ മറ്റൊരാളെ സ്നേഹിക്കാനാവാത്തവരും ആയിരിക്കും.

പുരുഷനിൽ 'അമ്മ' എന്ന സങ്കല്പം ഉണ്ടാക്കുന്ന ആദിമവികാരങ്ങളുടെ ആകെത്തുകയാണ് യുങ്ങിന്റെ അണിമ. വ്യക്തിയുടെ സ്ത്രീസങ്കല്പം സമൂഹത്തിന്റെ സ്ത്രീസങ്കല്പംപോലെ പ്രധാനമാണ്. അനാദിയായ ഗുണങ്ങളാണ് അണിമയ്ക്ക്. അവൾ നിത്യയൗവനയുക്ത - (ബാലാപരമേശ്വരി.... കന്യാകുമാരി) പക്ഷേ യുഗങ്ങളുടെ അനുഭവസമ്പത്തിന്നുടമ..... വിവേകശാലിനിയായ ജ്ഞാനവൃദ്ധ.... നിഗൂഢജ്ഞാനത്തിന്റെ അധീശത്വം വഹിച്ചവൾ.... ജലവും ഭൂമിയും ഇരിപ്പിടമാക്കിയവൾ.... അവൾക്ക് വേദത്തിലെ ഗന്ധർവ്വന്മാർക്കെന്നപോലെ ദ്വിഭാവങ്ങൾ.... ഒന്ന് ശുദ്ധി, നന്മ എന്നിവയുടെ പ്രതീകമായ നിർമ്മല.... മറ്റൊന്ന് വ്യഭിചാരിണിയും മന്ത്രവാദിനിയുമായ ഉഗ്രരൂപിണി.... ശ്വേതയും ശ്യാമയും - സൂര്യയും ചന്ദ്രയും - ആയ രണ്ടു ദേവീരൂപങ്ങൾ.... പുരുഷൻ സ്ത്രീയെ നിന്ദിക്കയും പുച്ഛിക്കയും അവഹേളിക്കയും ചെയ്യുമ്പോഴാണ് ശ്യാമയായ ഉഗ്രദേവിയുടെ വിളയാട്ടം സംഭവിക്കുക എന്ന് യുങ്ങ് കരുതുന്നു. അതിന്റെ ഫലമാവാം ഇന്നത്തെ ഫെമിനിസം. സ്ത്രീയെ പുരുഷൻ പൂജിക്കയും ആദരിക്കയും സ്തുതിക്കയും ചെയ്യുന്നിടത്ത് അവൾ മഹിതപ്രവൃദ്ധയായി സൗമ്യയായി വർത്തിക്കുന്നു....

അണിമയ്ക്ക് സ്ത്രീകളിലുള്ള പുരുഷപ്രതീകം അണിമസ്സ്. മൂന്നു ബീജങ്ങളിൽനിന്നാണ് ഒരു സ്ത്രീയിൽ അണിമസ്സ് ജനിക്കുന്നത്. (1) ബാല്യത്തിൽ അച്ഛൻ, സഹോദരൻ, അമ്മാമൻ മുതലായവരിൽനിന്ന് ഉണ്ടായ അനുഭവങ്ങളിലൂടെ അവൾ മെനഞ്ഞെടുത്ത പുരുഷസങ്കല്പം. ഇത് നന്നായാൽ അവൾക്ക് പുരുഷന്മാരെ സ്നേഹിക്കാൻ സാധിക്കും. (2) സമൂഹത്തിൽ പൊതുവെ നിലനിൽക്കുന്ന പുരുഷസങ്കല്പത്തെ അവൾ എങ്ങനെ സ്വീകരിച്ചിരിക്കുന്നു എന്നത്. (3) ഓരോ സ്ത്രീയിലും നിർല്ലീനമായിരിക്കുന്ന പുരുഷത്വതത്ത്വത്തിന്റെ ഏറ്റക്കുറവ്.



പുരുഷന്റെ അനുഭൂതികളും സ്ത്രീകളുടെ ചിന്തയും മേല്പറഞ്ഞ ശക്തികളെ ആശ്രയിച്ചിരിക്കുമെന്ന് യുങ്ങ് കരുതുന്നു. അണിമ ചില പ്രത്യേക ഭാവങ്ങൾ (moods) പുരുഷനിൽ ഉണ്ടാക്കുന്നു. അണിമസ്സ് 'അഭിപ്രായങ്ങൾ' രൂപീകരിക്കുന്നു. ഒരു സ്ത്രീയുടെ വളർച്ചയുടെ ഘട്ടങ്ങളിൽ, അണിമസ്സ് ഒരു പ്രത്യേക പുരുഷന്റെ വ്യക്തിസ്വരൂപം (personification of male figure) മുതൽ ഏറ്റവും ആദ്ധ്യാത്മികമായ പരമപുരുഷസ്വരൂപം വരെ ഏതുമാവാം. അണിമസ്സ് തന്നിൽ ഉണർന്നാൽ, ആ ശക്തിയാൽ സ്വയം ഉദ്ധരിക്കാനും ജീവിതത്തിന് പുതിയൊരർത്ഥവും മാനവും ഉണ്ടാക്കാനും സാധിക്കും.

യുങ്ങിന്റെ ഭാഷയിൽ, The animus can in fact stir her to search for knowledge and truth and lead her into purposeful activity, if she can learn to know Him and delineate his sphere of activity.... Relationships with people become easier, for they can be seen as they are, instead of figures on whom we have draped our fancies and endowed with every possible and impossible characteristics, that is, on whom we have projected ourselves....

മൂല്യബോധത്തിനും ഊർജ്ജസ്വലമായ ഉപബോധത്തിനും ഇടയിലുള്ള ഏതോ വ്യക്തിത്വകേന്ദ്രത്തെ - ഈഗോ കേന്ദ്രത്തിൽനിന്ന് വ്യത്യസ്തമായൊരു കേന്ദ്രമായിക്കണ്ട് അതിനെയാണ് യുങ്ങ് സെൽഫ് എന്നു വിളിച്ചത്. യുങ്ങിന്റെ ഈ 'ഞാൻ' പൂർവ്വദേശങ്ങളിലെ 'ആത്മൻ, ബ്രഹ്മം, പുരുഷൻ' എന്നിവയ്ക്ക് സമാനമാണെന്ന് ഫ്രീഡാ ഫോർഹാം പ്രസ്താവിച്ചിട്ടുണ്ട്. ഈഗോ ബോധകേന്ദ്രമാണ്. നിഴലിനെയോ മറ്റു ആർക്കിടൈപ്പുകളെയോ തന്റെ മണ്ഡലത്തിന് അധീനമാക്കാൻ ശ്രമിക്കുമ്പോൾ ഈഗോ അപകടങ്ങളിൽ ചെന്നു ചാടും. ഭാരക്കൂടുതൽ ഉള്ള കപ്പൽ വെള്ളത്തിൽ താഴുംപോലെ! പക്ഷേ, സെൽഫിന് അവയെക്കൂടി തന്റെ മണ്ഡലത്തിൽ സാത്മീകരിക്കാൻ കഴിയും. സെൽഫ് ഒരു കാന്തം പോലെയാണ്. സ്ത്രീപുരുഷന്മാരിലെ സമസ്ത വിരുദ്ധ ഭാവങ്ങളേയും നന്മതിന്മകളേയും സമന്വയിപ്പിക്കാനും മാറ്റിമറിക്കാനും സെൽഫിന് കഴിയും. ഇവിടെയെത്തിപ്പെടാൻ നിരവധി സംഘർഷം തരണം ചെയ്യണമെന്ന് യുങ്ങും വാൾത്തലപോലെ നിശിതമായ മാർഗ്ഗം കടക്കണമെന്ന് ഉപനിഷത്തുക്കളും പറയുന്നു.

സെൽഫ് എന്ന യുങ്ങിന്റെ ഞാൻ സർവ്വവൈരുദ്ധ്യങ്ങൾക്കും അതീതമായ ഒരേകത്വം ദർശിക്കുന്ന പ്രതിഭാസം... ഒരേസമയം കേന്ദ്രവും പരിധിയുമാണത്.... പരിധിയില്ലാത്ത പരിധി അതിന്റെ മണ്ഡലം.... സ്വപ്നത്തിലും സുഷുപ്തിദർശനത്തിലും അതിന്റെ അനുഭവം മനുഷ്യാത്മാവിന് ലഭിക്കുന്നു. The experience of the self is architypal. It is portrayed in dreams and visions by many and varied images. A child is the frequent symbol of the self. At the other extreme come the figures of Christ and the Budha. ഫ്രീഡാ ഫോർഹാം ഈ അന്വേ

ഷണത്തെ സൈക്കോളജിക്കൽ ജേർണി എന്നു വിളിക്കുന്നു. ദുർഘടം പിടിച്ചതും, വഴുതുന്നതും, മരണക്കിണറുപോലെ തുടങ്ങിയിടത്തുതന്നെ എത്തുന്നതുമായ ഈ പ്രയാണത്തിൽ കാലിടറാതെ, വഴുക്കാതെ സഞ്ചരിക്കാൻ ഭാഗ്യം ചെയ്യണം. ഈശ്വരകടാക്ഷം വേണം. അനുഭവങ്ങളെ മാറിനിന്ന് വീക്ഷിക്കുന്ന 'സാക്ഷി'യായ ഞാൻ മാത്രം മാറ്റമില്ലാത്ത ഒരേയൊരു വസ്തു. പരമേശ്വരൻ എന്ന universal mind അഥവാ cosmic mind ശ്രദ്ധ കേന്ദ്രീകരിച്ച എന്റെ അവബോധമായി തന്നെത്തന്നെ നോക്കിക്കാണുന്നു. പരമേശ്വരനുമാത്രമേ ദൃശ്യങ്ങളെ സംഖ്യകളാക്കി, കാലമാക്കി, എണ്ണി വിലയിരുത്താനാവൂ.... പരമേശ്വരനു മാത്രമേ സഹസ്രാരത്തിൽ പരമേശ്വരിയോടുകൂടി രാഗഭാവതാളനടനമാടാനാവൂ.... സ്വപ്ന, സുഷുപ്തിയിലും യോഗനിദ്രയിലും മൃത്യുവിലും മൃത്യുഞ്ജയമായ അവന്റെ ബോധം മാത്രം ഉണർന്നിരുന്ന് സാക്ഷിയായി സർവ്വം വീക്ഷിക്കുന്നു. അവനെ തപസ്സുചെയ്യാൻ വിധിക്കപ്പെട്ട ഞാനെന്ന അപർണ്ണയിലെ സുവർണ്ണയും അവൻ!! ആത്മകഥ ഒരു റണ്ണിംഗ് കമന്ററിപോലെയാണ്. The eagerness to know what is going on impels the mind to give a running commentary of all inner experiences, by remolding the experiences into a conceptual framework of words (ഗുരു നിത്യ പേജ് 90 Psychology of Darsanamaala). എന്തിനെ ധ്യാനിക്കുന്നുവോ അതാവുന്നു. ചൈതന്യമയമായ ഊർജ്ജസാഗരത്തെ ധ്യാനിക്കുന്ന 'ചിദ്രൂപാ'ത്മകമായ ആത്മാവ് തന്നെ ആ ചൈതന്യസാഗരം. ഈ സ്വസ്വരൂപമറിയുന്നതോടെ മനസ്സിന്റെ ചാഞ്ചല്യം തീരുന്നു; പൂർണ്ണകാമരാവുന്നു.

എന്റെകൂടെ ജീവിതത്തിന്റെ ആദ്യപകുതിയിൽ സഞ്ചരിച്ചവരൊക്കെ എവിടെയോ എത്തി. ഏകാകിനിയായി ഞാൻ എന്റെ പാതയിൽ കാലിടറാതെ നടക്കാൻ ശ്രദ്ധിക്കുന്നു. ഇന്ന് എന്റെ പാത വാക്കുകളുടെ മഹാവനം.... അനക്കവും ഒച്ചയും കേൾക്കാത്ത മൗനത്തിന്റെ സൈരന്ധ്രീവനം.... മൗനമുദ്രിതമായ വാക്കുകളിലൂടെ കാറ്റുപോലെ ഞാൻ സഞ്ചരിക്കുന്നു. മൗനസംഗീതം എന്റെ നിശ്വാസത്തിൽ നിറഞ്ഞുനിൽക്കുന്നു. സ്വപ്നസഞ്ചാരിണിയായി ആ അത്ഭുതലോകത്തിൽ ഞാൻ പറക്കുന്നു.... വാക്ക് അഗ്നിയാണ് - അഗ്നി പവിത്രമാണ്. അതിന്റെ ഉജ്ജ്വലപ്രഭയിൽ ഞാൻ ആത്മാഹൂതി ചെയ്യുന്നു. വാക്ക് ജലമാണ്.... അതിന്റെ ചുഴികളിൽ കറങ്ങി അഗാധതകളിലേക്ക് ഞാൻ ആവാഹിക്കപ്പെടുന്നു. വാക്ക് പൃഥ്വിയാണ്. അവളുടെ ഗന്ധരൂപസ്പർശങ്ങളിൽ മതിമറന്ന് ചേലത്തുമ്പുവിടാത്ത കുഞ്ഞായിരിക്കുന്നു ഞാൻ. വാക്ക് ആകാശമാണ്. ആ അനന്തവിശാലതയിൽ ഞാനൊരു നക്ഷത്രനുറുങ്ങ്.... വാക്ക് ജഗത്പ്രാണൻ.... ഞാൻ അവളോട് തന്മയീഭാവം പൂണ്ടിരിക്കുന്നു. വാക്ക് വാഗ്ദേവി.... വാഗേശ്വരി.... നാദബ്രഹ്മം.... ഞാൻ അവളിൽ ശ്രുതിയായി, രാഗമായി, താളമായി! അവളിൽ പൂർണ്ണലയം പ്രാപിക്കുന്ന സ്വരസമാധി ഞാൻ! എങ്ങും വ്യാപിച്ച എന്റെ നാദബ്രഹ്മത്തിന്-വിഷ്ണുവിന്-ഒരിടത്തിരിക്കാനും കഴിയും. അവൻ സർവ്വവ്യാപി. ക്ഷേത്രത്തിലും പള്ളിയിലും കഅ്ബയിലും ജന്തുശരീരങ്ങളിലും എല്ലാം നിറഞ്ഞവൻ.... അത് എല്ലാവർക്കുമുള്ളതാകയാൽ എന്റേതുകൂടിയാണ്.... ഈ പ്രപഞ്ചമാകെ അവന്റെ മഹാക്ഷേത്രമായ 'ഗുരു,വായു'പുരം. ഋതുതോറും പ്രപഞ്ചമഹാക്ഷേത്രത്തിന്റെ കൂത്തമ്പലത്തിൽ അരങ്ങേറുന്ന വർണ്ണനൃത്തങ്ങൾ.... രാഗസ്വരവിസ്താരങ്ങൾ.... അതിൽ ഞാനും 'സാവിത്രി'യാവുമ്പോൾ മരണക്കിടക്ക വിട്ട 'സത്യവാൻ' പുനർജ്ജനിക്കുന്ന മഹാത്ഭുതത്തിന് ഞാൻ സാക്ഷിയായിരിക്കുന്നു! ആ അവർണ്ണനീയ ചൈതന്യത്തെ വർണ്ണിക്കാൻ വാഗ്ദേവിയോട് തന്മയീഭവിച്ചിട്ടും വാക്കുകളില്ലാതാവുന്നു.... എന്നാലും ഈ വാക്കുകളുടെ വെണ്ണ എന്റെ 'പാഥേയ'മായി വരുംതലമുറയിലെ ഉണ്ണിക്കണ്ണന്മാർക്കായി ഞാൻ കരുതിവെയ്ക്കുന്നു. ഈ യശോദയുടെ വാത്സല്യച്ചെപ്പിലെ ഇത്തിരിമധുരം നുകരാൻ ആരെങ്കിലും വരും. ഈ 'കിറുക്കി'ന്റെ ശക്തിയും സ്വാദും അറിയും....

'ഞാനിപ്രപഞ്ചത്തിനമ്മയായെങ്കിലേ മാനിതമായ് വരൂ നിൻ ജന്മമോമനെ' എന്ന് പാടിയ അമ്മയുടെ പിൻഗാമിയായ ഞാനും എന്റെ ജീവിതസത്ത പ്രപഞ്ചത്തിന് നൽകുന്നു. ഇവയിലെ അപൂർണ്ണതകൾ തന്നെ എന്റെ ദൗർബ്ബല്യങ്ങളും ശക്തിദുർഗ്ഗങ്ങളും.... ഞാൻ ഭൂമിയുടെ പുത്രിയായ സീത.... ഭൂമിയുടെ ശക്തിയായ ദുർഗ്ഗ.... വിദ്യാരൂപിണിയായ സരസ്വതി.... വൈഷ്ണവിയായ ലക്ഷ്മി.... പരാശക്തിയായ മൂകാംബിക.... വാഗ്ദേവിയെങ്കിലും വാക്കുകളില്ലാത്ത മൗനസാഗരം.... എന്റെ വാത്സല്യച്ചെപ്പിൽ ശക്തിദുഗ്ദ്ധം നിറയുമ്പോൾ - ഞാൻ സൃഷ്ടിസ്ഥിതിലയരൂപമായ പരമേശ്വരന്റെ ഊർജ്ജനൃത്തത്തിൽ സാക്ഷി! അതിൽ ലയിച്ച ശാംബവി.... അവന്റെ നൃത്തലയത്തിൽ ഊർജ്ജസാഗരമായി മാറിയ അർദ്ധാംഗിനി.... വൃദ്ധാചലേശ്വരി....





ഡോ. സുവർണ്ണ
നാലപ്പാട്ട്

**പാഥേയം**

"ഉപനിഷത്തുക്കളോട് ആബദ്ധതയുള്ളതിനാലല്ല സുവർണ്ണയുടെ ഈ ആത്മകഥ, ആദ്ധ്യാത്മികതയുടെ ശ്രുതി സ്വീകരിച്ചത്. അതിലെ സാരാംശങ്ങളെ ജീവിതത്തിൽ സമന്വയിക്കാൻ ശ്രമിച്ചതിനാലാണ്. സ്ഥലത്തിലൂടെയോ കാലത്തിലൂടയോ അല്ല, അവർ താണ്ടുന്ന ദൂരങ്ങൾ. ഏതു മതത്തിന്റെയും സാരാംശമായ കനിവിലൂടെ നാം ഈ യാത്രപങ്കുപറ്റുമ്പോൾ മിച്ചമാവുന്നത് സൗമ്യവിചാരങ്ങളാണ്. ഭാവബദ്ധതകളൊന്നുമില്ലാത്ത, മരണം ഭീതിഹരമായ ഒരനുഭവമാണെന്ന അറിവ് പകരാൻ ശ്രമിക്കുന്ന, ഈ സഞ്ചാരം അങ്ങനെയാണ് പ്രസാദമായി ഭവിക്കുക. എല്ലാ ആത്മകഥകളും അവനവനുവേണ്ടിയാണ് രചിക്കപ്പെടുന്നത്. അതിൽ നീക്കുപോക്കുകളൊന്നും ആവശ്യമായി വരുന്നില്ല. പക്ഷേ, അഹം ഹനിക്കപ്പെടുമ്പോൾ ആരായലുകൾ ഗാഢതയാർന്ന് വിലസുന്നു. ആ ആരായലുകൾ ഇതരസത്തകൾക്ക് വഴിവിളക്കുകളായി ത്തീരുന്നു. ഇത്തരത്തിലൊരു ആത്മകഥ അവർ രചിച്ചില്ലായിരുന്നുവെങ്കിൽ, അനുഭവത്തിന്റെ നിസ്വാർത്ഥമായ ഒരു ഖണ്ഡം നമുക്കു നഷ്ടമായിപ്പോയേനേ..."

പഠനം: **ആഷാമേനോൻ**



**കറന്റ് ബുക്സ്**

ആത്മകഥ

100 രൂപ

ISBN 81-240-1472-8

